


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# മുഖവുര.

സാഹിത്യസംബന്ധമായ തക്കം, വ്യാകരണം വൈദ്യം, ജ്യോതിഷം, വേദാന്തം മുതലായ സകല ശാസ്ത്രഗ്രന്ഥങ്ങളുടെയും നിമ്മാതാക്കൾ ത്രികാലവേദികളും ആത്മജ്ഞാനികളും പണ്ഡിതശിരോമണികളും ആയ ഋഷിവയ്യന്മാരാണ്. അതിവിസ്തൃതങ്ങളും സംസ്കൃതബഹുളങ്ങളും പണ്ഡിതന്മാക്കു കൂടിയും ദുർഗ്രഹങ്ങളും ആയ ആ ശാസ്ത്രമഹാർണ്ണവങ്ങളുടെ അന്തർഭാഗത്തേയ്ക്കു എത്തിനോക്കുന്നതിനുപോലും സാധാരണന്മാക്ക് അസാദ്ധ്യമാണ്. എങ്കിലും അവയിൽ അങ്ങിങ്ങായി ചിന്നിച്ചിതറിക്കിടക്കുന്ന മൌക്തികസാരങ്ങളെ സംഗ്രഹിച്ച് ചില അപൂവ്വവിബുധന്മാർ സുഗ്രഹമായവിധം പല മഹാ ഗ്രന്ഥങ്ങളും നിമ്മിച്ചിട്ടും ഉണ്ട്. അവയിൽ അമുദ്രിതങ്ങളായും ബഹുജനോപകാരപ്രദങ്ങളായും കിടന്നിരുന്ന ഏതാനും ഗ്രന്ഥങ്ങളെ ഞങ്ങൾ ഏതാവൽപയ്യന്തമുള്ള പരിശ്രമഫലമായി വിദ്വജ്ജനങ്ങളെക്കൊണ്ടു തജ്ജമചെയ്യിച്ചു കൈരളിക്ക് ഉപഹാരമായി സമപ്പിച്ചിട്ടുണ്ട്. ഇവയിൽ ഭൂതഭവിഷ്യദ്വത്തമാനഫലങ്ങളെ യഥാത്ഥമായി സൂചിപ്പിക്കുന്നതാണ് വേദാംഗഭൂതമായ ജ്യോതിഷം. വേദോക്തം സത്യമാണെന്നു സവ്വവിദിതമായിരിക്കുന്ന സ്ഥിതിക്കു തദംഗഭൂതമായ ജ്യോതിഷശാസ്ത്രത്തിൽ പ്രതിപാദിക്കുന്ന വിഷയങ്ങൾക്കും അന്യഥാത്വം ഭവിക്കുകയില്ല എന്നുള്ളതു് നിശ്ചയംതന്നെ. പരാശരമുനിപ്രണീതമായ ഈ "പരാശരഹോരാസംക്ഷേപം" ജ്യോതിസ്സംബന്ധമായ സകല കായ്യങ്ങളെയും അതിസംക്ഷേപവും അതിവിസ്തരവും അല്ലാത്തവിധം വിശദമായി പ്രതിപാദിക്കുന്ന ഒരു ഉത്തമഗ്രന്ഥമാണ്. ഇതു് ഇതുവരെയും മലയാളഭാഷയിൽ അച്ചടിച്ചു ആരും പ്രസിദ്ധീകരിച്ചിട്ടില്ലാത്തതാകയാൽ ലളിതമായ ഭാഷാവ്യാഖ്യാനത്തോടുകൂടി സജ്ജനങ്ങളുടെ മുൻപിൽ സബഹുമാനം അവതരിപ്പിച്ചുകൊള്ളുന്നു. "മഹാജ്ജനങ്ങൾക്കു രസിക്കുമെങ്കിലീ മമശ്രമം നിഷ്ഫലമല്ലകേവലം" എന്നതുപോലെ എനിയും അമുദ്രിതങ്ങളായ മഹൽഗ്രന്ഥരത്നങ്ങളെക്കൊണ്ടു കൈരളിയെ അലങ്കരിച്ചു പരിപുഷ്ടാംഗിയാക്കുന്നതിനും ഞങ്ങൾ സദാ ജാഗരൂകന്മാരാണ്.

എന്ന്,

പ്രകാശകന്മാർ.



# വിഷയാനുക്രമണിക.



# ബൃഹൽപരാശര

# ഹോരാസംക്ഷേപം.

## വ്യാഖ്യാനത്തോടുകൂടിയത്.

---

ഹരിഃ ശ്രീ ഗണപതയേ നമഃ

അവിഘ്നമസ്തു.

ഗുരുഭ്യോനമഃ.

ഗണേശായ നമഃ

—:*:—

### ശാസ്ത്രമുഖം.

ശുക്ലാംബരധരംവിഷ്ണും ശുക്ലാംബരധരാംഗിരം
പ്രണമ്യപാഞ്ചജന്യഞ്ച വീണാംയാഭ്യാംധൃതംദ്വയം. ൧

സൂര്യംനത്വാഗ്രഹപതിം ജഗദുല്പത്തികാരണം
വക്ഷ്യാമിവേദനയനം യഥാബ്രഹ്മമുഖാച്ശ്രുതം. ൨

സാരം —.പരിശുദ്ധസ്വരൂപനായി സർവ്വവ്യാപ്തനായി ശംഖിനെ ധരിച്ചുകൊണ്ടിരിക്കുന്ന വിഷ്ണുഭഗവാനേയും പരിശുദ്ധരൂപിണിയുംസാവിത്രികയും വീണാധാരിണിയുമായ സരസ്വതിയേയും ലോകത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് കൎത്താവും ചന്ദ്രാദിഗ്രഹങ്ങളുടെ അധിപനും ആയ ആദിത്യനേയും നമസ്കരിച്ച് ബ്രഹ്മാവു ഉപദേശിച്ചതിൽനിന്ന് അണുമാത്രംപോലും വ്യതിചലിക്കാതെ വേദത്തിൻെറ നയനമെന്നു സുപ്രസിദ്ധമായ ജ്യോതിശ്ശാസ്ത്രത്തെ ഇവിടെ പറയാൻ പോകുന്നു.

ശാന്തായ ഗുരുഭക്തായ ഋജവേച്ഛിതസ്വാമിനേ
ആസ്തികായപ്രദാതവ്യം തതശ്ശ്രേയോഹ്യവാപ്യതി. ൩

സാ—സമാധാനശീലനും ഗുരുഭക്തനും നിൎമ്മലമനസ്സും ഈശ്വരവിശ്വാസിയും വിശേഷിച്ച് ഇഷ്ടദേവതാദി ഈശ്വരപൂജാതല്പരനും ആയ ശിഷ്യനുവേണം ജോതിശ്ശാസ്ത്രരഹസ്യം ദാനം ചെയ്യേണ്ടതു്. അങ്ങിനെയുള്ള സൽപാത്രദാനം ശ്രേയസ്കരമായി തീരുന്നതാണ്.

നദേയംപരശിഷ്യായ നാസ്തികായശഠായച
ദത്തേപ്രതിദിനംദുഃഖം ജായതേനാത്രസംശയഃ.

സാ—തന്റെ പ്രിയശിഷ്യന്മാക്കല്ലാതെ മററുള്ളവക്ക ജ്യോതിശ്ശാസ്ത്രരഹസ്യം ഉപദേശിക്കരുത്. വിശേഷിച്ച് ഈശ്വരവിശ്വാസമില്ലാത്തവക്കും ദുർബുദ്ധികൾക്കും നിശ്ചയമായും ഉപദേശിക്കരുത്. അങ്ങിനെയുള്ളവക്ക ഉപദേശിച്ചുകൊടുത്താൽ എപ്പോഴും ദുഃഖത്തിനിടവരുമെന്നുള്ളതിന്ന സംശയമില്ല.

രാമഃകൃഷ്ണശ്ച ഭോവിപ്ര!നൃസിംഹഃ സൂകരസ്തഥാ
ഏതേപൂർണ്ണാവതാരാശ്ച ഹ്യന്യേജീവാംശകാന്വിതാഃ. ൩

സാ—ലോകസംരക്ഷയ്ക്കായി ഈശ്വരൻ അപ്പോഴപ്പോൾ അവതരിച്ചുകൊണ്ടിരിക്കയാണല്ലോ. ഈ അവതാരങ്ങളിൽ പൂർണ്ണാവതാരമെന്നും ജീവാംശകാവതാരമെന്നും രണ്ടു ഭേദമുണ്ട്. ഇവയിൽ ശ്രീരാമൻ ശ്രീകൃഷ്ണൻ നരസിംഹമൂർത്തി വരാഹം ഈ അവതാരങ്ങൾ പൂർണ്ണങ്ങളും മററുള്ള അവതാരങ്ങളെല്ലാം ജീവാംശകങ്ങളുമാണ്.

പരാശരമഹർഷി മൈത്രേയമഹർഷിക്ക് ഉപദേശിച്ചുകൊടുക്കുന്ന രീതിയിലാണ ഗ്രന്ഥത്തിന്റെ ഘടന. അതുകൊണ്ടു "ഭോവിപ്ര" എന്നുള്ളത് മൈത്രേയനെക്കുറിച്ചുള്ള സംബോധനയാണ്.

അവതാരാണ്യനേകാനി ഹ്യജസ്യപരമാത്മനഃ
ജീവാനാംകർമ്മഫലദോഗ്രഹരൂപീജനാർദ്ദനഃ. ൪

സാ—ഈശ്വരന്ന് ഒട്ടനേകം അവതാരങ്ങൾ ഉണ്ട്. എന്നാൽ ജീവജാലങ്ങൾക്ക അവരവരുടെ കർമ്മങ്ങൾക്കനുകൂലമായ ഫലത്തെ കൊടുക്കുന്നതു ഗ്രഹങ്ങളാണ്. ഈ ഗ്രഹങ്ങൾ ഈശ്വരന്റെ വികല്പരഹിതമായ പ്രതിച്ഛായകളാകുന്നു. ഈ സൂര്യൻചന്ദ്രൻ മുതലായ ഗ്രഹങ്ങൾ ഈശ്വരാംശങ്ങളാകുന്നു എന്നസാരം.

ദൈത്യാനാം ബലനാശായ ദേവാനാം ബലവൃദ്ധയേ
ധർമ്മസംസ്ഥാപനാർത്ഥായ ഗ്രഹാജ്ജാതാഃ ശുഭാഃ ക്രമാൽ. ൫

സാ—ദുഷ്ടജനങ്ങളെ നശിപ്പിച്ച് സത്തുക്കളെ സംരക്ഷിച്ച് ധർമ്മത്തെ നിലനിൎത്തുന്നതിനുവേണ്ടി മേൽപറഞ്ഞ ഗ്രഹങ്ങൾ ഓരോ കാലത്ത് ശുഭപ്രചുരങ്ങളായ ഓരോ അവതാരങ്ങളെ എടുത്തു വരുന്നു.

രാമോവതാരസ്സൂര്യസ്യ ചന്ദ്രസ്യയദുനായകഃ
നൃസിംഹോഭൂമിപുത്രസ്യ ബുധഃസോമസുതസ്യച. ൬

വാമനോ വിബുധേജ്യസ്യ ഭാർഗ്ഗവോ ഭാർഗ്ഗവസ്യ ച
കൂർമ്മോ ഭാസ്കരപുത്രസ്യ സൈംഹികേയസ്യ സൂകരഃ ൧൯

കേതോർമ്മീനാവതാരശ്ച യേ ചാന്യേ തേപി ഖേടജാഃ
പരമാത്മാംശമധികം യേഷു തേ ഖേചരാഭിധാഃ. ൨൦

ജീവാംശമധികം യേഷു ജീവാസ്തേ വൈ പ്രകീർത്തിതാഃ. ൨൧

സാ—ശ്രീരാമനായി അവതരിച്ചതു സൂര്യനാണ്. ശ്രീകൃഷ്ണൻ ചന്ദ്രന്റെ അവതാരമാകുന്നു. ചൊവ്വയാണ് നരസിംഹമായി അവതരിച്ചത്. ബുധന്റെ അവതാരമാണു ബുദ്ധൻ. വ്യാഴത്തിന്റെ അവതാരമാകുന്നു വാമനമൂർത്തി. ശുക്രന്റെ അവതാരമാണ് ഭാർഗ്ഗവരാമൻ. കൂർമ്മാവതാരം ശനിയുടേതാണ്. സൂകരൻ രാഹുവിന്റെ അവതാരമാണ്. മത്സ്യാവതാരം കേതുവിന്റേതാണ്. മററുള്ള ഓരോരോ അവതാരങ്ങളും ഇതുപോലെ ഗ്രഹാംശങ്ങളാണ് എങ്കിലും ഈശ്വരാംശസമ്പൂർണ്ണമായ അവതാരങ്ങൾ മേൽപറഞ്ഞവയാണ്. പരമാത്മാവെന്നും ജീവാത്മാവെന്നും വൃത്തിഭേദേന ദ്വിസ്വരൂപങ്ങളായിട്ടാണ് ഈശ്വരപ്രതിച്ഛായ കാണപ്പെടുന്നത്. ഇവയിൽ പരമാത്മഭാഗങ്ങൾ ഗ്രഹങ്ങളും ജീവാത്മാംശങ്ങൾ മററുള്ള ജീവജാലങ്ങളുമാകുന്നു. ഇതുകൊണ്ട് ഗ്രഹങ്ങൾക്കുള്ള പ്രാമാണ്യം പ്രാമേണ സ്പഷ്ടമാകുന്നു. തദ്വാരാ ജ്യോതിശ്ശാസ്ത്രത്തിന്റെ മഹത്വവും വെളിപ്പെടുന്നുണ്ടല്ലോ.

യോ നരശ്ശാസ്ത്രമജ്ഞാത്വാ ജ്യോതിഷം ഖലു നിന്ദതി
രൗരവം നരകം ഭുക്ത്വാ ചാന്ധത്വം ചാന്യജന്മനി. ൨൨

സാ—ജ്യോതിശ്ശാസ്ത്രത്തെ നിന്ദിക്കുന്നവൻ രൗരവമെന്ന നരകദുഃഖത്തെ അനുഭവിക്കുമെന്നല്ല ഭാവിജന്മത്തിൽ അന്ധനായിക്കൂടി തീരുന്നതാണ്. ഈശ്വരപ്രതിരൂപകങ്ങളായ ഗ്രഹങ്ങളെ ലക്ഷ്യമാക്കി പ്രവചിക്കുന്നതാകയാൽ ജ്യോതിശ്ശാസ്ത്രനിന്ദ ഈശ്വരാനിഷ്ടകരമായി പരിണമിക്കുമെന്നുള്ളതിനു സംശയിക്കണമെന്നില്ലല്ലോ.

# ഒന്നാം അദ്ധ്യായം.

---

## ഗ്രഹങ്ങളുടെ കാരകാദിഭേദങ്ങൾ.

കാലാത്മാ ചദിവാനാഥോ മനഃകുമുദബാന്ധവഃ
**സത്വംകുജോവിജാനീയാൽ ബുധോവാണീപ്രദായകഃ** ൧

ദേവേജ്യോജ്ഞാനസുഖദോ ഭൃഗുർവ്വീര്യപ്രദായകഃ
വിചാര്യ്യതാമിദംസർവ്വം ഛായാസൂനുശ്ചദുഃഖദഃ. ൨

സാ—ആദിത്യൻ കാലപുരുഷൻെറ ആത്മാവാകുന്നു. ചന്ദ്രൻ മനസ്സാണ്. ചൊവ്വ വികാരരഹിതമായ ധൈര്യ്യമാകുന്നു. ബുധൻ വാക്കാകുന്നു. വ്യാഴം അറിവും സുഖവുമാകുന്നു. ശനി ദുഃഖമാകുന്നു. സൂര്യ്യൻ മുതലായ ഗ്രഹങ്ങൾ അവരവരുടെ കാരകത്വം അനുസരിച്ച് ഫലങ്ങളെ ദാനം ചെയ്യുന്നു. ആത്മകാരകനായ ആദിത്യനു ബലവും ഇഷ്ടസ്ഥിതിയുമുണ്ടെങ്കിൽ ആത്മശക്തിയെ പോഷിപ്പിക്കും. ബലഹാനിയും അനിഷ്ടസ്ഥിതിയുമുണ്ടായാൽ ആത്മശക്തിയെ കുറനിപ്പിക്കയും ചെയ്യും. ഇത്യാദി ഭേദങ്ങളുള്ളത് മേൽ വ്യക്തമായി പറയപ്പെടും.

രാജാനൗഭാനുഹിമഗൂ നേതാജ്ഞേയോധരാത്മജഃ
ബുധോ രാജകുമാരശ്ച സചിവൗഗുരുഭാർഗ്ഗവൗ ൩

പ്രേഷ്യകോരവിപുത്രശ്ച സേനാസ്വർഭാനുപുച്ഛകൌ
ഏവംക്രമേണവൈവിപ്ര! സൂര്യ്യാദീനിവിചിന്തയേൽ. ൪

സാ—ആദിത്യനും ചന്ദ്രനും രാജാക്കന്മാരാണ്. ചൊവ്വാ സേനാനായകനാണ്. ബുധൻ യുവരാജാവാണ്. വ്യാഴവും ശുക്രനും മന്ത്രിമാരാണ്. ശനി ഭൃത്യനാണ. രാഹുകേതുക്കൾ സൈന്യങ്ങളാണ്. ഇങ്ങിനെ സൂര്യ്യൻ തുടങ്ങി കേതു പര്യ്യന്തമുള്ള ഗ്രഹങ്ങളെക്കൊണ്ടു രാജാവുമുതൽ സൈന്യംവരെ വിചാരിച്ചുകൊള്ളണം.

രക്തശ്യാമോ ദിവാധീശോ ഗൌരഗാത്രോ നിശാകരഃ
നാത്യുച്ചാംഗോ രക്തഗൌരോ ദൂർവ്വാശ്യാമോ ബുധസ്തഥാ. ൫

ഗൌരഗാത്രോഗുരുജ്ഞേയോ ശുക്രഃ ശ്യാമസ്തഥൈവച
കൃഷ്ണദേഹോരവേഃ പുത്രോ ജ്ഞായതേ ദ്വിജസത്തമ!. ൬

സാ—ആദിത്യൻെറ നിറം ചുവപ്പും കറുപ്പും ചേൎന്നതാണ്. ചന്ദ്രൻെറ നിറം വെളുപ്പാണ്. ചൊവ്വയുടെ നിറം ചുവപ്പാണ്; അതിദീർഘകായനുമല്ല. ബുധൻെറ നിറം കറുകനാമ്പിൻെറ

നിറംപോലെ കറുപ്പാണ്. ഗുരുവിൻെറ നിറം വെളുപ്പാണ്. ശുക്ര ൻെറ നിറം ശ്യാമവർണ്ണമാണ്. ശനിയുടെ നിറം കരിവർണ്ണമാണ്. സൂര്യൻ മുതലായ ഗ്രഹങ്ങൾക്ക അവരവർക്ക പറഞ്ഞിട്ടുള്ള വർണ്ണങ്ങ ളുടെ കാരകത്വമാണുള്ളത്.

വഹ്ന്യംബുശിഖിജാവിഷ്ണു വിഡൌജശചികാദ്വിജാഃ
സൂര്യാദീനാം ഖഗാനാഞ്ച നാഥാഃജ്ഞേയാഃക്രമേണവൈ. ൧

സാ—ആദിത്യൻെറ ദേവത അഗ്നിയാണ്. ചന്ദ്രൻെറ ദേവ ത ജലമാണ്. ചൊവ്വയുടെ ദേവത സുബ്രഹ്മണ്യനാണ്. ബുധൻെറ ദേവത വിഷ്ണുവാണ്. വ്യാഴത്തിൻെറ ദേവത ഇന്ദ്രനും ശുക്രൻെറ ദേവത ഇന്ദ്രാണിയും ശനിയുടെ ദേവത ബ്രഹ്മാവുമാകുന്നു.

ക്ലീബൌ ദ്വൌസൌമ്യസൌരീ ച യുവതീന്ദുഭൃഗുദ്വിജ!
നരാഃ ശേഷാശ്ചവിജ്ഞേയാ ഭാനുർഭൌമോഗുരുസ്തഥാ. ൨

സാ—ബുധനും ശനിയും നപുംസകഗ്രഹങ്ങളാണ്. ബു ധൻ സ്ത്രീനപുംസകവും ശനി പുരുഷനപുംസകവും ആണെന്നുള്ള ഭേദംകൂടി ചകാരംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു. ചന്ദ്രനും ശുക്രനും സ്ത്രീഗ്രഹങ്ങളാണ്. ആദിത്യൻ ചൊവ്വാ വ്യാഴം ഇവ പുരുഷഗ്രഹങ്ങ ളാണ്.

അഗ്നിഭൂമിനഭസ്തോയ വായവഃ ക്രമതോദ്വിജ!
ഭൌമാദീനാം ഗ്രഹാണാഞ്ച തത്വാച്ഛാമീപ്രകീർത്തിതാഃ. ൩

സാ—ചൊവ്വയ്ക്കു പഞ്ചഭൂതങ്ങളിൽവച്ചു അഗ്നിയുടേയും ബുധനു ഭൂമിയുടേയും വ്യാഴത്തിന് ആകാശത്തിൻേറയും ശുക്രനു വെള്ളത്തി ൻേറയും ശനിയ്ക്കു വായുവിൻേറയും കാരകത്വമുണ്ടെന്നു തത്വമനുസ രിച്ചു പറയപ്പെട്ടിരിക്കുന്നു.

ഗുരുശുക്രൌവിപ്രവർണ്ണൌ കുജാർക്കൌക്ഷത്രിയൌദ്വിജ!
ശശീസൌമ്യൌവൈശ്യവർണ്ണൌ ശനിശ്ശൂദ്രോദ്വിജോത്തമ! ൪

സാ—വ്യാഴവും ശുക്രനും ബ്രാഹ്മണഗ്രഹങ്ങളാണ്. ചൊവ്വ യും ആദിത്യനും ക്ഷത്രിയ ഗ്രഹങ്ങളും ചന്ദ്രനും ബുധനും വൈശ്യഗ്ര ഹങ്ങളും ശനി ശൂദ്രഗ്രഹവുമാകുന്നു. അതാതു ഗ്രഹങ്ങളെക്കൊണ്ടു അതാതു വർണ്ണങ്ങളെ ചിന്തിച്ചുകൊള്ളണമെന്നു സാരം.

ചന്ദ്രേജ്യസൂര്യാവിപ്രാ ശുക്രൌ മഹീജരവിജൌദ്വിജ!
സത്വം രജസ്തമ ഇതി സ്വഭാവോ ജ്ഞായതേക്രമാൽ. ൫

സാ—ചന്ദ്രൻ വ്യാഴം ആദിത്യൻ ഇവർ സാത്വികഗ്രഹങ്ങളാ

ണ്. ബുധനും ശുക്രനും രജോഗുണികളാണ്. ചൊവ്വായും ശനിയും താമസന്മാരാണ്. ഇങ്ങിനെയാണ ഗ്രഹങ്ങളുടെ സ്വഭാവങ്ങളെ ത്രിഗുണരൂപേണ അറിയേണ്ടത്.

മധുപിംഗളദൃക്സൂര്യ ശ്ചതുരശ്രശ്ശുചിർദ്വിജ
പിത്തപ്രകൃതികോ ധീമാൻ പുമാനല്പകചോദ്വിജ!. ൧൨

സാ—ആദിത്യന്റെ കണ്ണുകൾ തേനിന്റെ നിറംപോലെ പിംഗളമായിരിക്കും. ആകാരം ചതുരശ്രത്വമാണ്. ശുചിത്വവും ബുദ്ധിപ്രകാശവും ഉണ്ടായിരിക്കും. ശരീരം പിത്ത പ്രാകൃതികമായിരിക്കും. മുടികൾ അല്പമായിരിക്കും.

ബഹുവാതകഫഃ പ്രാജ്ഞശ്ചന്ദ്രോ വൃത്തതനുർദ്വിജ!
ശുഭദൃങ് മധുവാക്യശ്ച ചഞ്ചലോമദനാതുരഃ. ൧൩

സാ—ചന്ദ്രൻ വാതാധികമായ കഫപ്രാകൃതികനാണ്. വിശേഷജ്ഞാനമുണ്ടായിരിക്കും. ആകൃതി വൃത്തമായിരിക്കും. കണ്ണുകൾ മനോഹരങ്ങളാണ്. രസകരങ്ങളായ വാക്യങ്ങളും സ്ഥിരമില്ലായ്മയും മദനാർത്തിയും ഉണ്ടായിരിക്കും.

ക്രൂരാക്താരുണോ ഭൌമശ്ചപലോദാരമൂർത്തികഃ
പിത്തപ്രാകൃതികഃ ക്രോധീകൃശമദ്ധ്യതനുർദ്വിജ! ൧൪

സാ—ചൊവ്വാ ക്രൂരനാണ്. നിറം കട്ടംചുവപ്പാണ്. ചാപല്യസ്വഭാവവും ദാനശീലവും ഉണ്ട്. പിത്തപ്രകൃതിയാണ്. ക്രോധശീലവും മദ്ധ്യപ്രദേശം വളരെ കൃശവും ആയിരിക്കും.

വപുശ്രേഷ്ഠശ്ലിഷ്ടവാക്ച ഹ്യതിഹാസ്യരുചിർബുധഃ
പിത്തവാൻകഫവാൻവിപ്ര! മാരുതഃപ്രകൃതിസ്തഥാ. ൧൫

സാ—ബുധൻ ശ്രേഷ്ഠമായ ശരീരവും ശ്ലേഷരൂപമായ വാക്കുകളും വിനോദങ്ങളിൽ അഭിരുചിയും ത്രിദോഷപ്രാകൃതികത്വവും ഉള്ളവനാണ്.

ബൃഹൽഗാത്രോ ഗുരുശ്ചൈവ പിംഗളോമൂൎദ്ധജേക്ഷണഃ
കഫപ്രകൃതികോധീമാൻ സൎവ്വശാസ്ത്രവിശാരദഃ. ൧൬

സാ വ്യാഴം തടിച്ച ശരീരവും പിംഗള വൎണ്ണമായ ശിരോരോമവും കണ്ണുകളും കഫപ്രകൃതിയും ബുദ്ധിയും എല്ലാ ശാസ്ത്രങ്ങളിലും നൈപുണ്യവും ഉള്ളവനാണ്.

സുഖീകാന്തവപുഃ ശ്രേഷ്ഠസ്സുചക്ഷുർഭൃഗുനന്ദനഃ
കാവ്യകൎത്താകഫാധിക്യാനിലാത്മാ വക്രമൂൎദ്ധജഃ. ൧൭

സാ—ശുക്രൻ സുഖിയും മനോഹരശരീരിയും ഉൽകൃഷ്ടനും നല്ല കണ്ണുകളോടു കൂടിയവനും കവിതക്കാരനും കഫബാഹുല്യത്തോടുകൂടിയ വാതപ്രകൃതിയും വളവുള്ള തലമുടിയോടുകൂടിയവനും ആകുന്നു.

കൃശദീർഘതനുഃ സൌരിഃപിംഗദൃഷ്ട്യാനിലാത്മകഃ
സ്ഥൂലദന്തോലസഃപംഗുഃഖരരോമകചോദ്വിജ! ൧൮

സാ—ശനി മെലിഞ്ഞു നീണ്ട ശരീരത്തോടും പിംഗലനിറമായ ദൃഷ്ടിയോടും വാതപ്രകൃതിയോടും വലിയ പല്ലുകളോടും കൂടിയും അലസനായും മുടന്തനായും രൂക്ഷങ്ങളായ രോമങ്ങളോടും മുടികളോടുംകൂടിയവനായുമിരിക്കും.

ധൂമ്രാകാരോ നീലതനുർവനസ്ഥോപിഭയങ്കരഃ
വാതപ്രകൃതികോധീമാൻ സ്വർഭാനുപ്രതിമദ്ദ്വിജ. ൧൯

സാ—രാഹു ധൂമ്രാകാരനാണ്. ശരീരം നീലനിറമാകുന്നു. വനപ്രദേശത്തിൽ സ്ഥിതിഗതിയുള്ളവനും ഭയങ്കരനും വാതപ്രകൃതിയും ബുദ്ധിമാനുമാകുന്നു. കേതുവും മേൽപറഞ്ഞ ലക്ഷണങ്ങളിൽ രാഹുവിനെപ്പോലെയാകുന്നു.

അസ്ഥിരക്തസ്തഥാ മജ്ജാത്വഗ്വസാവീര്യസ്നായവഃ
താസാമീശാഃക്രമേണോക്താ ജ്ഞേയാസ്സൂര്യാദയോദ്വിജ! ൨൦

സാ—അല്ലയോ ബ്രാഹ്മണ! ആദിത്യൻ ചന്ദ്രൻ ചൊവ്വാ ബുധൻ വ്യാഴം ശുക്രൻ ശനി ഈ ഏഴ് ഗ്രഹങ്ങൾ ക്രമേണ അസ്ഥി, രക്തം, മജ്ജ ത്വക്. വസാ, ശുക്ലം, സ്നായു ഈ ഏഴ് ധാതുക്കളുടെ അധിപന്മാരാകുന്നു.

ദേവാലയജലംവഹ്നി ക്രീഡാദീനാം തഥൈവച
കോശശയ്യാദ്വിൽക്കരാണാമീശാ സ്സൂര്യാദയഃക്രമാൽ. ൨൧

സാ—ആദിത്യന് ദേവാലയസ്ഥാനവും ചന്ദ്രന്ന ജലസ്ഥാനവും ചൊവ്വയ്ക്കു അഗ്നിസ്ഥാനവും ബുധന് വിനോദസ്ഥാനവും വ്യാഴത്തിന്ന ഭണ്ഡാരവും ശുക്രന്ന ശയനസ്ഥലവും ശനിക്ക നിന്ദ്യ, (ചവറ് അടിച്ചുകൂട്ടുന്ന,) സ്ഥലവുമാകുന്നു.

അയനക്ഷണവാരര്ത്തു മാസപക്ഷസമാ ദ്വിജ!
സൂര്യാദീനാംക്രമാജ്ഞേയാ നിർവിശങ്കംദ്വിജോത്തമ!. ൨൨

സാ—അല്ലയോ ബ്രാഹ്മണശ്രേഷ്ഠാ കാലചിന്തയിൽ ആദിത്യനെക്കൊണ്ടു അയനത്തെയും ചന്ദ്രനെക്കൊണ്ടു ക്ഷണകാലത്തെയും

ചൊവ്വായെക്കൊണ്ടു ആഴ്ചയേയും ബുധനെക്കൊണ്ടു ഋതുവിനേയും വ്യാഴത്തെക്കൊണ്ടു മാസത്തേയും ശുക്രനെക്കൊണ്ടു പക്ഷ, (പതിനഞ്ചുദിവസ)ത്തേയും ശനിയേക്കൊണ്ടു വത്സരത്തേയും വിചാരിച്ചുകൊള്ളണം.

കടുലവണതിക്തമിശ്രാം മധുരാമ്ലൌചകഷായകാഃ
ക്രമേണസവേ്വിജ്ഞേയാ സൂര്യ്യാദീനാംദ്വിജോത്തമ!. ൨൩

സാ—ഹേ! ബ്രാഹ്മണാ! രസചിന്തയിൽ ആദിത്യനെക്കൊണ്ടു എരിവും ചന്ദ്രനെക്കൊണ്ടു ഉപ്പും ചൊവ്വായെക്കൊണ്ടു കയ്പും ബുധനെക്കൊണ്ടു മിശ്രരസവും വ്യാഴത്തെക്കൊണ്ടു മധുരവും ശുക്രനെക്കൊണ്ടു പുളിയും ശനിയെക്കൊണ്ടു ചവൎപ്പും ചിന്തിച്ചു കൊള്ളണം.

ബുധേജ്യൌബലിനൌപൂൎവ്വേരവിഭൌമൌചദക്ഷിണേ
വാരുണ്യാംസൂര്യ്യപുത്രശ്ചസിതചന്ദ്രൌതഥോത്തരേ. ൨൪

സാ—ദിഗ്ബലം വിചാരിക്കുമ്പോൾ ബുധനും വ്യാഴത്തിനുംകിഴക്കേദിക്കിലും ആദിത്യനും ചൊവ്വായും തെക്കേദിക്കിലും ശനി പടിഞ്ഞാറേ ദിക്കിലും ശുക്രനും ചന്ദ്രനും വടക്കേ ദിക്കിലും—അതായതു് ലഗ്നത്തിൽ ബുധഗുരുക്കന്മാരും പത്തിൽ ആദിത്യഭൌമന്മാരും ഏഴിൽ ശനിയും നാലിൽ ചന്ദ്രശുക്രന്മാരും പ്രബലന്മാരാണ്.

നിശായാം ബലിനഃചന്ദ്രകുജസൌരാഭവന്തിഹി
സവ്ദാജ്ഞോബലീചാന്യേദിനേചബലശാലിനഃ. ൨൫

സാ—ചന്ദ്രൻ, ചൊവ്വാ, ശനി ഈ ഗ്രഹങ്ങൾ രാത്രിയിൽ ബലമുള്ളവരാണ്. ബുധന്നു രാത്രിയിലും പകലും ഒന്നുപോലെ ബലമുണ്ടു്. ആദിത്യൻ വ്യാഴം ശുക്രൻ ഇവർ പകൽ ബലമുള്ളവരാണ്.

കൃഷ്ണേചബലിനഃക്രൂരാഃ സൌമ്യാവീൎയ്യയുതാസിതേ
സൌമ്യായനേസൌമ്യഖേടോ ബലീയാമ്യായനേപരഃ. ൨൬

സാ—പാപഗ്രഹങ്ങൾ കറുത്ത പക്ഷത്തിലും ശുഭഗ്രഹങ്ങൾ വെളുത്ത പക്ഷത്തിലും അതുപോലെ ഉത്തരായനത്തിൽ ശുഭഗ്രഹങ്ങളും ദക്ഷിണായനത്തിൽ പാപഗ്രഹങ്ങളും ബലവാന്മാരാകുന്നു.

സ്വദിവസസമഹോരാമാസപൈഃകാലവീൎയ്യം
ശകബുഗുശുചരാദ്യാവൃദ്ധിതോവീൎയ്യവന്തഃ. ൨൭

സാ—തന്റെ ആഴ്ചയിൽ തനിക്കു ബലമുണ്ടു്. വത്സരാരംഭം ഏതൊരാഴ്ചയാണോ ആ ആഴ്ചയുടെ അധിപന്നു ആ ആണ്ടിൽ വിശേ

ഷേണ ബലമുണ്ട്. പ്രശ്നജാതകങ്ങൾക്ക വിഷയമായിത്തീന്ന ഏതൊരു കാലഹോരയാണോ ആ ഹോരയുടെ അധിപനും ബലവാനാകുന്നു. മാസാരംഭദിവസത്തിലെ വാരനാഥൻ ആ മാസത്തിൽ വിശേഷേണ ബലിയാണ്. നിസർഗ്ഗബലവിചാരത്തിൽതന്നെ താഴെ പറയുന്നതും ചിന്തിക്കേണ്ടതാണ്. ശനിയേക്കാൾ ബലം ചൊവ്വയ്ക്കും ചൊവ്വയേക്കാൾ ബലം ബുധനും ബുധനേക്കാൾ ബലം വ്യാഴത്തിനും വ്യാഴത്തേക്കാൾ ബലം ശുക്രനും ശുക്രനേക്കാൾ ബലം ചന്ദ്രനും ചന്ദ്രനേക്കാൾ ബലം ആദിത്യനും ആകുന്നു.

സപ്രാണൻജനയതിസൂര്യോദൃഢ്ഗാൻസൂര്യപുത്രകഃ
ക്ഷീരോപേതാംസ്തഥാചന്ദ്രഃകണ്ടകാഢ്യാൻധരാസുതഃ. ൧൮

ഗുരുജ്ഞൌ സഫലാൻവിപ്ര! പുഷ്പവൃക്ഷാൻ ഭൃഗോസ്സുതഃ
നീരസാൻ സൂര്യപുത്രശ്ച ഏവംജ്ഞേയാഖഗാദ്വിജ! ൧൯

സാ—ആദിത്യനെക്കൊണ്ടു ഉറപ്പുള്ള വൃക്ഷങ്ങളേയും ശനിയെക്കൊണ്ടു നിന്ദ്യവൃക്ഷങ്ങളേയും ചന്ദ്രനെക്കൊണ്ടു ക്ഷീരപ്രധാനങ്ങളായ വൃക്ഷങ്ങളേയും ചൊവ്വായെക്കൊണ്ടു മുള്ളുള്ള വൃക്ഷങ്ങളേയും വ്യാഴത്തെക്കൊണ്ടും ബുധനെക്കൊണ്ടും ഫലപ്രധാനങ്ങളായ വൃക്ഷങ്ങളേയും ശുക്രനെക്കൊണ്ടു പുഷ്പപ്രധാനങ്ങളായ വൃക്ഷങ്ങളേയും വിചാരിക്കണം. ശനിയെക്കൊണ്ടു പ്രയോജനശൂന്യങ്ങളായ മററു വൃക്ഷങ്ങളേയും വിചാരിക്കാം.

രാഹുശ്ചണ്ഡാലജാതിശ്ചകേതുർജ്ജാത്യന്തരസ്തഥാ
ശിഖിസർപ്പാന്ത്യമന്ദാനാം വത്മീകം സ്ഥാനമുച്യതേ. ൨൦

സാ—വർണ്ണചിന്തയിൽ രാഹുവിനെക്കൊണ്ടു ചണ്ഡാലന്മാരെയും കേതുവിനെക്കൊണ്ടു ജാതിഭ്രഷ്ടന്മാരെയും ചിന്തിക്കണം. ശനി, രാഹു, കേതു ഇവരുടെ സ്ഥാനം പുററുള്ള പ്രദേശമാകുന്നു.

ചിത്രകന്ഥാഫണീന്ദ്രസ്യ കേതോശ്ഛിദ്രയുതോദ്വിജ!
സീസംരാഹോന്നീലമണിഃ കേതോർജ്ഞേയോദ്വിജോത്തമ!. ൨൧

സാ—അല്ലയോ വിപ്രാ! രാഹുവിനു നാനാവർണ്ണത്തിലുള്ളതും കേതുവിനു സുഷിരങ്ങളുള്ളതുമായ വസ്ത്രവും, രാഹുവിനെക്കൊണ്ടു ഈയ്യവും കേതുവിനെക്കൊണ്ടു നീലരത്നവും വിചാരിക്കണം.

ഗുരോഃപീതാംബരം വിപ്ര!ഭൃഗോഃക്ഷൌമംതഥൈവച
രക്തക്ഷൌമംഭാസ്കരസ്യ ഇന്ദോഃക്ഷൌമംസിതംദ്വിജ! ൨൨

ബുധസ്യകൃഷ്ണക്ഷൌമംതു രക്തചിത്രംകുജസ്യച
വസ്ത്രംചിത്രംശനേർവിപ്ര! പട്ടവസ്ത്രംതഥൈവച. ൨൫

സാ—അല്ലയോ വിപ്ര! വ്യാഴത്തെക്കൊണ്ടു മഞ്ഞവസ്ത്രവും ശു
ക്രനെക്കൊണ്ടു മഞ്ഞപ്പട്ടും ആദിത്യനെക്കൊണ്ടു ചുവന്നപട്ടും ചന്ദ്ര
നെക്കൊണ്ടു വെള്ളപ്പട്ടും ബുധനെക്കൊണ്ടു കറുത്ത പട്ടും ചൊവ്വായെ
ക്കൊണ്ടു ചിത്രത്തോടുകൂടിയ കറുത്തപട്ടും ശനിയെക്കൊണ്ടു നാനാവ
ർണ്ണത്തോടുകൂടിയ വസ്ത്രത്തേയും സാധാരണ പട്ടവസ്ത്രത്തേയും വിചാ
രിക്കണം.

ഭൃഗോഃഖലുവസന്തശ്ച കുജഭാന്വോശ്ചഗ്രീഷ്മകം
ചന്ദ്രസ്യവർഷാവിജ്ഞേയാശരച്ചൈവബുധോവിദുഃ. ൨൬

ഹേമന്തോപിഗുരോർജ്ഞേയശ്ശനേസ്സശിശിരോദ്വിജ!
അഷ്ടൌമാസാശ്ചസ്വർഭാനോഃ കേതോർമാസത്രയംദ്വിജ!. ൨൭

സാ ശുക്രനെക്കൊണ്ടു വസന്തർത്തുവും ആദിത്യനെക്കൊണ്ടും
ചൊവ്വായെക്കൊണ്ടും ഗ്രീഷ്മർത്തുവും ചന്ദ്രനെക്കൊണ്ടു വർഷർത്തുവും
ബുധനെക്കൊണ്ടു ശരദൃതുവും ഗുരുവിനെക്കൊണ്ടു ഹേമന്തർത്തുവും
ശനിയെക്കൊണ്ടു ശിശിരർത്തുവും വിചാരിക്കണം. രാഹുവിൻെറ
കാലം എട്ടു മാസവും കേതുവിൻെറ കാലം മൂന്നു മാസവും ആകുന്നു.

രാഹ്വാരമന്ദചന്ദ്രാശ്ച വിജ്ഞേയാധാതുഖേചരാഃ
മൂലഗ്രഹൌരവിശുക്രാവപരാജ്ജീവസംജ്ഞകാഃ. ൨൮

സാ—രാഹു, ചൊവ്വാ, ശനി, ചന്ദ്രൻ ഇവർ ധാതുഗ്രഹങ്ങളാ
ണ് ഇവരെക്കൊണ്ടു ധാതുദ്രവ്യങ്ങളെ വിചാരിക്കണം. സൂര്യശുക്രന്മാ
രെക്കൊണ്ടു മൂലദ്രവ്യങ്ങളെയും മററുള്ള ഗ്രഹങ്ങളെക്കൊണ്ടു ജീവദ്ര
വ്യങ്ങളേയും വിചാരിക്കണം.

ഗ്രഹേഷുമന്ദോവൃദ്ധോസ്തിആയുർവൃദ്ധിപ്രദായകഃ
നൈസർഗ്ഗികേബഹുസമാൻദദാതിദ്വിജസത്തമ! ൨൯

സാ—അല്ലയോ ബ്രാഹ്മണശ്രേഷ്ഠാ ഗ്രഹങ്ങളിൽവച്ചു ശനി
സ്വഭാവേന വൃദ്ധനാണ്. ദീർഘായുസ്സിനെ ചെയ്യുകയും ചെയ്യും.
അനേകം വത്സരങ്ങളെ ദാനം ചെയ്യുന്നതിനുള്ള ശക്തി സ്വഭാവേന
തന്നെ ശനിക്കുള്ളതാകുന്നു.

ഇങ്ങിനെ ഒന്നാം അദ്ധ്യായം കഴിഞ്ഞു.

## രണ്ടാം അദ്ധ്യായം.

---

### രാശികളുടെ നാമഭേദാദികൾ.

അജോവൃഷോമൃഗഃകന്യാകുളീരഝഷതൌലികാഃ
സൂൎയ്യാദീനാംക്രമാദേതാഃതുംഗസംജ്ഞാഃപ്രകീൎത്തിതാഃ.

നീചാസ്തൽസപ്തമാജ്ഞേയാഗ്രഹാണാമിതിവിനിശ്ചിതാഃ ൧

സാ — മേടം ആദിത്യന്റെയും ഇടവം ചന്ദ്രന്റെയും മകരം ചൊവ്വായുടേയും കന്നി ബുധന്റെയും കൎക്കടകം വ്യാഴത്തിന്റെയും മീനം ശുക്രന്റേയും തുലാം ശനിയുടെയും ഉച്ചരാശികളാകുന്നു. അവാവരുടെ ഉച്ചരാശികളുടെ ഏഴാമത്തെ രാശികൾ അവരവൎക്ക് നീചരാശികളാകുന്നു.

സൂൎയ്യസ്യഭാഗേദശമേത്രിതീയേ
ചന്ദ്രസ്യഷ്ഠീ വസ്യത്രപഞ്ചമേംശേ
ഭൌമസ്യവിംശേരവിധിസപ്തകേത്ര
തിഥ്യാൽകളേഗോഃപഞ്ചദശേബുധസ്യ.
ജീവസ്യവിംശോഷ്ടയുതോപരോച്ചം
ഏവൈവസ്തുതത്തുല്യഗതാതിനീചാഃ ൨

സാ — സൂൎയ്യന്ന പത്താമതിയും ചന്ദ്രന്ന മൂന്നാമതിയും വ്യാഴത്തിന്ന അഞ്ചാമതിയും ശനിക്ക ഇരുപതാമതിയും ശുക്രന്ന ഇരുപത്തേഴാമതിയും ബുധന്ന പതിനഞ്ചാമതിയും ചൊവ്വയ്ക്ക ഇരുപത്തെട്ടാമതിയും അത്യുച്ചഭാഗങ്ങളാകുന്നു. നീചരാശികളിൽ മേൽ പറഞ്ഞ ഭാഗങ്ങൾ അതിനീചങ്ങളുമാകുന്നു.

വിംശതിരംശാഃ സിംഹേ ത്രികോണമപരേസ്വഭവനമൎക്കസ്യ
ഉച്ചംഭാഗത്രിതയംവൃഷമിന്ദോഃ സ്യാൽത്രികോണമപരേംശാഃ. ൩

ദ്വാദശഭാഗാമേഷേത്രികോണമപരേസ്വഭേതുഭൌമസ്യ
ഉച്ചഫലംകന്യായാംബുധസ്യതിഥ്യംശകൈഃസദാചിന്ത്യം. ൪

പരതഃത്രികോണജാതേ പഞ്ചഭിരംശൈഃസ്വരാശിജംപരതഃ
ദശഭിർഭാഗൈർജ്ജീവേ ത്രികോണഫലദംസ്വഭംപരംചാപേ. ൫

ശുക്രസ്യതുതിഥ്യംശാത്രികോണമപരേതുലേസ്വരാശിശ്ച
കുംഭേത്രികോണനിജഭേരവിജസ്യരവിര്യഥാസിംഹേ. ൬

സാ — ആദിത്യന്ന ചിങ്ങത്തിൽ ഇരുപതീയതിവരെ ത്രികോണ

വും അതിനുശേഷം സ്വക്ഷേത്രവും ആകുന്നു. ചന്ദ്രനു ഇടവം അത്യുച്ചഭാഗമായ മൂന്നുതീയതി കഴികെ ശേഷം മൂലത്രികോണമാണ്. മേടം പത്തുതീയതിവരെ ചൊവ്വയുടെ മൂലത്രികോണവും ശേഷം സ്വക്ഷേത്രവും ആകുന്നു. കന്നിയിൽ പതിനഞ്ചുതീയതി ബുധന്റെ അത്യുച്ചഭാഗമാണല്ലോ. അതിനുമേൽ അഞ്ചുതീയതി മൂലത്രികോണവും ശേഷമുള്ള ഭാഗങ്ങൾ സ്വക്ഷേത്രവുമാകുന്നു. വ്യാഴത്തിന്നു ധനുവിൽ പത്തുതീയതിവരെ മൂലത്രികോണവും ശേഷം സ്വക്ഷേത്രവും ആകുന്നു. തുലാത്തിൽ ശുക്രന്നു പതിനഞ്ചുതീയതിവരെ മൂലത്രികോണവും ശേഷംഭാഗങ്ങൾ സ്വക്ഷേത്രവും കുംഭംരാശി ഇരുപതുതീയതിവരെ ശനിക്കു മൂലത്രികോണവും ശേഷംഭാഗങ്ങൾ സ്വക്ഷേത്രവും ആകുന്നു.

## ഗ്രഹങ്ങളുടെ മിത്രശത്രുത്വം.

---

രവേസ്സമോജ്ഞഃസിതസൂര്യപുത്രാ-
വരീപരേയേസുഹൃദോംബരാദ്യാഃ
ചന്ദ്രസ്യനാരീ രവിചന്ദ്രപുത്രൌ
മിത്രേസമാശ്ശേഷനഭശ്ചരാസ്സ്യുഃ. ൧

സാ—ആദിത്യനു ബുധൻ സമനും ശുക്രനും ശനിയും ശത്രുക്കളും മററു ഗ്രഹങ്ങൾ ബന്ധുക്കളും ആകുന്നു. ചന്ദ്രനു ശത്രുക്കളില്ല. ആദിത്യനും ബുധനും ബന്ധുക്കളാണ്. മറെറല്ലാഗ്രഹങ്ങളും സമന്മാരാണ്.

സമൌസിതാർക്കീശശിജശ്ചശത്രുർ
മിത്രാണിശേഷാഃപൃഥിവീസുതസ്യ
ശത്രുഃശശീസൂര്യസിതൌചമിത്രേ
സമാഃപരേസ്യുഃശശിനന്ദനസ്യ. ൨

സാ—ചൊവ്വയ്ക്കു ശുക്രനും ശനിയും സമന്മാരും ബുധൻ ശത്രുവും മററു ഗ്രഹങ്ങൾ ബന്ധുക്കളും ആകുന്നു. ബുധനു ചന്ദ്രൻ ശത്രുവും സൂര്യനും സിതനും മിത്രങ്ങളും മററു ഗ്രഹങ്ങൾ സമന്മാരും ആകുന്നു.

സുരേജ്യജ്ഞൌശുക്രൌരിപുസംജ്ഞകൌതു
ശനിസ്സമോന്യേസുഹൃദോഭവന്തി
ശുക്രസ്യമിത്രേബുധസൂര്യപുത്രൌ
സമൌകുജജ്യാവിതരാവരീതൌ. ൩

സാ—വ്യാഴത്തിനു ബുധനും ശുക്രനും ശത്രുക്കളും ശനി സമനും മററു ഗ്രഹങ്ങൾ ബന്ധുക്കളും ആകുന്നു. ശുക്രന്നു ബുധനും ശനിയും ബന്ധുക്കളും ചൊവ്വയും വ്യാഴവും സമന്മാരും മററുള്ളവർ ശത്രുക്കളുമാകുന്നു.

ശനേസ്സമോവാക്പതിരിന്ദുസൂനു
ശുക്രൌചമിത്രേരിപവഃപരേപി
ധ്രുവംഗ്രഹാണാംചതുരാനനേന
ശത്രുത്വമിത്രത്വസമത്വമുക്തം. ൨൦

സാ—ശനിക്കു വ്യാഴം സമനും ബുധനും ശുക്രനും മിത്രങ്ങളും മററുള്ളവർ ശത്രുക്കളുമാകുന്നു. ഗ്രഹങ്ങൾക്കു ഇങ്ങിനെ അന്യോന്യം ശത്രുമിത്രസമത്വം ബ്രഹ്മാവിനാൽ പറയപ്പെട്ടിരിക്കുന്നു.

ദശായബന്ധുസ്സഹജസ്വാന്ത്യസ്ഥേനപരസ്പരം
സുഹൃൽഭവേദധിസുഹൃൽസമോമിത്രംപരസ്സമഃ. ൨൧

സാ—അന്യോന്യം പത്തു് പതിനൊന്നു് നാലു് മൂന്നു് രണ്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങൾ വിശേഷേണ ബന്ധുക്കളാകുന്നു. അതായതു ഇങ്ങിനെ നില്ക്കുന്ന ഗ്രഹം സ്വഭാവേന ബന്ധുവാണെങ്കിൽ ഈ സ്ഥിതികൊണ്ടു അതിബന്ധുവായും സമനാണെങ്കിൽ ബന്ധുവായും ശത്രുവാണെങ്കിൽ സമനായും തീരും.

തന്മാത്രികോണഷഷ്ഠാഷ്ടസപ്തൈകസ്ഥിതഖേചരാഃ
അന്യോന്യംരിപുതാംയാന്തി താല്കാലംതാന്നിവൈപുനഃ. ൨൨

സാ—അന്യോന്യം അഞ്ചിലും ഒൻപതിലും ആറിലും എട്ടിലും ഏഴിലും ഒരുമിച്ചുനില്ക്കുന്ന ഗ്രഹങ്ങൾ താല്കാലിക(വിശേഷേണ)ശത്രുക്കളാകുന്നു. എങ്ങനെ എന്നാൽ സ്വഭാവേന ശത്രു അതിശത്രുവായും സമൻ ശത്രുവായും മിത്രം സമനായും തീരും.

ഗ്രഹങ്ങളുടെ ബലവിശേഷം.

സ്വോച്ചേശുഭംബലംപൂർണ്ണം ത്രികോണേപാദവർജ്ജിതം
സ്വർക്ഷേദളംമിത്രഗേഹേ പാദമാത്രംപ്രകീർത്തിതം. ൨൩

പാദാൎദ്ധംസമഭേപ്രോക്തം വ്യൎത്ഥംനീചാസ്തശത്രുഗേ
തദ്വൽദുഷ്ടഫലംബ്രൂയാൽ വ്യത്യയേനവിചക്ഷണഃ. ൨൪

സാ—ഉച്ചരാശിയിൽ നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടു ശുഭഫലം പരിപൂർണ്ണമാക്കി കല്പിക്കാം. ഉച്ചരാശിയിൽ പൂർണ്ണബലം ഉണ്ടു്. മൂലത്രികോണരാശിയിൽ മുക്കാൽബലവും സ്വക്ഷേത്രത്തിൽ പകുതിബല

വും ബന്ധുക്ഷേത്രത്തിൽ കാൽബലവും സമക്ഷേത്രത്തിൽ എട്ടിൽ ഒരുഭാഗം ബലവും ഉണ്ട്. നീചത്തിലും ശത്രുക്ഷേത്രത്തിലും നില്ക്കുന്ന ഗ്രഹത്തിനും മൌഢ്യമുള്ള ഗ്രഹത്തിനും ബലം ശൂന്യമാകുന്നു. ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടു ശുഭം പൂർണ്ണമാക്കി കല്പിക്കുന്നതുപോലെ നീചസ്ഥന്മാരായ ഗ്രഹങ്ങളെക്കൊണ്ട് അശുഭഫലവും പൂർണ്ണമായി കല്പിച്ചുകൊള്ളണം. മുക്കാൽബലം തുടങ്ങിയുള്ള രാശികളിലും ഈ ക്രമം അനുസരിച്ചുതന്നെ ശുഭാശുഭങ്ങളെ കല്പിച്ചുകൊള്ളണം.

## രാശിപ്രഭേദങ്ങൾ

മേഷോവൃഷശ്ച മിഥുനഃ കർക്കിസിംഹകുമാരികാഃ
തുലാളിധനുഷോനക്രാ കുംഭമീനസ്തഥാ ക്രമാൽ. ൭

അഹോരാത്രാദ്യന്തലോപാൽ ഹോരേതിപ്രോച്യതേബുധൈഃ
ഏതസ്യാഃ ജ്ഞാനമാത്രേണ ജാതകർമ്മഫലംവദേൽ. ൮

സാ — മേടം ഇടവം മിഥുനം കർക്കിടകം ചിങ്ങം കന്നി തുലാം വൃശ്ചികം ധനു മകരം കുംഭം മീനം ഇങ്ങനെ പന്ത്രണ്ടു രാശികളാണുള്ളത്. ഈ രാശികൾ ഉദയംമുതൽ ഉദയംവരെ ഉള്ള അഹോരാത്രകാലത്തിൽ അന്തർഭവിച്ചിരിക്കയാണ്. അതുകൊണ്ട് അഹോരാത്രശബ്ദത്തിൽനിന്ന് ആദ്യവസാനങ്ങളിലെ അക്ഷരങ്ങൾ ലോപം വരുമ്പോൾ ഹോര എന്നുള്ള ശബ്ദം സിദ്ധിക്കും. ഹോര എന്നു പറയുന്നതു് പന്ത്രണ്ടു രാശികളും അടങ്ങിയിരിക്കുന്ന ഒരു രാശിച്ചക്രത്തെയാണ്. ഇതിന്റെ ബോധം ശരിയായിട്ടുണ്ടെങ്കിൽ മാത്രമേ ജാതകഫലം ശരിയായി പറയുവാൻ കഴികയുള്ളൂ.

ശീർഷാനനൌതഥാബാഹൂ ഹൃൽക്രോഡ കടിവസ്തയഃ
ഗുഹ്യോരുയുഗളേജാനു യുഗ്മേവൈജംഘകേതഥാ. ൯

ചരണൌ ദ്വൌ തഥാലഗ്നാൽജ്ഞേയാ ശീർഷാദയഃക്രമാൽ
ചരസ്ഥിരദ്വിസ്വഭാവാഃക്രൂരാക്രൂരൌനരസ്ത്രിയൌ
പിത്താനിലത്രിധാത്വൈക്യംശ്ലേഷ്മികാശ്ചക്രിയാദയഃ. ൧൦

സാ—മേടംരാശികൊണ്ട് കാലപുരുഷന്റെ ശിരസ്സും ഇടവംകൊണ്ടു മുഖവും മിഥുനംകൊണ്ടു ബാഹുക്കളും കർക്കടകംകൊണ്ടു ഹൃദയവും ചിങ്ങംകൊണ്ടു വയറും കന്നികൊണ്ടു അരക്കെട്ടും തുലാംകൊണ്ടു വസ്തിപ്രദേശവും വൃശ്ചികംകൊണ്ടു ഗുഹ്യവും ധനുകൊണ്ടു ഊരുക്കളും മകരംകൊണ്ടു മുട്ടുകളും കുംഭംകൊണ്ടു കണങ്കാലുകളും മീനംകൊണ്ടു പാദങ്ങളും കല്പിക്കപ്പെടേണ്ടവയാണ്. മേൽപ്പറഞ്ഞ ശിരസ്സു

മുതലായ പന്ത്രണ്ടു അവയവങ്ങളെ ലഗ്നം മുതലായ പന്ത്രണ്ടു രാശികളെക്കൊണ്ടും ചിന്തിക്കേണ്ടതാണ്. മേടം ചരരാശിയും ഇടവം സ്ഥിരരാശിയും മിഥുനം ഉഭയരാശിയുമാണ്. മേടം ക്രൂരരാശിയും ഇടവം സൌമ്യരാശിയുമാകുന്നു. മേടം പുരുഷരാശിയും ഇടവം സ്ത്രീരാശിയും ആകുന്നു. ചരാദിയും ക്രൂരാദിയും നരാദിയുമായ ഭേദങ്ങൾ മേൽപ്രകാരം തന്നെ ക്രമേണ ചിന്തിച്ചുകൊള്ളണം. മേടം പിത്തരാശി ഇടവം വാതരാശി മിഥുനം വാതപിത്തകഫരാശി കർക്കടകം കഫരാശി ഇതുപോലെതന്നെ ചിങ്ങംമുതലും വിചാരിച്ചുകൊള്ളണം.

രക്തവർണ്ണോ ബൃഹൽഗാത്രശ്ചതുഷ്പാത് രാത്രിവിക്രമഃ
പൂർവ്വവാസീ നൃപജ്ഞാതി ശൈലചാരീ രജോഗുണീ
പൃഷ്ഠോദയീ പാവകീ ച മേഷരാശീ കുജാധിപഃ. ൯

സാ—മേടംരാശിക്കു ചുവപ്പുനിറവും തടിച്ചശരീരവും ആകുന്നു. നാല്ക്കാലിരാശിയും രാത്രിരാശിയുമാകുന്നു. സ്ഥിരചക്രത്തിൽ കിഴക്കേദിക്കിലാണ് ഇതിൻെറ സ്ഥിതി. ഈ രാശി രാജസംബന്ധിയും മലപ്രദേശസഞ്ചാരിയും രജോഗുണപ്രധാനിയും അഗ്നിരാശിയും പൃഷ്ഠോദയരാശിയും ആകുന്നു. ഈ രാശിയുടെ അധിപൻ ചൊവ്വനാകുന്നു.

ശ്വേതഃ ശുക്രാധിപോ ദീർഘശ്ചതുഷ്പാൽ ശർവ്വരീബലീ
യാമ്യേ ഗ്രാമ്യോ വണിഗ് ഭൂപ രജീ പൃഷ്ഠോദയോ വൃഷഃ. ൧൦

സാ—ഇടവംരാശിയുടെ നിറം വെളുപ്പാണ്. ഈ രാശി ദൈർഘ്യമുള്ളതും ചതുഷ്പാത്തും രാത്രിരാശിയും തെക്കേദിക്കിൽ സഞ്ചാരമുള്ളതും ഗ്രാമവാസിയും വൈശ്യജാതിയും രജോഗുണപ്രധാനിയും പൃഷ്ഠോദയവും ആകുന്നു. ഈ രാശിയുടെ അധിപൻ ശുക്രൻ ആകുന്നു.

ശീർഷോദയീ നൃമിഥുനം സഗദം ച സവീണകം
പ്രത്യക്സ്വാമീ ദ്വിപാത് രാത്രി ബലീ ഗ്രാമ്യോഽഗ്രജോ നിലഃ
സമഗാത്രോ ഹരിദ്വർണ്ണോ മിഥുനാഖ്യോ ബുധാധിപഃ. ൧൧

സാ—മിഥുനംരാശി ശീർഷോദയമാണ് ദ്വിപാത്തുരാശിയുമാണ്. ഗദായുധം ധരിച്ചിരിക്കുന്ന ഒരു പുരുഷൻെറയും വീണധരിച്ചിരിക്കുന്ന ഒരു സ്ത്രീയുടേയും ആകൃതിയാണ്. ഇതിൻെറ സ്ഥിതി പടിഞ്ഞാറേദിക്കിലാണ്. ശാന്തരാശിയും രാത്രിയിൽ ബലമുള്ളതും ഗ്രാമത്തിൽ സഞ്ചാരമുള്ളതും വാതരാശിയുമാകുന്നു. ഇതു് സമരൂപയുമായ ആകൃതിയും പച്ചനിറവും ആകുന്നു. ഇതിൻെറ അധിപൻ ബുധൻ ആകുന്നു.

പാടലോവനചാരീച ബ്രാഹ്മണോ നിശിവീര്യവാൻ
ബഹുപാദ്യുത്തര സ്ഥൗല്യതനുസ്സത്വഗുണീജലീ ൧൧
പൃഷ്ഠോദയീകക്കരാശിർമൃഗാംകോധിപതിസ്മൃതഃ.

സാ—കക്കിടകം രാശിയുടെ നിറം വെളുപ്പും ചുവപ്പും കൂടിയതാകുന്നു. വനവാസിയും ബ്രാഹ്മണനും രാത്രിയിൽ ബലമുള്ളതും അനേകം പാദങ്ങളുള്ളതും വടക്കേ ദിക്കിൽ സ്ഥിതിയും തടിച്ച ശരീരവും സത്വഗുണപ്രധാനിയും ജലരാശിയും ആകുന്നു. പൃഷ്ഠോദയരാശിയും ഇതിൻെറ അധിപൻ ചന്ദ്രനും ആണ്.

സിംഹഃസൂര്യാധിപഃ സത്വീചതുഷ്പാൽ ക്ഷത്രിയോബലീ
ശീഷോദയീബൃഹൽഗാത്രഃ പാണ്ഡുഃ പൂർവ്വേദിവീര്യവാൻ. ൧൨

സാ—ചിങ്ങത്തിൻെറ അധിപൻ സൂര്യനാണ്. സത്വരാശിയും ചതുഷ്പാത്തും ക്ഷത്രിയനും ബലമുള്ളതും ശീഷോദയവും തടിച്ച ശരീരവും വെളുത്തനിറവും കിഴക്കേദിക്കിൽ സ്ഥിതിയും പകൽ ബലവും ഉള്ളതാകുന്നു.

പാർവ്വതീയാഥ കന്യാഖ്യാ രാശിർദിനബലാന്വിതഃ
ശീഷോദയാച മദ്ധ്യാംഗാദ്വിപാൽ യാമ്യചരാചസാ. ൧൩

സസസ്യ ദഹനാ വൈശ്യാ ചിത്രവർണ്ണാപ്രഭഞ്ജിനീ
കുമാരീതമസാ യുക്താ ബാലഭാവാബുധാധിപാ. ൧൪

സാ കന്നിരാശിയും പകൽ ബലമുള്ളതും ശീഷോദയവും മദ്ധ്യമരൂപമായശരീരവും മനുഷ്യരാശിയും തെക്കേദിക്കിൽ സ്ഥിതിയും വൈശ്യജാതിയും വായുരാശിയും നദീതീരത്തെ സമാശ്രയിച്ചിരിക്കുന്നതും സസ്യങ്ങളോടും അഗ്നിയോടും കൂടിയതും കുമാരിയും ആകുന്നു. ഇതിൻെറ അധിപൻ ബുധനാണ്.

ശീഷോദയീ ദ്വിവീര്യാഢ്യസ്തുലാ കൃഷ്ണോരജോഗുണീ
പശ്ചിമോ ഭൂചരോ ഘാതീ ശൂദ്രോ മദ്ധ്യതനുർദ്വിപാത്. ൧൫

ശുക്രാധിപോഥ സത്വാംഗോ ബഹുപാത് ബ്രാഹ്മണോ ബലീ
സൌമ്യസ്ഥോദിനവീര്യാഢ്യോവിശംകോജലഭൂവഹഃ. ൧൬

രോമസ്വാഢ്യോതിതീക്ഷ്ണാംഗോ വൃശ്ചികശ്ചകുജാധിപഃ
പൃഷ്ഠോദയീത്വഥധനുർഗ്ഗുരുസ്വാമീചസാത്വികഃ. ൧൭

പിംഗലോനിശിവീര്യാഢ്യഃ പാവകക്ഷത്രിയോദ്വിപാത്
ആദാവന്തേചതുഷ്പാദ സ്സമഗാത്രോധനുർധരഃ ൧൮

പൃഷ്ഠസ്ഥോദയസഞ്ചാരീ തേജസ്വീ പൃഷ്ഠതോൽഗമീ. ൧൦

സാ — തുലാം ശീർഷോദയവും പകൽ രാശിയും കറുപ്പുനിറവും രജോഗുണവും പടിഞ്ഞാറേദിക്കിൽ സ്ഥിതിയും ഭൂപ്രദേശ (കച്ചവടത്തെരുവിൽ) സഞ്ചാരവും ഹിംസാശീലവും ശൂദ്രജാതിയും ആകൃതിയിൽ മദ്ധ്യമത്വവും മനുഷ്യരാശിയുമാകുന്നു. ഇതിന്റെ അധിപൻ ശുക്രനാണ്.

വൃശ്ചികം സ്വല്പശരീരവും ബ്രാഹ്മണജാതിയും ബലവും പടിഞ്ഞാറെദിക്കിൽ സ്ഥിതിയും പകൽരാശിയും ഗോരോചനത്തിന്റെ നിറവും ജലഭൂമിയിൽ സഞ്ചാരവും ഏറ്റവും തീക്ഷ്ണസ്വഭാവവും രോമങ്ങളോട്ടു കൂടിയതാകുന്നു, ഈ രാശി അനേകപാദങ്ങളുള്ള (സരീസൃപ) രാശിയും ഇതിന്റെ അധിപൻ ചൊവ്വയുമാകുന്നു.

ധനുരാശി സത്വഗുണത്തോട്ടും പിംഗലനിറത്തോടും രാത്രിയിൽ ബലത്തോട്ടും അഗ്നിഗുണത്തോടും കൂടിയതാകുന്നു. ജാതിയിൽ ക്ഷത്രിയനും പൂർവ്വാർദ്ധം മനുഷ്യനും ഉത്തരാർദ്ധം നാല്ക്കാലിയുമാകുന്നു. ആകൃതിയിൽ സമത്വമാണുള്ളത്. കിഴക്കേദിക്കിലാണ് ഇതിന്റെ സ്ഥിതി. ഇതിന്റെ സഞ്ചാരം ഭൂപ്രദേശങ്ങളിൽ (രാജവീഥിയിൽ) ആകുന്നു. ഉഭയോത്രുപിയും പൃഷ്ഠോദയവുമാകുന്നു. ഇതിന്റെ അധിപൻ വ്യാഴമാണ്.

മന്ദാധിപസ്തമോഭൗമീ യാമ്യേച നിശിവീര്യവാൻ
പൃഷ്ഠോദയീ ബൃഹൽഗാത്രഃ കർബ്ബുരോവനഭൂചരഃ
ആദൗചതുഷ്പദോന്തേതു വിപദോജലഗോമതഃ. ൧൧

സാ — മകരം തമോഗുണവും തെക്കേദിക്കിൽ സഞ്ചാരവും രാത്രിയിൽ ബലവും പൃഷ്ഠഭാഗംകൊണ്ടു ഉദയവും തടിച്ച ശരീരവും നാനാവർണ്ണവും വനസഞ്ചാരവും ഉള്ളതാകുന്നു. പൂർവ്വാർദ്ധം നാല്ക്കാലിയാണ്. ഉത്തരാർദ്ധം പാദമില്ലാത്തരാശിയാണ്. ഉത്തരാർദ്ധത്തിന്റെ സഞ്ചാരം ജലത്തിലാകുന്നു.

കുംഭം കുംഭീനരോ ബഭ്രു വർണ്ണ മദ്ധ്യതനുർദ്വിപാത്
ദ്വിവീര്യോ ജലമദ്ധ്യസ്ഥോ വാത ശീർഷോദയീതമഃ
ശൂദ്രഃപശ്ചിമദേശസ്യ സ്വാമീ ദൈവാകരിസ്മൃതഃ. ൧൨

സാ — കുംഭം കുംഭധരനായ ഒരു പുരുഷന്റെ ആകൃതിയാണ്. പിംഗലനിറമാണ്. ആകൃതി തടിപ്പും പൊക്കവും ക്രമരീതിയിലുള്ളതാണ്. മനുഷ്യരാശിയും പകൽ വീര്യമുള്ളതും ജലമദ്ധ്യത്തിൽസ്ഥിതിചെയ്യുന്നതും വാതരാശിയും ശീർഷോദയവും തമോഗുണപ്രധാനി

യും ശൂദ്രനും പടിഞ്ഞാറേദിക്കിൽ സ്ഥിതി ചെയ്യുന്നവനും ആകുന്നു.
ഇതിൻെറ അധിപൻ ശനിയാകുന്നു.

മീനൌപുച്ഛാസ്യ സംലഗ്നൌ മീനരാശിർദിവാബലീ
ജലീ സത്വഗുണാഢ്യശ്ച സ്വസ്ഥോ ജലചരോദ്വിജഃ!
അപദോ മദ്ധ്യദേഹീ ച സൌമ്യസ്ഥോഹ്യുഭയോദയീ
സുരാചാര്യാധിപശ്ചാസ്യ രാശീനാം ഗദിതം മയാ. ൨൩

സാ—മീനം രാശിയുടെ ആകൃതി അന്യോന്യ പൃഷ്ഠാഭിമുഖങ്ങളായ രണ്ടു മത്സ്യങ്ങളെപ്പോലെയാണ്. ഇതു പകൽ ബലമുള്ളതും ജലരാശിയും സത്വഗുണവും സ്വസ്ഥരാശിയും ജലത്തിൽ സഞ്ചാരവും ബ്രാഹ്മണ ജാതിയും പാദങ്ങളില്ലാത്തതും ആകൃതിയിൽ മദ്ധ്യമത്വവും വടക്കേ ദിക്കിൽ ഇരിപ്പും ഉഭയോദയവും ആകുന്നു. ഇതിൻെറ അധിപൻ വ്യാഴമാണ്.

ഇങ്ങിനെ രണ്ടാം അദ്ധ്യായം കഴിഞ്ഞു.

---

## മൂന്നാം അദ്ധ്യായം.

---

### വർഗ്ഗപ്രകരണം.

വർഗ്ഗാൻഷോഡശസംഖ്യാകാന്നാഹലോകപിതാമഹഃ
താനാഹംസംപ്രവക്ഷ്യാമിമൈത്രേയ! ശ്രൂയതാമിതി. ൧

സാ—ബ്രഹ്മാവു് ഗ്രഹാദികളുടെ വർഗ്ഗഭേദങ്ങൾ പതിനാറുവിധം പറഞ്ഞുകാണുന്നു. അല്ലയോ മൈത്രേയാ! ആ വർഗ്ഗഭേദങ്ങളെ ഞാൻ ഇവിടെ പറയുന്നുണ്ടു്, കേട്ടാലും.

ക്ഷേത്രംഹോരാച ദ്രേക്കാണസ്തുര്യാംശഃ സപ്തമാംശകഃ
നവാംശോദശമാംശശ്ച സൂര്യാംശഷ്ഷോഡശാംശകഃ. ൨

വിംശാംശോവേദയുഗ്മാംശോഭാംശസ്ത്രിംശാംശകസ്തഥാ
സ്വവേദാംശോക്ഷവേദാംശ ഷ്ഷഷ്ട്യംശാശ്ചതതഃപരം. ൩

സാ—ക്ഷേത്രം, ഹോരാ, ദ്രേക്കാണം, തുര്യാംശം, സപ്തമാംശം നവാംശം, ദശമാംശം, ദ്വാദശാംശം, ഷോഡശാംശം, വിംശാംശം, ചതുർവ്വിംശാംശം, സപ്തവിംശാംശം, ത്രിംശാംശം, ചത്വാരിംശദംശം

അക്ഷവേദാംശം, ഷഷ്ട്യംശം ഇങ്ങിനെ പതിനാറുവർഗ്ഗമാകുന്നു. ഇതിന്റെ ഭേദം താഴെ വിവരിക്കപ്പെടുന്നു.

### ൧. ക്ഷേത്രം.

തൽക്ഷേത്രംതസ്യഖേടസ്യരാശേര്യോയസ്യനായകഃ. ൪

സാ—ലഗ്നത്തിന്റെയോ അഥവാ ഒരു ഗ്രഹത്തിന്റെയോ മറ്റോ വർഗ്ഗങ്ങളെ ചിന്തിക്കുമ്പോൾ അവ ഏതൊരു ഗ്രഹത്തിന്റെ രാശിയിൽ നിൽക്കുന്നുവോ വർഗ്ഗചിന്തനയിൽ ആ ഗ്രഹമാകുന്നു ഇവയുടെ ക്ഷേത്രനായകൻ. മേടലഗ്നമാണെങ്കിൽ ക്ഷേത്രാധിപൻ ചൊവ്വയാകുന്നു. ഇങ്ങിനെതന്നെ സ്ഥലാന്തരങ്ങളിലും വിചാരിച്ചുകൊള്ളണം.

### ൨. ഹോര.

സൂര്യേന്ദ്വോർവ്വിഷമേരാശൌ സമേതദ്വിപരീതകം
ഇതരശ്ചന്ദ്രഹോരേശാഃ ദേവാസ്സൂര്യസ്യകീർത്തിതാഃ ൫

രാശേരർദ്ധംഭവേദ്ധോരാതാശ്ചതുർവ്വിംശതിസ്മൃതാഃ
മേഷാദിതാസാംഹോരാണാംപരിവൃത്തിദ്വയംവദേൽ ൬

സാ—രാശിയുടെ അർദ്ധഭാഗത്തിനു ഹോര എന്നുപേരാകുന്നു. അങ്ങിനെ പന്ത്രണ്ടു രാശികൾക്കു ഇരുപത്തിനാലുഹോരയുണ്ടാകും. ഇവിടെ വർഗ്ഗചിന്തനയ്ക്കു് വിഷയമായ ഗ്രഹമോ ലഗ്നമോ ഓജരാശിയിൽ നിൽക്കുന്നു എങ്കിൽ ആദ്യത്തെ ഹോര സൂര്യന്റേതും രണ്ടാമത്തേതു ചന്ദ്രന്റേതുമാണു്.

യുഗ്മരാശിയിൽ നിൽക്കുന്നു എങ്കിൽ ആദ്യത്തെ ഹോര ചന്ദ്രന്റേതും രണ്ടാമത്തേതു സൂര്യന്റേതുമാകുന്നു. ചന്ദ്രഹോരയുടെ അധിപന്മാർ പിതൃക്കളും സൂര്യഹോരയുടെ അധിപന്മാർ ദേവന്മാരും ആകുന്നു.

### ൩. ദ്രേക്കാണം.

രാശിത്രിഭാഗദ്രേക്കാണാസ്തേച ഷൾത്രിംശദീരിതാഃ
പരിവൃത്തിത്രയംതേഷാം മേഷാദേഃ ക്രമശോഭവേൽ. ൭

സ്വപഞ്ചനവമാനാഞ്ച വിഷമേഷുസമേഷുച
നാരദാഗസ്ത്യദുർവാസാ ദ്രേക്കാണേശാശ്ചരാദയഃ. ൮

സാ—രാശിയുടെ മൂന്നിലൊരുഭാഗത്തേയാണു ദ്രേക്കാണമെന്നു പറയുന്നതു്. രാശിക്കു മുപ്പതുഭാഗങ്ങളാണല്ലോ ഉള്ളതു്. പത്തുഭാഗം (തീയതി) വരെ ഒന്നാംദ്രേക്കാണവും ഇരുപതുഭാഗംവരെ രണ്ടാംദ്രേ

ക്കാണവും മുപ്പതുഭാഗംവരെ മൂന്നാംദ്രേക്കാണവും ഇങ്ങനെ ആകെമുപ്പ ത്താറു ദ്രേക്കാണങ്ങളാകുന്നു. ഗ്രഹത്തിന്റെയോ ലഗ്നത്തിന്റെയോ സ്ഥിതി ഒന്നാമത്തെ ദ്രേക്കാണത്തിലായാൽ ആ രാശിയുടെ അധി പൻതന്നെ ദ്രേക്കാണനാഥനാണ്. ൨-ാമത്തെ ദ്രേക്കാണത്തിലാണെ ങ്കിൽ അതിന്റെ അഞ്ചാംരാശിയുടെ അധിപനും, മൂന്നാമത്തെ ദ്രേ ക്കാണത്തിലാണെങ്കിൽ ഒൻപതാംരാശിയുടെ അധിപനും ദ്രേക്കാണ നായകന്മാരാണ്

ചരരാശിനാഥൻ ദ്രേക്കാണാധിപനായാൽ നാരദനും സ്ഥിരരാ ശിനാഥനായാൽ അഗസ്ത്യനും ഉഭയരാശിനാഥനായാൽ ദുർവാസാവും ദ്രേക്കാണദേവതകളാകുന്നു.

## ൪. ചതുർത്ഥാംശം.

സ്വർക്ഷാദികേന്ദ്രപതയസ്തുര്യാംശേശാഃക്രിയാദയഃ
സനകശ്ചസനന്ദശ്ചകുമാരശ്ച സനാതനഃ. ൻ

സാ—രാശിയുടെ മുപ്പതുഭാഗങ്ങളെ നാലായി ഭാഗിക്കുമ്പോൾ ഒരു ഭാഗത്തിനു ഏഴരഭാഗവും മുപ്പതുകലയുമുണ്ടാകും. ഇങ്ങനെയാണ് നാലംശങ്ങളുള്ളത്. ഒന്നാമത്തെ അംശകാധിപൻ ഏതൊരു രാശി യെ അസ്പദമാക്കി വിചാരിക്കുന്നുവോ ആ രാശിനാഥനും രണ്ടാമത്തെ അംശകാധിപൻ അതിന്റെ നാലാമത്തെ രാശിനാഥനും മൂന്നാമത്തെ അംശകാധിപൻ ഏഴാമത്തെ രാശിനാഥനും നാലാമത്തെ അംശകാ ധിപൻ പത്താമത്തെ രാശിനാഥനുമാകുന്നു. സനകൻ, സനന്ദൻ, കു മാരൻ, സനാതനൻ, ഇവർ ക്രമേണ ഈ അംശകാധിപന്മാരുടെ ഈശന്മാ(ദേവന്മാ)രാകുന്നു.

## ൭. സപ്തമാംശം.

സപ്താംശപാസ്ത്വോജഗൃഹേഗണനീയാനിജാംശതഃ
യുഗ്മരാശൌതുവിജ്ഞേയാസപ്തമർക്ഷാദിനായകാൽ. ൧൦

സാ—രാശിയെ ഏഴായിഭാഗിക്കുമ്പോൾ ഒരു ഭാഗത്തിന് നാ ലുഭാഗലും പതിനേഴ് കലയുംവരും. ഇതിനെയാണ് സപ്താംശമെന്നുപ റയുന്നത്. ഓജരാശി അസ്പദമായി വിചാരിക്കുമ്പോൾ ആ രാശി തുടങ്ങിയാണ് അംശകം കണക്കാക്കി അംശകനാഥന്മാരെ അറിയേ ണ്ടത്. യുഗ്മരാശിയായാൽ അതിന്റെ ഏഴാമത്തെ രാശിമുതൽ അംശകഗണനംചെയ്തു അംശകാധിപന്മാരെ അറിയണം. ലഗ്ന സ പ്തമാധീശന്മാരിൽ നിന്നാണ് അംശകഗണനം ചെയ്യേണ്ടതു് എന്നു പക്ഷമുണ്ട്.

ക്ഷാരഃക്ഷീരൌ ദധ്യാജ്യേ തഥേക്ഷുരസസംഭവഃ
മദ്യശ്ശുദ്ധജലാവോജേ സമേശ്ശുദ്ധജലാദികാഃ. ൧൧

സാ—ഓജരാശിയിലെ ഒന്നുമുതൽ ഏഴുവരെയുള്ള അംശങ്ങൾക്കു ക്രമേണ ക്ഷാരം, ക്ഷീരം, ദധി, ആജ്യം, ഇക്ഷുരസം, മദ്യം ശുദ്ധജലം ഇവയും യുഗ്മരാശിയിൽ ശുദ്ധജലംതുടങ്ങി ഉൽക്രമമായും അംശകാധിപത്യത്തെ കല്പിച്ചുകൊള്ളണം.

൩. നവാംശം.

നവാംശേശാശ്ചരേ തസ്മാത്സ്ഥിരേതന്നവമാദിതഃ
ഉഭയേതൽപഞ്ചമാദേരിതി ചിന്ത്യം വിചക്ഷണൈഃ. ൧൨

ദേവാനൃരാക്ഷസാശ്ചൈവ ചരാദിഷു ഗൃഹേഷു ച. ൧൩

സാ—ഒരു രാശിയുടെ ഒൻപതിലൊരുഭാഗമായ മൂന്നുഭാഗവും ഇരുപതുകലയുമാകുന്ന നവാംശമെന്നു പറയുന്നതു്. ഏതൊരു രാശിയെ അസ്പദമാക്കി വിചാരിക്കുന്നുവോ അതു ചരരാശിയാണെങ്കിൽ ആ രാശിതുടങ്ങിയും സ്ഥിരരാശിയാണെങ്കിൽ അതിന്റെ ഒൻപതാമത്തെ രാശിതുടങ്ങിയും ഉഭയരാശിയാണെങ്കിൽ അതിന്റെ അഞ്ചാമത്തെ രാശിതുടങ്ങിയുമാണ് അംശകഗണനം ചെയ്യേണ്ടതു്. ഇങ്ങിനെ അംശകഗണനം ചെയ്യുമ്പോൾ ഏതൊരുരാശിയിൽ അംശകം അവസാനിക്കുന്നുവോ ആ രാശിനാഥൻ അംശകനാഥനാകുന്നു. അതു ചരരാശിയായാൽ അതിന്റെ അധിപൻ ദേവനും സ്ഥിരരാശിയായാൽ മനുഷ്യനും ഉഭയരാശിയായാൽ രാക്ഷസനുമാകുന്നു.

൪. ദശമാംശം.

ദിഗംശയാതതശ്ചൌജേ യുഗ്മേതന്നവമാദതഃ
പൂർവ്വാദിദശദിക്പാല ഇന്ദ്രാഗ്നിയമരാക്ഷസാഃ. ൧൪

വരുണോമാരുതശ്ചൈവ കുബേരേശാനപത്മജാഃ
അനന്തശ്ച ക്രമേണോജേ സമേവ്യുൽക്രമേണതു. ൧൫

സാ—രാശിയുടെ പത്തിലൊരുഭാഗമായ മൂന്നു ഭാഗത്തെയാണ് ദശാംശമെന്നു പറയുന്നതു്. ഓജരാശിയാണെങ്കിൽ ആ രാശി തുടങ്ങിയും യുഗ്മരാശിയാണെങ്കിൽ അതിന്റെ ഒൻപതാമത്തെ രാശി തുടങ്ങിയുമാണ് അംശകം കണക്കാക്കേണ്ടതു്. ഈ പത്തംശങ്ങൾക്കും ഓജരാശിയിൽ ക്രമേണ ഇന്ദ്രൻ, അഗ്നി, യമൻ, രാക്ഷസൻ, വരുണൻ, മാരുതൻ, കുബേരൻ, ഈശാനൻ, പത്മജൻ, അനന്തൻ ഇവർ അംശകാധിപന്മാരാകുന്നു. യുഗ്മരാശിയിലായാൽ അനന്തൻമുതൽ വിപരീതമായിട്ടു ക്രമേണ കല്പിച്ചുകൊള്ളണം.

വ്യ്ള്ദ്വാദശാംശം.

ദ്വാദശാംശസ്യഗണനാ തത്തൽക്ഷേത്രാദ്വിനിർദ്ദിശേൽ
തേഷാമധീശഃക്രമശോ ഗണേശാശ്വിയമാഹയഃ. ൧൩

സാ—രാശിയെ പന്ത്രണ്ടായി ഭാഗിക്കുന്നതിനേയാണ് ദ്വാദശാംശം എന്നു പറയുന്നതു് ഇതു് ഓജയുഗ്മാദിഭേദംകൂടാതെ അതാതു സ്ഥാനങ്ങളിൽ നിന്നുതന്നെയാണ് ക്രമേണ എണ്ണേണ്ടതു്. ഒന്നുമുതൽ നാലുവരെയുള്ള അംശങ്ങൾക്കു ക്രമേണ ഗണപതിയും അശ്വിനീകുമാരന്മാരും യമനും സൎപ്പവും അധിപന്മാരാണ്. അഞ്ചാമത്തെ അംശം മുതൽ മേൽപോട്ടു ക്രമേണ ഇങ്ങിനെതന്നെ ദേവന്മാരെ വീണ്ടും പിന്നെയും കല്പിച്ചുകൊള്ളണം.

൯ ഷോഡശാംശം.

അജസിംഹാശ്വിതോ ജ്ഞേയാ നൃപാംശാഃക്രമശഃസദാ
അജവിഷ്ണുഹരഃസൂൎയ്യോഹ്യോജേ യുഗ്മേ പ്രകീൎത്തിതഃ. ൧൭

സാ—രാശിയുടെ പതിനാറിൽ ഒരു ഭാഗത്തെയാണ് ഷോഡശാംശമെന്നു പറയുന്നതു്. അംശകഗണനത്തിനു വിഷയമായ ഗ്രഹമോ ലഗ്നമോ ചരരാശിയായാൽ മേടം മുതലും സ്ഥിരരാശിയായാൽ ചിങ്ങംമുതലും ഉഭയരാശിയായാൽ ധനു മുതലും ആണ് അംശകം കണക്കാക്കേണ്ടതു്. ഒന്നാമത്തെ അംശകത്തിൻെറ അധിപൻ ബ്രഹ്മാവും രണ്ടാമത്തേതിൻെറ അധിപൻ വിഷ്ണുവും മൂന്നാമത്തേതിൻെറ ശിവനും നാലാമത്തേതിൻേറതു സൂൎയ്യനും ഇങ്ങിനെ ഓജരാശിയുടെ അധിപന്മാരെ അറിയണം. യുഗ്മരാശിയായാൽ സൂൎയ്യൻ ഹരൻ വിഷ്ണു ബ്രഹ്മാവു് ഇങ്ങിനെ വിപരീതമായും അറിയണം. ഈ രണ്ടു ന്യായമനുസരിച്ചുതന്നെ മേൽപോട്ടും ക്രമേണ അറിഞ്ഞുകൊള്ളണം.

൧൦. വിംശാംശം.

അഥവിംശതിഭാഗാനാമധിപ ബ്രഹ്മണോദിതാഃ
ക്രിയാച്ചരേസ്ഥിരേചാപാൽ മൃഗേന്ദ്രാദ്വിസ്വഭാവകേ. ൧൮

കാളീഗൌരീജയാലക്ഷ്മീവിജയാവിമലാസതീ
താരാജ്വാലാമുഖീശ്വേതാലളിതാബഗലാമുഖീ. ൧൯

പ്രത്യംഗിരാശചീരൌദ്രീഭവാനീവരദാജയാ
ത്രിപുരാസുമുഖീചേതിവിഷമേപരിചിന്തയേൽ. ൨൦

സമരാശൌദയാമേധാഛരിന്നശീഷാപിശാചിനീ
ധൂമാവതീചമാതംഗീബാലാഭദ്രാരുണാനലാ. ൨൧

പിംഗളാച്ശ്ചുഛര്ശ്ചുകാഘോരാവാരാഹീവൈഷ്ണവീസിതാ ;
ഭുവനേശീഭൈരവീചമംഗളാഹ്യപരാജിതാ. ൨൨

സാ—രാശിയെ ഇരുപതായിഭാഗിക്കുന്നതാണു വിംശാംശം എന്നു പറയുന്നതു്. ഇതു പ്രാജാപത്യത്തിൽ പറഞ്ഞിട്ടുള്ളതാണ്. ചരരാശികളിൽനിന്നു വിചാരിക്കുമ്പോൾ മേടം തുടങ്ങിയും സ്ഥിരരാശികളിൽനിന്നു വിചാരിക്കുമ്പോൾ ധനുരാശി തുടങ്ങിയും ഉഭയരാശികൊണ്ടു വിചാരിക്കുമ്പോൾ ചിങ്ങം തുടങ്ങിയും ആണു അംശകം ആരംഭിക്കേണ്ടതു്. മേടം മിഥുനം മുതലായ ഓജരാശികളെ അസ്പദമാക്കി വിചാരിക്കുമ്പോൾ മേൽപറഞ്ഞ ഇരുപതു അംശങ്ങളുടേയും ആധിപത്യം കാളീ, ഗൌരീ, ജയാ, ലക്ഷ്മീ, വിജയാ വിമലാ, സതീ, താരാ, ജ്വാലാമുഖീ, ശ്വേതാ, ലളിതാ, ബഗളാ, പ്രത്യംഗിരാ, ശചീ രൌദ്രീ, ഭവാനീ, വരദാ, ജയാ, ത്രിപുരാ, സുമുഖീ ഈ ദേവതകൾക്കും സമരാശിയാണെങ്കിൽ ക്രമേണ ദയാ, മേധാ, ഛരിന്നശീർഷാ, പിശാചീ, ധൂമാവതീ, മാതംഗീ, ബാലാ, ഭദ്രാ, അരുണാ, അനലാ, പിംഗളാ, ച്ശ്ചുഛര്ശ്ചുകാ, ഘോരാ, വൈഷ്ണവീ, സിതാ, ഭുവനേശ്വരീ, ഭൈരവീ, മംഗളാ, അപരാജിതാ ഈ ദേവതകൾക്കുമാകുന്നു.

## ൧൧. സിദ്ധാംശം (ചതുർവിംശാംശം.)

സിദ്ധാംശകാനാമധിപാഃ സിംഹാദോജഭഗേഗ്രഹേ
കർക്കാദ്യുഗ്മഭഗേവേദേ സ്കന്ദഃപശുധരോനലഃ. ൨൩

വിശ്വകർമ്മാഭഗോമിത്രോമയോന്തക.വൃഷധ്വജോ
ഗോവിന്ദോമദനോഭീമഃ സിംഹാദൌവിഷമേക്രമാൽ
കർക്കാദൌസമഭേഭീമാദപിലോമേനവിചിന്തയേൽ. ൨൪

സാ—രാശിയെ ഇരുപത്തിനാലായി ഭാഗിക്കുന്നതു സിദ്ധാംശം (ചതുർവിംശാംശം) ആകുന്നു. ഓജരാശികൾക്കു ചിങ്ങം തുടങ്ങിയും യുഗ്മരാശികൾക്കു കർക്കടകം തുടങ്ങിയുമാണു അംശകങ്ങൾ എണ്ണേണ്ടതു്. ഓജരാശി അസ്പദമായി ചിങ്ങം രാശിമുതൽ അംശകം എണ്ണുമ്പോൾ ഒന്നുമുതലുള്ള അംശകങ്ങളുടെ അധിപന്മാർ സ്കന്ദൻ, പശുധരൻ, അനലൻ, വിശ്വകർമ്മൻ, ഭഗൻ, മിത്രൻ, മയൻ, അന്തകൻ, വൃഷധ്വജൻ, ഗോവിന്ദൻ, മദനൻ, ഭീമൻ, സ്കന്ദൻ, പശുധരൻ, അനലൻ, വിശ്വകർമ്മാവു്, ഭഗൻ, മിത്രൻ, മയൻ, അന്തകൻ, വൃഷധ്വജൻ, ഗോവിന്ദൻ, മദനൻ, ഭീമൻ ഇവരാകുന്നു.

യുഗ്മരാശി അസ്പദമാക്കി കൎക്കടകം മുതൽ എണ്ണുമ്പോഠം മേൽപ്പറഞ്ഞ അധിപന്മാരെത്തന്നെ ഭീമൻ തുടങ്ങി ഉൽക്രമേണ കല്പിച്ചുകൊള്ളണം.

## ൧൨. നക്ഷത്രാംശം.

നക്ഷത്രേശാഃക്രമദ്ദസ്രയമവഹ്നിപിതാമഹാഃ
ചന്ദ്രേശാദിതിജീവാഹിപിതരോഭഗസംജ്ഞിതാഃ. ൨൭

അൎയ്യമാൎക്കസ്ത്വഷ്ടൃമരുച്ഛക്രാഗ്നിമിത്രവാസവാഃ
നിഋത്യുദകവിശ്വേജഗോവിന്ദവസവോംബുപഃ. ൨൮

തതോജപാദേഹിർബുധ്ന്യഃ പൂഷാചൈവപ്രകീൎത്തിതാഃ
നക്ഷത്രേശാസ്തഭാംശേശഭാംശ്സംഖ്യാസപഭാൽക്രമാൽ. ൨൯

സാ—രാശിയെ ഇരുപത്തേഴായി ഭാഗിക്കുന്നതിനു നക്ഷത്രാംശമെന്നുപറയും. അംശകഗണനത്തിനു വിഷയമായ ഗ്രഹാദികഠം ഏതൊരു രാശിയിൽ നിൽക്കുന്നുവോ ആ രാശിമുതലാണു അംശകഗണനം തുടങ്ങേണ്ടതു്. ഒന്നുമുതലുള്ള അംശകങ്ങളുടെ അധിപന്മാർ അശ്വതിതുടങ്ങിയുള്ള നക്ഷത്രങ്ങളുടെ നാഥന്മാരാണ്. അവ ക്രമേണ താഴെക്കാണിക്കപ്പെടുന്നു.

| | | |
|---|---|---|
| 1 | അശ്വതി | അശ്വിനീകുമാരന്മാർ |
| 2 | ഭരണി | യമൻ |
| 3 | കാൎത്തിക | അഗ്നി |
| 4 | രോഹിണി | ബ്രഹ്മാവു് |
| 5 | മകയിരം | ചന്ദ്രൻ |
| 6 | തിരുവാതിര | ഈശൻ |
| 7 | പുണർതം | അദിതി |
| 8 | പൂയം | വ്യാഴം |
| 9 | ആയില്യം | സർപ്പം |
| 10 | മകം | പിതൃക്കഠം |
| 11 | പൂരം | ഭഗൻ |
| 12 | ഉത്രം | അൎയ്യമാവു് |
| 13 | അത്തം | സൂൎയ്യൻ |
| 14 | ചിത്തിര | ത്വഷ്ടാവു് |
| 15 | ചോതി | വായു |
| 16 | വിശാഖം | ഇന്ദ്രാഗ്നി |
| 17 | അനിഴം | മിത്രൻ |

| | | |
|---|---|---|
| 18 | തൃക്കേട്ട | വാസവൻ |
| 19 | മൂലം | നിരൃതി |
| 20 | പൂരാടം | ജലം |
| 21 | ഉത്തിരാടം | വിശ്വദേവകൾ |
| 22 | തിരുവോണം | വിഷ്ണു |
| 23 | അവിട്ടം | വസുക്കൾ |
| 24 | ചതയം | വരുണൻ |
| 25 | പൂരുട്ടാതി | അജൈകപാത്ത് |
| 26 | ഉത്തൃട്ടാതി | അഹർബുധ്നി |
| 27 | രേവതി | പൂഷാവ് |

### ൧൩. ത്രിംശാംശം.

ത്രിംശാംശേശാശ്ചവിഷമേകുജാർക്കീജ്യജ്ഞഭാർഗ്ഗവാഃ
പഞ്ചപഞ്ചാഷ്ടസപ്താക്ഷഭാഗാവ്യുത്ക്രമതാസമേ. ൨൭

വഹ്നിസ്സമീരശ്ശക്രശ്ച ധനദോജലദസ്തഥാ
വിഷമേഷുക്രമാൽ ജ്ഞേയാസമരാശൌവിപര്യയം. ൨൮

സാ—രാശിയെ മുപ്പതായി ഭാഗിക്കുന്നതിന് ത്രിംശാംശം എ ന്നുപറയും. ഓജരാശിയിൽ അഞ്ചുഭാഗംവരെ ചൊവ്വയ്ക്കും അതിനുശേ ഷം അഞ്ചുഭാഗം ശനിക്കും അതിനുശേഷം എട്ടുഭാഗം വ്യാഴത്തിനും അതിനുശേഷം ഏഴുഭാഗം ബുധനും അതിനുശേഷം ഏഴുഭാഗം ശുക്ര നുമാകുന്നു. അഗ്നി, വായു, ശക്രൻ, ധനദൻ, ജലദൻ, ഇവർ ഇ തിന്റെ അധിപന്മാരുമാകുന്നു.

യുഗ്മ രാശിയ്ക്കു അഞ്ചുഭാഗംവരെ ശുക്രനും പിന്നീട്ട അഞ്ചുഭാ ഗം ബുധനും പിന്നീട്ട എട്ടുഭാഗം വ്യാഴത്തിനും പിന്നീട്ട ഏഴുഭാഗം ശനിക്കും പിന്നീട്ട ഏഴുഭാഗം ചൊവ്വയ്ക്കുമാകുന്നു. ഇതിന്നു ക്രമേണ ജലദൻ ധനദൻ ശക്രൻ വായു വഹ്നി ഇവർ അധിപന്മാരുമാകുന്നു.

### ൧൪. സപ്തവേദാംശം (ചത്വാരിംശദംശം.)

ചത്വാരിംശതിഭാഗനാമധിപാഃ വിഷമേക്രിയാൽ
വിഷ്ണുശ്ചന്ദ്രോമരീചിശ്ച ത്വഷ്ടാധാതാശിവോരവിഃ. ൩൦

യമോയക്ഷേശഗന്ധർവോ കാലോവരുണഎവച
സമഭേഷുലതോജ്ഞേയാ സ്വസ്വാധിപസമന്വിതാഃ. ൩൧

സാ—രാശിയെ നാല്പതായി ഭാഗിക്കുന്നതു ചത്വാരിംശദംശ മാകുന്നു. ഓജരാശിക്കു മേടം മുതലാണ് അംശകമെണ്ണേണ്ടതു്. യുഗ്മ

രാശിക്കു തുലാം മുതലും എണ്ണിക്കൊള്ളണം. ഈ അംശങ്ങളുടെ അധിപന്മാർ വിഷ്ണു, ചന്ദ്രൻ, മരീചി, ത്വഷ്ടാവു, ധാതാവു്, ശിവൻ, രവി, യമൻ, യക്ഷേശൻ, ഗന്ധർവ്വൻ, കാലൻ, വരുണൻ, ഇവരാകുന്നു. വീണ്ടും വിഷ്ണു, ചന്ദ്രൻ മുതലായി നാല്പതുവരെ ക്രമത്താലേ കല്പിച്ചുകൊള്ളണം.

### ൧൫. അക്ഷവേദാംശം.

തഥാക്ഷവേദഭാഗാനാമധിപശ്ചരഭേക്രിയാൽ
സ്ഥിരേസിംഹാൽദ്വിസ്വഭാവേചാപാൽബ്രഹ്മേശകേശവാഃ. ൩൨
ഈശാച്യുതസുരജ്യേഷ്ഠാവിഷ്ണുകേശാശ്ചരാദിഷു. ൩൩

സാ—രാശിയെ നാല്പത്തഞ്ചായിഭാഗിക്കുന്നതിന് അക്ഷവേദാംശമെന്നു പറയും. ഈ അംശകം എണ്ണേണ്ടതു് ചരരാശികൾക്കു മേടം മുതലും സ്ഥിരരാശികൾക്കു ചിങ്ങം മുതലും ഉഭയരാശികൾക്കു ധനു മുതലുമാണവേണ്ടതു്. ഇതിന്റെ അധിപന്മാർ ബ്രഹ്മാവു് ഈശൻ കേശവൻ ഈശൻ അച്യുതൻ സുരജ്യേഷ്ഠൻ വിഷ്ണു കേശവൻ ഇവരാകുന്നു. ഇവരെ പിന്നെയും പിന്നെയും ക്രമത്താലെ കല്പിച്ചുകൊള്ളണം.

### ൧൬. ഷഷ്ട്യംശം.

ഘോരശ്ചരാക്ഷസോദേവഃകുബേരോയക്ഷകിന്നരൌ
ഭ്രഷ്ടഃകുലഘ്നോഗരളോവഹ്നിർമായാപുരീഷകഃ. ൩൪

അപാംപതിർമരുത്വാംശ്ച കാലഃസർപ്പാമൃതേന്ദുകാഃ
മൃദുഃകോമളഹേരംബബ്രഹ്മവിഷ്ണുമഹേശ്വരാഃ. ൩൫

ദേവദ്രൌകലിനാശശ്ചക്ഷിതീശഃകമലാകരൌ
ഗുളികോമൃത്യുകാലശ്ചദാവാഗ്നിർഘോരസംജ്ഞകഃ. ൩൬

യമശ്ചകണ്ടകസുധാമൃതൌപൂർണ്ണനിശാകരഃ
വിഷദഗ്ധകുലാന്തശ്ച മുഖ്യോവംശക്ഷയസ്തഥാ. ൩൭

ഉൽപാതകാലസൌമ്യാഖ്യാഃ കോമളഃശീതളാഭിധാ
കരാളദംഷ്ട്രചന്ദ്രാസ്യൌപ്രവീണഃകാലപാവകഃ. ൩൮

ദണ്ഡഭൃന്നിർമ്മലഃസൌമ്യഃക്രൂരോതിശ്ശീതളോമൃതഃ
പയോധിഃഭ്രമണാഖ്യോചചന്ദ്രരേഖാസ്വയുഗ്മപൌ. ൩൯

സമഭേവ്യത്യയാജ്ഞേയാഷ് ഷഷ്ട്യംശാശ്ചപ്രകീർത്തിതാഃ. ൪൦

സാ—രാശിയുടെ അറുപതിൽ ഒരുഭാഗത്തെയാണു ഷഷ്ട്യംശം

എന്ന് പറയുന്നത്. ഒരു ഭാഗത്തിന്ന മുപ്പതു കലകളുണ്ടായിരിക്കും.

**ഓജരാശിക്ക്—**

| | | |
|---|---|---|
| 1 | ഘോരാംശം | ക്രൂരഃ |
| 2 | രാക്ഷസാംശം | ക്രൂരഃ |
| 3 | ദേവാംശം | സൌമ്യഃ |
| 4 | കുബേരാംശം | സൌമ്യഃ |
| 5 | യക്ഷാംശം | സൌമ്യഃ |
| 6 | അചലാംശം | സൌമ്യഃ |
| 7 | കിന്നരാംശം | സൌമ്യഃ |
| 8 | പ്രഷ്ടാംശം | ക്രൂരഃ |
| 9 | കുലഘ്നാംശം | ക്രൂരഃ |
| 0 | ഗരളാംശം | ക്രൂരഃ |
| 11 | അഗ്നിസംഘാംശം | ക്രൂരഃ |
| 12 | മായാംശം | ക്രൂരഃ |
| 13 | പ്രേതപുരീശാംശം | ക്രൂരഃ |
| 14 | അപാംപത്യംശം | സൌമ്യഃ |
| 15 | ദേവഗണേശാംശം | സൌമ്യഃ |
| 16 | കലാംശം | ക്രൂരഃ |
| 17 | അംശാംശം | സൌമ്യഃ |
| 18 | അമൃതാംശം | സൌമ്യഃ |
| 19 | ചന്ദ്രാംശം | സൌമ്യഃ |
| 20 | മൃദ്വംശം | സൌമ്യഃ |
| 21 | കോമളാംശം | സൌമ്യഃ |
| 22 | ഹേരംബാംശം | സൌമ്യഃ |
| 23 | ഭാന്വംശം | സൌമ്യഃ |
| 24 | ലക്ഷ്മീശാംശം | സൌമ്യഃ |
| 25 | വാഗീശാംശം | സൌമ്യഃ |
| 26 | ദിഗംബരാംശം | സൌമ്യഃ |
| 27 | ദേവേന്ദ്രാംശം | സൌമ്യഃ |
| 28 | കലിനാഥാംശം | ക്രൂരഃ |
| 29 | ക്ഷിതീശ്വരാംശം | സൌമ്യഃ |
| 30 | കമലാകരാംശം | സൌമ്യഃ |
| 31 | മൃത്യുകരാംശം | ക്രൂരഃ |
| 32 | കാലാംശം | ക്രൂരഃ |
| 33 | ദാവാഗ്ന്യംശം | ക്രൂരഃ |
| 34 | ഘോരാംശം | ക്രൂരഃ |

| | | |
|---|---|---|
| 35 | യമകണ്ടകാംശം | ക്രൂരഃ |
| 36 | സുധാമൃതാംശം | സൌമ്യഃ |
| 37 | പരിപൂൎണ്ണചന്ദ്രാംശം | സൌമ്യഃ |
| 38 | വിഷപ്രദഗ്ദ്ധാംശം | സൌമ്യഃ |
| 39 | കുലനാശാംശം | ക്രൂരഃ |
| 40 | മുഖ്യാംശം | ക്രൂരഃ |
| 41 | വംശക്ഷയാംശം | സൌമ്യഃ |
| 42 | ഉല്പാദാംശം | ക്രൂരഃ |
| 43 | കാലാംശം | ക്രൂരഃ |
| 44 | സൌമ്യാംശം | ക്രൂരഃ |
| 45 | കോമളാംശം | സൌമ്യഃ |
| 46 | ശീതളാംശം | സൌമ്യഃ |
| 47 | ദ്രംഷ്ട്രാംശം | സൌമ്യഃ |
| 48 | കരാളമുഖാംശം | ക്രൂരഃ |
| 49 | ഇന്ദുമുഖാംശം | ക്രൂരഃ |
| 50 | പൂൎണ്ണാംശം | സൌമ്യഃ |
| 51 | കാലാഗ്ന്യംശം | സൌമ്യഃ |
| 52 | ദണ്ഡായുധാംശം | ക്രൂരഃ |
| 53 | നിൎമ്മലാംശം | സൌമ്യഃ |
| 54 | സൌമ്യാംശം | സൌമ്യഃ |
| 55 | ക്രൂരാംശം | സൌമ്യഃ |
| 56 | അതിശീതളാംശം | സൌമ്യഃ |
| 57 | സുധാംശം | സൌമ്യഃ |
| 58 | പയോധീശാംശം | സൌമ്യഃ |
| 59 | ഭ്രമണാംശം | ക്രൂരഃ |
| 60 | ഇന്ദുരേഖാംശം | സൌമ്യഃ |

ഇങ്ങിനെ അറുപതു അംശങ്ങൾക്കു മേൽ കാണിച്ചവണ്ണം ആധിപത്യം സിദ്ധിക്കുന്നു. യുഗ്മരാശിയിലാണെങ്കിൽ മേൽ കാണിച്ച അംശങ്ങളെ വ്യുൽക്രമമായി അതായതു് ഇന്ദുരേഖാംശം സുധാപയോധി ഭ്രമണാംശം ശീതളാംശം ഇങ്ങിനെ കല്പിച്ചുകൊള്ളണം. സൌമ്യനാമഷഷ്ട്യംശങ്ങൾ സൌമ്യഷഷ്ട്യംശങ്ങളും ക്രൂരരൂപങ്ങളായ പേരുകളോടുകൂടിയ ഷഷ്ട്യംശങ്ങൾ ക്രൂരഷഷ്ട്യംശങ്ങളുമാകുന്നു. ശുഭഷഷ്ട്യംശത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾ ശുഭഫലങ്ങളെ ചെയ്യും. ക്രൂരഷഷ്ട്യംശങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങൾ അശുഭഫലങ്ങളേയും ചെയ്യും.

## വർഗ്ഗഭേദം.

വർഗ്ഗഭേദാനഹംവക്ഷ്യേ മൈത്രേയ!ത്വംവിധാരയ
ഷഡ്വർഗ്ഗാസ്സപ്തവർഗ്ഗാശ്ച ദിഗ്വർഗ്ഗാന്ദ്വാദശവർഗ്ഗകാഃ
ഭവന്തിവർഗ്ഗസംയോഗേ ഷഡ്വർഗ്ഗേകിംശുകാദയഃ. ൩൧

സാ—അല്ലയോ മൈത്രേയാ! മേൽവിവരിച്ച പതിനാറു വർഗ്ഗങ്ങളുടേയും ഭേദങ്ങൾ ഇവിടെ പറയപ്പെടുന്നു. ധരിച്ചുകൊണ്ടാലും; ഷഡ്വർഗ്ഗങ്ങളെന്നും സപ്തവർഗ്ഗങ്ങളെന്നും ദിഗ്വർഗ്ഗങ്ങളെന്നും ദ്വാദശവർഗ്ഗങ്ങളെന്നും ഇങ്ങിനെ നാലുവിഭാഗമായിട്ടാണ്. ഒരു ഗ്രഹത്തിന് ഒന്നിലധികം വർഗ്ഗങ്ങളുടെ ആധിപത്യമുണ്ടായാൽ കിംശുകാദികളായ യോഗങ്ങൾ സിദ്ധിക്കും.

ദ്വാഭ്യാംകിംശുകനാമാച ത്രിഭിർവ്യഞ്ജനമുച്യതേ
ചതുർഭിശ്ചാമരാഖ്യഞ്ച ഛത്രംപഞ്ചഭിരുച്യതേ. ൩൨

ഷഡ്ഭിഃകുണ്ഡലയോഗസ്സ്യാൽ മുകുടാഖ്യഞ്ചസപ്തഭിഃ
സപ്തവർഗ്ഗേഥദിഗ്വർഗ്ഗേ പാരിജാതാദിസംജ്ഞകാഃ. ൩൩

സാ—ഒരു ഗ്രഹത്തിന് രണ്ടംശകങ്ങളുടെ ആധിപത്യമുണ്ടായാൽ കിംശുകയോഗമെന്നും മൂന്നംശകങ്ങളുടെ ആധിപത്യമുണ്ടായാൽ വ്യഞ്ജനയോഗമെന്നും നാലംശകങ്ങളുടെ ആധിപത്യമുണ്ടായാൽ ചാമരയോഗമെന്നും അഞ്ചംശകങ്ങളുടെആധിപത്യമുണ്ടായാൽ ഛത്രയോഗമെന്നും ആറംശകങ്ങളുടെ ആധിപത്യമുണ്ടായാൽ കുണ്ഡലയോഗമെന്നും ഏഴംശകങ്ങളുടെ ആധിപത്യമുണ്ടായാൽ മുകുടയോഗമെന്നും പറയപ്പെടുന്നു. ഇതു സപ്തവർഗ്ഗങ്ങളുടെ യോഗക്രമങ്ങളാണ്. ഇനി ദശവർഗ്ഗങ്ങൾക്കുള്ള പാരിജാതാദികളായ യോഗങ്ങളെ പറയുന്നു.

പാരിജാതംഭവേദ്ദ്വാഭ്യാ മുത്തമംത്രിഭിരുച്യതേ
ചതുർഭിർഗ്ഗോപുരാഖ്യംസ്യാൽ ശരൈഃ സിംഹാസനംതഥാ. ൩൪

പാരാവതംഭവേൽഷഡ്ഭിഃ ദേവലോകഞ്ചസപ്തഭിഃ
വസുഭിർബ്രഹ്മലോകാഖ്യം നവഭിശ്ശക്രവാഹനം. ൩൫

ദിഗ്ഭിഃശ്രീധാമയോഗസ്സ്യാ ദഥഷോഡശവർഗ്ഗകേ. ൩൬

സാ—ദിഗ്വർഗ്ഗചിന്തയിൽ രണ്ടു വർഗ്ഗങ്ങളുടെ ആധിപത്യം ഒരു ഗ്രഹത്തിനു വന്നാൽ പാരിജാതമെന്നും മൂന്നു വർഗ്ഗങ്ങളുടെ ആധിപത്യമുണ്ടായാൽ ഉത്തമമെന്നും നാലുവർഗ്ഗങ്ങളുടെ ആധിപത്യമുണ്ടാ

യാൽ ഗോപുരമെന്നും അഞ്ചുവൎഗ്ഗങ്ങളുടെ ആധിപത്യമുണ്ടായാൽ സിംഹാസനം എന്നും ആറുവൎഗ്ഗങ്ങളുടെ ആധിപത്യമുണ്ടായാൽ പാരാവതമെന്നും ഏഴുവൎഗ്ഗങ്ങളുടെ ആധിപത്യമുണ്ടായാൽ ദേവലോകമെന്നും എട്ടുവൎഗ്ഗങ്ങളുടെ ആധിപത്യമുണ്ടായാൽ ബ്രഹ്മലോകമെന്നും ഒൻപതുവൎഗ്ഗങ്ങളുടെ ആധിപത്യമുണ്ടായാൽ ശക്രവാഹനമെന്നും പത്തുവൎഗ്ഗങ്ങളുടെ ആധിപത്യമുണ്ടായാൽ ശ്രീധാമമെന്നും അറിയണം. ഇനി ഷോഡശവൎഗ്ഗത്തിലെ ഐക്യയോഗങ്ങളെ പറയുന്നു.

ഭേദകഞ്ചഭവേദ്ദ്വാഭ്യാം ത്രിഭിസ്സ്യാൽകുസുമാഖ്യകം
ചതുർഭിർനാഗപുഷ്പഞ്ച പഞ്ചഭിഃകന്ദുകാഹ്വയം. ൨൬

കേരളാഖ്യംഭവേഷ്ഡ്ഭിഃ സപ്തഭിഃകല്പവൃക്ഷകം
അഷ്ടഭിശ്ചന്ദനവനം നവഭിഃപൂൎണ്ണചന്ദ്രകം. ൨൭

ദിഗ്ഭിരുച്ചൈശ്രവാനാ മാരുദ്രൈർധന്വന്തരീഭവേൽ. ൨൮

സൂൎയ്യകാന്തംഭവേൽസൂൎയ്യൈഃ വിശ്വൈഃസ്യാദ്വിദ്രുമാഖ്യകം. ൩൦

ശക്രസിംഹാസനം ശക്രൈഃ ഗോളകം തിഥിഭിർഭവേൽ
ഭൂപൈഃ ശ്രീവല്ലഭാഖ്യം സ്യാ ദ്വർഗ്ഗാ ഭേദൈരുദാഹൃതാഃ. ൩൧

സാ—ഷോഡശവൎഗ്ഗങ്ങളുടെ ഭേദങ്ങൾ താഴെപ്പറയുന്നവണ്ണമാകുന്നു. രണ്ടംശകാധിപത്യം ഒരു ഗ്രഹത്തിനുണ്ടായാൽ ഭേദകമെന്നും മൂന്നംശകാധിപത്യമുണ്ടായാൽ കുസുമമെന്നും നാലംശകാധിപത്യമുണ്ടായാൽ നാഗപുഷ്പമെന്നും അഞ്ചംശകാധിപത്യമുണ്ടായാൽ കന്ദുകമെന്നും ആറംശകാധിപത്യമുണ്ടായാൽ കേരളമെന്നും ഏഴംശകാധിപത്യമുണ്ടായാൽ കല്പവൃക്ഷമെന്നും എട്ടംശകാധിപത്യമുണ്ടായാൽ ചന്ദനവനമെന്നും ഒൻപതംശകാധിപത്യമുണ്ടായാൽ പൂൎണ്ണചന്ദ്രകമെന്നും പത്തംശകാധിപത്യമുണ്ടായാൽ ഉച്ചൈശ്രവസ്സെന്നും പതിനൊന്നംശകാധിപത്യമുണ്ടായാൽ ധന്വന്തരീ എന്നും പന്ത്രണ്ടംശകാധിപത്യമുണ്ടായാൽ സൂൎയ്യകാന്തമെന്നും പതിമൂന്നംശകാധിപത്യമുണ്ടായാൽ വിദ്രുമമെന്നും പതിന്നാലംശങ്ങളുടെ ഐക്യമുണ്ടായാൽ ശക്രസിംഹാസനമെന്നും പതിനഞ്ചംശങ്ങളുടെ ഐക്യമുണ്ടായാൽ ഗോളകമെന്നും പതിനാറംശങ്ങളുടെ ഐക്യമുണ്ടായാൽ ശ്രീവല്ലഭമെന്നും പറയപ്പെടുന്നു.

സ്വോച്ചമൂലത്രികോണസ്വഭവനാധിപതിം തഥാ
സ്വാരൂഢാൽ കേന്ദ്രനാഥാനാം വൎഗ്ഗാഗ്രാഹ്യാ സുധീമതാ. ൩൨

അസ്തംഗതാഗ്രഹജിതാ നീചഗാ ദുർബലാസ്തഥാ
ശയനാദിവയാ ദുസ്ഥാ ഉല്പന്നാ യോഗനാശകാഃ. ൩൩

സാ—ഏതൊരുഗ്രഹത്തിന്റെ ഷഡ്വർഗ്ഗങ്ങളെയാണോ ചിന്തിക്കുന്നത് ആ ഗ്രഹത്തിന്റെ ഉച്ചരാശിയുടേയോ മൂലത്രികോണത്തിന്റെയോ സ്വക്ഷേത്രത്തിന്റെയോ അധിപതിയുടെ വർഗ്ഗങ്ങളും താൻ നിൽക്കുന്ന രാശിയുടെ കേന്ദ്രഭാവങ്ങളുടെ അധിപന്മാരുടെ വർഗ്ഗങ്ങളും ശുഭഫലപ്രദങ്ങളാണെന്ന് ഗ്രഹിക്കേണ്ടതാണ്. മൂഢന്മാർ, യുദ്ധത്തിൽ തോറ്റവർ, നീചഗന്മാർ, ബലഹീനന്മാർ, അതിബാലന്മാർ, അനിഷ്ടസ്ഥന്മാർ, മൌഢ്യംതീൎന്നുദിച്ചവർ, ഇവർ അനിഷ്ടഫലപ്രദന്മാരാകുന്നു. ശുഭഫലപ്രദന്മാർ അവരുടെ വർഗ്ഗയോഗങ്ങളെ ശുഭമാക്കിച്ചെയ്യും. അശുഭഫലദായകന്മാർ യോഗഫലങ്ങളെ നശിപ്പിക്കയും ചെയ്യും.

വർഗ്ഗങ്ങളെക്കൊണ്ടുള്ള ഫലചിന്ത.

അഥ ഷോഡശവർഗ്ഗേഷു ചിന്താലഗ്നം വദാമ്യഹം
ലഗ്നം ദേഹസ്യവിജ്ഞാനം ഹോരായാം സമ്പദാദികം. ൧൪

ദ്രേക്കാണേ ഭ്രാതൃജം സൌഖ്യം തുര്യ്യാംശേ ഭാഗ്യചിന്തനം
പുത്രപൌത്രാദികാനാം വൈ ചിന്തനം സപ്തമാംശകേ. ൧൫

നവമാംശേ കളത്രാണാം ദശമാംശേ മഹൽഫലം
ദ്വാദശാംശേ തഥാ പിത്രോശ്ചിന്തനം ഷോഡശാംശകേ. ൧൬

സുഖാസുഖസ്യവിജ്ഞാനം വാഹനാനാം തഥൈവച
ഉപാസനായാവിജ്ഞാനം സാദ്ധ്യം വിംശതിഭാഗകേ. ൧൭

വിദ്യായാ വേദബാഹ്വംശേ ഭാംശേചൈവ ബലാബലം
ത്രിംശാംശകേരിഷ്ടഫലം സ്വവേദാംശേ ശുഭാശുഭം ൧൮

അക്ഷവേദാംശഭാഗേച ഷഷ്ട്യംശേഖിലമീക്ഷയേൽ. ൧൯

സാ—വർഗ്ഗങ്ങളെക്കൊണ്ടു ഫലങ്ങളെ ചിന്തിക്കേണ്ട ക്രമത്തെയാണ് ഇവിടെ ഞാൻ പറയാൻപോകുന്നത്. വർഗ്ഗങ്ങൾ എന്നു പറയുന്നതു ക്ഷേത്രം ഹോര ദ്രേക്കാണം തുടങ്ങിയ സാധനങ്ങളാണല്ലൊ. ഇവിടെ ക്ഷേത്രംകൊണ്ട് ദേഹഗുണദോഷങ്ങളേയും ഹോരാസംബന്ധമായി സമ്പത്തുകളേയും ദ്രേക്കാണത്തെ സംബന്ധിച്ച് സഹോദരസുഖത്തേയും തുര്യ്യാംശംകൊണ്ടു യഥാൎത്ഥഭാഗ്യത്തേയും സപ്തമാംശകംകൊണ്ട് പുത്രൻ പുത്രന്റെപുത്രൻ ഇവരേയും നവമാംശംകൊണ്ട് ഭാൎയ്യയുടെ അവസ്ഥയേയും ദശമാംശംകൊണ്ട് മോക്ഷത്തേയും ദ്വാദശാംശംകൊണ്ട് മാതാപിതാക്കന്മാരേയും ഷോഡശാംശംകൊണ്ട് വാ

ഹനാദികളുടെ ശുഭാശുഭത്തേയും വിംശാംശംകൊണ്ട് ഉപാസനാദികളുടെ സാദ്ധ്യാസാദ്ധ്യത്തേയും ചതുർവിംശാംശംകൊണ്ടു വിദ്യയുടെ നിലയേയും സപ്തവിംശാംശംകൊണ്ടു ബലാബലത്തേയും ത്രിംശാംശകംകൊണ്ടു അരിഷ്ടാഫലങ്ങളേയും ചത്വാരിംശദംശംകൊണ്ടു നന്മതിന്മകളേയും അക്ഷവേദാംശംകൊണ്ടും ഷഷ്ട്യംശംകൊണ്ടും സകലവിധ ഗുണദോഷങ്ങളേയും അറിയണം.

യത്രകുത്രാപിസംപ്രാപ്തഃ ക്രൂരഷഷ്ട്യംശകാധിപഃ
തത്രനാശോ ന സന്ദേഹോ മൈത്രേയാജ്ഞവചോയഥാ ൩൦

യത്രകുത്രാപിസംപ്രാപ്തഃ കളാംശാധിപതിശ്ശുഭഃ
തത്ര വൃദ്ധിശ്ച പുഷ്ടിശ്ച മൈത്രേയാജ്ഞവചോ യഥാ. ൩൧

സാ—ക്രൂരഷഷ്ട്യാംശകാധിപൻ ഏതൊരുഭാവത്തെ ആശ്രയിച്ചാലും ആ ഭാവത്തെ നശിപ്പിക്കതന്നെ ചെയ്യും. അതുപോലെ സൌമ്യഷഷ്ട്യംശകാധിപൻ നിൽക്കുന്ന ഭാവത്തെ ഉണ്ടാക്കുകയും പുഷ്ടിപ്പെടുത്തുകയും ചെയ്യും. ഇങ്ങിനെയാണ് ബ്രഹ്മാവു പറയപ്പെട്ടിരിക്കുന്നതു്.

ഇങ്ങിനെ വർഗ്ഗപ്രകരണം കഴിഞ്ഞു.

---

## രിഷ്ടപ്രകരണം.

—.*:—

ചതുർവ്വിംശതിവർഷാണി യാവൽഗച്ഛന്തിജന്മതഃ
ജന്മാരിഷ്ടന്തു താവൽ സ്യാദായുർദ്ദായം ന ചിന്തയേൽ. ൧

ജ്യോതിർവ്വിദ്യാ മാതുല ഗണിത കാവ്യനർത്തന വൈദ്യഹാസഭീ

ജനനംമുതൽ ഇരുപത്തിനാലുവയസ്സുവരെ അരിഷ്ടാകാലമാകുന്നു. അതുകൊണ്ടു അതുവരെയുള്ള ആയുസ്സ്ഗ്ഗണനം സാധുവല്ല. അതിനു മേൽ വേണം ആയുർദ്ദായചിന്തചെയ്യേണ്ടതു്.

ഷഷ്ഠാഷ്ടരിഷ്ടഗശ്ചന്ദ്രഃ ക്രൂരൈശ്ചസഹവീക്ഷിതഃ
ജാതസ്യ മൃത്യുദഃസദ്യസ്ത്വഷ്ടവർഷൈശ്ശുഭേക്ഷിതഃ. ൨

ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ ചന്ദ്രൻ പാപഗ്രഹദൃഷ്ടിയോടുകൂടിനിന്നാൽ ജനിച്ച കുട്ടി വേഗം(ഒരുകൊല്ലത്തിനുള്ളിൽ)

മരിച്ചുപോകും. മേൽപറഞ്ഞഭാവങ്ങളിൽ നിൽക്കുന്ന ചന്ദ്രനു ശുഭഗ്രഹദൃഷ്ടിയുണ്ടെങ്കിൽ എട്ടുവൎഷത്തിനുള്ളിൽ മൃതിഭവിക്കും.

യസ്യജന്മനിധീസ്ഥാസ്സ്യുഃ സൂൎയ്യാൎക്കീന്ദുകുജാഭിധാഃ
തസ്യതചാശു ജനിത്രീച ഭ്രാതാച നിധനം ലഭേൽ. ൩

സാ—യാതൊരുത്തന്റെ ജനനത്തിൽ സൂൎയ്യൻ, ശനി, ചന്ദ്രൻ, കുജൻ ഇവർ അഷ്ടമാംഭാവത്തിൽനിന്നാൽ ആ കുട്ടിയും, മാതാവും, സഹോദരനും പൊടുന്നനവേ മരിക്കും.

പാപേക്ഷിതോയുതോഭൌമോ ലഗ്നഗോനശുഭേക്ഷിതഃ
മൃത്യുദസ്സ്വാഷ്ടമസ്ഥോപി സൌരേണാൎക്കേണവാപുനഃ. ൪

സാ—പാപഗ്രഹത്തിന്റെ യോഗത്തോടോ ദൃഷ്ടിയോടോകൂടി ശുഭയോഗദൃഷ്ടിയോടുകൂടാതെ ചൊവ്വാ ലഗ്നത്തിൽനിന്നാൽ വേഗം മൃതിഭവിക്കും. ശനിയോ ആദിത്യനോ അഷ്ടമത്തിൽ നിൽക്കുകയും വേണം.

ചന്ദ്രസൂൎയ്യഗ്രഹേ രാഹുശ്ചന്ദ്രസൂൎയ്യയുതോയദി
സൌരിഭൌമേക്ഷിതംലഗ്നം പക്ഷമേകം സജീവതി. ൫

സാ—കൎക്കടകമോ ചിങ്ങമോ ലഗ്നംവരിക, ആദിത്യചന്ദ്രന്മാർ രാഹുവിനോടുകൂടി ലഗ്നത്തിൽ നിൽക്കുക, ശനിയും ചൊവ്വായും നോക്കുക, ഈ യോഗമുണ്ടെങ്കിൽ അപ്പോഠം ജനിച്ച കുട്ടിക്കു പതിനഞ്ചുദിവസംമാത്രമേ ജീവിതമുള്ളു എന്നു പറയണം.

കൎമ്മസ്ഥാനേസ്ഥിതസ്സൌരിശ്ശത്രുസ്ഥാനേകലാനിധിഃ
ക്ഷിതിജേ സപ്തമസ്ഥാനേ സമാത്രാമ്രിയതേ ശിശുഃ. ൬

സാ—പത്താമെടത്തു ശനിയും ആറാമെടത്തു ചന്ദ്രനും ഏഴാമെടത്തു ചൊവ്വായും വന്നാൽ അപ്പോഠം ജനിച്ച കുട്ടിയും മാതാവും വേഗേന മരിക്കുമെന്നു പറയണം.

ലഗ്നേഭാസ്കരപുത്രശ്ച നിധനേ ചന്ദ്രമാ യദി
തൃതീയസ്ഥോയദാജീവഃ സയാതി യമമന്ദിരം. ൭

സാ—ലഗ്നത്തിൽ ശനിയും അഷ്ടമത്തിൽ ചന്ദ്രനും മൂന്നാംഭാവത്തിൽ വ്യാഴവും നിന്നാൽ അപ്പോഠം ജനിച്ച കുട്ടിയും മുൻപറഞ്ഞവണ്ണം മരണത്തെ തന്നെ പ്രാപിക്കും.

ഹോരായാം നവമേസൂൎയ്യഃ സപ്തമസ്ഥശ്ശനൈശ്ചരഃ
ഏകാദശേഗുരുശ്ശുക്രോ മാസമേകം സജീവതി. ൮

സാ—ലഗ്നത്തിലോ ഒൻപതിലോ സൂൎയ്യനും ഏഴാംഭാവത്തിൽ ശനിയും പതിനൊന്നിൽ വ്യാഴശുക്രന്മാരിൽ ഏതെങ്കിലുമോ നില്ക്കുന്നു എങ്കിൽ അപ്പോൾ ജനിച്ച കുട്ടിക്കു ഒരു മാസകാലമേ ജീവിതമുള്ളു എന്നു പറയണം.

വ്യയേസൎവ്വേഗ്രഹാനേഷ്ടാഃ സൂൎയ്യശുക്രേന്ദുരാഹവഃ
വിശേഷാന്നാശകൎത്താരോ ദൃഷ്ട്യാവാഭംഗകാരിണഃ. ൯

സാ—പന്ത്രണ്ടാംഭാവം ഒരു ഗ്രഹങ്ങൾക്കും ഇഷ്ടമല്ല. സൂൎയ്യൻ ശുക്രൻ ചന്ദ്രൻ രാഹു ഇവർ ദൃഷ്ടികൊണ്ടു ശിഷ്ടയോഗഭംഗകൎത്താക്കന്മാരായിരുന്നാലും മേൽപറഞ്ഞ ഭാവങ്ങളിൽ സ്ഥിതിയുണ്ടായാൽ വിശേഷേണ നാശപ്രദന്മാരാകുന്നു.

പാപാന്വിതഃശശീധൎമ്മേ ദ്യൂനലഗ്നഗതോഽഥവാ
ശുഭൈരവീക്ഷിതയുതഃ സദാമൃത്യുപ്രദശ്ശിശോഃ. ൧൦

സാ—ചന്ദ്രൻ പാപനോടുകൂടി ഒൻപതിലോ ഏഴിലോ ലഗ്നത്തിലോ ശുഭയോഗദൃഷ്ടി കൂടാതെ നിന്നാൽ അപ്പോൾ ജനിച്ച കുട്ടിയും വൎഷത്തിനുള്ളിൽ മൃതനായി ഭവിക്കും.

സന്ധ്യായാംചന്ദ്രഹോരായാം ഗണ്ഡാന്തേനിധനായവൈ
പ്രത്യേകംചന്ദ്രപാപൈശ്ച കേന്ദ്രഗൈസ്സ്യാദ്വിനാശനം. ൧൧

സാ—സന്ധ്യാസമയം ജനനംവരിക ചന്ദ്രഹോരയും ഗണ്ഡാന്തവും ലഗ്നത്തിനുണ്ടായിരിക്കുക, എന്നാലും മേൽപറഞ്ഞവണ്ണം മരിച്ചുപോകും. ചന്ദ്രൻ പാപഗ്രഹസമേതനായി കേന്ദ്രരാശികളിൽ നിന്നാലും മുൻപറഞ്ഞപോലെ മൃതിഭവിക്കും.

ആദിത്യബിംബത്തിന്റെ അൎദ്ധഭാഗം അസ്തമിച്ചുകഴിഞ്ഞ സമയംമുതൽ മൂന്നുനാഴിക അസ്തമയസന്ധ്യയും അതുപോലെ അൎദ്ധോദയസമയം മുതൽ മൂന്നുനാഴിക ഉദയസന്ധ്യയുമാകുന്നു.

ചക്രപൂൎവ്വാപരാൎദ്ധേഷു ക്രൂരസൌമ്യേഷുകീടഭേ
ലഗ്നേനിധനംയാതി നാത്രകാൎയ്യാവിചാരണാ. ൧൨

സാ—രാശിചക്രത്തിന്റെ പൂൎവ്വാൎദ്ധങ്ങളിൽ പാപഗ്രഹങ്ങളും അപരാൎദ്ധങ്ങളിൽ ശുഭഗ്രഹങ്ങളും നിൽക്കുക, വൃശ്ചികലഗ്നവും വരിക, ഈ യോഗമുണ്ടായാലും വേഗേന മൃതിഭവിക്കും. ഭംഗചിന്തകളൊന്നും ഈ യോഗത്തിനാവശ്യമില്ലാ. ലഗ്നത്തിൽ എത്രഭാഗം ഉദിക്കാനുണ്ടോ പത്താംഭാവത്തിൽ അത്രയും ഭാഗങ്ങളും നാലാംഭാവത്തിൽ അതുപോലെതന്നെ അത്രയും ഭാഗങ്ങളും മൂന്ന്, രണ്ട്, ലഗ്നം,

പന്ത്രണ്ട്, പതിനൊന്ന്, ഇത്രയും ഭാവങ്ങളും പൂർവ്വാർദ്ധമാകുന്നു. ശേഷമുള്ള ഭാവങ്ങളും പത്തും, നാലും ഭാവങ്ങളിൽ ബാക്കിയുള്ള ഭാഗങ്ങളും അപരാർദ്ധമാകുന്നു.

വ്യയശത്രുഗതൈഃക്രൂരൈഃ മൃത്യുദ്രവ്യഗതൈരപി
പാപമദ്ധ്യഗതേലഗ്നേ സദ്യഃപ്യവമൃതിം വദേൽ. ൨൩

സാ—പന്ത്രണ്ട, ആറ്, എട്ട്, രണ്ട് ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങൾ നിന്നാലും ലഗ്നത്തിന്ന പാപമദ്ധ്യസ്ഥിതി വന്നാലും കുട്ടി ഉടൻ മരിക്കുമെന്നു പറയാവുന്നതാണ്.

ലഗ്നസപ്തമഗൌപാപൌ ചന്ദ്രോപിക്രൂരസംയുതഃ
യദാതദാവേക്ഷിതസ്സൌമ്യൈഃ ശീഘ്രംമൃത്യുർഭവേത്തദാ ൨൪

സാ—ലഗ്നത്തിലും, ഏഴിലും, പാപന്മാരും, ചന്ദ്രനു പാപയോഗവും ശുഭദൃഷ്ടി ഇല്ലാതെയും ഇരുന്നാൽ അപ്പോൾ ജാതനായിരിക്കുന്നവനു വേഗേന തന്നെ മൃതിഭവിക്കും.

ക്ഷീണേശശിനിലഗ്നസ്ഥേ പാപൈഃകേന്ദ്രാഷ്ടസംസ്ഥിതൈഃ
യോജാതോമൃത്യുമാപ്നോതി സവിപ്രേശനസംശയഃ. ൨൫

സാ—ക്ഷീണചന്ദ്രൻ ലഗ്നത്തിലും പാപന്മാർ അഷ്ടമത്തിലും കേന്ദ്രത്തിലും നിന്നാൽ അപ്പോൾ ജനിച്ചവനും മൃതനായി ഭവിക്കും. അല്ലയോ മൈത്രേയ, ഇതിൽ സംശയിക്കേണ്ട.

പാപയോർമ്മദ്ധ്യഗഃചന്ദ്രോ ലഗ്നാദ്യാഷ്ടാന്തസപ്തമഃ
അചിരാൽമൃത്യുമാപ്നോതി യോജാതസ്സശിശുസ്തദാ. ൨൬

സാ—ലഗ്നം, രണ്ടാമെടം, അഷ്ടമം, പന്ത്രണ്ടാമെടം, ഏഴാമെടം, ഈ ഭാവങ്ങളിൽ ചന്ദ്രൻ നിൽക്കണം. ഈ ചന്ദ്രന്റെ ഇരുപുറത്തും പാപഗ്രഹങ്ങളും വേണം. എന്നാൽ അപ്പോൾ ജാതനായ കുട്ടിയും വേഗം തന്നെ മൃത്യുവിനെ പ്രാപിക്കും.

പാപദ്വയോർമദ്ധ്യഗതേ ചന്ദ്രേലഗ്നസമാശ്രിതേ
സപ്താഷ്ടഗതേപാപേ നമാത്രാസഹമൃതശ്ശിശുഃ. ൨൭

സാ—ചന്ദ്രൻ ലഗ്നത്തിൽ നിൽക്കണം. പാപമദ്ധ്യസ്ഥിതിയും വേണം. ഏഴിലോ എട്ടിലോ പാപഗ്രഹങ്ങളും വേണം. ഈ യോഗമുണ്ടായാൽ കുട്ടിക്കും തള്ളക്കും മേൽ പറഞ്ഞവണ്ണം മൃതി സംഭവിക്കും.

ശനൈശ്ചരാർക്കഭൗമേഷു രിഷ്ഫധർമ്മാഷ്ടമേ
ശുഭൈരവീക്ഷ്യമാണേഷു യോജാതോനിധനംഗതഃ.

സാ—ശനി പന്ത്രണ്ടിലും, ആദിത്യൻ ഒൻപതിലും, ചൊവ്വാ അഷ്ടമത്തിലും നിൽക്കുക. ലഗ്നത്തിന്ന ശുഭദൃഷ്ടി ഇല്ലാതെയിരിക്കുക. ഈ യോഗമുണ്ടായിരുന്നാലും അപ്പോൾ ജാതനായ കുട്ടിയും മരണത്തെത്തന്നെ പ്രാപിക്കുന്നു.

അപോക്ലിമസ്ഥിതാസ്സർവ്വേ ഗ്രഹാബലവിവർജ്ജിതാഃ
ഷൺമാസംവാദ്വിമാസം വാ തസ്യായുസ്സമുദാഹൃതം. ൯൯

സാ—സൂര്യൻ മുതലായ എല്ലാ ഗ്രഹങ്ങളും അപോക്ലിമ രാശിയിൽ നിന്നാൽ പ്രായേണ അവർ ദുർബ്ബലന്മാരാകുന്നു. ഈ യോഗമുണ്ടായാൽ അപ്പോൾ ജനിച്ച കുട്ടി ആറു മാസത്തിനുമേൽ ജീവിച്ചിരിക്കയില്ലെന്നു അറിഞ്ഞുകൊള്ളണം. മരണകാലത്തെ നിർണ്ണയിക്കുന്നതിനുള്ള ക്രമം ഇനിമേൽ വിവരിക്കപ്പെടും.

ഇങ്ങിനെ രിഷ്ടപ്രകരണം കഴിഞ്ഞു.

---

## നാലാം അദ്ധ്യായം.

—*—

### മാതൃാരിഷ്ടചിന്തനം.

ചന്ദ്രമായദിപാപാനാം ത്രിതയേനപ്രദൃശ്യതേ
മാതൃനാശോഭവേത്തസ്യ ശുഭദൃഷ്ടേശ്ശുഭംവദേൽ. ൧

സാ—ചന്ദ്രനെ മൂന്നുപാപഗ്രഹങ്ങൾ നോക്കുന്നുവെങ്കിൽ അപ്പോൾ ജനിച്ച കുട്ടിയുടെ മാതാവു വേഗേന നശിക്കപ്പെടുമെന്നു പറയണം. ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടെങ്കിൽ ശുഭത്തെയും പറയാവുന്നതാണ്.

ധനേരാഹുബുധൗശുക്ര സൌരിസൂര്യായദാസ്ഥിതാഃ
തസ്യമാതുർഭവേൽമൃത്യുഃ മൃതിഃ പിതരി ജായതേ. ൨

സാ—രാഹു ബുധൻ ശനി ശുക്രൻ സൂര്യൻ ഈ ഗ്രഹങ്ങൾ രണ്ടാംഭാവത്തിൽ നിന്നാൽ മാതാവു വേഗേന മൃതിഭവിക്കും. പിതാവും മൃതനായി ഭവിക്കും.

പാപാൽസപ്തമരന്ധ്രസ്ഥേ ചന്ദ്രേപാപസമന്വിതേ
ബലിഭിഃ പാപകൈർദൃഷ്ടേ ജാതോഭവതിമാതൃഹാ. ൩

സാ—ചന്ദ്രൻ പാപഗ്രഹത്തോടുകൂടി പാപഗ്രഹത്തിന്റെ ഏഴിലോ എട്ടിലോ നില്ക്കണം. ചന്ദ്രനെ ബലവാനായ പാപഗ്രഹം നോക്കുകയും വേണം. അപ്പോൾ ജനിച്ച കുട്ടിയുടെമാതാവും വേഗേന മൃതയായി ഭവിക്കും.

ഉച്ചസ്ഥോവാഥനീചസ്ഥഃ സപ്തമസ്ഥോയദാരവിഃ
പാപഹീനോഭവേൽ ബാലോഹ്യജാക്ഷീരേണജീവതി. ൮

സാ—ആദിത്യൻ ഉച്ചരാശിയിലോ, നീചരാശിയിലോ, ഏഴാമെടുത്തു നിൽക്കണം. പാപയോഗം ഉണ്ടായിരിക്കരുതു്. ഇങ്ങിനെ വന്നാൽ അപ്പോൾ ജനിച്ച കുട്ടിക്കു അമ്മയുടെ പാലുകുടിക്കാൻ ഇടവരികയില്ലെന്നും, ആട്ടിൻപാൽ കുടിച്ചു ജീവിക്കാൻ ഇടവരുമെന്നും അറിയണം. എന്നാൽ കുട്ടിയുടെ അമ്മ മരിച്ചുപോകുമെന്നു സാരം.

ചന്ദ്രാച്ചതുൎത്ഥഗഃ പാപോ രിപുക്ഷേത്രേ യദാഭവേൽ
തദാമാതൃവധഃകുൎയ്യാൽ കേന്ദ്രേയദിശുഭോനചേൽ. ൯

സാ—ചന്ദ്രന്റെ നാലിലോ എട്ടിലോ ശത്രുക്ഷേത്രഗതനായ ഒരുപാപൻ നിൽക്കണം. ചന്ദ്രന്റെ കേന്ദ്രങ്ങളിൽ ശുഭഗ്രഹങ്ങൾ നില്ക്കുകയുമരുതു്. ഈ യോഗമുണ്ടായാലും മാതൃനാശം പറഞ്ഞുകൊള്ളണം.

ദ്വാദശേരിപുഭാവേച യദാപാപഗ്രഹോഭവേൽ
തദാമാതൃഭയം വിദ്യാൽ ചതുൎത്ഥേദശമേപിതുഃ. ൰

സാ—പന്ത്രണ്ടിലും ആറിലും പാപഗ്രഹങ്ങൾ നിന്നാൽ അമ്മയ്ക്കും നാലിലും പത്തിലും പാപഗ്രഹങ്ങൾ നിന്നാൽ അച്ഛനും ദുഃഖമനുഭവിക്കാനിടവരുമെന്നറിയണം.

ലഗ്നേക്രൂരേവ്യയേക്രൂരേ ധനേസൌമ്യസ്തഥൈവച
സപ്തമേ ഭവനേ ക്രൂരഃപരിവാരക്ഷയംകരഃ. ൧

സാ—ലഗ്നത്തിലും പന്ത്രണ്ടിലും, ഏഴിലും പാപഗ്രഹങ്ങൾ വരിക; രണ്ടിൽ ശുഭസ്ഥിതി വരിക; ഈ യോഗമുണ്ടായാൽ പരിവാരാദികളുടെ നാശത്തെ പറയേണ്ടതാണു്.

ലഗ്നസ്ഥേചഗുരൌസൌരൌ ധനേരാഹൌതൃതീയകേ
ഇതിചേൽ ജന്മകാലേസ്യാന്മാതാതസ്യന ജീവതി. ൨

സാ—ലഗ്നത്തിൽ വ്യാഴവും രണ്ടിൽ ശനിയും മൂന്നിൽ രാഹുവും വന്നാൽ അപ്പോൾ ജനിച്ച കുട്ടിയുടെ മാതാവു് മരിച്ചുപോകുമെന്നു പറയണം.

ക്ഷീണചന്ദ്രത്രികോണസ്ഥൈഃ പാപൈരസ്തേ ശുഭവിവർജ്ജിതൈഃ
മാതാപരിത്യജേൽബാലം ഷൺമാസാച്ച ന സംശയഃ. ൯

സാ—ചന്ദ്രൻ ക്ഷീണനായിരിക്കുക, ചന്ദ്രന്റെ അഞ്ചിലോ ഒൻപതിലോ പാപന്മാർ വരിക, ശുഭന്മാർ വരികയുമരുത്. എന്നാൽ അപ്പോൾ ജനിച്ച കുട്ടിയെ ആറുമാസത്തിനുള്ളിൽ തള്ള ഉപേക്ഷിക്കുമെന്നു പറയണം. ആറുമാസത്തിനുള്ളിൽ മരിച്ചുപോകുമെന്നു സാരം.

ഇങ്ങിനെ മാതൃകഷ്ടചിന്ത കഴിഞ്ഞു.

## പിതൃരിഷ്ടചിന്തനം.

ലഗ്നേസൌരിർമ്മദേഭൌമഃ ഷഷ്ഠസ്ഥാനേചചന്ദ്രമാഃ
ഇതിചേജ്ജന്മകാലേസ്യാൽ പിതാതസ്യനജീവതി.

സാ—ലഗ്നത്തിൽ ശനിയും ഏഴിൽ ചൊവ്വായും ആറിൽ ചന്ദ്രനും നില്ക്കുന്നു എങ്കിൽ അപ്പോൾ ജനിച്ച കുട്ടിയുടെ പിതാവു് പെട്ടെന്നു മൃതനായി ഭവിക്കും.

ലഗ്നേജീവോധനേമന്ദരവിഭൌമബുധാസ്തഥാ
വിവാഹസമയേ തസ്യബാലസ്യമ്രിയതേപിതാ. ൨

സാ—ലഗ്നത്തിൽ വ്യാഴവും രണ്ടാമിടത്തു് ശനി ആദിത്യൻ ചൊവ്വാ ബുധൻ ഇവരും നിന്നാൽ അപ്പോൾ ജനിച്ച കുട്ടിയുടെ പിതാവും മൃതനായി ഭവിക്കും. പിതാവിന്റെ മരണം ആ കുട്ടിയുടെ വിവാഹകാലത്താണ് സംഭവിക്കുന്നതെന്നും അറിയണം.

സൂര്യഃപാപേനസംയുക്തഃ സൂര്യോവാപാപമദ്ധ്യഗഃ
സൂര്യാൽസപ്തമഗഃപാപഃ തദാപിതൃവധോഭവേൽ. ൩

സാ—ആദിത്യനോടു പാപൻ ചേരുകയോ അല്ലെങ്കിൽ ആദിത്യൻ പാപമദ്ധ്യസ്ഥിതിവരികയോ അഥവാ സൂര്യന്റെ ഏഴാംഭാവത്തിൽ പാപഗ്രഹം നില്ക്കുകയോ ചെയ്താൽ മേൽപറഞ്ഞവണ്ണം പിതൃനാശം പറയേണ്ടതാണ്.

സപ്തമേഭവനേസൂര്യഃ കർമ്മസ്ഥോഭൂമിനന്ദനഃ
രാഹുർവ്യയേചയസ്യൈവം പിതാകഷ്ടേനജീവതി. ൪

സാ—ഏഴിൽ സൂര്യനും പത്തിൽ ചൊവ്വയും പന്ത്രണ്ടിൽ

രാഹുവും യാവനൊരുത്തന്റെ ജനനലഗ്നാൽ വരുന്നുവോ അവന്റെ പിതാവു് വളരെ ക്ലേശത്തോടു ജീവിക്കുമെന്നു പറയണം.

ദശമസ്ഥാനഗോഭൌമഃ ശത്രുക്ഷേത്രസമാശ്രിതഃ
മ്രിയതേതസ്യ ജാതസ്യപിതാശീഘ്രം നസംശയഃ. ൧

സാ—പത്തിൽ ചൊവ്വ ശത്രുക്ഷേത്രത്തിൽ നിന്നാൽ അപ്പോൾ ജനിച്ച കുട്ടിയുടെ പിതാവു് പൊടുന്നനവേ മരിച്ചുപോകുമെന്നു സംശയം കൂടാതെ പറയണം.

രിപുസ്ഥാനേഗതശ്ചന്ദ്രോ ലഗ്നസ്ഥാനേശനൈശ്ചരഃ
കുജശ്ചസപ്തമേസ്ഥാനേ പിതാതസ്യനജീവതി. ൨

സാ—ആറിൽ ചന്ദ്രനും ലഗ്നത്തിൽ ശനിയും ഏഴിൽ ചൊവ്വയും നിന്നാൽ അപ്പോൾ ജാതനായിരിക്കുന്ന കുട്ടിയുടെ അച്ഛനും പെട്ടെന്നു മരിച്ചുപോകുമെന്നു പറയണം.

പാതാളേചാംബരേ പാപൌ ദ്വാദശേചയദാസ്ഥിതൌ
മാതരംപിതരംഹത്വാ ദേശാദ്ദേശാന്തരം വ്രജേൽ.

സാ—നാലിലോ പത്തിലോ പന്ത്രണ്ടിലോ രണ്ടു പാപഗ്രഹങ്ങൾ ഒരുമിച്ചു നിന്നാൽ അപ്പോൾ ജാതനായവന്റെ അച്ഛനും അമ്മയും മരിച്ചു സ്വദേശം വിട്ടു അലഞ്ഞുനടക്കുന്നതിന് ഇടവരുമെന്നു പറയണം.

രാഹുജീവൌരിപുക്ഷേത്രേ
ലഗ്നേവാഥചതുൎത്ഥഗേ
ത്രയോവിംശതമേവൎഷേ
മാതൃണൈനച പശ്യതി. ൪

സാ—ലഗ്നത്തിലോ നാലാംഭാവത്തിലോ രാഹുവും വ്യാഴവും ഒരുമിച്ചു നിൽക്കണം; അതു അവരുടെ ശത്രുക്ഷേത്രമായിരിക്കയും വേണം. എന്നാൽ ഇരുപത്തിമൂന്നാമത്തെ വയസ്സിൽ അച്ഛനും അമ്മയ്ക്കും മരണം സംഭവിക്കും.

ഭാനുഃപിതാച ജന്തൂനാം ചന്ദ്രോമാതാതഥൈവച
പാപദൃഷ്ടിയുതോഭാനുഃ പാപമദ്ധ്യഗതോപിവാ.
പിതുരിഷ്ടംവിജാനീയാൽ ശിശ്വോഃ ജാതസ്യനിശ്ചിതം. ൫

സാ—ജീവജാലങ്ങളുടെ പിതാവു് ആദിത്യനും മാതാവു് ചന്ദ്രനമാകുന്നു. ആദിത്യന്ന് പാപയോഗദൃഷ്ടികളോ പാപമദ്ധ്യസ്ഥിതി

യോ ഉണ്ടെങ്കിൽ അച്ഛന് നിശ്ചയമായും കഷ്ടമുണ്ടെന്നുപറയണം. ഇതുപോലെ ചന്ദ്രനെക്കൊണ്ടും വിചാരിക്കാമെല്ലോ.

ഭാനോഷ്ഷഷ്ഠാഷ്ടമർക്ഷസ്ഥൈഃ പാപൈഃ സൌമ്യവിവർജ്ജിതൈഃ
ചതുരശ്രഗതൈർവാപിപിത്രാരിഷ്ടംവിനിർദ്ദിശേൽ. ൧൦

സാ—ആദിത്യന്റെ ആറിലും എട്ടിലും പാപഗ്രഹങ്ങൾ നില്ക്കുക ശുഭയോഗ ദൃഷ്ടികളില്ലാതിരിക്കുക. അഥവാ ശുഭയോഗദൃഷ്ടികളില്ലാതെ പാപന്മാർ നാലിലും എട്ടിലും നിന്നാലും മതി. ഇങ്ങിനെ വന്നാൽ പിതാവിന് അരിഷ്ടമുണ്ടെന്നു പറയണം.

ഇങ്ങനെ പിത്രരിഷ്ടം ചിന്തനം കഴിഞ്ഞു.

—:*:—

## അഞ്ചാം അദ്ധ്യായം.

—*—

### അരിഷ്ടഭംഗവിചാരം.

ഏകോപിജ്ഞാര്യശുക്രാണാം ലഗ്നാൽകേന്ദ്രഗതോയദി
അരിഷ്ടം നിഖിലംഹന്തിതിമിരംഭാസ്കരോയഥാ. ൧

സാ—ബുധൻ, ഗുരു, ശുക്രൻ, ഇവരിൽ ഒരാളെങ്കിലും ലഗ്നത്തിന്റെ കേന്ദ്രരാശികളിൽ നിൽക്കുന്നുണ്ടെങ്കിൽ മേൽപറഞ്ഞ അരിഷ്ടാദോഷത്തെ ആദിത്യൻ ഇരുട്ടിനെയെന്നപോലെ ഹനിപ്പിക്കും.

ഏകഏവബലീജീവോ ലഗ്നസ്ഥോരിഷ്ടസഞ്ചയം
ഹന്തി പാപക്ഷയംഭക്ത്യാ പ്രണാമഇവശൂലിനഃ. ൨

സാ—പരമശിവനെ ഭക്തിയോടുകൂടി നമസ്കരിക്കുന്നതുകൊണ്ടു പാപശാന്തിവരുന്നതുപോലെ ബലവാനായ വ്യാഴംമാത്രം ലഗ്നത്തിൽ നിന്നാൽ സകലവിധ അരിഷ്ടങ്ങൾക്കും നാശം സംഭവിക്കും.

ഏകഏവവിലഗ്നേശഃ കേന്ദ്രസംസ്ഥോബലാന്വിതഃ
അരിഷ്ടംനിഖിലം ഹന്തി പിനാകീത്രിപുരംയഥാ. ൩

സാ—പരമശിവൻ ത്രിപുരസംഹാരം ചെയ്തതുപോലെ ലഗ്നകേന്ദ്രങ്ങളിൽ ബലവാനായിനിൽക്കുന്ന ലഗ്നാധിപൻതന്നെ സകല അരിഷ്ടത്തേയും നാശിപ്പിക്കും.

ശുക്ലപക്ഷേക്ഷപാജന്മ ലഗ്നേസൌമ്യനിരീക്ഷിതേ
വിപരീതംകൃഷ്ണപക്ഷേതഥാരിഷ്ടവിനാശനം. ൪

സാ—വെളുത്തപക്ഷത്തിൽ രാത്രിയിൽ ജനിക്കുക, ലഗ്നത്തിലേക്കു ശുഭദൃഷ്ടിവരിക, കൃഷ്ണപക്ഷത്തിൽ പകൽ ജനിക്കുക, ലഗ്നത്തിലേക്കു ശുഭദൃഷ്ടിവരിക, ഈ യോഗമുണ്ടായാലും അരിഷ്ടായോഗം സംഭവിക്കുന്നതല്ല.

വ്യയസ്ഥാനേയദാസൂര്യ്യഃതുലാലഗ്നേതു ജായതേ
ജീവേൽസശതവർഷാണി ദീർഘായുർബാലകോഭവേൽ. ൭

സാ—തുലാം ലഗ്നം വരിക ആദിത്യൻ പന്ത്രണ്ടാംഭാവത്തിൽ നിൽക്കുക ഈ യോഗത്തിൽ ജനിച്ചകുട്ടി നൂറുവയസ്സുവരെ ജീവിക്കും.

ഗുരുഭൌമൌയദായുക്തൌ ഗുരുദൃഷ്ടോഥവാകുജഃ
ഹത്വാരിഷ്ടമശേഷഞ്ച ജനന്യാഃശുഭകൃൽഭവേദ്. ൮

സാ—വ്യാഴവും കുജനും ഒരുമിച്ചുനിൽക്കുകയോ അല്ലെങ്കിൽ കുജനെ വ്യാഴം നോക്കുകയോ ചെയ്താൽ അരിഷ്ടയോഗഫലങ്ങളെ നശിപ്പിക്കുമെന്നു മാത്രമല്ലാ മാതാവിനു ശുഭത്തേയും ചെയ്യും.

ചതുർത്ഥദശമേപാപഃ സൌമ്യമദ്ധ്യേയദാഭവേൽ
പിതുഃസൌഖ്യകരോയോഗഃ ശുഭൈഃകേന്ദ്രത്രികോണഗൈഃ. ൯

സാ—ഇരുപുറത്തും ശുഭഗ്രഹങ്ങളോടുകൂടി പത്തിലോ നാലിലോ പാപഗ്രഹം നിന്നാൽ പിതാവിനെ സംബന്ധിച്ചുള്ള യാതൊരരിഷ്ടവും ബാധിക്കുന്നതല്ലാ. കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലൊ ശുഭഗ്രഹങ്ങളും കൂടിയുണ്ടായിരിക്കണം.

ലഗ്നാൽചതുർത്ഥേയദിപാപഖേടഃ
കേന്ദ്രത്രികോണേസുരരാജമന്ത്രീ
കുലദ്വയാനന്ദകരപ്രസൂതോ
ദീർഘായുരാരോഗ്യസമന്വിതശ്ച. ൧൦

സാ—ലഗ്നാൽ നാലാംഭാവത്തിൽ പാപഗ്രഹവും കേന്ദ്രത്രികോണങ്ങളിൽ എവിടെയെങ്കിലും വ്യാഴവും നിൽക്കുമ്പോൾ ജനിച്ചകുട്ടി മാതാപിതാക്കന്മാരുടെ വംശത്തിൽ അഭിവൃദ്ധികരനായും ആരോഗ്യവാനായും ആയുഷ്മാനായും ഇരിക്കും.

സൌമ്യാന്തരഗതൈഃ പാപൈഃ
ശുഭൈഃ കേന്ദ്രത്രികോണഗൈഃ
സദ്യോനാശയതേരിഷ്ടം
തൽഭാവസ്ഥഫലംനതൽ. ൧൧

സാ—പാപന്മാർ ശുഭഗ്രഹങ്ങളുടെ മദ്ധ്യേ നിൽക്കണം. കേന്ദ്ര

ത്രികോണങ്ങളിൽ ശുഭഗ്രഹങ്ങളും വരണം. ഇങ്ങിനെ വന്നാലും മേൽകാണിച്ച അരിഷ്ടായോഗഫലങ്ങൾ സംഭവിക്കുന്നതല്ല. ഭാവദൂഷ്യവും സംഭവിക്കയില്ല.

ഇങ്ങിനെ അരിഷ്ടഭംഗവിചാരം കഴിഞ്ഞു.

---

## കാരകചിന്ത

രാജ്യവിദ്രുമരക്താംബരമാണിക്യരാജ-
വനപർവ്വതക്ഷേത്രപിതൃകാരകോരവിഃ ൧

സാ—രാജ്യം, പവിഴം, ചുവന്നവസ്ത്രം, മാണിക്യം, രാജാവു് വനം, പർവ്വതം, ക്ഷേത്രം, പിതാവു ഇതുകളുടെ കാരകൻ ആദിത്യനാകുന്നു. എന്നാൽ ഈവക പദാർത്ഥങ്ങളെ ചിന്തിക്കേണ്ടതു് ആദിത്യനെക്കൊണ്ടാണെന്നുസാരം.

മാതൃമനഃപുഷ്ടിഗന്ധരസേക്ഷുഗോധൂമക്ഷാരകദ്വിജശക്തി
കാര്യ്യസസ്യരജതാദികാരകഃചന്ദ്രഃ. ൨

സാ—മാതാവു്, മനസ്സ്, പുഷ്ടി, ഗന്ധഗ്രഹണം, രുചി, കരിമ്പു, ധാന്യശ്രേഷ്ഠങ്ങൾ, ക്ഷാരരസം, ബ്രാഹ്മണൻ. ശക്തികാര്യ്യങ്ങൾ, സസ്യം, വെള്ളി, ഈ വക പദാർത്ഥങ്ങളുടെ കാരകൻ ചന്ദ്രനാകുന്നു.

സത്വസത്മഭൂമിപുത്രശീലചൌര്യ്യരോഗഭ്രമഭ്രാതൃ
പരാക്രമാഗ്നി സാഹസരാജശത്രുകാരകഃകുജഃ . ൩

സാ—സത്വം (എതു സമയത്തും ഒന്നുപോലെയുള്ള സ്ഥിരമായ നില) വീട്ടു്, ഭൂമി, പുത്രൻ, സ്വഭാവം, മോഷണം, രോഗം ഭ്രമം, ഭ്രാതാവു, പരാക്രമം. അഗ്നി, സാഹസം, രാജാവു്, ശത്രു, ഈ ദ്രവ്യങ്ങളുടെ കാരകത്വം ചൊവ്വയ്ക്കാകുന്നു.

ജ്യോതിർവ്വിദ്യാമതുലഗണിതകാര്യ്യനർത്തനവൈദ്യഹാസഭീ
ശ്രീ ശില്പവിദ്യാദികാരകോ ബുധഃ ൪

സാ—ജ്യോതിഷജ്ഞാനം, അമ്മാവൻ, കണക്കു്, നടനം, വൈദ്യം, വിനോദം, ഭയം, ഐശ്വര്യ്യം, ശില്പവിദ്യാ, മററും വിദ്യാവിഷയങ്ങൾക്കും കാരകൻ ബുധനാകുന്നു.

സുകർമ്മയജ്ഞനദേവബ്രാഹ്മണധനഗൃഹകാഞ്ചന
വസ്ത്രപുത്രമിത്രാന്ദോളനാദികാരകോഗുരുഃ. ൫

സാ—സൽക്കർമ്മം യാഗം ദേവൻ ബ്രാഹ്മണൻ ഭണ്ഡാരം സ്വർണ്ണം വസ്ത്രം പുത്രം ബന്ധുക്കൾ അന്ദോളനാദിവസ്തുക്കൾ ഇവയുടെ കാരകൻ വ്യാഴമാകുന്നു.

കളത്രകാർമ്മുകസുഖസംഗീതശാസ്ത്രകാവ്യപുരാണസൗകുമാര്യയൗവ്വനാഭരണരജതയാനഗർവ്വലോകമൌക്തികവിഭവകവിതാരസാദികാരകഃ ശുക്രഃ. ൬

സാ—ഭാര്യാ, വില്ല്, സുഖം, സംഗീതം, ശാസ്ത്രം, കാവ്യം, പുരാണം, സൌകുമാര്യം, യൌവ്വനം, ആഭരണം, വെള്ളി, യാത്ര, ഗർവ്വം, ദൃഷ്ടി, മുത്ത്, വിഭവം, കവിതാഗുണം ഇവയുടെ കാരകൻ ശുക്രനാകുന്നു.

മരണിപ്രഹരയഗജതൈലവസ്ത്രശൃംഗാരപ്രയാണസർവ്വരാജ്യഗാർവ്വായുധഗ്രഹയുദ്ധസഞ്ചാരശൂദ്രനീലമണിവിഘ്നകേശശല്യ ശൂലരോഗദാസാദിജായുഷ്യകാരകഃശനിഃ. ൭

സാ—പോത്ത്, കുതിര, ആന, തൈലം, വസ്ത്രം, ശൃംഗാരമരണം, സാമ്രാജ്യം, മരം, ആയുധം, ഗ്രഹം, യുദ്ധം, സഞ്ചാരം, ശൂദ്രൻ, നീലരത്നം, വിഘ്നം, തലമുടി, ഉടക്കളി, ശൂലം, രോഗം ദാസൻ, ദാസി, ആയുസ്സ് ഇവയുടെ കാരകൻ ശനിയാകുന്നു.

പ്രയാണ സമയ സർപ്പ രാത്രി സകലസൂക്ഷ്മാത്ഥ ദ്യൂതകാരകോരാഹുഃ. ൮

സാ—മരണസമയം സർപ്പം രാത്രി എല്ലാവിധത്തിലുള്ള അടക്കദ്രവ്യം ചൂതു് ഇവയുടെ കാരകൻ രാഹുവാകുന്നു.

വ്രണരോഗചർമ്മാതിശൂലസ്ഫുടക്ഷുധാർത്തികാരകഃകേതുഃ. ൯

സാ—വ്രണം രോഗം ചർമ്മം ശൂലം സ്ഫുടം വിശപ്പു് ദുഃഖം ഇവയുടെ കാരകൻ കേതുവാകുന്നു.

സൂര്യാദീനാംഗ്രഹാണാഞ്ചവീര്യവാൻകാരകോഭവേൽ. ൧൦
വീര്യവാൻജായതേപിതൃജന്മനിരവിശുക്രയോഃ. ൧൧
സഃപിതൃകാരകോജ്ഞേയോനിവിശങ്കംദ്വിജോത്തമ!. ൧൨
ബലവാൻചന്ദ്രകുജയോരേവമാതൃവിചാരണാ

സാ—സൂര്യാദികളായ ഗ്രഹങ്ങളിൽവച്ചു ബലമേറിയ ഗ്രഹത്തിനാണു് കാരകത്വം (ഫലദാനം ചെയ്യുന്നതിന്നുള്ള അവകാശം) ഉള്ളതു് ആദിത്യശുക്രന്മാരിൽവച്ചു ആരാണോ ബലവാൻ ആ ഗ്രഹമാണു് പിതൃകാരകൻ.

അല്ലയോ മൈത്രേയ! ഇക്കാര്യത്തിൽ ഒട്ടും സംശയിക്കരുതു്. ഇങ്ങിനെതന്നെ ചന്ദ്രകുജന്മാരിൽവച്ചു ബലവാൻ മാതൃകാരകൻ എന്നു പറയപ്പെടുന്നു.

സൂൎയ്യോഗുരുഃകുജഃസോമോഗുരുൎഭൌമസ്സിതശ്ശനീ
ഗുരുശ്ചന്ദ്രസ്സുതോ ജീവോ മന്ദശ്ച ഭാവകാരകാഃ ൧൩

സാ—ലഗ്നകാരകത്വം സൂൎയ്യനും, രണ്ടാംഭാവകാരകത്വം വ്യാഴത്തിനും, മൂന്നാംഭാവകാരകത്വം ചൊവ്വയ്ക്കും, നാലാംഭാവകാരകത്വം ബുധനും, അഞ്ചാംഭാവകാരകത്വംവ്യാഴത്തിനും,ആറാംഭാവകാരകത്വം ചൊവ്വയ്ക്കും, ഏഴാംഭാവകാരകത്വം ശുക്രനും, എട്ടാംഭാവകാരത്വം ശനിക്കും, ഒൻപതാംഭാവകാരകത്വം വ്യാഴത്തിനും, പത്താംഭാവകാരകത്വം ബുധനും, പതിനൊന്നാംഭാവകാരകത്വം വ്യാഴത്തിനും, പന്ത്രണ്ടാം ഭാവകാരകത്വം ശനിക്കുമാകുന്നു.

ഇങ്ങിനെ കാരകപ്രകരണം കഴിഞ്ഞു.

—:*:—

## ആറാം അദ്ധ്യായം.

### ഭാവനിരീക്ഷണം.

തനോരൂപഞ്ചജ്ഞാനഞ്ചവൎണ്ണംചൈവബലാബലം
ശീലംവൈപ്രകൃതിശ്ചാപിതനുസ്ഥാനാന്നിരീക്ഷയേൽ. ൧

സാ—ശരീരത്തിന്റെ രൂപസൌന്ദൎയ്യം, അറിവു്, നിറം, ബലാബലം, ശീലം, ത്രിദോഷസംബന്ധമായ പ്രകൃതി ഇവയെല്ലാം ലഗ്നഭാവംകൊണ്ടുവേണം വിചാരിക്കേണ്ടതു്. ഇവയുടെ ശുഭാശുഭങ്ങളും പൂൎണ്ണാപൂൎണ്ണതകളും പറയാൻ പോകുന്ന ക്രമമനുസരിച്ചു് ചിന്തിച്ചുകൊള്ളണം

ധനന്ധാപികുടുംബസ്യമൃത്യുജാലമമത്രകം
ധാതുരത്നാദികംസൎവ്വം ധനസ്ഥാനാന്നിരീക്ഷയേൽ ൨

സാ—ധനത്തിന്റെയും കുടുംബത്തിന്റെയുംശുഭം, അശുഭം, പൂൎണ്ണത, അപൂൎണ്ണത, മാരകഹേതുകങ്ങളായസംഗതികൾ, പാത്രം, സ്വൎണ്ണാദിധാതുക്കൾ, രത്നവിശേഷങ്ങൾ മുതലായവയെ രണ്ടാംഭാവംകൊണ്ടു ചിന്തിച്ചുകൊള്ളണം.

വിക്രമംഭൃത്യഭ്രാത്രാദിചോപദേശപ്രയാണകം
പിത്രോൎവ്വൈമരണംവിദ്വാന്ദുശ്ചിൽകാച്ചനിരീക്ഷയേത്.

സാ—പരാക്രമങ്ങൾ ഭൃത്യൻ സഹോദരീസഹോദരന്മാർ ഉപദേശം യാത്ര പിതാക്കന്മാരുടെ മരണം ഇവയെല്ലാം മൂന്നാംഭാവംകൊണ്ടു വിചാരിക്കണം.

വാഹനസ്യാഥബന്ധൂനാം മാതുസൌഖ്യാദികാനപി
നിധിക്ഷേത്രഗൃഹംചാപി ഹർമ്മ്യാരാമാദികാനപി.
ധർമ്മസ്യ വിമലം സ്ഥാനം പാതാളാച്ചനിരീക്ഷയേൽ. ൪

സാ—വാഹനത്തിന്റെയും ബന്ധുക്കളുടേയും സുഖാസുഖങ്ങളും മാതാവിൻെറ സുഖാദ്യവസ്ഥകളും നിധി, കൃഷിഭൂമി, വീട്, ഹർമ്മ്യം, (മാളിക, പുഷ്പവാടിക, ധർമ്മത്തിൻെറ അവസ്ഥ സ്ഥാനത്തിൻെറ ശുഭാശുഭങ്ങൾ ഇവയെല്ലാംനാലാംഭാവംകൊണ്ടാണ് വിചാരിക്കേണ്ടതു്.

യന്ത്രമന്ത്രൗതഥാവിദ്യാ ബുദ്ധേശ്ചൈവപ്രബന്ധകഃ
പുത്രരാജ്യാപഭ്രംശാദിപശ്യേൽ പുത്രാലയാൽബുധഃ. ൫

സാ—യന്ത്രം മന്ത്രം വിദ്യ ബുദ്ധിയുടെസ്ഥിതി പുത്രൻ രാജ്യഭ്രംശം മുതലായവ അഞ്ചാംഭാവംകൊണ്ടു വിചാരിക്കണം.

മാതുലാന്തക ശങ്കാനാം ശത്രൂംശ്ചൈവവ്രണാദികാൻ
സപത്നീമാതരഞ്ചാപി ഷ്ഠരിസ്ഥാനാന്നിരീക്ഷയേൽ. ൬

സാ—അമ്മാവൻ നാശം സംശയം ശത്രു വ്രണം സമാനകളായ പത്നികളുടെ മാതാക്കന്മാർ ഇവരെ ആറാംഭാവംകൊണ്ടു വിചാരിക്കണം.

ജായാസാദ്ധ്യപ്രയാണഞ്ച വ്യയഭാവംതഥാനിശി
മരണഞ്ചസ്വകീയസ്യ ജായാഭാവാന്നിരീക്ഷയേത്. ൭

സാ—ഭാര്യാ കാര്യനിവൃത്തി ഗമനം ചെലവു് രാത്രി തന്റെമരണം ഇവയെല്ലാം ഏഴാംഭാവംകൊണ്ടു വിചാരിച്ചുകൊള്ളണം.

ഋണദാനഗ്രഹണയോർഗ്ഗുദേചൈവാങ്കുരാദയഃ
ഗത്യനക്താദയസ്സർവ്വം പശ്യേദ്രന്ധ്രാദ്വിചക്ഷണഃ. ൮

സാ—കടം കൊടുക്കുക വാങ്ങിക്കുക ഗുദത്തിങ്കലുള്ള അങ്കുരാദിരോഗങ്ങൾ പൂർവ്വജന്മത്തിന്റെയും ഭാവിജന്മത്തിന്റെയും സ്ഥിതി ഈവകയുടെ ഗുണദോഷങ്ങൾ അഷ്ടമഭാവംകൊണ്ടു വിചാരിക്കണം.

ഹർമ്മ്യം ധർമ്മശ്ചസ്യാലശ്ചഭ്രാതൃപത്ന്യാദികാൻ തഥാ
തീർത്ഥയാത്രാദികംസർവ്വം ധർമ്മസ്ഥാനാന്നിരീക്ഷയേത്. ൯

സാ—ഹർമ്മ്യം ധർമ്മം ഭാര്യാസഹോദരൻ സഹോദരന്മാരുടെ ഭാര്യമാർതീർത്ഥയാത്ര മുതലായ വാസനാദികൾ ഇവയെല്ലാം ഒമ്പതാംഭാവംകൊണ്ടു വിചാരിച്ചുകൊള്ളണം.

രാജ്യഞ്ചാകാശവൃത്തിഞ്ച മാനംചൈവ പിതുസ്തഥാ
പ്രവാസസ്യഋണസ്യാപി വ്യോമസ്ഥാനാന്നിരീക്ഷണം. ൧൦

സാ—രാജ്യം ആകാശം പ്രവൃത്തി അഭിമാനം പിതൃക്കൾ അന്യദേശഗമനം കടം ഇവ പത്താംഭാവംകൊണ്ടു വിചാരിക്കണം.

നാനാവസ്തുഭവസ്യാപി പുത്രജായാദികസ്യച
രിപൂണാംരിപവശ്ചൈവ ഭവസ്ഥാനാന്നിരീക്ഷണം. ൧൧

സാ—പലവിധമായുള്ള ദ്രവ്യങ്ങളുടെ ലാഭം പുത്രന്റെ ഭാര്യ ശത്രുക്കളുടെ ശത്രുക്കൾ ഇവയെല്ലാം പതിനൊന്നാംഭാവംകൊണ്ടു വിചാരിക്കണം.

വ്യയഞ്ചവൈരിവൃത്താന്തം രിഃഫാമാത്യാദികംതഥാ
ഏവംഭാവഫലംസമ്യക് തത്തൽസംജ്ഞാനുരൂപകം. ൧൨

സാ—ചെലവു് ശത്രുക്കളുടെ ചരിത്രം ദുരിതം മന്ത്രി മുതലായവർ പന്ത്രണ്ടാംഭാവംകൊണ്ടു വിചാരിക്കണം.

ഏതേതു ഫലങ്ങളെ വിചാരിക്കണമെന്നു പറഞ്ഞിരിക്കുന്നുവോ അതാതു സംജ്ഞകൾക്കുടി ആ ഭാവങ്ങൾക്കു കല്പിക്കേണ്ടതാണു്.

യോയോഭാവപതിർനാശ ത്രികേശാദ്യൈശ്ചസംയുതഃ
ഭാവംനവീക്ഷതേ സൗമ്യഗ്രഹോപാപിമൃതോയദാ. ൧൩

സാ—ഏതേതുഭാവങ്ങളുടെ അധിപതികൾക്കു ആറ്റ് മൂന്ന് ഈ ഭാവാധിപതികളുടെ യോഗം ശുഭദൃഷ്ടിയോടുകൂടാതെ സംഭവിക്കുന്നുവോ ആ ഭാവഫലത്തിന് മരണം (നാശം) സംഭവിക്കുന്നതാണു്.

സ്ഥവിരോവാഭവേൽഖേടഃ സുപ്തോവാപിപ്രപീഡിതഃ
തദാതൽഭാവജംസൌഖ്യം നഷ്ടംബ്രൂയാദശിശംകിതഃ. ൧൪

സാ—വാൎദ്ധക്യം സുഷുപ്തി യുദ്ധത്തിൽ പരാജയം ഈ അവസ്ഥയോടുകൂടിയ ഗ്രഹം ഏതൊരുഭാവത്തിൽ നിൽക്കുന്നുവോ ആ ഭാവഫലത്തിനു സംശയംകൂടാതെ നാശത്തെത്തന്നെ പറയാവുന്നതാണു്.

യദാസൌമ്യഗ്രഹൈർദൃഷ്ടഃ ഭാവോഭാവേശസൌമ്യയുക്
യുവാപ്രബുദ്ധരാജാച കുമാരോവാപിതൽഭവേൽ
ഈശേക്ഷണവശാത്തത്ര ഭാവസൌഖ്യംവദേൽബുധഃ. ൧൫

സാ—ഏതൊരു ഭാവത്തിന് ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയും ശുഭഗ്രഹങ്ങളുടേയും ഭാവാധിപന്റേയുംയോഗവും വരുന്നുവോ ആ ഭാവം ശുഭരൂപമായ അനുഭവത്തെചെയ്യും. ദൃഷ്ടിയോഗങ്ങൾ ഉള്ള ഗ്രഹ

ങ്ങടെ യുവാവോ പ്രബുദ്ധനോ രാജാവോ കുമാരനോ ആയിരുന്നാൽ ഭാവഫലത്തെ ശ്രേഷ്ഠരൂപമാക്കി പരിപോഷിക്കതന്നെ ചെയ്യും. ഭാവത്തിൽ ഭാവാധിപന്റെ ദൃഷ്ടി ഉണ്ടായാൽ വിശേഷേണ ഭാവസൌഖ്യത്തെ പറയേണ്ടതാണ്.

ശുക്രശ്ശുക്ലശ്ചനേത്രഞ്ച ചന്ദ്രമാമനസസ്തഥാ
ആത്മാവൈദിനകൃത്തത്ര ജീവോജീവിതസൌഖ്യകഃ. ൰

ക്രോധീപരാക്രമോഭൌമഃ ബുധോബുദ്ധിവിനോദകൃത്
ശനിർദുഃഖപ്രദാതാച പ്രപാതഃപാർശ്വഗസ്തഥാ. ൰൧
രാഹുരൈശ്വര്യകംവിദ്ധി മുഖനാഭിരധസ്ഥലം. ൰൨

സാ—ശുക്രൻ ശുക്ലവും നേത്രവുമാകുന്നു. ചന്ദ്രൻ മനസ്സാകുന്നു ആദിത്യൻ ആത്മാവാണ് വ്യാഴം ജീവിതസുഖമാകുന്നു. ക്രോധവും പരാക്രമവും ചൊവ്വയാകുന്നു. വിനോദവും ബുദ്ധിയും ബുധനാകുന്നു. ശനി ദുഃഖവും സ്ഥാനഭ്രംശവും ഭൃത്യനുമാകുന്നു. രാഹു ഐശ്വര്യമാകുന്നു. ഇനി ശരീരത്തെ ഊർദ്ധ്വഭാഗമെന്നും മദ്ധ്യഭാഗമെന്നും അധോഭാഗമെന്നും മൂന്നായി വിഭജിച്ചു അവയവവിശേഷങ്ങളെ പറയുന്നു.

രാശികൊണ്ടുള്ള അവയവചിന്ത.

ശിരോനേത്രേതഥാകർണ്ണേ നാസാചാപികപോലകൌ
ഹന്വോർമുഖംതഥാവാച്യം കണ്ഠാംസൌബാഹുകൌതഥാ. ൰൩

പാർശ്വേവക്ഷോദരേചൈവക്രോഡേനാഭൌതഥൈവച
വസ്തിലിംഗഗുദേവൃഷ്ണാവൂരുജാനൂചജംഘകേ
പാദയോശ്ചൈവസവ്യാംഗൈസ്സംസ്ഥാംബ്രൂയദ്വിചക്ഷണാഃ.൰൪

സാ—ലഗ്നത്തിൽ ചെല്ലുന്നുള്ളത് ശിരസ്സിന്റെ വലത്തുഭാഗവും രണ്ടാമിടം വലത്തെകണ്ണും മൂന്നാമിടം വലത്തെ ചെവിയും നാലാമിടം വലത്തെ മൂക്കും അഞ്ചാമിടം വലത്തുവശത്തെകവിളും ആറാമിടം വലത്തുവശത്തെ താടിയും ഏഴാംഭാവത്തിൽ ചെന്നഭാഗം വായുടെ വലത്തുഭാഗവുമാകുന്നു. ഏഴാമിടത്തിൽ ചെല്ലുന്നുള്ള ഭാഗം വായുടെ ഇടത്തുഭാഗവും എട്ടാമിടം ഇടത്തെ താടിയും ഒൻപതാമിടം ഇടത്തെ കവിളും പത്താമിടം ഇടത്തെമൂക്കും പതിനൊന്നാമിടം ഇടത്തെ ചെവിയും പന്ത്രണ്ടാമിടം ഇടത്തെ കണ്ണും ലഗ്നത്തിൽ ചെന്നഭാഗം ശിരസ്സിന്റെ ഇടത്തുഭാഗവുമാകുന്നു. ഇങ്ങിനെ ഊർദ്ധ്വശരീരചിന്ത.

ലഗ്നത്തിൽചെന്നഭാഗം കഴുത്തിന്റെയും ഭുജത്തിന്റെയും ഇടത്തുവശവും ചെല്ലുന്നുള്ളതു വലത്തുവശവുമാകുന്നു. രണ്ടാംഭാവം വലത്തെ ഭുജവും പന്ത്രണ്ടാംഭാവം ഇടത്തെ ഭുജവും മൂന്നാംഭാവം വലത്തെ പാർശ്വവും പതിനൊന്നാംഭാവം ഇടത്തെ പാർശ്വവും നാലാംഭാവം പൃഷ്ഠ

ത്തിൻെറ വലതുഭാഗവും പത്താംഭാവം അതിൻെറ ഇടതുഭാഗവും അ ഞ്ചാംഭാവം ഹൃദയത്തിൻെറ വലതുഭാഗവും ഒൻപതാംഭാവം ഹൃദയ ത്തിൻെറ ഇടതുഭാഗവും ആറാംഭാവം വയററിൻെറ വലതുഭാഗവും എ ട്ടാംഭാവം അതിൻെറ ഇടതുഭാഗവും ഏഴാംഭാവത്തിൽ ചെല്ലാനുള്ള ത്‌ നാഭിയുടെ വലതുഭാഗവും ചെന്നത്‌ നാഭിയുടെ ഇടതുഭാഗവും ആ കുന്നു. ഇങ്ങിനെ മധ്യശരീരവിചാരം.

ലഗ്നത്തിൽ ചെല്ലാനുള്ളത്‌ വസ്തിയുടെ വലതുഭാഗവും ചെന്നത്‌ ഇടതുഭാഗവുമാകുന്നു രണ്ടാംഭാവം ലിംഗഗുദങ്ങളുടെ വലതു ഭാഗവും പന്ത്രണ്ടാംഭാവം അവയുടെ ഇടതുഭാഗവും ആകുന്നു. വല ത്തെ വൃഷണം മൂന്നാംഭാവംകൊണ്ടും ഇടത്തെവൃഷണം പതിനൊന്നാം ഭാവംകൊണ്ടും വലത്തെ തുട നാലാംഭാവംകൊണ്ടും ഇടത്തെ തുട പ ത്താംഭാവംകൊണ്ടും വലത്തെ മുട്ട അഞ്ചാംഭാവംകൊണ്ടും ഇടത്തെമുട്ട്‌ ഒൻപതാംഭാവംകൊണ്ടും വലത്തെ മുഴംകാൽ ആറാംഭാവംകൊണ്ടും ഇ ടത്തെ മുഴംകാൽ എട്ടാംഭാവംകൊണ്ടും ഏഴാംഭാവത്തിൽ ചെന്ന ഭാഗംകൊണ്ട്‌ വലത്തെ പാദവും ചെല്ലാനുള്ള ഭാഗംകൊണ്ട്‌ ഇട ത്തെ പാദവും വിചാരിച്ചുകൊള്ളണം. ഇങ്ങിനെ ശരീരത്തിൻെറ അ ധോഭാഗചിന്ത ലഗ്നത്തിൻെറ ആദിദ്രേക്കാണംകൊണ്ട്‌ ഊൎദ്ധ്വഭാഗത്തെ യും മധ്യദ്രേക്കാണംകൊണ്ട്‌ മധ്യഭാഗത്തേയും അന്ത്യദ്രേക്കാണംകൊണ്ട അധോഭാഗത്തേയുമാണ്‌ വിചാരിച്ചു വരാറുള്ളത്‌ ഇങ്ങിനെ ബുദ്ധി യുള്ള ജ്യോതിഷക്കാരൻ നല്ലപോലെ വിചാരിച്ച്‌ അവയവവിഭാഗം ചെയ്തുകൊള്ളണം.

ലഗ്നോൽക്കാലദ്രേക്കാണേ ശിരാദിപരികല്പയേൽ
തസ്മാദ്യസ്മിൻസ്ഥിതഃഖേടഃ തത്രാപന്നംസ്ഫുടംവദേൽ. ൨൩

സാ— ലഗ്നദ്രേക്കാണത്തെ അനുസരിച്ച്‌ അവയവനിൎണ്ണയം ചെയ്യുമ്പോൾ ഏതൊരവയവചിന്തയ്ക്ക്‌ ഹേതുഭൂതമായ രാശിയിൽ ഗ്രഹങ്ങൾ വരുന്നുവോ ആ ഭാവത്താൽ ഉദ്ദിഷ്ടമായ അവയവത്തിന്‌ അടയാളം പുഷ്ടി ബലഹാനി മുതലായവ യഥായോഗ്യം പറഞ്ഞുകൊ ള്ളണം.

ഏവംഭേദാനുഭേദേന സൎവ്വത്രൈവോപലക്ഷയേൽ
സംക്ഷേപേണൈതദുദിതമന്യൽബുദ്ധ്യാനുസാരതഃ. ൨൨

സാ—മേൽപറഞ്ഞ ക്രമം അനുസരിച്ചു എല്ലായിടത്തും അവ യവവിഭാഗം ചെയ്തുകൊള്ളണം. അതിൻെറ മാൎഗ്ഗം ചുരുക്കമായിട്ടേ കാണിച്ചിട്ടുള്ളു. ബുദ്ധിക്കതക്കവണ്ണം അതിനെ വിശദപ്പെടുത്തിചിന്തി ച്ചുകൊള്ളാവുന്നതാണ്‌.

ഇങ്ങനെ സാമാന്യഭാവവിചാരം കഴിഞ്ഞു.

---

## ഏഴാം അദ്ധ്യായം.

—:*:—

## ലഗ്നഭാവവിചാരം.

ദേഹാധിപഃപാപയുതോഷ്ടമസ്ഥോ
വ്യയാരിപോവാംഗസുഖംനിഹന്തി
സർവ്വത്രഭാവേഷു ചയോജനീയ
മേവംബുധൈർഭാവവശാൽഫലംഹി. ൧

സാ—ലഗ്നാധിപൻ പാപഗ്രഹത്തോട്ടുകൂടി എട്ട് പന്ത്രണ്ട് ആറ് ഈ ഭാവങ്ങളിൽ നിന്നാൽ അയാൾക്കു ശരീരസുഖം ഒരിക്കലും ഉണ്ടാകുന്നതല്ല. ഇതുപോലെതന്നെ മററു എല്ലാഭാവങ്ങളേയും ബുധി പൂർവ്വം ആലോചിച്ചു ചിന്തിക്കാവുന്നതാണ്. എങ്ങിനെയെന്നാൽ അഞ്ചാംഭാവാധിപൻ പാപനോട്ടുകൂടി അതിന്റെ ആറെട്ടുപന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ പുത്രസുഖം ഉണ്ടാകുന്നതല്ല. ഇതുപോലെതന്നെ മററുഭാവങ്ങളുടെയും ചിന്ത.

ഏവംതൃതീയേപിചസപ്തമേപി
ഫലംവിമൃശ്യംകൃതിഭിഃ പ്രയത്നാൽ
തഥാവ്യയേമിത്രഗൃഹേരിപൗമൃതേ
സ്ഥിതേവിലഗ്നാധിപതൗഫലംസ്യാൽ. ൨

സാ—മൂന്നാംഭാവംകൊണ്ട് സഹോദരാദികളുടെ അവസ്ഥയും ഏഴാംഭാവംകൊണ്ട് ഭാൎയ്യയുടെ അവസ്ഥയും മേൽപറഞ്ഞ ക്രമം അനുസരിച്ചുതന്നെ വിചാരിക്കണം. ലഗ്നാധിപൻ ആറ് എട്ട് പന്ത്രണ്ടു ഈഭാവങ്ങളിൽ ബന്ധുക്ഷേത്രസ്ഥിതനായാലും മേൽപറഞ്ഞവണ്ണം അനിഷ്ടഫലംതന്നെ വിചാരിക്കേണ്ടതാണ്.

പാപോവിലഗ്നാധിപതിർവിലഗ്നേ
ചന്ദ്രേവിലഗ്നേയദിബാലകസ്സ്യാൽ
യദാതിരോഗംസഹികേന്ദ്രസംസ്ഥ
ത്രികോണലാഭേഷുഗദംനിഹന്തി. ൩

സാ—പാപനായ ലഗ്നാധിപനും ചന്ദ്രനുംകൂടി ലഗ്നത്തിൽ നിന്നാൽ അയാൾ മഹാരോഗിയായിത്തീരും. ലഗ്നാധിപൻ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ പതിനൊന്നിലോ നിന്നാൽ രോഗദുഃഖത്തെ ഇല്ലാതാക്കുകയും ചെയ്യും.

ദേഹാധിപശ്ചന്ദ്രഗൃഹാധിപോവാ
തൃതീയരിഷ്ഫാരിഗതോബലസ്സ്യാൽ
നീചാസ്തഗോമൗഢ്യപ്പൃഹേസ്ഥിതോവാ
കാൎശ്യംശരീരേതിഗദംകരോതി. ൮

സാ—ലഗ്നാധിപനോ ചന്ദ്രലഗ്നാധിപനോ രണ്ടു് മൂന്നു് ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നിന്നാലും നീചം മൌഢ്യം ഈവക ദോഷങ്ങൾ ഉണ്ടായാലും രോഗിയായും തീരുന്നതാണു്.

ലഗ്നാധിപോവാജീവോവാശുക്രോവായദികേന്ദ്രഗഃ
തസ്യജാതസ്യദീൎഘായുൎധനവാൻരാജവല്ലഭഃ. ൯

സാ—ലഗ്നാധിപനോ വ്യാഴമോ ശുക്രനോ കേന്ദ്രത്തിൽ നിന്നാൽ അപ്പോൾ ജനിച്ചവൻ ദീൎഘായുസ്സായും ധനവാനായും രാജസമ്മതനായും തീരും.

കേന്ദ്രത്രികോണഭവനേഷുനപാപഖേടാഃ
ലഗ്നാധിപോസുരഗുരുശ്ചതുരഷ്ടമസ്ഥഃ
ഭുക്ത്വാസുഖാനിവിവിധാനിചപുണ്യകൎമ്മ
ജീവേത്തുവൎഷശതമേവവിമുക്തരോഗഃ. ൧൦

സാ—കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും നാലിലും എട്ടിലും ലഗ്നാധിപനും വ്യാഴവും നിൽക്കണം. പാപന്മാർ വന്നുകൂടാ. ഇങ്ങനെ ഇരുന്നാൽ പലവിധസുഖങ്ങൾ അനുഭവിക്കുന്നതിനും പുണ്യകൎമ്മങ്ങൾ ചെയ്യുന്നതിനും നൂറുവയസ്സുവരെ ആരോഗ്യവാനായി ജീവിക്കുവാനും ഇടവരുമെന്നു പറയണം.

ലഗ്നേശേചരരാശിസ്ഥേ ശുഭഗ്രഹനിരീക്ഷിതേ
കീൎത്തിശ്രീമാൻമഹാഭോഗീദേഹപുഷ്ടിസമാന്വിതഃ. ൧൧

സാ—ലഗ്നാധിപൻ ചരരാശിയിൽ ശുഭദൃഷ്ടിയോടുകൂടി നിന്നാൽ കീൎത്തിയും സുഖാനുഭവവും ദേഹപുഷ്ടിയും ഉണ്ടായിരിക്കും.

"ജീവനോ ശുക്രനോ ബുധനോ ചന്ദ്രനോടുകൂടി ലഗ്നത്തിലൊ മററുകേന്ദ്രങ്ങളിലോ നിന്നാൽ രാജകീയസുഖം ഉണ്ടായിരിക്കും.

ലഗ്നേരാഹുസമായുക്തേ തഥാസോമനിരിക്ഷിതേ
ലഗ്നാംശേമന്ദസൂരീചേജ്ജാതശ്ചയമളോഭവേൽ. ൧൨

സാ—ബുധൻെറ ദൃഷ്ടിയോടുകൂടി രാഹു ലഗ്നത്തിൽ നില്ക്കുക; അല്ലെങ്കിൽ ലഗ്നാംശരാശിയിൽ ശനിയും വ്യാഴവും നില്ക്കുക; ഇങ്ങിനെ വന്നാൽ സ്ത്രീപുരുഷന്മാരായ രണ്ടുപ്രജകളെയാണു് പ്രസവിച്ചതെന്നു പറയണം.

ഇങ്ങനെ ലഗ്നഭാവം കഴിഞ്ഞു

## രണ്ടാംഭാവം.

വാഗീശവാഗ്ഭവാധീശൌഷഡാദിത്രയസംയുതൌ
മൂകതാംകുരുതേപ്യേവം പിതൃമാതൃഗ്രഹാധിപഃ. ൧

സാ — രണ്ടാംഭാവാധിപനും വ്യാഴവും അറെട്ടുപന്ത്രണ്ടു ഈ ഭാവങ്ങളിൽ നിന്നാൽ മൂകനായിരിക്കും. ചന്ദ്രന് ഈ യോഗമുണ്ടെങ്കിൽ അമ്മയ്ക്കും ആദിത്യന് ഈയോഗമുണ്ടെങ്കിൽ അച്ഛനും മൂകത്വം ഉണ്ടായിരിക്കും. ഇതു മററുഭാവങ്ങളെക്കൊണ്ടു ചിന്തിക്കാവുന്നതാണ.

വാഗീശവാഗ്ഗ്രഹാധീശാഷ്ഷഡഷ്ടത്രയസംസ്ഥിതാഃ
കുർവന്തിതേഷാംമൂകത്വമേവമൂഹ്യംമനീഷിഭിഃ. ൨

സാ—വ്യാഴവും രണ്ടാംഭാവാധിപനും ഒരുമിച്ചു അറു എട്ടു പന്ത്രണ്ടു ഈഭാവങ്ങളിൽ നിന്നാലും മിണ്ടാൻപാടില്ലാതെ വരും. ഇങ്ങനെ വിദ്വാന്മാർ ആലോചിച്ചു പറയേണ്ടതാണ്.

വിദ്യാധിപൌജീവബുധാവവിദ്യാ
മരിത്രയസ്ഥൌകുരുതോഥതൌചേൽ
കേന്ദ്രത്രികോണസ്ഥ ഗ്രഹോച്ചസംസ്ഥാ
ധനാഭിവൃദ്ധിംകുരുതേതഥൈവ. ൩

സാ—വ്യാഴവും ബുധനും വിദ്യാകർത്താക്കന്മാരാണ്. അവർ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നിന്നാൽ വിദ്യ ഉണ്ടാവുന്നതല്ല. അവർ കേന്ദ്രത്രികോണങ്ങളിൽ ഉച്ചബലത്തോടുകൂടി നിന്നാൽ മഹാവിദ്വാനായിത്തീരും.

ധനാധിപോഗുരുര്യസ്യ ധനരാശിസ്ഥിതോയദി
ഭൌമേനസഹിതോവാപി ധനവാൻസനരോമവേൽ. ൪

സാ—രണ്ടാംഭാവാധിപനും വ്യാഴവും രണ്ടാമടത്തു നിന്നാലും അഥവാ ചൊവ്വാ രണ്ടാംഭാവത്തു വന്നാലും ധനവാനായിത്തീരുമെന്നു പറയണം.

ധനേശേകേന്ദ്രരാശിസ്ഥേ ലാഭേശേതത്ത്രികോണഗേ
ഗുരുശുക്രയുതേദൃഷ്ടേ ധനലാഭമുദീരയേൽ. ൫

സാ—രണ്ടാംഭാവാധിപൻ കേന്ദ്രരാശികളിലും ലാഭാധിപൻ അതിന്റെ ത്രികോണങ്ങളിലും ഗുരുശുക്രന്മാരുടെ യോഗദൃഷ്ടികളോടുകൂടി നിന്നാൽ ധനലാഭം സംഭവിക്കുമെന്നു പറയണം.

വിത്തേശോരിപുഭാവസ്ഥോ
ലാഭേശോതൽഗതോയദി
വിത്തലാഭൌപാപയുക്തൌ
ദുഷ്ടനിധ്നഏവച. ൭

സാ—രണ്ടാംഭാവാധിപനൊ ലാഭാധിപനൊ ആറാംഭാവത്തിൽ വരികയും രണ്ടും പതിനൊന്നും ഭാവങ്ങൾക്ക പാപന്മാരുടെ യോഗമോ ദൃഷ്ടിയോ വരികയും ചെയ്താൽ നിധ്നനായിത്തീരും.

വിത്തലാഭാധിപൌദുസ്ഥൌ പാപഖേചരസംയുതൌ
ജന്മപ്രഭൃതിദാരിദ്ര്യം ഭിക്ഷാന്നംലഭതേനരഃ. ൮

സാ—രണ്ടും പതിനൊന്നും ഭാവങ്ങളുടെ അധിപന്മാർ പാപഗ്രഹങ്ങളോടുകൂടി അനിഷ്ടഭാവങ്ങളിൽ നിന്നാൽ ജനനം മുതൽ ദാരിദ്ര്യം അനുഭവിക്കുന്നതിനും ഭിക്ഷഎടുത്തു ജീവിക്കുന്നതിനും ഇട വരുമെന്നു പറയണം.

ഷഷ്ഠാഷ്ടമവ്യയർക്ഷേഷു ധനലാഭാധിപൌസ്ഥിതൌ
ലാഭേകുജേധനേരാഹൌ രാജദണ്ഡാൽധനക്ഷയഃ. ൯

സാ—രണ്ടും പതിനൊന്നും ഭാവത്തിന്റെ അധിപന്മാർ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിലും പതിനൊന്നിൽ ചൊവ്വയും രണ്ടിൽ രാഹുവും നിന്നാൽ രാജോപദ്രവംനിമിത്തം ധനനാശം സംഭവിക്കാനിടവരും.

ലാഭേജീവേധനേശുക്രേ തദീശേശുഭസംയുതേ
വ്യയേശുഭഗ്രഹയുതേ ധർമ്മമൂലാൽധനക്ഷയഃ. ൧൦

സാ—പതിനൊന്നിൽ വ്യാഴവും രണ്ടിൽ ശുക്രനും രണ്ടാംഭാവാധിപന് ശുഭയോഗവും രണ്ടാംഭാവത്തിൽ ഒരു ശുഭഗ്രഹവും ഉണ്ടെങ്കിൽ ധർമ്മം ഹേതുവായിട്ടു ധനം ക്ഷയിക്കുമെന്നു പറയണം.

കുടുംബരാശേരധിപസ്സസൌമ്യേ
കേന്ദ്രേഥസൌമ്യേചസുൽഗ്രഹീവാ
സൌമ്യർക്ഷയുക്തോയദിജാതപുണ്യഃ
കുടുംബസംരക്ഷണവാൻസുവാഗ്മീ. ൧൧

സാ—രണ്ടാംഭാവാധിപൻ ശുഭഗ്രഹത്തോടു ചേർന്നുനിൽക്കുകയും കേന്ദ്രത്തിൽ ശുഭഗ്രഹങ്ങൾ ബന്ധുക്ഷേത്രത്തിലോ ശുഭക്ഷേത്രത്തിലോ നിൽക്കുകയും ചെയ്താൽ അപ്പോൾ ജനിച്ചവൻ പുണ്യവാനും കുടുംബത്തെ സംരക്ഷിക്കുന്നവനും വാഗ്മിയുമായിരിക്കും.

കുടുംബനാഥേപരമോച്ചയുക്തേ
ദേവേന്ദ്രപൂജ്യേനസമീക്ഷിതേവാ
തഥാവിധേതൽഭവനേപിജാതഃ
സഹസ്രരക്ഷാളുവനപ്രതാപീ. ൧൧

സാ—രണ്ടാംഭാവാധിപൻ വ്യാഴത്തിൻെറ ദൃഷ്ടിയോടുകൂടി പരമോച്ചത്തിൽ നിൽക്കുക. അല്ലെങ്കിൽ രണ്ടാംഭാവത്തിന് വ്യാഴത്തിൻെറ ദൃഷ്ടി വരിക. ഈ യോഗമുണ്ടെങ്കിൽ ബഹുജനസംരക്ഷണവും കീൎത്തിയും ഉണ്ടായിരിക്കും.

കുടുംബരാശേരധിപോയദിസ്യാൽ
ശുഭൌമ്യധേതാശുഭാവനാഥേ
സ്വോച്ചസുഹൃൽക്ഷേത്രഗതേഥവാസ്യാൽ
പരോപകാരീജനരക്ഷകസ്യാൽ. ൧൨

സാ—രണ്ടാംഭാവാധിപൻ നിൽക്കുന്നത് ശുക്രൻ ബുധൻ മുതലായ ശുഭഗ്രഹങ്ങളുടെ രാശിയിലോ അല്ലെങ്കിൽ ഉച്ചം ബന്ധുക്ഷേത്രം ഈ സ്ഥാനങ്ങളിലോ ആണെങ്കിൽ അപ്പോൾ ജാതനായവൻ പരോപകാരിയായും ജനങ്ങളെ സംരക്ഷിക്കുന്നവനായും തീരും.

നേത്രേശേബലസംയുക്തേ ശോഭനോക്ഷോഭവേന്നഃ
ഷഷ്ഠാഷ്ടമവ്യയേയുക്തേ നേത്രവൈകല്യമാദിശേൽ. ൧൩

സാ—രണ്ടാംഭാവാധിപൻ ബലവാനാണെങ്കിൽ കണ്ണുകൾക്കു സൌഖ്യവത്തേയും രോഗാഭാവത്തേയും പറയണം. ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ കണ്ണിന് രോഗം അശോഭനം മുതലായവയെ പറയണം.

ധനേശേപാപസംയുക്തേ ധനേപാപസമന്വിതേ
അസത്യവാദീപിശുനഃ പവനവ്യാധിസംയുതഃ. ൧൪

സാ—രണ്ടാംഭാവാധിപനും രണ്ടാംഭാവവും പാപനോടു ചേൎന്നാൽ കള്ളംപറയുന്നവനും നുണയനും വാതരോഗിയുമായിരിക്കും.

ഇങ്ങിനെ രണ്ടാംഭാവം കഴിഞ്ഞു.

—:*:—

## മൂന്നാംഭാവം.

**സൌമ്യോഭ്രാതൃഭാവേശഃഷഡാദിത്രയസംസ്ഥിതഃ**
**ഭ്രാതൃക്ഷേത്രഗതോവാപിഭ്രാതാഭാവംവിനിർദ്ദിശേൽ.** ൧

സാ—മൂന്നാംഭാവാധിപൻ ചൊവ്വയോടുകൂടി ആറിലൊ എട്ടിലൊ പന്ത്രണ്ടിലൊ മൂന്നാംഭാവത്തിലൊ നിന്നാൽ സഹോദരൻ ഉണ്ടായിരിക്കയില്ല എന്നു പറയണം.

സ്ത്രീഗ്രഹോഭ്രാതൃഭാവേശഃസ്ത്രീഗ്രഹോഭ്രാതൃഗോപിവാ
ഭഗിനീസ്യാത്തദാഭ്രാതാപുംഗ്രഹോപുരുഷോയദി
മിശ്രേമിശ്രഫലംചാത്രബലാബലവിനിർണ്ണയഃ. ൨

സാ—മൂന്നാംഭാവാധിപൻ സ്ത്രീഗ്രഹമാവുകയും സ്ത്രീഗ്രഹം മൂന്നാമെടത്തു നിൽക്കുകയും ചെയ്താൽ സഹോദരികളുടെ ലാഭത്തെ പറയണം. മൂന്നാംഭാവാധിപൻ പുരുഷഗ്രഹമാവുകയും മൂന്നാംഭാവത്തിൽ പുരുഷഗ്രഹം നിൽക്കുകയും ചെയ്താൽ സഹോദരന്മാരുടെ ലാഭത്തെ പറയണം. ഈ രണ്ടുലക്ഷണങ്ങളുമിടകലൎന്നു കണ്ടാൽ സഹോദരന്മാരും സഹോദരികളുമുണ്ടായിരിക്കുമെന്നു പറയണം ഈ രണ്ടു ലക്ഷണങ്ങളുടേയും ബലാധിക്യത്തെ ആലോചിച്ചു സ്ത്രീപുരുഷന്മാരുടെ ആധിക്യത്തേയും പറയണം.

ഭ്രാതൃഭേകാരകേവാപി ശുഭയുക്തനിരീക്ഷിതേ
ഭാവേവാബലസംപൂർണ്ണേഭ്രാതൄണാംവൎദ്ധനംഭവേൽ. ൩

സാ—മൂന്നാംഭാവത്തിനും ചൊവ്വയ്ക്കും ശുഭദൃഷ്ടിയോഗങ്ങളുണ്ടായിരുന്നാലും ഭാവത്തിന്നു പരിപൂർണ്ണബലമുണ്ടായാലും സഹോദരന്മാൎക്കു അഭിവൃദ്ധിയെ പറയാവുന്നതാകുന്നു.

കേന്ദ്രത്രികോണഗേവാപിസ്വോച്ചമിത്രസ്വവൎഗ്ഗഗേ
നാഥേവാകാരകേവാപി ഭ്രാതൃലാഭോഭവേദ്ബുധഃ. ൪

സാ—മൂന്നാംഭാവാധിപനോ ചൊവ്വയോ ലഗ്നം നാലു ഏഴു പത്തു അഞ്ചു ഒൻപതു ഈ ഭാവങ്ങളിൽ ഉച്ചം ബന്ധുക്ഷേത്രം ഈ സ്ഥാനങ്ങളിൽ സ്വവർഗ്ഗാധിക്യത്തോടുകൂടി നിൽക്കയൊ ചെയ്തിരുന്നാൽ സഹോദരലാഭത്തെ പറയണം.

ഭ്രാതൃഭേബുധസംയുക്തേതദീശേചന്ദ്രസംയുതേ
കാരകേമന്ദസംയുക്തേഭഗിന്യേകാഗ്രതോഭവേൽ. ൫

സാ—മൂന്നാംഭാവത്തിൽ ബുധനും മൂന്നാംഭാവാധിപനോടു

ചന്ദ്രനും ചൊവ്വയോടു ശനിയും ചേൎന്നാൽ ജ്യേഷ്ഠസഹോദരിയായി ഒരു സ്ത്രീ മാത്രമേയുണ്ടായിരിക്കയുള്ളു എന്നുപറയണം.

കാരകേരാഹുസംയുക്തേവിക്രമേശസ്തുനീചഗഃ
പശ്ചാൽസഹോദരാഭാവഃ പൂൎവ്വസ്തുത്രയകൃൽഭവേൽ. ൬

സാ—ചൊവ്വായ്ക്കു രാഹുയോഗവും മൂന്നാംഭാവാധിപനു നീചസ്ഥിതിയും വന്നാൽ ഇളയസഹോദരങ്ങളുണ്ടാകുന്നതല്ല. മൂത്തതായി മൂന്നു സഹോദരങ്ങളുണ്ടായിരിക്കയും ചെയ്യും.

ഭ്രാതൃസ്ഥാനാധിപേകേന്ദ്രേകാരകേതത്രികോണഗേ
ജീവേനസഹിതശ്ചോച്ചേസംഖ്യാദ്വാദശസോദരാഃ. ൭

സാ—മൂന്നാംഭാവാധിപൻ ലഗ്നം നാലു് ഏഴ് പത്തു് ഈ ഭാവങ്ങളിൽ നിൽക്കുക. അതിൻെറ അഞ്ചിലോ ഒൻപതിലോ ഉച്ചരാശിയിൽ വ്യാഴത്തോടുചേൎന്നു ചൊവ്വയും നിൽക്കണം. ഇങ്ങിനെ വന്നാൽ പന്ത്രണ്ടു സഹോദരങ്ങളുണ്ടായിരിക്കും.

വ്യയേശേനയുതേഭൗമേഗുരുണാസഹിതേപിവാ
ഭ്രാതൃസ്ഥാനേശശിയുതേസപ്തസംഖ്യാസ്തുസോദരാഃ. ൮

സാ—ചൊവ്വാ പന്ത്രണ്ടാംഭാവാധിപനോടോ വ്യാഴത്തോടോ ചേരുകയും മൂന്നാംഭാവത്തിൽ ചന്ദ്രൻ വരികയും ചെയ്താൽ ഏഴു സഹോദരങ്ങളുണ്ടായിരിക്കും.

ഇങ്ങിനെ മൂന്നാംഭാവംകഴിഞ്ഞു.

—:*:—

## നാലാം ഭാവം.

ഗേഹാദിനാഥേനയുതേതുഗേഹേ
ദേഹാധിപേനാപിഗൃഹാദിലബ്ധിഃ
യുതേഷഡാദ്യൈതുവിപൎയ്യയസ്സ്യാൽ
ഗൃഹാധിപേദേഹപതൌചതദ്വൽ. ൧

സാ—നാലാംഭാവാധിപനും ലഗ്നാധിപനും നാലാമെടത്തു വന്നാൽ ഗൃഹോപകരണാദികളുടെ അനുഭവം സിദ്ധിക്കുമെന്നു പറയണം. അതുപോലെ ഈ രണ്ടു ഗ്രഹങ്ങളും ആറു എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ നിന്നാൽ ഗൃഹത്തിൻെറ അനുഭവം സിദ്ധിക്കതന്നെയില്ല. ഗൃഹനാശം സംഭവിക്കുമെന്നുപറയാം.

കേന്ദ്രത്രികോണേച ശുഭഗ്രഹേണ
യുതേസമാചീനഗൃഹാഭിലബ്ധിഃ
ക്ഷേത്രസ്യചിന്താസദനാധിപേന
ജീവേനചിന്താതുസുഖസ്യകാര്യ്യാ. ൨

സാ—ലഗ്നം നാലു് ഏഴു് പത്തു് അഞ്ചു ഒൻപതു ഈ ഭാഗങ്ങളിൽ ശുഭഗ്രഹങ്ങൾ നിന്നാൽ നല്ല ഭവനത്തിൽ താമസിക്കാനിടവരും. വാസഭൂമിയെ ചിന്തിക്കേണ്ടതു നാലാംഭാവാധിപനെക്കൊണ്ടും സുഖങ്ങളെ ചിന്തിക്കേണ്ടതു വ്യാഴത്തെക്കൊണ്ടുമാകുന്നു.

ദിവ്യാംഗനാവാഹനവസ്ത്രഭൂഷാ
ചിന്താതുകാര്യ്യാഭൃഗുണാബുധേന്ദ്രൈഃ
തമശ്ശനിഭ്യാമഭിചിന്ത്യമായുഃ
രവിക്ഷണാതാതഃശശിനാത്രമാതാ. ൩

സാ—ഉൽകൃഷ്ടകളായ സ്ത്രീകളേയും വാഹനപദാർത്ഥങ്ങളേയും ആഭരണങ്ങളേയും വസ്ത്രത്തേയും ശുക്രനെക്കൊണ്ടു ചിന്തിക്കണം. ശനിയേയും രാഹുവിനേയുംകൊണ്ടു ആയുസ്സിനേയും ആദിത്യനെക്കൊണ്ടു അച്ഛനേയും ചന്ദ്രനേക്കൊണ്ടു അമ്മയേയും വിചാരിക്കണം.

ബന്ധുസ്ഥാനേശപാരേസൌമ്യേശുഭഗ്രഹനിരീക്ഷിതേ
ശശിജേലഗ്നസംയുക്തേ ബുധൈഃപൂജ്യോഭവേന്നരഃ. ൪

സാ—ശുഭഗ്രഹദൃഷ്ടിയോടുകൂടിയ ശുഭൻ നാലാംഭാവാധിപനായിരിക്കുകയും ലഗ്നത്തിൽ ബുധൻ വരികയും ചെയ്താൽ അപ്പോൾ ജനിച്ചവൻ വിദ്വാന്മാരാൽ മാനിക്കപ്പെടും.

മാതൃസ്ഥാനേശുഭയുതേ തദീശേ സ്വോച്ചരാശിഗേ
കാരകേബലസംയുക്തേ മാതുർദീർഘായുരാദിശേൽ. ൫

സാ—നാലിൽ ശുഭഗ്രഹം നിൽക്കുകയും നാലാംഭാവാധിനു ഉച്ചം വരികയും മാതൃകാരകൻ ബലവാനായിരിക്കുകയും ചെയ്താൽ അമ്മ ദീർഘായുസ്സായിരിക്കുമെന്നു പറയണം.

സ്വതുംഗസംസ്ഥേഹിബുകാധിനാഥേ
സ്വക്ഷേത്രഭേമിത്രഗൃഹേസ്ഥിതേച
ശുഭേനദൃഷ്ടേശുഭസംയുതേച
ക്ഷേത്രാഭിവൃദ്ധിംപ്രവദേന്നരാണാം. ൬

സാ—നാലാംഭാവാധിപൻ ഉച്ചം സ്വക്ഷേത്രം ബന്ധുക്ഷേത്രം

ഈ സ്ഥാനങ്ങളിൽ ശുഭദൃഷ്ടിയോടോ ശുഭയോഗത്തോടോ കൂടിനിന്നാൽ ധനാഭിവൃദ്ധി സിദ്ധിക്കുമെന്നു പറയണം.

സുഖേശേകേന്ദ്രഭാവസ്ഥേ തഥാകേന്ദ്രേസ്ഥിതോഭൃഗുഃ
ശശിജേസ്വോച്ചരാശിസ്ഥേ വിദ്വാൻപണ്ഡിത ഏവസഃ. ൧

സാ—നാലാംഭാവാധിപനും ശുക്രനും കേന്ദ്രഭാവങ്ങളിൽ വരികയും ബുധന് ഉച്ചസ്ഥിതിയുണ്ടായിരിക്കുകയും ചെയ്താൽ അപ്പോൾ ജനിച്ചവൻ വിദ്വാനായും പണ്ഡിതനായും തീരും.

സുഖേമന്ദേരവിയുതേ ചന്ദ്രോഭാഗ്യഗതോന്വഭി
ലാഭസ്ഥാനഗതേഭൌമേ ഗോമഹിഷ്യാദിലാഭകൃൽ. ൨

സാ—നാലിൽ ശനിയും ആദിത്യനും ഒൻപതിൽ ചന്ദ്രനും പതിനൊന്നിൽ ചൊവ്വയും വന്നാൽ പശുക്കൾ എരുമകൾ മുതലായവയുടെ അഭിവൃദ്ധിയുണ്ടായിരിക്കും.

ലാഭേശേസുഖരാശിസ്ഥേ സുഖേശേലാഭസംയുതേ
ദ്വാദശേവത്സരേപ്രാപ്തേ നരവാഹനലാഭകൃൽ. ൩

സാ—പതിനൊന്നാംഭാവാധിപൻ നാലാംഭാവത്തിലും നാലാംഭാവാധിപൻ പതിനൊന്നാംഭാവത്തിലും വന്നാൽ വൈശ്രവണനെപ്പോലെ അതിധനവാനായിത്തീരും.

ഇങ്ങനെ നാലാംഭാവം കഴിഞ്ഞു.

—:✱:—

## അഞ്ചാംഭാവം.

ഷഡാദിത്രയസംസ്ഥേതു സുതാധീശേതപുത്രതാ
കേന്ദ്രത്രികോണസംസ്ഥേതു പുത്രലാഭാദിസംഭവഃ. ൧

സാ—അഞ്ചാംഭാവാധിപൻ ആറ് എട്ട് പന്ത്രണ്ട ഈ ഭാവങ്ങളിൽനിന്നാൽ പുത്രസംപത്തു സിദ്ധിക്കുന്നതല്ല. കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ പുത്രസമ്പത്തു സുലഭമാകുന്നു.

സൽപുത്രലാഭഃസുതപേസുരേജ്യേ
ശുഭേഷുഗേഹേഷു ഗതേചഭാനൌ
ഏകസ്ഥിതസ്സ്യാൽസുത ഏക ഏവ
സ്ഥിതശ്ച ഭൃകന്ദ്രനവാംശകസ്ഥഃ. ൨

സാ—അഞ്ചാംഭാവാധിപനും വ്യാഴവും ആദിത്യനും ശുഭരാശികളിൽനിന്നാൽ നല്ല പുത്രന്മാരുണ്ടാകുമെന്നു പറയണം. കേന്ദ്രത്രികോണരാശികളിൽ ഒരു ശുഭഗ്രഹം മാത്രം നിന്നാൽ ഒരു പുത്രൻ മാത്രമേ അനുഭവേത്തിലുണ്ടായിരിക്കു എന്നു പറയണം.

അസ്തംഗതേപഞ്ചമേശേ പാപാക്രാന്തേചദുർബലേ
ഷഷ്ഠേനീചേസുതാധീശേ കാകവന്ധ്യാവിശേഷതാ. ൩

സാ—അഞ്ചാംഭാവാധിപനു മൌഢ്യവും അഞ്ചാംഭാവത്തിനു ബലഹാനിയും പാപയോഗവും വന്നാലും അഞ്ചാംഭാവാധിപന്ന് ആറാംഭാവത്തിൽ നീചസ്ഥിതി വന്നാലും അപ്പോൾ ജനിച്ച സ്ത്രീ ഒന്നുമാത്രമെ പ്രസവിക്കയുള്ളു എന്നുപറയണം.

ഷഷ്ഠസ്ഥാനേസുതാധീശേ ലഗ്നേശേകുജവേശ്മനി
മ്രിയതേപ്രഥമാപത്യം കാകവന്ധ്യാതദാമാപ്നുയാൽ. ൪

സാ—അഞ്ചാംഭാവാധിപൻ ആറാമെടത്തു നിൽക്കുകയും ലഗ്നാധിപൻ ചൊവ്വയുടെ ക്ഷേത്രത്തിലുംവരിക. എന്നാൽ അപ്പോൾ ജനിച്ച സ്ത്രീ ഒന്നു പ്രസവിക്കും; ആ കുട്ടി മരിച്ചുപോകും. പിന്നീടു പ്രസവിക്കയില്ല.

സുതാധീശോഹിനീചസ്ഥഃ ഷഡാദിത്രയസംസ്ഥിതഃ
കാകവന്ധ്യാഭവേന്നാരീ സുതേകേതുബുധൌയദി. ൫

സാ—അഞ്ചാംഭാവാധിപൻ നീചസ്ഥനായി ആറ് എട്ട് പന്ത്രണ്ടു ഈ ഭാവങ്ങളിൽ നിൽക്കുക. അഞ്ചാമെടത്തു കേതുവും ബുധനും വരിക, അപ്പോൾ ജനിച്ച സ്ത്രീയും ഒന്നുമാത്രമേ പ്രസവിക്കയുള്ളു.

സുതേശോനീചഗോയത്രസുതസ്ഥാനംനപശ്യതി
തത്രസൌരിബുധൌസ്യാതാംകാകവന്ധ്യാതദാമാപ്നുയാൽ. ൬

സാ—അഞ്ചാംഭാവാധിനു നീചസ്ഥിതിയും അഞ്ചാംഭാവത്തിൽ ശനി ബുധന്മാരുടെ സ്ഥിതിയും ഉണ്ടായിരിക്കണം. അഞ്ചാംഭാവത്തിലേക്കു അഞ്ചാംഭാവാധിപൻെറ ദൃഷ്ടി ഉണ്ടാകരുത്. എന്നാൽ അപ്പോൾ ജനിച്ച സ്ത്രീയും ഒന്നുമാത്രമേ പ്രസവിക്കുകയുള്ളൂ.

ഭാഗ്യേശേമൂർത്തിവർത്തിച സുതേശേനീചഗോയദി
സുതേകേതുബുധൌസ്യാതാം സുതംകഷ്ടാദവാപ്നുയാൽ. ൭

സാ—ഒൻപതാംഭാവാധിപൻ ലഗ്നത്തിലും അഞ്ചാംഭാവാധിപൻ നീചത്തിലും കേതുവും ബുധനും അഞ്ചാംഭാവത്തിലും വന്നാൽ

വളരെ (പ്രായശ്ചിത്താദികളെക്കൊണ്ട്) ക്ലേശിച്ചതിന്നു ശേഷമേ പുത്രസിദ്ധിയുണ്ടാകയുള്ളു എന്നുപറയണം.

ഷഡാദിത്രയസംസ്ഥോപി നിചോവാപ്യരിസംസ്ഥിതഃ
പാപാക്രാന്തേസുതസ്ഥാനേ പുത്രംകഷ്ടാദവിനിർദ്ദിശേൽ. ൮

സാ—അഞ്ചാംഭാവാധിപൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിലോ നീചത്തിലോ ശത്രുക്ഷേത്രത്തിലോ നിൽക്കുകയും അഞ്ചിൽ പാപയോഗം വരികയും ചെയ്താൽ വളരെ ക്ലേശിച്ചതിന്നു ശേഷമേ പുത്രലാഭമുണ്ടാകയുള്ളു എന്നു പറയണം.

പുത്രസ്ഥാനേബുധക്ഷേത്രേ മന്ദക്ഷേത്രേഥവാസതി
മന്ദമാന്ദിയുതേദൃഷ്ടേ ദത്താദത്താദയഃസുതാഃ. ൯

സാ—ശനിയുടേയോ ബുധന്റേയോ രാശികൾ പുത്രസ്ഥാനമായി വരികയും അവിടെ ശനിഗുളികന്മാരുടെ ദൃഷ്ടികൂടി വരികയും ചെയ്താൽ പുത്രന്മാരെ ദത്തായി സ്വീകരിക്കാനിടവരുമെന്നു പറയണം. സ്വന്തം പുത്രൻ ഉണ്ടായിരിക്കയില്ലെന്നു സാരം.

സുതഭവനേഭൃഗുജീവസൌമ്യനാഥൈർ-
ബ്ബലസഹിതൈരവലോകിതേയുതേവാ
ബഹുസുതജനനം വദന്തിസന്ത
സ്സുതഭവനേശബലേനചിന്ത്യമേതൽ. ൧൦

സാ—ബലവാന്മാരായ ശുക്രൻ വ്യാഴം ബുധൻ ഇവരുടേയും അഞ്ചാംഭാവാധിപന്റേയും ദൃഷ്ടിയോ യോഗമോ അഞ്ചാംഭാവത്തിന്നുണ്ടെങ്കിൽ വളരെ പുത്രന്മാരുണ്ടാകുമെന്നു പറയണം. സംഖ്യയുംമററും അഞ്ചാംഭാവാധിപന്റെ ബലത്തെ അനുസരിച്ചു പറഞ്ഞുകൊള്ളാം.

സുതേശേശശിയുക്തേച സ്ത്രീരാശ്യംശഗതോപിച
തഥൈവകന്യകാലാഭം പ്രവദേന്മതിമാന്നരഃ. ൧൧

സാ—അഞ്ചാംഭാവാധിപൻ ചന്ദ്രനോടു ചേർന്നാലും സ്ത്രീരാശിയിൽ നിൽക്കുകയോ അംശകിക്കുകയോ ചെയ്താലും സ്ത്രീസന്താനങ്ങളുടെ ലാഭമുണ്ടാകുമെന്നാണു പറയേണ്ടതു്.

സുതേശേനരരാശിസ്ഥേ രാഹുണാസഹിതശ്ശശീ
പുത്രസ്ഥാനംഗതേമന്ദേ പരജാതംവദേദ്ധ്രുവം. ൧൨

സാ—അഞ്ചാംഭാവാധിപൻ നരരാശിയിൽ നിൽക്കുകയും ചന്ദ്രൻ രാഹുവിനോടു ചേരുകയും അഞ്ചാംഭാവത്തിൽ ശനി വരികയും

ചെയ്താൽ അപ്പോഠം ജനിച്ച കുട്ടി ജാരനിൽനിന്നു ഉല്പന്നനാണെന്നു പറയണം.

ലഗ്നാൽദ്വാദശഗേചന്ദ്രേ ലഗ്നാദഷ്ടമഗോഗുരുഃ
പാപയുക്തേനസംദൃഷ്ടേ അന്യബീജം ന സംശയഃ. ൧൩

സാ—ലഗ്നാൽ പന്ത്രണ്ടിൽ ചന്ദ്രനും അഷ്ടമത്തിൽ വ്യാഴവും പാപസഹിതനായ ഒരു ഗ്രഹത്തിന്റെ ദൃഷ്ടിയും ഉണ്ടായാലും ജാരനിൽനിന്ന് ജനിച്ചതാണെന്നു പറയണം.

പുത്രസ്ഥാനഗതേജീവേ തദീശേശുഭസംയുതേ
ദ്വാത്രിംശേചത്രയസ്ത്രിംശേവത്സരേപുത്രലാഭകൃൽ. ൧൪

സാ—അഞ്ചാംഭാവത്തിൽ വ്യാഴവും അഞ്ചാംഭാവാധിപനു ശുക്രയോഗവും ഉണ്ടായാൽ മുപ്പത്തിരണ്ടാമത്തെയോ മുപ്പത്തിമൂന്നാമത്തേയോ വയസ്സിലേ പുത്രലാഭമുണ്ടാകുയെന്നു പറയണം.

സുതേശേകേന്ദ്രഭാവസ്ഥേ കാരകേണസമന്വിതേ
ഷൾത്രിംശേത്രിംശദബ്ദേച പുത്രാല്പത്തിംവിനിർദ്ദിശേൽ. ൧൫

സാ—അഞ്ചാംഭാവാധിപൻ വ്യാഴത്തോടുകൂടി കേന്ദ്രഭാവങ്ങളിൽ നിന്നാൽ മുപ്പതും മുപ്പത്താറും വയസ്സിൽ മാത്രമേ സന്താനപ്രാപ്തിയുണ്ടാകയുള്ളു എന്നുപറയണം.

ലഗ്നാൽഭാഗ്യഗതേജീവേ ജീവാൽഭാഗ്യഗതേഭൃഗൌ
ലഗ്നേശേശുഭസംയുക്തേ ചത്വാരിംശേസുതംലഭേൽ. ൧൬

സാ—ലഗ്നാൽ ഒൻപതാംഭാവത്തിൽ വ്യാഴവും വ്യാഴത്തിന്റെ ഒൻപതിൽ ലഗ്നാധിപനും ശുക്രനും നിന്നാൽ നാല്പതാമത്തെ വയസ്സിലേ പുത്രലാഭമുണ്ടാകയുള്ളു എന്നുപറയണം

പുത്രസ്ഥാനംഗതേരാഹൌ തദീശേപാപസംയുതേ
നീചരാശിഗതേജീവേ ദ്വാത്രിംശേപുത്രമൃത്യുകൃൽ. ൧൭

സാ—അഞ്ചാംഭാവത്തിൽ രാഹുവും അഞ്ചാംഭാവാധിപനു പാപയോഗവും വ്യാഴത്തിനു നീചസ്ഥിതിയും വന്നാൽ മുപ്പത്തിരണ്ടാമത്തെ വയസ്സിൽ പുത്രനാശം അനുഭവിപ്പാനിടവരും. ലഗ്നത്തിന്റെയും വ്യാഴത്തിന്റെയും അഞ്ചാംഭാവത്തിൽ പാപയോഗം വന്നാൽ ഇരുപത്താറും മുപ്പത്തിമൂന്നും നാല്പതും വയസ്സു തികയുന്നകാലം പുത്രനാശം അനുഭവിപ്പാനിടവരും.

സുതേശേപരമോച്ചസ്ഥേ ലഗ്നേശേനസമന്വിതേ
കാരകേശുഭസംയുക്തേ ദശസംഖ്യാസ്സുതാഃ. ൧൮

സാ—അഞ്ചാംഭാവാധിപന്ന് അത്യുച്ചവും ലഗ്നാധിപയോഗവും വ്യാഴത്തിന്ന് ശുഭഗ്രഹയോഗവും കൂടിവന്നാൽ പത്തു പുത്രന്മാരുണ്ടായിരിക്കുമെന്നു പറയണം.

പരമോച്ചഗതേജ്ജീവേ ധനേശേരാഹുസംയുതേ
ഭാഗ്യേശേഭാഗസംയുക്തേ സംഖ്യതാനവസൂനവഃ. ൧൯

സാ—വ്യാഴത്തിന്ന് അത്യുച്ചവും രണ്ടാംഭാവാധിപന്നു രാഹുയോഗവും ഒൻപതാംഭാവാധിപന്ന് ഒൻപതാംഭാവത്തിൽ സ്ഥിതിയും ഉണ്ടായാൽ ഒൻപതു സന്താനങ്ങളുണ്ടാകുമെന്നു പറയണം.

പുത്രേഭാഗ്യേഗതേജ്ജീവേ സുതേശേബലസംയുതേ
ധനേശേകർമ്മരാശിസ്ഥേ വസുസംഖ്യാസ്തുസൂനവഃ. ൨൦

സാ—അഞ്ചിലോ ഒൻപതിലോ വ്യാഴത്തിന്റെ സ്ഥിതിയും അഞ്ചാംഭാവാധിപന്നു ബലവും പത്താംഭാവത്തിൽ രണ്ടാംഭാവാധിപന്റെ സ്ഥിതിയും ഉണ്ടായാൽ എട്ടു സന്താനങ്ങളുണ്ടായിരിക്കും.

പഞ്ചമാൽപഞ്ചമേമന്ദേ സുതസ്ഥേചതദീശ്വരെ
സൂനവസ്സപ്തസംഖ്യാശ്ച ദ്വിഗർഭ്ഭേയമളംഭവേൽ. ൨൧

സാ—ഒൻപതാംഭാവത്തിൽ ശനിയും അഞ്ചാംഭാവത്തിൽ ഒൻപതാംഭാവാധിപനും വന്നാൽ ഏഴു സന്താനങ്ങളുണ്ടായിരിക്കുമെന്നും രണ്ടാമത്തെ പ്രസവം ഇരട്ടയായിരിക്കുമെന്നും പറയണം.

വിത്തേശേപഞ്ചമസ്ഥേച സുതസ്ഥേപഞ്ചമാധിപേ
ഷൾസംഖ്യാചസുതപ്രാപ്തി സ്തേഷാംചത്രിപ്രജാമൃതിഃ. ൨൨

സാ—രണ്ടാംഭാവാധിപനും അഞ്ചാംഭാവാധിപനും അഞ്ചാംഭാവത്തിൽ നിന്നാൽ ആറു സന്താനമുണ്ടാകുമെന്നും അതിൽ മൂന്നു സന്താനം മരിച്ചുപോകുമെന്നും പറയണം.

ലഗ്നാൽപഞ്ചമഗേജ്ജീവേ ജീവാൽപഞ്ചമഗേശനൌ
മന്ദാൽപഞ്ചമഗേരാഹൌ പുത്രമേകംവിനിർദ്ദിശേൽ. ൨൩

സാ—ലഗ്നാൽ അഞ്ചാംഭാവത്തിൽ വ്യാഴവും വ്യാഴത്തിന്റെ അഞ്ചാംഭാവത്തിൽ ശനിയും ശനിയുടെ അഞ്ചാംഭാവത്തിൽ രാഹുവും നിന്നാൽ ഒരു പുത്രൻ മാത്രമേ ഉണ്ടായിരിക്കയുള്ളൂ.

പഞ്ചമേഭൌമസംയുക്തേ ലഗ്നേശേധനസംഗതേ
ജാതംജാതംവിനാശഞ്ച ദീർഘായുശ്ചൈവമാനവഃ. ൨൪

സാ—അഞ്ചാംഭാവത്തിൽ ചൊവ്വായും രണ്ടാംഭാവത്തിൽ ലഗ്നാധിപനും വന്നാൽ ജനിക്കുന്ന ജനിക്കുന്ന കുട്ടികളെല്ലാം നശിക്കും. ലഗ്നം ദീർഘായുസ്സായിട്ട് ജീവിക്കുകതന്നെ ചെയ്യും.

ഇങ്ങിനെ അഞ്ചാംഭാവംകഴിഞ്ഞു.

—:o:—

## ആറാംഭാവം.

ഷഷ്ഠാധിപോപിപാപശ്ചേൽ ദേഹേവാപ്യഷ്ടമേസ്ഥിതഃ
തദാവ്രണോഭവേദ്ദേഹേ കർമ്മസ്ഥാനേപ്യയംവിധിഃ. ൧

സാ—ആറാംഭാവാധിപൻ പാപനായിട്ട് ലഗ്നത്തിലോ അഷ്ടമത്തിലോ നിന്നാൽ ശരീരത്തിൽ വ്രണരോഗമുണ്ടാകുമെന്നു പറയണം. പത്താംഭാവത്തിൽ നിന്നാൽ ഇപ്രകാരംതന്നെ പറയാം.

ഏവംപിത്രാദിഭാവേശാത്തത്തൽകാരകസംയുതാഃ,
വ്രണാധിപയുതാശ്ചാപി ഷഷ്ഠാഷ്ടമയുതായദി. ൨

സാ—ഒൻപതാംഭാവാധിപന്റെയും പിതൃകാരകനായ ആദിത്യന്റെയും ആറാംഭാവാധിപൻ പാപനായിട്ട് ഇവരോടു ചേരുകയോ ആറ് എട്ട് ഈ ഭാവങ്ങളിൽ നിൽക്കുകയോ ചെയ്താൽ പിതാവിന്ന് വ്രണരോഗമുണ്ടാകുമെന്നു പറയണം. ഇതുപോലെ മററു ഭാവങ്ങളെക്കൊണ്ടു ചിന്തിക്കാവുന്നതാണ്.

തേഷാമപിവ്രണംവാച്യം ആദിത്യേനശിരോവ്രണം
ഇന്ദുനാചമുഖേകണ്ഠേ ഭൌമേനജ്ഞേനനാഭിഷു. ൩

ഗുരുണാനാസികായാംച ഭൃഗുണാനയനേപദേൽ
ശനിനാരാഹുണാകുക്ഷൌ കേതുനാചതഥാഭവേൽ. ൪

തേഷാമപിവ്രണംവാച്യം, വ്രണരോഗവിചിന്തനേ.

സാ—ആദിത്യനെക്കൊണ്ടു ശിരസ്സിലും ചന്ദ്രനെകൊണ്ടു മുഖത്തിലും ചൊവ്വയെക്കൊണ്ടു കഴുത്തിലും ബുധനെക്കൊണ്ടു നാഭിപ്രദേശത്തും ഗുരുവിനെക്കൊണ്ടു നാസികയിലും ശുക്രനെക്കൊണ്ടു കാലിലും കണ്ണിലും ശനി രാഹുകേതു ഇവരെക്കൊണ്ടു വയററിലും വ്രണത്തെ പറയണം. ഇതു വ്രണരോഗചിന്തയിൽ ഉപയുക്തമാകുന്നു

ലഗ്നാധിപഃകുജക്ഷേത്രേ ബുധസ്യയദിസംസ്ഥിതഃ
യത്രകുത്രസ്ഥിതേജ്ഞേന വീക്ഷിതോമുഖരുക്പ്രദഃ. ൫

സാ—ലഗ്നാധിപൻ ചൊവ്വയുടേയോ ബുധൻെറയോ രാശിയിൽ നിൽക്കണം. എവിടെയെങ്കിലും നിൽക്കുന്ന ബുധൻെറ ദൃഷ്ടിയും വേണം. ഇങ്ങിനെവന്നാൽ മുഖരോഗമുണ്ടാകുമെന്നു പറയണം.

ലഗ്നാധിപൌകുജബുധൌ ചന്ദ്രേണയദിസംസ്ഥിതൌ
രാഹുവ്വാശനിനാസാദ്ധം കുഷ്ഠംതത്രവിനിർദ്ദിശേൽ.          ൬

സാ—ചൊവ്വയോ ബുധനോ ലഗ്നാധിപനായി ചന്ദ്രനോട്ടുകൂടിനിന്നാലും രാഹു ശനിയോട്ടുകൂടിനിന്നാലും കുഷ്ഠരോഗത്തെ പറയേണ്ടതാണ്.

ലഗ്നാധിപംവിനാലഗ്നേ സ്ഥിതശ്ചേത്തമസാശശീ
ശ്വേതകുഷ്ഠംതദാകൃഷ്ണ കുഷ്ഠഞ്ചശനിനാസഹ
കുജേനരക്തകുഷ്ഠംസ്യാത്തത്ത ദേവംവിചാരയേൽ.          ൭

സാ—ലഗ്നാധിപനോട്ടുകൂടാതെ ചന്ദ്രനും രാഹുവുംകൂടി ലഗ്നത്തിൽനിന്നാൽ ശ്വേതകുഷ്ഠത്തേയും ശനിയും ചന്ദ്രനുംകൂടി നിന്നാൽ കൃഷ്ണകുഷ്ഠത്തേയും ചൊവ്വയും ചന്ദ്രനുംകൂടി നിന്നാൽ രക്തകുഷ്ഠത്തേയും ഇങ്ങിനെ ക്രമമനുസരിച്ച് പറഞ്ഞുകൊള്ളണം.

ലഗ്നേഷഷ്ഠാഷ്ടമാധിശൌ രവിണായദിസംസ്ഥിതൌ
ജ്വരകണ്ഡുഃകുജേഗ്രന്ഥി ശസ്ത്രവ്രണമഥാപിവാ          ൮

ബുധേനപിത്തംഗുരുണാ രോഗാഭാവംവിനിർദ്ദിശേൽ
സ്ത്രീഭിശ്ശുക്രേണശശിനാ വായുനാസംയുതോയദി.          ൯

ഗണ്ഡശ്ചണ്ഡാലതോനാഭൌ തമഃകേതേ്വാർഗ്രഹേഭയം
ചന്ദ്രേണഗണ്ഡസലിലൈഃ കഫശ്ലേഷ്മാദിനാഭവേൽ.          ൧൦

സാ—ആറും എട്ടും ഭാവങ്ങളുടെ അധിപന്മാർ ആദിത്യനോട്ടുകൂടി ലഗ്നത്തിൽ നിന്നാൽ ജ്വരം ചൊറി ഈ രോഗങ്ങളേയും ചൊവ്വയോട്ടുകൂടി നിന്നാൽ ഗ്രന്ഥി ആയുധംകൊണ്ടുള്ള മുറിവ് ഈ രോഗങ്ങളേയും ബുധനോട്ടുകൂടി നിന്നാൽ പിത്തത്തേയും വ്യാഴത്തോട്ടുകൂടി നിന്നാൽ അരോഗ്യത്തേയും ശുക്രനോട്ടുകൂടി നിന്നാൽ സ്ത്രീകൾ നിമിത്തമുള്ള രോഗത്തേയും ശനിയോട്ടുകൂടി നിന്നാൽ വായുരോഗത്തേയും രാഹുകേതുക്കളോട്ടുകൂടി നിന്നാൽ ഗണ്ഡരോഗത്തേയും ചണ്ഡാലന്മാരിൽനിന്നു ഭയത്തേയും ചന്ദ്രനോട്ടുകൂടി നിന്നാൽ കഫശ്ലേഷ്മാദികളായ ജലമയരോഗങ്ങളേയും പറയണം.

ഏവംപിത്രാദിഭാവാനാം തത്തൽകാരകയോഗതഃ
ദേഹേതേഷാംഭവേദേവ മൃത്യുമത്രമനീഷിഭിഃ.

സാ—മേൽപറഞ്ഞപ്രകാരം ഒൻപതാംഭാവത്തേയും പിതൃകാരകനേയുംകൊണ്ട് അച്ഛന്റെ രോഗങ്ങളേയും നാലാംഭാവത്തേയും ചന്ദ്രനേയുംകൊണ്ട് അമ്മയുടെ രോഗങ്ങളേയും അതുപോലെതന്നെ മററുഭാവങ്ങളെക്കൊണ്ടും വിചാരിച്ചുകൊള്ളണം.

രോഗസ്ഥാനഗതേപാപേ തദീശേപാപസംയുതേ
രാഹുണാസംയുതേമന്ദേ സർവ്വദാരോഗസംയുതഃ. ൧൨

സാ—ആറാംഭാവത്തിനും ആറാംഭാവാധിപനും പാപയോഗവും ശനിക്കു രാഹുയോഗവും ഉണ്ടായാൽ എപ്പോഴും രോഗിയായിത്തന്നെ കഴിച്ചുകൂട്ടാനിടവരും.

രോഗസ്ഥാനഗതേഭൌമേ തദീശേരന്ധ്രസംയുതേ
ഷഡ്വർഷേദ്വാദശേവർഷേ ജ്വരരോഗീഭവേന്നരഃ. ൧൩

സാ—ആറാംഭാവത്തിനു ചൊവ്വയുടെ യോഗവും ആറാംഭാവാധിപനു അഷ്ടമസ്ഥിതിയും ഉണ്ടായാൽ ആറാമത്തെയും പന്ത്രണ്ടാമത്തേയും വയസ്സിൽ ജ്വരരോഗമുണ്ടാകും.

ഷഷ്ഠസ്ഥാനഗതേജീവേ തൽഗൃഹേചന്ദ്രസംയുതേ
ദ്വാവിംശൈകോനവിംശേബ്ദേ കുഷ്ഠരോഗംവിനിർദ്ദിശേൽ.

സാ—ആറാം ഭാവത്തിൽ വ്യാഴവും വ്യാഴക്ഷേത്രത്തിൽ ചന്ദ്രനും വന്നാൽ ഇരുപത്തിരണ്ടാമത്തേയോ പത്തൊൻപതാമത്തേയോ വയസ്സിൽ കുഷ്ഠരോഗമുണ്ടാകുമെന്നു പറയണം

രോഗസ്ഥാനഗതോരാഹുഃ കേന്ദ്രേമാന്ദിസമന്വിതേ
ലഗ്നേശേനാശരാശിസ്ഥേ ഷഡ്വിംശേക്ഷയരോഗതാ. ൧൪

സാ—രാഹു ആറാംഭാവത്തിലും ഗുളികൻ കേന്ദ്രരാശിയിലും ലഗ്നാധിപൻ അഷ്ടമത്തിലും നിന്നാൽ ഇരുപത്താറാമത്തെ വയസ്സിൽ ക്ഷയരോഗമുണ്ടാകും.

വ്യയേശേ രോഗരാശിസ്ഥേ തദീശേവ്യയരാശിഗേ
ത്രിംശദ്വർഷേകോനവർഷേ ഗുന്മരോഗംവിനിർദ്ദിശേൽ. ൧൫

സാ—പന്ത്രണ്ടാംഭാവാധിപൻ ആറിലും ആറാംഭാവാധിപൻ പന്ത്രണ്ടിലും വന്നാൽ ഇരുപത്തൊൻപതാമത്തേയോ മുപ്പതാമത്തെയോ വയസ്സിൽ ഗുന്മരോഗമുണ്ടാകുമെന്നു പറയണം.

രിപുസ്ഥാനഗതേചന്ദ്രേ ശശിനാസംയുതേയദി
പഞ്ചപഞ്ചാശദബ്ദേഷു രക്തകുഷ്ഠംവിനിർദ്ദിശേൽ. ൧൬

സാ —ശനിയും ചന്ദ്രനുംകൂടി ആറാംഭാവത്തിൽ നിന്നാൽ അൻപത്തഞ്ചാമത്തെ വയസ്സിൽ രക്തകുഷ്ഠമുണ്ടാകും.

ലഗ്നേശേലഗ്നരാശിസ്ഥേ മന്ദേശത്രുസമന്വിതേ
ഏകോനഷഷ്ടിവർഷേതു വാതരോഗാർദ്ദിതോഭവേൽ. ൧൯

സാ—ലഗ്നാധിപൻ ലഗ്നത്തിലും ആറാംഭാവത്തിൽ ശനിയും നിന്നാൽ അമ്പത്തൊൻപതാമത്തെ വയസ്സിൽ വാതരോഗം നിമിത്തം ദുഃഖിപ്പാനിടവരും.

രന്ധ്രേശേരിപുരാശിസ്ഥേ വ്യയേശേലഗ്നസംസ്ഥിതേ
ചന്ദ്രേഷഷ്ഠേശസംയുക്തേ വസുവർഷേമൃഗാൽഭയം. ൨൦

സാ—അഷ്ടമാധിപൻ ആറാംഭാവത്തിലും പന്ത്രണ്ടാംഭാവാധിപൻ ലഗ്നത്തിൽ വരികയും ചന്ദ്രനും ആറാംഭാവാധിപനും ഒരുമിച്ചു നിൽക്കുകയും ചെയ്താൽ എട്ടാമത്തെ വയസ്സിൽ മൃഗങ്ങളിൽനിന്നു ഉപദ്രവമുണ്ടാകും

ഷഷ്ഠാഷ്ടമഗതോരാഹു സ്തസ്മാദഷ്ടഗതേശനൌ
വത്സരേഗ്നിഭയംതസ്യ ത്രിവർഷേപക്ഷിദോഷഭാക്. ൨൧

സാ—ആറിലോ എട്ടിലോ രാഹുവും രാഹുവിന്റെ എട്ടിൽ ശനിയും നിന്നാൽ ഒരു വയസ്സിനുള്ളിൽ അഗ്നിഭയവും മൂന്നാമത്തെ വയസ്സിൽ പക്ഷിപീഡയും പറയണം.

ഷഷ്ഠാഷ്ടമഗതേസൂര്യേ തദ്വ്യയേചന്ദ്രസംയുതേ
പഞ്ചമേനവമേബ്ദേതു ജലഭീതിംവിനിർദ്ദിശേൽ. ൨൨

സാ—ആറിലോ എട്ടിലോ സൂര്യനും അതിന്റെ പന്ത്രണ്ടിൽ ചന്ദ്രനും നിന്നാൽ അഞ്ചാമത്തേയോ ഒൻപതാമത്തേയോ വയസ്സിൽ വെള്ളത്തിൽ വച്ചു ഭയപ്പെടുന്നതിനിടവരും.

അഷ്ടമേമന്ദസംയുക്തേ രന്ധ്രാദ്വാദശാദശേകുജഃ
ത്രിംശാബ്ദേചദശാഷ്ടേതു സ്ഫോടകാദിവിനിർദ്ദിശേൽ. ൨൩

സാ—അഷ്ടമത്തിൽ ശനിയും അഷ്ടമത്തിന്റെ പന്ത്രണ്ടിൽ ചൊവ്വയും വന്നാൽ പതിനെട്ടാമത്തെ വയസ്സിലും മുപ്പതാമത്തെ വയസ്സിലും സ്ഫോട (ഒരുതരം വ്രണം) രോഗമുണ്ടാകും.

രന്ധ്രേശരാഹുസംയുക്തേ തദീശേരന്ധ്രകോണഗേ
ദ്വാവിംശേഷ്ടാദശേവർഷേ ഗ്രന്ഥിമേഹാദിപീഡനം. ൨൪

സാ—അഷ്ടമാധിപനു രാഹുയോഗവും അഞ്ചു് എട്ടു് ഈ ഭാ

പങ്ങളിൽ സ്ഥിതിയും വന്നാൽ പതിനെട്ടും ഇരുപത്തിരണ്ടും വയസ്സുകളിൽ ഗ്രന്ഥിരോഗവും മേഹരോഗവുമുണ്ടാകുമെന്നു പറയണം.

ലാഭേശേരിപുഭാവസ്ഥേ തദീശേലാഭരാശിഗേ
ഏകത്രിംശൈകചത്വാരിംശത്തൃമൂലാൽധനക്ഷയഃ. ൨൪

സാ—ആറാംഭാവാധിപൻ പന്ത്രണ്ടിലും പന്ത്രണ്ടാംഭാവാധിപൻ ആറിലും വന്നാൽ മുപ്പത്തൊന്നാമത്തെയും നാൽപത്തൊന്നാമത്തെയും വയസ്സിൽ ശത്രുക്കൾ നിമിത്തം ധനനാശം അനുഭവിപ്പാനിടവരും.

സുതേശേരിപുഭാവസ്ഥേ ഷഷ്ഠേശേ ഗുരുസംയുതേ
വ്യയേശേലഗ്നഭാവസ്ഥേ തസ്യപുത്രോരിപുർഭവേൽ. ൨൫

സാ—അഞ്ചാംഭാവാധിപൻ ആറിലും ആറാംഭാവാധിപനു വ്യാഴയോഗവും പന്ത്രണ്ടാംഭാവാധിപൻ ലഗ്നത്തിലും നിന്നാൽ അപ്പോൾ ജാതനായവന്റെ പുത്രൻ അയാൾക്കു ശത്രുവായിത്തീരും.

ലഗ്നേശേഷഷ്ഠരാശിസ്ഥേ തദീശേഷഷ്ഠരാശിഗേ
ദശമൈകോനവിംശേബ്ദേ ശുനകാൽഭീതിരുച്യതേ. ൨൬

സാ—ലഗ്നേശനും ആറാംഭാവാധിപനും ഒരുമിച്ചു ആറാമെടത്തുനിന്നാൽ പത്താമത്തേയോ പത്തൊൻപതാമത്തേയോ വയസ്സിൽ പട്ടി കടിക്കാനിടവരുമെന്നു പറയണം.

ഇങ്ങിനെ ആറാംഭാവം കഴിഞ്ഞു.

..................

## ഏഴാം ഭാവം.

കളത്രപോവിനാസ്വർക്ഷം ഷഡാദിത്രയസംസ്ഥിതഃ
രോഗിണീംകുരുതേനാരീം തഥാതുംഗാദികംവിനാ. ൧

സാ—ഏഴാംഭാവാധിപൻ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നില്ക്കണം. ഉച്ചം സ്വക്ഷേത്രം മൂലത്രികോണം ഈ രാശികളിലാകരുതു്. ഇങ്ങിനെ വന്നാൽ ഭാൎയ്യ രോഗത്തോടു കൂടിയവളായിരിക്കും.

സ്ത്രീപുത്രയാത്രാ ഫലചിന്തനാനി
കാൎയ്യാണ്യനേനാപി സഹാധിപേന
ശുഭേനകാൎയ്യം ശുഭമേംതഥൈവ
പാപേനപാപം ഫലമൂഹനീയം. ൨

സാ—ഭാര്യ പുത്രൻ യാത്ര ഇതുകളുടെ ഫലങ്ങൾ ഇവ ഏഴാം ഭാവംകൊണ്ടും ഏഴാംഭാവാധിപനെക്കൊണ്ടുമാണ് വിചാരിക്കേണ്ടതു്. ശുഭനെക്കൊണ്ട് ശുഭരൂപങ്ങളായ ഫലങ്ങളേയും പാപനെക്കൊണ്ട പാപരൂപങ്ങളായ ഫലങ്ങളേയും സാമാന്യേന വിചാരിച്ചുകൊള്ളണം.

സപ്തമേത്രസ്ഥിതേശുക്രേതീവകാമീഭവേന്നരഃ
യത്രകുത്രസ്ഥിതേപാപയുതേസ്ത്രീമരണംഭവേൽ. ൨

സാ—ശുക്രൻ ഏഴാംഭാവത്തിൽ നിന്നാൽ വിഷയാസക്തനായിരിക്കും. ശുക്രൻ പാപനോടു എതു ഭാവത്തിൽ നിന്നാലും ഭാര്യാമരണം അനുഭവിപ്പാനിടവരുമെന്നു പറയണം.

ദാരാധിപഃപുണ്യഗൃഹേണയുക്തോ
ദൃഷ്ടോപിവാപൂൎണ്ണബലപ്രസന്നഃ
സൌഭാഗ്യയുക്തോഗുണവാൻപ്രഭുശ്ച
ദാതാവിഭോഗ്യംബഹുധാന്യമാഹുഃ. ൩

സാ—ഏഴാംഭാവാധിപൻ ഒമ്പതാംഭാവത്തിൽവരികയോ ശുഭഗ്രഹത്തിന്റെ ദൃഷ്ടിവരികയോ ചെയ്യുകയും പരിപൂൎണ്ണബലവും പൂൎണ്ണരശ്മിയും ഉണ്ടായിരിക്കയും ചെയ്താൽ വളരെ സൌഭാഗ്യങ്ങളും പ്രഭുത്വവും ദാനശീലവും സുഖാനുഭവവും ഫലം

കളത്രേശേബഹുഗുണേതുംഗവക്രാദിഹേതുഭിഃ
ബഹുഭാര്യാന്തരംവിദ്യാൽശത്രുനീചാസ്തഗേഷു ച. ൪

സാ — ഏഴാംഭാവാധിപന് ഉച്ചം വക്രം മുതലായതു ഉണ്ടായാൽ ഫലങ്ങൾക്ക ബഹുഗുണം സംഭവിക്കും. അതുകൊണ്ടു ഭാര്യമാർ അധികമുണ്ടാകുമെന്നു പറയണം. ശത്രുക്ഷേത്രസ്ഥിതി നീചം മൌഢ്യം മുതലായവ ഉണ്ടായാലും ഇതുപോലെതന്നെ ബഹുകളത്രത്വം പറയാം. എങ്കിലും കളത്രസുഖം സിദ്ധിക്കയില്ല.

പരമോച്ചഗതേമദാധിനാഥേ
മദരാശൌശുഭഖേചരേണദൃഷ്ടേ
അഥവാഭൃഗുനന്ദനേസതുംഗേ
ബഹുഭാര്യാഃപ്രവദന്തിബുധിമന്തഃ. ൫

സാ—ഏഴാം ഭാവാധിപനോ ശുക്രനോ അത്യുച്ചവും ഏഴാംഭാവത്തിൽ ശുഭദൃഷ്ടിയും ഏവനൊരുത്തന്റെ ജാതകത്തിൽ കാണുന്നുവോ അയാൾക്ക രണ്ടിലധികം ഭാര്യമാരുണ്ടാകുമെന്നു പറയണം.

വന്ധ്യാസംഗോമദേഭാനൌ
ചന്ദ്രേരാശിസമസ്ത്രീയാ
കുജേരജസ്വലാസംഗോ
വന്ധ്യാസംഗശ്ചകീർത്തിതഃ. ൭

ബുധേവേശ്യാചഹീനാച വണിക്സ്ത്രീവാപ്രകീർത്തിതാ
ഗുരോർബ്രാഹ്മണഭാര്യാസ്യാൽ ഗർഭിണീസംഗമ്യവാച. ൮

ഹീനാചപുഷ്പിണീവാച്യാമന്ദകേതുഫണീശ്വരൈഃ. ൯

സാ—ഏഴാംഭാവത്തിൽ ആദിത്യൻ നിന്നാൽ വന്ധ്യയോടുള്ള ചേർച്ചയും ചന്ദ്രൻ നിന്നാൽ നില്ക്കുന്നരാശിക്ക അനുകൂലയായ സ്ത്രീയോടുള്ള ചേർച്ചയും ചൊവ്വാനിന്നാൽ തീണ്ടായിരുന്ന സ്ത്രീ ഭർത്താവു മരിച്ചവൾ ഇവരോടുള്ള ചേർച്ചയും ബുധൻനിന്നാൽ വേശ്യാ നിന്ദ്യ വൈശ്യസ്ത്രീ ഇവരോടുള്ള ചേർച്ചയും വ്യാഴംനിന്നാൽ ബ്രാഹ്മണസ്ത്രീ ഗർഭമുള്ളവൾ ഇവരോടും ശനി രാഹു കേതു ഇവർ നിന്നാൽ നീചസ്ത്രീ തീണ്ടായിരുന്നവൾ ഇവരോടും ഉള്ള ചേർച്ചയെ പറയണം. സുരത പ്രശ്നത്തിലാണത്രേ ഇതു മിക്കവാറും ഉപയോഗിക്കേണ്ടതു.

പാപേദ്വാദശകാമസ്ഥേ ക്ഷീണചന്ദ്രസ്തുപഞ്ചമേ
യാതശ്ചഭാര്യാവശ്യഃസ്യാദിതിവംശവിരോധകൃൽ. ൧൦

സാ—പന്ത്രണ്ടിലും ഏഴിലും പാപനും അഞ്ചിൽ ക്ഷീണചന്ദ്രനും വന്നാൽ അപ്പോൾജനിച്ചവൻ ഭാര്യയ്ക്കു അധീനനായിരിക്കയും അതുകൊണ്ടു കൂട്ടക്കാർ ശത്രുക്കളായിരിക്കയും ചെയ്യും.

ജാമിത്രേമന്ദഭൌമസ്ഥേ തദീശേമന്ദഭൂമിജേ
വേശ്യാവാജാരിണീവാപിതസ്യഭാര്യാനസംശയഃ. ൧൧

സാ—ഏഴാംഭാവത്തിൽ ശനിയുടേയും ചൊവ്വായുടേയും സ്ഥിതിയും ശനിക്കും ചൊവ്വയ്ക്കും ഏഴാംഭാവാധിപത്യവും ഉണ്ടായാൽ അവന്റെ ഭാര്യ വേശ്യയായോ ജാരിണിയായോ ഇരിക്കും. സംശയമില്ല.

ഭൌമാംശകഗതേശുക്രേ ഭൌമക്ഷേത്രഗതേഥവാ
ഭൌമയുക്തേഥവാദൃഷ്ടേ ഭഗചുംബനഭാഗ്ഭവേൽ. ൧൨

സാ—ശുക്രൻ ചൊവ്വാക്ഷേത്രത്തിൽ നില്ക്കുകയോ അംശകിക്കുകയോ ചൊവ്വയുടെ ദൃഷ്ടിയോ യോഗമോ വരികിൽ അയാൾ യോനിയിൽ ചുംബനംചെയ്യുന്നവനായിരിക്കും.

മന്ദാംശകഗതേശുക്രേ മന്ദക്ഷേത്രഗതേപിച
മന്ദദൃഷ്ടേ ചയുക്തേ ച ശിശ്നചുംബനതല്പരഃ. ൧൮

സാ—ശുക്രൻ ശനിക്ഷേത്രത്തിൽ നില്ക്കുകയോ അംശകിക്കുകയോ അല്ലെങ്കിൽ ശനിയുടെ ദൃഷ്ടിയോ യോഗമോ വരികയോ ചെയ്താലും മേൽപ്രകാരം പറയണം.

ദാരേശേസ്വോച്ചരാശിസ്ഥേ ദാരേശുഭസമന്വിതേ
ലഗ്നേശബലസംയുക്തേസകളത്രസമന്വിതഃ. ൧൯

സാ—ഏഴാംഭാവാധിപന് ഉച്ചവും ഏഴാംഭാവത്തിൽ ശുഭസ്ഥിതിയും ലഗ്നാധിപനു ബലവും ഉണ്ടെങ്കിൽ അവൻ ഭാര്യയോടുകൂടി ജീവിക്കാനിടവരും.

കളത്രനാഥേരിപുനീചസംസ്ഥേ
മൂഢേഥവാപാപനിരീക്ഷിതേവാ
കളത്രഭേപാപയുതേചദൃഷ്ടേ
കളത്രഹാനിംപ്രവദന്തിസന്തഃ ൨൦

സാ—ഏഴാംഭാവാധിപന് ശത്രുക്ഷേത്രസ്ഥിതിയോ നീചമോ മൌഢ്യമോ പാപദൃഷ്ടിയോ വരികയും ഏഴാംഭാവത്തിന് പാപദൃഷ്ടിയോ പാപയോഗമോകൂടി ഉണ്ടാകുകയും ചെയ്താൽ ഭാര്യാനാശം അനുഭവിക്കേണ്ടിവരും.

ഷഷ്ഠാഷ്ടമവ്യയസ്ഥേഷു മദേശോദുർബ്ബലോയദി
നീചരാശിഗതേയുക്തേ ദാരനാശംവിനിർദ്ദിശേൽ. ൨൧

സാ—ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ ഏഴാംഭാവാധിപൻ ദുർബ്ബലനായി നില്ക്കണം. നീചരാശിയിൽ നില്ക്കുകയോ നീചഗനോടു ചേരുകയോ ചെയ്താലുംമതി. ഇങ്ങിനെവന്നാൽ ഭാര്യാനാശത്തെ പറയണം. ശുക്രനും ലഗ്നാധിപനും മേൽപ്രകാരം യോഗമുണ്ടായാലും ഇപ്രകാരം പറയാവുന്നതാണ്.

കളത്രസ്ഥാനഗേചന്ദ്രേ തദീശേവ്യയരാശിഗേ
കാരകേബലഹീനശ്ചദാരസൌഖ്യംന വിദ്യതേ. ൨൨

സാ—ഏഴിൽ ചന്ദ്രനും പന്ത്രണ്ടിൽ ഏഴാംഭാവാധിപനും ശുക്രനു ബലഹാനിയും വന്നാൽ ഭാര്യാസുഖം അനുഭവിക്കുന്നതല്ല.

ഭാര്യാധിപേ നീചഗ്രഹേചപാപേ
പാപർക്ഷഗേവാ ബഹുപാപയുക്തേ
ക്ലീബോഗ്രഹേ സപ്തമരാശിസംസ്ഥേ
തസ്യാഭയാംശേ ദ്വികളത്രസിദ്ധിഃ. ൨൩

സാ—ഏഴാംഭാവാധിപൻ പാപനായി നീചക്ഷേത്രത്തിൽ നിന്നാലും രണ്ടിലധികം പാപന്മാരോട്ടുകൂടി പാപരാശിയിൽ നിന്നാലും നപുംസകഗ്രഹം ഉഭയരാശ്യംശകത്തിൽ ഏഴാംഭാവത്തിൽ നില്ക്കുന്നു എങ്കിലും രണ്ടുഭാര്യമാരുണ്ടാകുമെന്നു പറയണം.

കളത്രസ്ഥാനഗേഭൌമേ ശുക്രേജാമിത്രഗേശനൌ
ലഗ്നേശേരന്ധ്രരാശിസ്ഥേ കളത്രത്രയവാൻഭവേൽ. ൯൯

സാ—ചൊവ്വയും ശുക്രനും ശനിയും ഏഴാംഭാവത്തിലും ലഗ്നാധിപൻ എട്ടിലും നിന്നാൽ മൂന്നു വിവാഹം ചെയ്യാനിടവരും.

ദ്വിസ്വഭാവഗതേശുക്രേ സ്വോച്ചേതദ്രാശിനായകേ
ദാരേശേബലസംയുക്തേ ബഹുദാരസമന്വിതഃ. ൧൦

സാ—ശുക്രൻ ഉഭയരാശിയിലും ആ രാശിയുടെ അധിപൻ ഉച്ചത്തിലും ഏഴാംഭാവാധിപന്ന് ബലവും വന്നാൽ വളരെ ഭാര്യമാരുണ്ടായിരിക്കും.

ദാരേശേശുഭരാശിസ്ഥേ സ്വോച്ചസ്വർക്ഷഗതോഭൃഗുഃ
പഞ്ചമേനവമേബ്ദേതുവിവാഹഃപ്രായശോഭവേൽ ൧൧

സാ—ഏഴാംഭാവാധിപൻ ശുഭക്ഷേത്രത്തിലും ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ശുക്രനും വന്നാൽ അഞ്ചാമത്തെയോ ഒൻപതാമത്തെയോ വയസ്സിൽ വിവാഹമുണ്ടായെന്നുവരാം.

ദാരസ്ഥാനംഗതേ സൂര്യേതദീശേഭൃഗുസംയുതേ
സപ്തമൈകാദശേവർഷേ വിവാഹഃപ്രായശോഭവേൽ. ൧൨

സാ—ഏഴാംഭാവത്തിൽ സൂര്യനും ഏഴാംഭാവാധിപന്നു ശുക്രയോഗവും ഉണ്ടായാൽ ഏഴാമത്തെയോ പതിനൊന്നാമത്തെയോ വയസ്സിൽ മിക്കവാറും വിവാഹം സംഭവിക്കും

കുടുംബസ്ഥാനഗേശുക്രേദാരേശേലാഭരാശിഗേ
ദശമേഷോഡശാബ്ദേച വിവാഹഃപ്രായശോഭവേൽ. ൧൩

സാ—ശുക്രൻ രണ്ടാംഭാവത്തിലും ഏഴാംഭാവാധിപൻ പതിനൊന്നാംഭാവത്തിലും വന്നാൽ പത്താമത്തെയോ പതിനാറാമത്തെയോ വയസ്സിൽ വിവാഹം സംഭവിക്കുമെന്നു പറയണം.

ലഗ്നകേന്ദ്രഗതേശുക്രേലഗ്നേശമകരാശിഗേ
വത്സരൈകാദശേപ്രാപ്തേവിവാഹംലഭതേനരഃ. ൧൪

സാ—ശുക്രൻ ലഗ്നാൽ കേന്ദ്രത്തിലും ലഗ്നാധിപൻ ഏഴിലും നിന്നാൽ പതിനൊന്നാമത്തെ വയസ്സിൽ വിവാഹം സംഭവിക്കും.

ലഗ്നാൽകേന്ദ്രഗതേശുക്രേ തസ്മാൽകേന്ദ്രഗതേശനൌ
ദ്വാദശൈകോനവിംശേ ച വിവാഹഃപ്രായശോഭവേൽ. ൧൭

സാ—ലഗ്നാൽ കേന്ദ്രത്തിൽ ശുക്രനും ശുക്രന്റെ കേന്ദ്രത്തിൽ ശനിയും നിന്നാൽ പന്ത്രണ്ടാമത്തെയോ പത്തൊൻപതാമത്തെയോ വയസ്സിൽ വിവാഹം സംഭവിക്കുമെന്നു പറയണം.

ചന്ദ്രാൽജാമിത്രഗേശുക്രേശുക്രാൽജാമിത്രഗേശനൌ
വത്സരേഷ്ടാദശേ പ്രാപ്തേവിവാഹംലഭതേനരഃ. ൧൮

സാ—ചന്ദ്രന്റെ ഏഴിൽ ശുക്രനും ശുക്രന്റെ ഏഴിൽ ശനിയും നിന്നാൽ പതിനെട്ടാമത്തെ വയസ്സിൽ വിവാഹം സംഭവിക്കും.

ധനേശേലാഭരാശിസ്ഥേലഗ്നേശേകർമ്മരാശിഗേ
അബ്ദേപഞ്ചദശേപ്രായോവിവാഹംലഭതേനരഃ. ൧൯

സാ—രണ്ടാംഭാവാധിപൻ പതിനൊന്നിലും ലഗ്നാധിപൻ പത്തിലും നിന്നാൽ പതിനഞ്ചാമത്തെ വയസ്സിൽ വിവാഹം നടക്കും.

ധനേശേലാഭരാശിസ്ഥേലാഭേശേധനരാശിഗേ
അബ്ദേത്രയോദശേപ്രാപ്തേവിവാഹംലഭതേനരഃ. ൨൦

സാ—രണ്ടാംഭാവാധിപൻ പതിനൊന്നിലും പതിനൊന്നാം ഭാവാധിപൻ രണ്ടിലും നിന്നാൽ പതിമൂന്നാമത്തെ വയസ്സിൽ വിവാഹം നടക്കും.

രന്ധ്രാൽജാമിത്രഗേശുക്രേതദീശേഭൌമസംയുതേ
ദ്വാവിംശേസപ്തവിംശാബ്ദേവിവാഹംലഭതേനരഃ. ൨൧

സാ—രണ്ടാംഭാവത്തിൽ ശുക്രനും രണ്ടാംഭാവാധിപനോടു ചേൎന്നു ചൊവ്വയും നിന്നാൽ ഇരുപത്തിരണ്ടാമത്തെയോ ഇരുപത്തി ഏഴാമത്തെയോ വയസ്സിൽ വിവാഹം നടക്കും. അഷ്ടമാധിപതിയിൽ നിന്നും ഈ യോഗം വിചാരിക്കാവുന്നതാണ്.

ദാരാംശകഗതേലഗ്നനാഥേദാരേശചന്ദ്രേവ്യയേ
ത്രയോവിംശേചഷഡ്വിംശേ വിവാഹംലഭതേനരഃ. ൨൨

സാ—ഏഴാംഭാവത്തിൽ ലഗ്നാധിപന്റെ അംശകവും പന്ത്രണ്ടാംഭാവത്തിൽ ഏഴാംഭാവാധിപന്റെ സ്ഥിതിയും ഉണ്ടായാൽ

ഇരുപത്തിമൂന്നാമത്തെയോ ഇരുപത്തിയാറാമത്തെയോ വയസ്സിൽ വിവാഹമുണ്ടാകും.

രന്ധ്രേശേദാരരാശിസ്ഥേ ലഗ്നാംശേഭൃഗുസംയുതേ
പഞ്ചവിംശേത്രയസ്ത്രീംശേ വിവാഹംലഭതേനരഃ. ൩൧

സാ—അഷ്ടമാധിപൻ ഏഴാംഭാവത്തിലും ശുക്രൻ ലഗ്നാംശക രാശിയിലും നിന്നാൽ ഇരുപത്തഞ്ചാമത്തെയോ മുപ്പത്തിമൂന്നാമത്തെ യോ വയസ്സിൽ വിവാഹം നടക്കും.

ഭാഗ്യാജ്ജാമിത്രഗേശുക്രേതസ്മാന്നേദാ രനായകേ
ത്രിംശേവാസപ്തവിംശാബ്ദേവിവാഹംലഭതേനരഃ. ൩൨

സാ—മൂന്നാംഭാവത്തിൽ ശുക്രനും ശുക്രന്റെ ഏഴാംഭാവത്തിൽ ഏഴാംഭാവാധിപനും നിന്നാൽ മുപ്പതാമത്തെയോ ഇരുപത്തേഴാമ ത്തെയോ വയസ്സിൽ വിവാഹം നടക്കും

ദാരേശേനീചരാശിസ്ഥേ ശുക്രേരന്ധ്രാരിസംയുതേ
അഷ്ടാദശേത്രയസ്ത്രീംശേവത്സരേദാരനാശനം. ൩൩

സാ—ഏഴാംഭാവാധിപനു നീചസ്ഥിതിയും ശുക്രനു ഷഷ്ഠാഷ്ട മസ്ഥിതിയും വന്നാൽ പതിനെട്ടാമത്തെയോ മുപ്പത്തിമൂന്നാമത്തെ യോ വയസ്സിൽ ഭാര്യാമരണം സംഭവിക്കും.

മദേശേനാശരാശിസ്ഥേ വ്യയേശേമദരാശിഗേ
തസ്യൈചൈകോനവിംശേബ്ദേ ദാരനാശംവിനിർദ്ദിശേൽ. ൩൪

സാ—ഏഴാംഭാവാധിപൻ അഷ്ടമത്തിലും പന്ത്രണ്ടാംഭാവാധി പൻ ഏഴിലും നിന്നാൽ പത്തൊൻപതാമത്തെ വയസ്സിൽ ഭാര്യാമര ണം സംഭവിക്കും.

കുടുംബസ്ഥാനഗേരാഹൌ കളത്രേഭൌമസംയുതേ
പാണിഗ്രഹാച്ചത്രിദിനേസർപ്പദംശാദ്ധ്രുവമ്മൃതഃ. ൩൫

സാ—രണ്ടിൽ രാഹുവും ഏഴിൽ കുജനും നിന്നാൽ വിവാഹം കഴിഞ്ഞതിന്റെ മൂന്നാംദിവസം പാമ്പുകടിക്ക നിമിത്തം സ്ത്രീ മരി ച്ചുപോകും.

രന്ധ്രസ്ഥാനഗതേശുക്രേതദീശേസൌരിരാശിഗേ
ദ്വാദശൈകോനവിംശാബ്ദേ ദാരനാശംവിനിർദ്ദിശേൽ. ൩൬

സാ—ശുക്രൻ അഷ്ടമത്തിലും അഷ്ടമാധിപൻ ശനിക്ഷേത്രത്തി ലും നിന്നാൽ പന്ത്രണ്ടാമത്തെയോ പത്തൊൻപതാമത്തെയോ വയ സ്സിൽ ഭാര്യ മരിക്കും.

ലഗ്നേശേനീചരാശിസ്ഥേ ധനേശേനിധനംഗതേ
ത്രയോദശേബ്ദസംപ്രാപ്തേ കളത്രസ്യമൃതിർഭവേൽ. ൩൭

സാ—രണ്ടാംഭാവാധിപൻ അഷ്ടമത്തിലും ലഗ്നാധിപൻ നീചത്തിലും നിന്നാൽ പതിമൂന്നാമത്തെ വയസ്സിൽ ഭാൎയ്യ മരിച്ചുപോകും.

ശുക്രാജ്ജാമിത്രഗേചന്ദ്രേ ചന്ദ്രാജ്ജാമിത്രഗേബുധേ
രന്ധ്രേശേസുതഭാവസ്ഥേപ്രഥമംദശമാബ്ദികം. ൩൮

ദ്വാവിംശേ ചദ്വിതീയേ ചാത്ര്യസ്ത്രിംശേതൃതീയഗേ
വിവാഹംലഭതേമൎത്യോ നാത്രകാൎയ്യാവിചാരണാ. ൩൯

സാ—ശുക്രന്റെ ഏഴിൽ ചന്ദ്രനും ചന്ദ്രന്റെ ഏഴിൽ ബുധനും അഞ്ചിൽ അഷ്ടമാധിപനും നിന്നാൽ ഒന്നാമത്തെ വിവാഹം പത്താമത്തെ വയസ്സിലും രണ്ടാമത്തെ വിവാഹം ഇരുപത്തിരണ്ടാമത്തെ വയസ്സിലും മൂന്നാമത്തെ വിവാഹം മുപ്പത്തിമൂന്നാമത്തെ വയസ്സിലും സംഭവിക്കും.

ഇങ്ങിനെ ഏഴാംഭാവം കഴിഞ്ഞു.

---

## എട്ടാം ഭാവം

ആയുസ്ഥാനാധിപഃപാപൈഃസഹൈവ വ്യയാദിസംസ്ഥിതഃ
കരോത്യല്പായുഷംജാതംലഗ്നേശോപ്യത്രസംസ്ഥിതഃ. ൧

സാ—അഷ്ടമാധിപൻ പാപനാകുകയും പാപനോടു ചേരുകയും ലഗ്നാധിപൻ അഷ്ടമത്തിൽ വരികയും ചെയ്താൽ അപ്പോൾ ജനിച്ചവൻ അല്പായുസ്സായിരിക്കും.

ഏവംമന്ദശനിനാചിന്താകാൎയ്യാതത്ത്വവിചക്ഷണൈഃ
കൎമ്മാധിപേനചതഥാചിന്തനംകാൎയ്യമായുഷഃ. ൨

സാ—അഷ്ടമാധിപനെക്കൊണ്ടു ആയുൎവ്വിചാരണ ചെയ്യുന്നതു പോലെ ശനിയെക്കൊണ്ടും പത്താംഭാവാധിപനെക്കൊണ്ടും വിചാരിക്കാവുന്നതാണ. ഈ രണ്ടുഗ്രഹങ്ങൾക്കുംകൂടി ആയുഷ്കാരകത്വമുണ്ടെന്നു സാരം.

ഷഷ്ഠേവ്യയേപിഷഷ്ഠേശോവ്യയാധീശോരിപൌവ്യയേ
ലഗ്നേഷ്ടമേസ്ഥിതോവാപിദീൎഘമായുഃപ്രയച്ഛതി. ൩

സാ—ആറിലോ പന്ത്രണ്ടിലോ ആറാംഭാവാധിപൻ നിന്നാലും

പന്ത്രണ്ടാംഭാവാധിപൻ നിന്നാലും ആറ് എട്ട് ഈ ഭാവങ്ങളുടെ അധിപൻ ലഗ്നത്തിലോ അഷ്ടമത്തിലോ വന്നാലും ദീർഘായുസ്സിനെ പറയേണ്ടതാണ്.

സ്വസ്ഥാനേസ്വാംശകേനാപി മിത്രാംശേമിത്രമന്ദിരേ
ദീർഘായുഷംകരോത്യേവ ലഗ്നേശോഷ്ടമഗഃപുനഃ. ൮

സാ—ലഗ്നാധിപനും അഷ്ടമാധിപനും സ്വക്ഷേത്രത്തിങ്കലോ സ്വാംശകത്തിലോ ബന്ധുക്ഷേത്രത്തിലോ ബന്ധുക്ഷേത്രാംശകത്തിലോ നിന്നാൽ ദീർഘായുസ്സിനെ സൂചിപ്പിക്കുന്നു.

ലഗ്നാഷ്ടമപകർമ്മേശ മന്ദാഃകേന്ദ്രത്രികോണയോഃ
ലാഭേവാസംസ്ഥിതാസ്തദ്വ ദ്വിശേയുഃദീർഘമായുഷം
ഏഷ്വേയോബലവാംസ്തസ്യാനുസാരാദായുരാദിശേൽ. ൯

സാ—ലഗ്നാധിപൻ അഷ്ടമാധിപൻ പത്താംഭാവാധിപൻ ശനി ഇവർ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ പതിനൊന്നിലോ നിന്നാൽ ദീർഘായുസ്സിനെ സൂചിപ്പിക്കുന്നു. മേൽപറഞ്ഞ ഗ്രഹങ്ങളിൽവച്ച് ബലവാനെ ആശ്രയിച്ചു ആയുസ്സിൻെറ പരിമാണം നിശ്ചയിച്ചുകൊള്ളണം.

അഷ്ടമാധിപതൌകേന്ദ്രേ ലഗ്നേശേബലവർജ്ജിതേ
വിംശദ്വർഷാണ്യസൌജീവേൽ ദ്വാത്രിംശല്പരമായുഷം. ൧൦

സാ—അഷ്ടമാധിപനു കേന്ദ്രവും ലഗ്നാധിപനു ബലഹാനിയുമുണ്ടായാൽ ഇരുപതുവയസ്സുവരേ അയാൾ ജീവിച്ചിരിക്കയുള്ളു. അഥവാ എത്രതന്നെ പുണ്യകർമ്മപ്രാബല്യമുണ്ടായാലും മുപ്പത്തിരണ്ടുവയസ്സിനുമേൽ ജീവിക്കാൻ സാധിക്കുന്നതല്ല.

രന്ധ്രേശേനീചരാശിസ്ഥേ രന്ധ്രേപാപഗ്രഹൈര്യുതേ
ലഗ്നേശേദുർബലേയസ്യ അല്പായുർഭവതിർധ്രുവം. ൧൧

സാ—അഷ്ടമാധിപനു നീചസ്ഥിതിയും അഷ്ടമത്തിൽ പാപയോഗവും ലഗ്നാധിപനു ബലഹാനിയുമുണ്ടായാൽ അപ്പോൾ ജനിച്ചവൻ അല്പായുസ്സായിരിക്കും.

രന്ധ്രേശേപാപസംയുക്തേ രന്ധ്രേപാപഗ്രഹൈര്യുതേ
വ്യയേക്രൂരഗ്രഹൈർജ്ജാതേ ജാതമാത്രംമൃതിർഭവേൽ. ൧൨

സാ—അഷ്ടമാധിപനും അഷ്ടമത്തിനും പന്ത്രണ്ടാംഭാവത്തിനും പാപഗ്രഹയോഗമുണ്ടായാൽ ജനിച്ച ഉടൻതന്നെ മൃതി ഭവിക്കും.

കേന്ദ്രത്രികോണപാപസ്ഥഃ ഷഷ്ഠാഷ്ടസ്ഥശ്ശുഭായദി
ലഗ്നേശസ്രന്ധ്രേശനീചസ്ഥേ ജാതസ്സദ്യോർമൃതിർഭവേൽ. ൻ

സാ—കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും പാപന്മാരും ആറിലും എട്ടിലും ശുഭന്മാരും അഷ്ടമാധിപനു ലഗ്നത്തിൽ നീചസ്ഥിതിയും ഉണ്ടായാൽ അപ്പോൾ ജനിച്ചവൻ വേഗേന മൃതനായി ഭവിക്കും.

പഞ്ചമേപാപസംയുക്തേ രന്ധ്രേശേപാപസംയുതേ
രന്ധ്രേപാപഗ്രഹൈര്യുക്തേ അല്പായുഷ്യപ്രജായതേ. ൧൦

സാ—അഞ്ചാംഭാവത്തിനും അഷ്ടമാധിപനും അഷ്ടമത്തിനും പാപഗ്രഹയോഗമുണ്ടായാൽ അതു അല്പായുസ്സിനെ സൂചിപ്പിക്കുന്നു.

ലഗ്നേശേസ്വോച്ചരാശിസ്ഥേ ചന്ദ്രേലാഭസമന്വിതേ
രന്ധ്രസ്ഥാനഗതേജീവേ ദീർഘായുഷ്യംനസംശയഃ. ൧൧

സാ—ലഗ്നേശൻ ഉച്ചത്തിലും ചന്ദ്രൻ പതിനൊന്നിലും വ്യാഴം അഷ്ടമത്തിലും വന്നാൽ ദീർഘായുസ്സിനെ സൂചിപ്പിക്കുന്നു.

ഇങ്ങിനെ എട്ടാംഭാവഫലം കഴിഞ്ഞു.

---

## ഒൻപതാംഭാവം.

ഭാഗ്യാധിനാഥോപിചഭാഗ്യകർത്താ
ശുക്രോപിപാപൈസ്സഹചേത്രിഷുസ്യാൽ
ഷഡാദിഭാവേഷുചഭാഗ്യഹീനം
കേന്ദ്രത്രികോണോപഗതോപിഭാഗ്യം. ൧

സാ—ഒൻപതാം ഭാവാധിപനും ഭാഗ്യകാരകനായ ശുക്രനും പാപഗ്രഹങ്ങളോട്ടുകൂടി ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ ഭാഗ്യഹാനിയേയും അവർ കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ അതിഭാഗ്യത്തെയും പറയണം.

അനേനധർമ്മഃപരികല്പനീയഃ
പിതാതുചിന്ത്യോനിജമാതുലസ്യ
ശുഭേശുഭസ്ഥാനഗതേശുഭംസ്യാൽ
വിപര്യയേതത്രവിപര്യയസ്സ്യാൽ. ൨

സാ—ഒൻപതാംഭാവംകൊണ്ട് ധർമ്മത്തേയും അച്ഛനേയും

അമ്മാവന്റെ അച്ഛനേയും വിചാരിക്കണം. ഭാവാധിപൻ ശുഭനായി ശുഭക്ഷേത്രത്തിൽ നിന്നാൽ ധർമ്മാദികൾ ശുഭമയമാണെന്നും അശുഭനായി അശുഭക്ഷേത്രത്തിൽ നിന്നാൽ അശുഭരൂപമാണെന്നും പറയണം.

ഭാഗ്യസ്ഥിതേവാഹനരാശിസംസ്ഥേ
ശുക്രേചജീവേശുഭരാശിയുക്തേ
ഭാഗ്യാധിപേകോണചതുഷ്ടയേവാ
ബഹുത്വദേശാഭരണംനയാനം. ൩

സാ—ജീവൻ ഒൻപതിലും ശുക്രൻ ഒൻപതിലോ നാലിലോ വരികയും ഭാഗ്യാധിപൻ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ വരികയും ചെയ്താൽ വളരെ ദേശങ്ങളിൽ കീർത്തികേട്ട പൂജ്യനായിത്തീരും.

ഗുരുസ്ഥാനഗതേജീവേ തദീശേകേന്ദ്രസംസ്ഥിതേ
ലഗ്നേശേബലസംയുക്തേ ബഹുഭാഗ്യാധിപോഭവേൽ. ൪

സാ—വ്യാഴം ഒൻപതിലും ഒൻപതാംഭാവാധിപൻ കേന്ദ്രത്തിലും ലഗ്നാധിപന്ന് പ്രാബല്യവും വന്നാൽ പലതരത്തിലും ഭാഗ്യമനുഭവിപ്പാനിടവരും.

ഭാഗ്യേശേബലസംയുക്തേ ഭാഗ്യേഭൃഗുസമന്വിതേ
ബലാൽകേന്ദ്രഗതേജീവേ പിതൃഭാഗ്യസമന്വിതഃ. ൫

സാ—ഒൻപതാംഭാവാധിപന്ന് ബലവും ഒൻപതാംഭാവത്തിൽ ശുക്രന്റെയും കേന്ദ്രത്തിൽ ബലവാനായ വ്യാഴത്തിന്റെ സ്ഥിതിയും ഉണ്ടായാൽ പിതാവിങ്കൽനിന്നുള്ള ഭാഗ്യാനുഭവമുണ്ടായിരിക്കും.

ഭാഗ്യസ്ഥാനാദ്ദ്വിതീയേവാ സുഖേഭൗമസമന്വിതേ
ഭാഗ്യേശേനീചരാശിസ്ഥേ പിതാനിർധനഏവസഃ. ൬

സാ—ഒൻപതാംഭാവത്തിന്റെ രണ്ടാംഭാവത്തിലും നാലാംഭാവത്തിലും ചൊവ്വയുടെ യോഗവും ഒൻപതാംഭാവാധിപന്ന നീചസ്ഥിതിയും ഉണ്ടെങ്കിൽ പിതാവു് നിർധനനായിരിക്കും.

ഭാഗ്യേശേപരമോച്ചസ്ഥേ ഭാഗ്യാംശേജീവസംയുതേ
ലഗ്നാൽചതുഷ്ടയേശുക്രേ പിതാദീർഘായുരാദിശേൽ. ൭

സാ—ഒൻപതാംഭാവാധിപന്ന അത്യുച്ചവും ഒൻപതാംഭാവത്തിൽ വ്യാഴത്തിന്റെ അംശകവും കേന്ദ്രങ്ങളിൽ എവിടെയെങ്കിലും ശുക്രനും നിന്നാൽ അച്ഛന്ന് ദീർഘായുസ്സുണ്ടായിരിക്കും.

ഭാഗ്യേശേകേന്ദ്രഭാവസ്ഥേ ഗുരുണാ ച നിരീക്ഷിതേ
തൽപിതാ വാഹനൈര്യുക്തോ രാജാ വാ തത്സമോ ഭവേൽ. ൮

സാ — ഒൻപതാംഭാവാധിപൻ വ്യാഴത്തിന്റെ ദൃഷ്ടിയോടുകൂടി കേന്ദ്രരാശികളിൽ ഒന്നിൽ നിന്നാൽ അവന്റെ അച്ഛൻ രാജാവായിട്ടോ രാജപദവിയോടുകൂടിയവനായിട്ടോ തീരും.

ഭാഗ്യേശേ കർമ്മഭാവസ്ഥേ കർമ്മേശേ ഭാഗ്യരാശിഗേ
കർമ്മേശാച്ച ധനാഢ്യശ്ച കീർത്തിമാൻ തൽപിതാ ഭവേൽ. ൯

സാ — ഒൻപതാംഭാവാധിപൻ പത്തിലും പത്താംഭാവാധിപൻ ഒൻപതിലും വന്നാൽ അവന്റെ അച്ഛൻ വളരെ ധനവും കീർത്തിയും ഉള്ള ആളായിരിക്കും. ഈ യോഗം പത്താംഭാവാധിപനെ ആശ്രയിച്ചും വിചാരിക്കാവുന്നതാണ്.

പരമോച്ചാംശകേ സൂര്യേ ഭാഗ്യേശേ ലാഭസംസ്ഥിതേ
ധർമ്മിഷ്ഠോ നൃപവാത്സല്യഃ പിതൃപുണ്യോ ഭവേന്നരഃ. ൧൦

സാ — സൂര്യന് അത്യുച്ചവും ഭാഗ്യാധിപൻ ലാഭസ്ഥിതിയും ഉണ്ടായാൽ അപ്പോൾ ജനിച്ചവൻ ധർമ്മതല്പരനും രാജസമ്മതനും പിതാവിനു തൃപ്തനും ആയിരിക്കും.

ലഗ്നത്രികോണഗേ സൂര്യേ ഭാഗ്യേശേ സപ്തമസ്ഥിതേ
ഗുരുണാ സഹിതേ ദൃഷ്ടേ പിതൃഭക്തിസമന്വിതഃ. ൧൧

സാ — സൂര്യൻ ലഗ്നത്രികോണത്തിലും ഒൻപതാംഭാവാധിപൻ ഏഴിൽ വ്യാഴത്തിന്റെ ദൃഷ്ടിയോടോ യോഗത്തോടോ കൂടിയും നിന്നാൽ പിതാവിൽ വളരെ ഭക്തിയുള്ളവനായിരിക്കും.

ഭാഗ്യേശേ ധനഭാവസ്ഥേ ധനേശേ ഭാഗ്യരാശിഗേ
ദ്വാത്രിംശൽപരതോ ഭാഗ്യം വാഹനം കീർത്തിസംഭവഃ. ൧൨

സാ — ഒൻപതാംഭാവാധിപൻ രണ്ടിലും രണ്ടാംഭാവാധിപൻ ഒൻപതാംഭാവത്തിലും നിന്നാൽ മുപ്പത്തിരണ്ടുവയസ്സിനുശേഷം ഗജതുരഗാദിവാഹനസിദ്ധിയും കീർത്തിയും സിദ്ധിക്കും.

ലഗ്നേശേ ഭാഗ്യരാശിസ്ഥേ ഷഷ്ഠേശേ ഭാഗ്യരാശിഗേ
അന്യോന്യവൈരം ബ്രുവതേ ജനകഃ കുത്സിതോ ഭവേൽ. ൧൩

സാ — ലഗ്നാധിപനും ഷഷ്ഠാധിപനും കൂടി ഒൻപതാംഭാവത്തിൽ നിന്നാൽ അവന്റെ അച്ഛൻ ദുർബ്ബുദ്ധിയും അന്യോന്യം ശത്രുക്കളായിരിക്കയും ചെയ്യും.

കർമ്മേശേ രിപുരന്ധ്രരിഃഫഭവനേ ജീവേച്ചഭിക്ഷാശനോ
ഭാഗ്യേശേയദിജന്മകാലസമയേപ്രാപ്നോതിദീക്ഷാംരവിഃ ൫൪

സാ—പത്താംഭാവാധിപൻ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നിന്നാൽ ഭിക്ഷവാങ്ങി ഉപജീവിക്കാനിടവരും. ഒൻപതാം ഭാവാധിപൻ ആദിത്യൻകൂടി ആണെങ്കിൽ ദീക്ഷയോടുകൂടിയായിരിക്കും ഭിക്ഷ വാങ്ങുന്നതു്.

കർമ്മാധിപേനസംഹിതോ വിക്രമേശോതിദുർബലഃ
നീചരാശിവിമൂഢസ്ഥാ ഭവേൽഭിക്ഷാശനാൽപ്രഭുഃ. ൫൫

സാ—മൂന്നാംഭാവാധിപൻ ബലഹീനനായി നീചംഗതനായിട്ടോ മൂഢനായിട്ടോ പത്താംഭാവാധിപനോടു ചേർന്നുനിന്നാൽ ഭിക്ഷ വാങ്ങിയിട്ടു് പ്രഭുവായിത്തീരും.

ഷഷ്ഠാഷ്ടമവ്യയേഭാനുഃ രന്ധ്രേശേഭാഗ്യസംയുതേ
വ്യയേശേലഗ്നരാശിസ്ഥേ ഷഷ്ഠേശേപഞ്ചമസ്ഥിതേ
ജാതസ്യജനനാൽപൂർവ്വം ജനകസ്യമൃതിർഭവേൽ. ൫൬

സാ—സൂര്യൻ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിലും അഷ്ടമാധിപൻ ഒൻപതാംഭാവത്തിലും പന്ത്രണ്ടാംഭാവാധിപൻ ലഗ്നത്തിലും ആറാംഭാവാധിപൻ അഞ്ചാംഭാവത്തിലും നിന്നാൽ പ്രസവിക്കുന്നതിനു മുമ്പുതന്നെ അച്ഛൻ മൃതനായി ഭവിക്കും.

രന്ധ്രസ്ഥാനഗതേസൂര്യേ രന്ധ്രേശേഭാഗ്യനായകേ
ജാതസ്യപ്രഥമാബ്ദേതു പിതൃമ്മരണമാദിശേൽ. ൫൭

സൂര്യനും അഷ്ടമാധിപനും ഒൻപതാംഭാവാധിപനും അഷ്ടമത്തിൽനിന്നാൽ ജനിച്ചു ഒരുവയസ്സു തികയുന്നതിനുമുമ്പു പിതാവിനു മരണം സംഭവിക്കും.

വ്യയേശേഭാഗ്യരാശിസ്ഥേ നീചാംശേഭാഗ്യനായകേ
തൃതീയേഷോഡശേവർഷേ ജനകസ്യമൃതിർഭവേൽ. ൫൮

സാ—പന്ത്രണ്ടാംഭാവാധിപൻ ഒൻപതിലും ഒൻപതാംഭാവാധിപനു നീചാംശകവും വന്നാൽ മൂന്നാമത്തെയോ പതിനാറാമത്തെയോ വയസ്സിൽ അച്ഛനു മരണം സംഭവിക്കും.

ലഗ്നേശേനാശരാശിസ്ഥേ രന്ധ്രേശേഭാനുസംയുതേ
ദ്വിതീയേദ്വാദശേവർഷേ പിതൃർമരണമാദിശേൽ. ൫൯

സാ—ലഗ്നാധിപനു അഷ്ടമസ്ഥിതിയും ആദിത്യനു അഷ്ടമാധി

പയോഗവും ഉണ്ടായാൽ രണ്ടാമത്തെയോ പന്ത്രണ്ടാമത്തെയോ വയസ്സിൽ അയാൾ മരിച്ചുപോകും.

ഭാഗ്യാദ്രന്ധ്രഗതേരാഹൌ ഭാഗ്യാൽഭാഗ്യഗതേരവൌ
ഷോഡശേഷ്ടാദശേവഷേ ജനകസ്യമൃതിർഭവേൽ. ൧൦

സാ—ഒൻപതാംഭാവത്തിൻെറ അഷ്ടമത്തിൽ രാഹുവും ഒൻപതാംഭാവത്തിൻെറ ഒൻപതിൽ ആദിത്യനും വന്നാൽ പതിനാറാമത്തേയോ പതിനെട്ടാമത്തേയോ വയസ്സിൽ അച്ഛനു മൃതി സംഭവിക്കും.

ഭാഗ്യേശേവ്യയരാശിസ്ഥേ വ്യയേശേഭാഗ്യരാശിഗേ
ചതുശ്ചത്വാരിവഷാച്ച പിതൃർമരണമാദിശേൽ. ൧൧

സാ—ഒൻപതാംഭാവാധിപൻ പന്ത്രണ്ടിലും പന്ത്രണ്ടാംഭാവാധിപൻ ഒൻപതിലും വന്നാൽ നാല്പത്തിനാലാമത്തെവയസ്സിൽ പിതാവിനു മരണം സംഭവിക്കും.

രവ്യംശേചസ്ഥിതേചന്ദ്രേ ലഗ്നേശേരന്ധ്രസംയുതേ
പഞ്ചത്രിംശൈകചത്വാരിവത്സരേപിതൃനാശനം. ൧൨

സാ—ചന്ദ്രന് ആദിത്യൻ അംശകിച്ചിരിക്കുന്ന രാശിയിൽ സ്ഥിതിയും അഷ്ടമത്തിൽ ലഗ്നാധിപയോഗവും വന്നാൽ മുപ്പത്തഞ്ചാമത്തെയോ നാല്പത്തൊന്നാമത്തെയോ വയസ്സിൽ പിതാവിനു മരണം സംഭവിക്കും.

പിതൃസ്ഥാനാധിപേസൂര്യേ മന്ദഭൌമസമന്വിതേ
പഞ്ചാശദ്വത്സരേപ്രാപ്തേ ജനകസ്യമൃതിർഭവേൽ. ൧൩

സാ—ഒൻപതാംഭാവാധിപനും സൂര്യനും ശനിയുടേയോ ചൊവ്വയുടേയോ യോഗമുണ്ടായാൽ അൻപതാമത്തെ വയസ്സിൽ പിതാവിനു മരണം സംഭവിക്കും.

രന്ധ്രാജ്ജാമിത്രഗേമന്ദേ മന്ദാജ്ജാമിത്രഗേരവൌ
ത്രിംശൈകവിംശേഷഡ്വിംശേ ജനകസ്യമൃതിർഭവേൽ. ൧൪

സാ—രണ്ടാംഭാവത്തിൽ ശനിയും അഷ്ടമത്തിൽ ആദിത്യനും വന്നാൽ ഇരുപത്തിഒന്നാമത്തെയോ ഇരുപത്താറാമത്തെയോ മുപ്പതാമത്തെയോ വയസ്സിൽ പിതാവുമരിക്കും.

ഭാഗ്യേശേനീചരാശിസ്ഥേ തദീശേഭാഗ്യരാശിഗേ
ഷഡ്വിംശകേത്രയസ്ത്രിംശേ പിതൃമ്മരണമാദിശേൽ. ൧൫

സാ—ഭാഗ്യേശൻ നീചരാശിയിലും ആ നീചരാശിനാഥൻ

ഭാഗ്യത്തിലും വന്നാൽ മുപ്പത്തിമൂന്നാമത്തെയോ മുപ്പത്തിആറാമത്തെയോ വയസ്സിൽ പിതാവിന്നു മരണത്തെ പറയണം.

രവ്യംശകസ്ഥിതേ ചന്ദ്രേ ലഗ്നേശേരന്ധ്രസംയുതേ
പഞ്ചത്രിംശൈകചത്വാരി വത്സരേപിതൃനാശനം. ൨൬

സാ—ആദിത്യന്റെ അംശകരാശിയിൽ ചന്ദ്രനും അഷ്ടമത്തിൽ ലഗ്നാധിപനും നിന്നാൽ മുപ്പത്തഞ്ചാമത്തെയോ നാല്പത്തൊന്നാമത്തെയോ വയസ്സിൽ പിതാവിന്നു മരണം സംഭവിക്കും.

പരമോച്ചാംശകേ ശുക്രേ ഭാഗ്യേശേനസമന്വിതേ
ഭ്രാതൃസ്ഥാനേ ശനിയുതേ ബഹുഭാഗ്യാധിപോഭവേൽ. ൨൭

സാ—ശുക്രൻ അത്യുച്ചാംശകവും ഒൻപതാംഭാവാധിപനോടു യോഗവും മൂന്നാംഭാവത്തിൽ ശനിയുടെ സ്ഥിതിയും വന്നാൽ വളരെ ഭാഗ്യവാനായിരിക്കും.

ഗുരുണാസംയുതേ ഭാഗ്യേ തദീശേകേന്ദ്രരാശിഗേ
വിംശദ്വർഷാൽപരം ചൈവ ബഹുഭാഗ്യംവിനിർദ്ദിശേൽ. ൨൮

സാ—ഒൻപതിൽ വ്യാഴത്തിന്റെ സ്ഥിതിയും കേന്ദ്രത്തിൽ ഒൻപതാംഭാവാധിപന്റെ സ്ഥിതിയും ഉണ്ടായാൽ ഇരുപതുവയസ്സിന്നമേൽ ഭാഗ്യനില ഉണ്ടാകുമെന്നു പറയണം.

പരമോച്ചാംശകേസൌമ്യേ ഭാഗ്യേശേഭാഗ്യരാശിഗേ
ഷട്ത്രിംശാച്ചപരംചൈവ ബഹുഭാഗ്യംവിനിർദ്ദിശേൽ. ൨൯

സാ—ബുധന്ന് അത്യുച്ചാംശകവും ഒൻപതാംഭാവത്തിൽ ഒൻപതാംഭാവാധിപന്റെ സ്ഥിതിയുമുണ്ടായാൽ മുപ്പത്തിആറുവയസ്സിന്നു ശേഷം ഭാഗ്യാനുഭവമുണ്ടാകും.

ലഗ്നേശേഭാഗ്യരാശിസ്ഥേ ഭാഗ്യേശേലഗ്നസംയുതേ
ഗുരുണാസംയുതേദ്യൂനേ ധനവാഹനലാഭകൃത്. ൩൦

സാ—ലഗ്നാധിപൻ ഒൻപതിലും ഒൻപതാംഭാവാധിപൻ ലഗ്നത്തിലും ഏഴിൽ വ്യാഴവും വന്നാൽ ധനാദിവിഭവങ്ങളോടു കൂടിയവനായിരിക്കും.

ഭാഗ്യസ്ഥാനഗതേമന്ദേ ശശിനാചസമന്വിതേ
ലഗ്നേശേനീചരാശിസ്ഥേ ഭിക്ഷാശീചഭവേന്നരഃ. ൩൧

സാ—ചന്ദ്രനോടുകൂടി ശനി ഒൻപതാംഭാവത്തിലും ലഗ്നാധിപൻ നീചത്തിലും നിന്നാൽ അപ്പോൾ ജനിച്ചവൻ ഭിക്ഷവാങ്ങി

ഉപജീവിക്കാനിടവരും. ഇവിടെ പിതൃമരണത്തിനും മററും ഒന്നിലധി കംകാലം നിർദ്ദേശിച്ചിരിക്കുന്നിടത്തു ദശാപഹാരങ്ങളുടെ അനുകൂല്യം ചിന്തിച്ചു പറഞ്ഞുകൊള്ളണം.

ഇങ്ങനെ ഒൻപതാംഭാവം കഴിഞ്ഞു.

—:*:—

## പത്താംഭാവം.

കർമ്മാധിപോബലോനശ്ചേൽ കർമ്മവൈകല്യമാദിശേൽ
സൈംഹികേന്ദ്രത്രികോണസ്ഥേ ജ്യോതിഷ്ടോമാദിയാഗകൃൽ. ൧

സാ—പത്താംഭാവാധിപൻ ബലഹീനനായാൽ പ്രവൃത്തികൾ ഫലിക്കയില്ല. രാഹു കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ ജ്യോതിഷ്ടോമാദിയാഗങ്ങളെ ചെയ്യും.

ദശമപാപസംയുക്തേ ലാഭേപാപസമന്വിതേ
ദുഷ്കൃതിംലഭതേമർത്ത്യഃ സ്വജനാനാംചദൂഷകഃ. ൨

സാ—പത്തിലും പതിനൊന്നിലും പാപയോഗമുണ്ടായാൽ അപ്പോൾ ജനിച്ചവൻ ദുർവൃത്തനായിരിക്കും. സ്വജനങ്ങളെ ദൂഷിപ്പിക്കയുംചെയ്യും.

കർമ്മേശേനാശരാശിസ്ഥേ കർമ്മേശേരാഹുസംയുതേ
ജനദ്വേഷീമഹാമൂർഖോ ദുഷ്കൃതിംലഭതേനരഃ. ൩

സാ—പത്താംഭാവാധിപന് അഷ്ടമസ്ഥിതിയോ രാഹുയോഗമോ ഉണ്ടായാൽ ജനദ്വേഷിയായും മൂർഖനായും പാപകർമ്മിയായും തീരും.

കർമ്മേശേദ്യൂനരാശിസ്ഥേ മന്ദഭൗമസമന്വിതേ
ദ്യൂനേശേപാപസംയുക്തേ ശിശ്നോദരപരായണഃ. ൪

സാ—പത്താംഭാവാധിപൻ ഏഴാംഭാവത്തിൽ ചൊവ്വയോടോ ശനിയോടോകൂടി നിൽക്കുകയും ഏഴാംഭാവാധിനു പാപയോഗം വരികയും ചെയ്താൽ അന്നാരഭോഗങ്ങളിൽമാത്രം ജാഗ്രതയുള്ളവനായിരിക്കും.

തുംഗരാശിംസമാശ്രിത്യ കർമ്മേശേഗുരുസംയുതേ
ഭാഗ്യേശേകർമ്മരാശിസ്ഥേ മാനൈശ്വൈര്യപ്രതാപവാൻ. ൫

സാ—പത്താംഭാവാധിപൻ ഭാഗ്യാധിപനോട്ടുകൂടി ഉച്ചരാശിയിൽ നിന്നാലും ഭാഗ്യാധിപൻ പത്താംഭാവത്തിൽ വന്നാലും അപ്പോഠം ജാതനായവൻ ബഹുമാനം ഐശ്വൎയ്യം പ്രതാപം മുതലായ ഗുണങ്ങളോട്ടുകൂടിയവനായിരിക്കും.

ലാഭേശേകൎമ്മരാശിസ്ഥേ കൎമ്മേശേലഗ്നസംയുതേ
താവുഭൌകേന്ദ്രഗൌവാപി സുഖജീവനഭാഗ്ഭവേൽ. ൯

സാ—പതിനൊന്നാംഭാവാധിപൻ പത്താമെടത്തും പത്താംഭാവാധിപൻ ലഗ്നത്തിലും വരികയോ അല്ലെങ്കിൽ ഇവർ അന്യോന്യം കേന്ദ്രത്തിൽ വരികയോ ചെയ്താൽ അവന്റെ ജീവയാത്ര സുഖകരമായിരിക്കും.

കൎമ്മേശേബലസംയുക്തേ മാനേഗുരുസമന്വിതേ
വസ്ത്രാഭരണസൌഖ്യാദി ലഭതേനാത്രസംശയഃ. ൧

സാ—പത്താംഭാവാധിപന് ബലമുണ്ടായിരിക്കുകയും അവിടെ ഗുരുസ്ഥിതി വരികയുംചെയ്താൽ വസ്ത്രാഭരണപുഷ്ടിയും സുഖവും അനുഭവിക്കാനിടവരും.

ലാഭസ്ഥാനഗതെസൂൎയ്യേ രാഹുഭൌമസമന്വിതേ
രവിപുത്രേണസംയുക്തേ കൎമ്മച്ഛേദത്താഭവേന്നരഃ. ൻ

സാ—പതിനൊന്നിൽ സൂൎയ്യൻ ചൊവ്വയോടോ രാഹുവിനോടോ ശനിയോടോ ചേൎന്നുവന്നാൽ അവന്റെ പ്രവൃത്തി പരിപൂൎണ്ണമാകയില്ല.

മാനേച രാഹോൎവ്വദിഃചോച്ചകാംശേ
ഭാഗീരഥീസ്നാനഫലംലഭേത
മാനേഛമീനേ യദിവാക്പുത്രേ
സന്യാസയോഗംപ്രവദന്തിതസ്യ. ൧൦

സാ—ഉച്ചരാശ്യംശകത്തോട്ടുകൂടി രാഹു പത്താമെടത്തുനിന്നാൽ ഗംഗാസ്നാന (പുണ്യ)ഫലത്തെ അനുഭവിക്കും. ശനി മീനത്തിൽ പത്താംഭാവത്തിൽ നിന്നാൽ അവൻ സന്യസിക്കും.

മാനേജീവേഭൃഗുയുതേ ലഗ്നേശേബലസംയുതേ
സ്വോച്ചരാശിഗതേചന്ദ്രേസമ്യഗ്ജ്ഞാനാൎത്ഥവാൻഭവേൽ. ൧൧

സാ—വ്യാഴം ശുക്രനോട്ടുകൂടി പത്താമെടത്തു വരികയും ലഗ്നാധിപന് ബലയോഗവും ചന്ദ്രന പരമോച്ചസ്ഥിതിയും ഉണ്ടായാൽ വളരെ അറിവുള്ളവനായും ധനവാനായും തീരും.

കർമ്മേശേലാഭരാശിസ്ഥേ ലാഭേശേലഗ്നസംസ്ഥിതേ
കർമ്മരാശിസ്ഥിതേശുക്രേ രത്നവാൻസനരോഭവേൽ. ൧൧

സാ—പത്താംഭാവാധിപൻ പതിനൊന്നിലും പതിനൊന്നാം ഭാവാധിപൻ ലഗ്നത്തിലും ശുക്രൻ പത്താമെടത്തും വന്നാൽ രത്നവസ്തുക്കളുള്ളവനായിത്തീരും.

കേന്ദ്രത്രികോണഗേകർമ്മനാഥേസ്വോച്ചസമന്വിതേ
ഗുരുണാസഹിതേദൃഷ്ടേ സുകർമ്മസഹിതോഭവേൽ. ൧൨

സാ—പത്താംഭാവാധിപൻ ഉച്ചത്തിൽ കേന്ദ്രത്രികോണങ്ങളിൽ വ്യാഴത്തിന്റെ ദൃഷ്ടിയോഗങ്ങളോടുകൂടിവന്നാൽ സൽപ്രവൃത്തനായിരിക്കും.

കർമ്മേശേലഗ്നഭാവസ്ഥേ ലഗ്നേശേനസമന്വിതേ
കേന്ദ്രത്രികോണഗേ ചന്ദ്രേസൽക്കർമ്മനിരതോഭവേൽ. ൧൩

സാ—പത്താംഭാവാധിപൻ ലഗ്നത്തിലോ ലഗ്നാധിപനോടോ ചേരുകയും ചന്ദ്രൻ കേന്ദ്രത്രികോണങ്ങളിൽ വരികയും ചെയ്താൽ നല്ല പ്രവൃത്തിയിൽ താല്പര്യമുള്ളവനായിരിക്കും.

കർമ്മസ്ഥാനഗതേ മന്ദേ നീചഖേചരസംയുതേ
കർമ്മേശേ പാപസംയുക്തേ കർമ്മഹീനോഭവേന്നരഃ. ൧൪

സാ—പത്താംഭാവത്തിൽ ശനി നീചസ്ഥന്മാരായ ഗ്രഹങ്ങളോടുചേൎന്നു വരികയും പത്താംഭാവാധിപനു പാപയോഗം വരികയും ചെയ്താൽ ഒരുപ്രവൃത്തിയുമില്ലാതെ അലഞ്ഞുനടക്കേണ്ടിവരും.

കർമ്മേശേ നാശരാശിസ്ഥേ രന്ധ്രേശേകർമ്മസംസ്ഥിതേ
പാപഗ്രഹേണസംയുക്തേ ദുഷ്കർമ്മനിരതോഭവേൽ. ൧൫

സാ—പത്താംഭാവാധിപന്ന് അഷ്ടമസ്ഥിതിയും അഷ്ടമാധിപന്ന് കർമ്മഭാവസ്ഥിതിയും കർമ്മത്തിൽ പാപയോഗവുമുണ്ടായാൽ അവൻ ദുഷ്കർമ്മനിരതനായിരിക്കും.

കർമ്മേശേനീചരാശിസ്ഥേ കർമ്മസ്ഥേപാപഖേചരേ
കർമ്മഭാൽകർമ്മഗേപാപേ കർമ്മവൈകല്യമാദിശേൽ. ൧൬

സാ—പത്താംഭാവാധിപനു നീചസ്ഥിതിയും പത്താംഭാവത്തിൽ പാപയോഗവും പത്താംഭാവത്തിന്റെ പത്തിൽ പാപയോഗവും വന്നാൽ കർമ്മവൈകല്യമുണ്ടായിരിക്കും

കൎമ്മസ്ഥാനഗതേചന്ദ്രേ തദീശേതത്ത്രികോണഗേ
ലഗ്നേശേകേന്ദ്രഭാവസ്ഥേസൽകീൎത്തിസഹിതോഭവേൽ. ൰൮

സാ—പത്താംഭാവത്തിൽ ചന്ദ്രനും പത്താംഭാവാധിപൻ അതിന്റെ ത്രികോണത്തിലും ലഗ്നാധിപൻ കേന്ദ്രത്തിലും വന്നാൽ വളരെ കീൎത്തിയുള്ളവനായിരിക്കും.

ലാഭേശേകൎമ്മഭാവസ്ഥേ കൎമ്മേശേബലസംയുതേ
ദേവേന്ദ്രഗുരുണാദൃഷ്ടേസൽകീൎത്തിസഹിതോഭവേൽ. ൰൯

സാ—പതിനൊന്നാം ഭാവാധിപൻ പത്തിലും പത്താം ഭാവാധിപനു ബലപുഷ്ടിയും ഗുരുദൃഷ്ടിയും വന്നാൽ നല്ല കീൎത്തിയോടുകൂടിയവനായിരിക്കും.

കൎമ്മസ്ഥാനാധിപേഭാഗ്യേ ലഗ്നേശേകൎമ്മസംയുതേ
ലഗ്നാൽപഞ്ചമഗേചന്ദ്രേ ഖ്യാതിംകീൎത്തിംവിനിൎദ്ദിശേൽ. ൨൰

സാ—പത്താം ഭാവാധിപൻ ഒൻപതിലും ലഗ്നാധിപൻ പത്തിലും ചന്ദ്രൻ അഞ്ചിലും വന്നാൽ അത്യുച്ചമായ കീൎത്തിയോടുകൂടിയവനായിരിക്കും.

ഇങ്ങിനെ പത്താംഭാവംകഴിഞ്ഞു.

---

## പതിനൊന്നാംഭാവം.

ലാഭാധിപോയദാലാഭേതിഷ്ഠേൽകേന്ദ്രത്രികോണയോഃ
ബഹുലാഭംതദാകുൎയ്യാദുച്ചസൂൎയ്യാംശഗേപിവാ. ൧

സാ—പതിനൊന്നാം ഭാവാധിപൻ പതിനൊന്നിലോ കേന്ദ്രത്രികോണങ്ങളിലോ നില്ക്കുകയും സൂൎയ്യന് ഉച്ചാംശം വരികയും ചെയ്താലും വളരെ ധനലാഭമുണ്ടായിരിക്കും.

ലാഭേശേധനരാശിസ്ഥേ ധനേശേകേന്ദ്രസംസ്ഥിതേ
ഗുരുണാസഹിതേഭാവേ ഗുരുലാഭംവിനിൎദ്ദിശേൽ
ഷട്ത്രിംശേവത്സരേപ്രാപ്തേ സഹസ്രദ്വയനിഷ്കഭാക്. ൨

സാ—പതിനൊന്നാം ഭാവാധിപന് രണ്ടാംഭാവസ്ഥിതിയും ധനാധിപനു കേന്ദ്രവും ലാഭത്തിൽ വ്യാഴദൃഷ്ടിയും ഉണ്ടായാൽ മഹത്തായ ലാഭമുണ്ടെന്നു പറയണം. അതായതു രണ്ടായിരം പലം സ്വൎണ്ണം ൩൬ വയസ്സിനുള്ളിൽ സമ്പാദിക്കും.

കേന്ദ്രത്രികോണഗേ ഭാവനാഥേ ശുഭസമന്വിതേ
ചത്വാരിംശേത്തുസംപ്രാപ്തേസഹസ്രാദ്ധ്യെനിഷ്കഭാക്. ൩.

സാ—പതിനൊന്നാം ഭാവാധിപൻ ശുഭഗ്രഹത്തോടുകൂടി കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ വന്നാൽ നാല്പതാമത്തെ വയസ്സിൽ ൫൦൦ പലം സ്വൎണ്ണം സമ്പാദിക്കപ്പെടും. ൧൦൪ പലം സ്വൎണ്ണത്തിനും ഒരുപലം സ്വൎണ്ണത്തിനും നിഷ്കമെന്നു പേരുണ്ട്.

ലാഭസ്ഥാനേഗുരയുതേ ധനേചന്ദ്രസമന്വിതേ
ഭാഗ്യസ്ഥാനഗതേശുക്രേ ഷൾസഹസ്രാധിപോഭവേൽ. ൪

സാ—വ്യാഴം പതിനൊന്നിലും രണ്ടിൽ ചന്ദ്രനും അഥവാ ഭാഗ്യസ്ഥാനത്തു ശുക്രനും വന്നാൽ ആറായിരം പലം സ്വൎണ്ണത്തിന്റെ നാഥനായിത്തീരും.

ലാഭാച്ചലാഭഗേജീവേ ഗുരുചന്ദ്രേണസംയുതേ
ധനധാന്യാധിപഃശ്രീമാൻരത്നാഭരണൈര്യുതഃ. ൫

സാ—പതിനൊന്നാംഭാവത്തിന്റെ പതിനൊന്നാംഭാവത്തിൽ വ്യാഴം വരികയോ വ്യാഴവും ചന്ദ്രനുംകൂടി ചേരുകയോ ചെയ്താൽ ധനധാന്യാദി സമ്പത്തും ഐശ്വൎയ്യവും രത്നാഭരണാദി പുഷ്ടിയും സിദ്ധിക്കും.

ലാഭേശേലഗ്നഭാവസ്ഥേ ലഗ്നേശേലാഭസംയുതേ
ത്രയസ്ത്രിംശേത്തുസംപ്രാപ്തേ സഹസ്രംനിഷ്കഭാക്ഭവേൽ. ൬

സാ—പതിനൊന്നാം ഭാവാധിപൻ ലഗ്നത്തിലും ലഗ്നാധിപൻ പതിനൊന്നിലും വന്നാൽ ൩൩-ാമത്തെ വയസ്സിൽ ൧൦൦൦ പലം സ്വൎണ്ണം സമ്പാദിക്കപ്പെടും.

ധനേശേലാഭരാശിസ്ഥേ തദീശേധനരാശിഗേ
വിവാഹാൽപരതശ്ചൈവബഹുഭാഗ്യംസമാദിശേൽ. ൭

സാ—രണ്ടാം ഭാവാധിപൻ പതിനൊന്നിലും പതിനൊന്നാം ഭാവാധിപൻ രണ്ടിലും വന്നാൽ വിവാഹത്തിനുശേഷം വളരെ ഭാഗ്യസമ്പത്തുകൾ അനുഭവിക്കാൻ ഇടവരും.

ദുശ്ചിക്യേശേലാഭരാശിസ്ഥേ ലാഭേശേഭ്രാതൃസംസ്ഥിതേ
ഭ്രാതൃഭാവാൽധനപ്രാപ്തിർദിവ്യാഭരണസംയുതഃ. ൮

സാ—മൂന്നാംഭാവാധിപൻ പതിനൊന്നിലും പതിനൊന്നാം ഭാവാധിപൻ മൂന്നിലും വന്നാൽ സഹോദരനിൽനിന്നു ധനപ്രാപ്തിയും വിശേഷാഭരണങ്ങളും സിദ്ധിക്കും.

ലാഭേപാപേച വ്യയേപാപയുക്തേ
ദൃഷ്ടേപാപക്ഷേത്രയുക്തേനയുക്തേ
ലാഭാൽകാമേലാഭവിഘ്നംനിരൎത്ഥം
സൌമ്യാനാംതദ്വീക്ഷണംവിഘ്നനാശഃ. ൯

സാ—പതിനൊന്നിലും പന്ത്രണ്ടിലും പാപയോഗവും പാപ ദൃഷ്ടിയും വരികയും പതിനൊന്നിന്റെ ഏഴാംഭാവത്തിൽ പാപനോടുകൂടി പാപഗ്രഹം നിൽക്കുകയും ചെയ്താൽ ലാഭത്തിനു വിഘ്നവും ധനഹാനിയും സംഭവിക്കും. ശുഭദൃഷ്ടിയുണ്ടെങ്കിൽ വിഘ്നം സംഭവിക്കുന്നതല്ല.

ഇങ്ങിനെ പതിനൊന്നാംഭാവം കഴിഞ്ഞു.

---

## പന്ത്രണ്ടാംഭാവം.

ചന്ദ്രോവ്യയാധിപോധൎമ്മലാഭമേന്ദ്രേഷുസംസ്ഥിതഃ
സ്വോച്ചസ്വൎക്ഷനിജാംശേവാ ലാഭധൎമ്മാത്മജാംശകേ. ൧
ദിവ്യാകാരാദിപൎയ്യങ്കോ ദിവ്യഗന്ധൈകഭോഗവാൻ
പരാൎദ്ധ്യരമണോദിവ്യവസ്ത്രമാല്യാദിഭൂഷണഃ. ൨
പരാൎദ്ധ്യസംയുതോവിത്തോദിനാനിനയതിഃപ്രഭുഃ. ൩

സാ—ചന്ദ്രൻ പന്ത്രണ്ടാംഭാവാധിപനായി ഒൻപതു് പതിനൊന്നു് അഞ്ചു് ഈ ഭാവങ്ങളിൽ ഉച്ചം സ്വക്ഷേത്രം സ്വാംശം ഈ ബന്ധങ്ങളോടുകൂടിയോ അല്ലെങ്കിൽ പതിനൊന്നു് ഒൻപതു് അഞ്ചു് ഈ ഭാവങ്ങളിൽ അംശകിച്ചോ നിന്നാൽ ഉൽകൃഷ്ടമായ വീട്ടിൽ മോഹനമായ കട്ടിലിൽ സുരഭിലങ്ങളായ ലേപനങ്ങളോടും ദിവ്യങ്ങളായ വസ്ത്രാഭരണങ്ങളോടുംകൂടി ഉൽകൃഷ്ടസുഖവും അത്യുച്ചമായ ധനപുഷ്ടിയും അനുഭവിക്കുന്ന ഒരു പ്രഭുവായിത്തീരും.

ഏവംസ്വശത്രുനീചാംശേ അഷ്ടാംശേവാഷ്ടമേരിപൌ
സംസ്ഥിതഃകുരുതേജാതം കാന്താസുഖവിവൎജ്ജിതം. ൪
വ്യയാധിക്യപരിക്ലാന്തം ദിവ്യഭോഗനിരാകൃതം.

സാ—വ്യയാധിപനായ ചന്ദ്രൻ ശത്രുക്ഷേത്രത്തിലോ നീചത്തിലോ അഷ്ടമത്തിലോ അംശകിക്കുകയോ ആറിലോ എട്ടിലോ നിൽക്കുകയോ ചെയ്താൽ അപ്പോൾ ജാതനായവന്നു് ഭാൎയ്യയോ മററുയാതൊരുവിധത്തിലും സുഖമോ അനുഭവിക്കാൻ ഇടവരുന്നതല്ല. അധികചെലവു

കൊണ്ട് വളരെ ദുഃഖിക്കാനിടവരും. ഉൽകൃഷ്ടങ്ങളായ യാതൊരുസുഖ ങ്ങളും അനുഭവിക്കുകയുമില്ല.

സചകേന്ദ്രത്രികോണസ്ഥഃ സ്വസ്ത്രീയാലംകൃതസ്സ്വയം
ഏവംഭ്രാത്രാദിഭാവേഷു തത്തൽസർവ്വംവിചാരയേൽ. ൫

സാ—ആ ചന്ദ്രൻ കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ നല്ല ഭാര്യ യോട്ടുകൂടി സുഖമനുഭവിക്കും. ഇങ്ങനെ സഹോദരാദിഭാവങ്ങളെക്കൊ ണ്ടും ഗുണദോഷങ്ങൾ ചിന്തിച്ചുകൊള്ളണം.

ലഗ്നസ്യപൂർവ്വാദ്ധഗതാനഭോഗാഃ
ബലംപ്രയച്ഛന്ത്യപരോക്ഷകം തേ
പരാദ്ധഷൾകോപഗതാഃപരോക്ഷം
ഫലംവദന്തീതിബുധാഃപുരാണാഃ ൬

സാ—ലഗ്നത്തിൽനിന്നു പൂർവ്വാദ്ധത്തിൽ ബലവാന്മാരായി നിൽ ക്കുന്ന ഗ്രഹങ്ങൾ പ്രത്യക്ഷഫലങ്ങളേയും അപരാദ്ധത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾ അപ്രത്യക്ഷഫലങ്ങളെയും ചെയ്യും.

വ്യയസ്ഥാനഗതോരാഹുഃ ഭൌമാക്കരവിസംയുതഃ
തദീശേനാക്കസംയുക്തേ നരകേപതനംഭവേൽ. ൭

സാ—രാഹു ചൊവ്വാ ശനി ആദിത്യൻ ഇവരോട്ടുകൂടി പന്ത്ര ണ്ടാംഭാവത്തിൽ നിൽക്കുകയും പന്ത്രണ്ടാംഭാവാധിപന് ആദിത്യസം യോഗമില്ലാതെയും വന്നാൽ നരകാനുഭവം ഫലമാകുന്നു.

വ്യയസ്ഥാനഗതേസൌമ്യേ തദീശേസ്വോച്ചരാശിഗേ
ശുഭയുക്തേശുഭൈർദ്രഷ്ടേ പരോക്ഷസ്സ്യാന്നസംശയഃ. ൮

സാ—ബുധൻ പന്ത്രണ്ടിലും പന്ത്രണ്ടാംഭാവാധിപൻ ഉച്ചരാ ശിയിലും ശുഭയോഗത്തോടോ ശുഭദൃഷ്ടിയോടോ കൂടിവന്നാൽ പ്രസ ന്നനായിരിക്കും.

വ്യയേശേപാപസംയുക്തേ വ്യയേപാപസമന്വിതേ
പാപഗ്രഹേണസംദൃഷ്ടേ ദേശാൽദേശാന്തരംഗതഃ. ൯

സാ—പന്ത്രണ്ടാംഭാവവും ഭാവാധിനും പാപയോഗവും പാപ ദൃഷ്ടിയും ഉണ്ടായാൽ സ്വദേശത്തുനിന്നു അന്യദേശത്തെ പ്രാപിക്കും.

വ്യയേശേശുഭരാശിസ്ഥേ വ്യയർക്ഷേശുഭസംയുതേ
ശുഭഗ്രഹേണസംദൃഷ്ടേ സ്വദേശേസഞ്ചരോഭവേൽ. ൧൦

സാ—പന്ത്രണ്ടാംഭാവാധിപനും പന്ത്രണ്ടാംഭാവത്തിന്നും ശുഭയോഗവും ശുഭദൃഷ്ടിയുമുണ്ടായാൽ ഇതരദേശങ്ങളിൽ സഞ്ചരിക്കാൻ ഇടവരും.

വ്യയേമന്ദാദിസംയുക്തേ ഭൂമിജേനസമന്വിതേ
ശുഭദൈഷ്ട്യേച്ചസംപ്രാപ്തിഃ പാപമൂലാൽധനാർജ്ജനം. ൧൧

സാ—പന്ത്രണ്ടാംഭാവത്തിൽ ചൊവ്വാ ശനി മുതലായ പാപഗ്രഹങ്ങളുടെ യോഗം ശുഭദൃഷ്ടിയോടുകൂടിവന്നാൽ പാപകർമ്മംനിമിത്തം ധനം സമ്പാദിപ്പാൻ ഇടവരും.

ലഗ്നേശേവ്യയരാശിസ്ഥേ വ്യയേശേലഗ്നസംയുതേ
ഭൃഗുപുത്രേണസംയുക്തേ ധർമ്മമൂലാദ്ധനവ്യയം. ൧൨

സാ—ലഗ്നാധിപൻ പന്ത്രണ്ടിലും പന്ത്രണ്ടാംഭാവാധിപൻ ലഗ്നത്തിലും പന്ത്രണ്ടിൽ ശുക്രനും വന്നാൽ ധർമ്മകാര്യത്തിനായി ധനം ചെലവുചെയ്യാൻ ഇടവരും.

അഗ്രേജാതംരവിർഹന്തി പൃഷ്ഠേജാതംശനൈശ്ചരഃ
അഗ്രജംപൃഷ്ഠജംഹന്തി സഹജസ്ഥോധരാസുതഃ. ൧൩

സാ—ആദിത്യൻ മൂന്നാംഭാവത്തിൽ നിന്നാൽ മൂത്തസഹോദരവും ശനിനിന്നാൽ ഇളയസഹോദരവും നശിക്കപ്പെട്ടും. മൂന്നാംഭാവത്തിൽ ചൊവ്വാ നിന്നാൽ ഇളയതും മൂത്തതുമായ സഹോദരങ്ങൾ നശിക്കപ്പെട്ടും.

പത്നീസ്ഥാനേയദാരാഹുഃ പാപയുഗ്മേനവീക്ഷിതഃ
പത്നിയോഗസ്ഥിതാതസ്യ ഭൂത്വാപിമ്രിയതേചിരാൽ. ൧൪

സാ—രണ്ടു പാപന്മാരുടെ ദൃഷ്ടിയോടുകൂടി രാഹു ഏഴാംഭാവത്തിൽ നിന്നാൽ ഭാര്യയ്ക്കു ദീർഘായുസ്സ്യോഗമുണ്ടെങ്കിലും വേഗേന മൃതിഭവിക്കും.

ഷഷ്ഠേചഭവനേഭൌമേ സപ്തമേരാഹുസംഭവഃ
അഷ്ടമേചയദാസൌരിഃ തസ്യഭാര്യാനജീവതി. ൧൫

സാ—ആറിൽ ചൊവ്വായും ഏഴിൽ രാഹുവും അഷ്ടമത്തിൽ ശനിയും വന്നാൽ അവൻെറ ഭാര്യ പെട്ടെന്നു മരിച്ചുപോകും.

ഇങ്ങിനെ ഭാവവിചാരം കഴിഞ്ഞു.

---

# എട്ടാം അദ്ധ്യായം.

## ലഗ്നാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

ലഗ്നേശേലഗ്നഗേപുംസഃ സ്വദേഹസ്വഭുജാക്രമീ
മനസ്വീചതിചാഞ്ചല്യോ ദ്വിഭാര്യഃപരഗോപിവാ. ൧

സാ—ലഗ്നാധിപൻ ലഗ്നത്തിൽതന്നെ സ്ഥിതനാണെങ്കിൽ ദേഹംകൊണ്ടും കൈകൾകൊണ്ടും വളരെ പ്രയത്നം ചെയ്യുകയും നന്മയും അസ്ഥിരവുമായ മനസ്സും ഉണ്ടായിരിക്കുകയും രണ്ടു ഭാര്യമാരോ പരഭവനവാസമോ അനുഭവിക്കുകയും ചെയ്യും.

ലഗ്നേശേധനഗേലാഭേ സലാഭഃപീഡിതോനരഃ
സുശീലോധർമ്മവിന്മാനീ ബഹുദാരഗുണൈര്യുതഃ. ൨

സാരം—ലഗ്നാധിപൻ രണ്ടിലും പതിനൊന്നിലും നിന്നാൽ ലാഭപുഷ്ടി ഉണ്ടെങ്കിലും ഉപദ്രവം സഹിക്കേണ്ടിവരും. നല്ല ശീലം ധർമ്മബോധം അഭിമാനം സൽഗുണങ്ങൾ വളരെ ഭാര്യമാർ ഇവ ഉണ്ടായിരിക്കും.

ലഗ്നേശേസഹജേഷഷ്ഠേ സിംഹതുല്യപരാക്രമീ
സർവസംപദ്യുതോമാനീ ദ്വിഭാര്യോമതിമാൻസുഖീ. ൩

സാരം—ലഗ്നാധിപൻ മൂന്നിലൊ ആറിലൊ നിന്നാൽ സിംഹതുല്യമായ പരാക്രമവും എല്ലാവിധസമ്പത്തുകളും അഭിമാനവും രണ്ടു ഭാര്യമാരും ബുദ്ധിശക്തിയും സുഖാനുഭവവും ഉണ്ടായിരിക്കും.

ലഗ്നേശേദശമേതുര്യേ പിതൃമാതൃസുഖാന്വിതഃ
ബഹുഭ്രാതൃയുതഃകാമീ ഗുണസൌന്ദര്യസംയുതഃ. ൪

സാ—ലഗ്നാധിപൻ പത്തിലും നാലിലും നിന്നാൽ മാതാപിതാക്കന്മാരിൽനിന്നു സുഖവും സഹോദരഗുണവും കാമശീലവും ഗുണസൌന്ദര്യങ്ങളും ഉണ്ടായിരിക്കും.

ലഗ്നേശേപഞ്ചമേമാനീ സുതസൌഖ്യംചമദ്ധ്യമം
പ്രഥമാപത്യനാശഃസ്യാൽ ക്രോധീരാജപ്രവേശകഃ.

ഭാ—ലഗ്നാധിപൻ അഞ്ചാംഭാവത്തിൽ നിന്നാൽ ബഹുമാനിയായിരിക്കും. പുത്രസുഖം മദ്ധ്യമനിലയിലാണു്. ആദ്യത്തെ സന്താനം

നശിച്ചുപോകും. ക്രോധസ്വഭാവവും രാജകീയപ്രവേശനവും ഉണ്ടായിരിക്കും.

ലഗ്നേശഃസപ്തമേയസ്യ ഭാര്യാതസ്യനജീവതി
വിരക്തോവാപ്രവാസീവാ ദരിദ്രോവാനൃപോപിവാ. ൭

സാ—ലഗ്നാധിപൻ ഏഴാംഭാവത്തിൽ നിന്നാൽ അവൻെറ ഭാൎയ്യ പെട്ടെന്നു മരിച്ചുപോകും. പിന്നീട്ട വിരക്തനായിട്ടൊ ഇതര ദേശസഞ്ചാരനായൊ ദരിദ്രനായൊ ജീവിക്കും. അഥവാ രാജാവായിരുന്നാലും ഈ ഫലം അനുഭവിക്കതന്നെ ചെയ്യും.

ലഗ്നേശേവ്യയഗേഷ്ടസ്ഥേ സിദ്ധവിദ്യാവിശാരദഃ
ദ്യൂതീചൌരോമഹാക്രോധീ പരനാൎയ്യാഭിഭോഗകൃൽ. ൮

സാ—ലഗ്നാധിപൻ എട്ടിലൊ പന്ത്രണ്ടിലൊ നിന്നാൽ നിസൎഗ്ഗസിദ്ധമായ വിദ്യാനൈപുണ്യം ഉണ്ടായിരിക്കും. ചൂതുകളി ചോരകൎമ്മം കോപം പരസ്ത്രീഗമനം ഇവയും ഉണ്ടായിരിക്കും.

ലഗ്നേശേനവമേപുംസഃ ഭാഗ്യവാൻജനവല്ലഭഃ
വിഷ്ണുഭക്തഃപടുൎവ്വാഗ്മീ പുത്രദാരധനൈൎയ്യുതഃ. ൯

സാ—ലഗ്നാധിപൻ ഒൻപതാംഭാവത്തിൽ നിന്നാൽ ഭാഗ്യവും ജനസമ്മതവും വിഷ്ണുഭക്തിയും സാമൎത്ഥ്യവും വാചാലതയും ഭാൎയ്യ പുത്രൻ ധനം മുതലായ സമ്പത്തുകളും ഉണ്ടായിരിക്കും.

ഇങ്ങിനെ ലഗ്നാധിപൻെറ ലഗ്നാദിഭാവസ്ഥിതിഫലം.

—:*:—

## രണ്ടാംഭാവാധിപൻെറ ലഗ്നാദിഭാവസ്ഥിതിഫലം.

ധനേശേധനഗേസോഥധനവാൻഗൎവ്വസംയുതഃ
ഭാൎയ്യാത്രയംദ്വയംചാപിസുതഹീനഃപ്രജായതേ. ൨

സാ—രണ്ടാം ഭാവാധിപൻ രണ്ടാംഭാവത്തിൽ നിന്നാൽ ധനപുഷ്ടിയും ഗൎവ്വവും രണ്ടോ മൂന്നോ ഭാൎയ്യമാരും ഉണ്ടായിരിക്കും. പുത്രന്മാർ ഉണ്ടായിരിക്കയില്ല.

ധനേശേസഹജേതുൎയ്യേ വിക്രമീമതിമാൻഗുണീ
പരദാരാഭിഗാമീചലോഭീവാദേവനിന്ദകഃ. ൨

സാ—രണ്ടാംഭാവാധിപൻ മൂന്നിലൊ നാലിലൊ നിന്നാൽ

വിക്രമശീലവും ബുദ്ധിഗുണങ്ങളും പരസ്ത്രീഗമനവും ലോഭവും ദേവനിന്ദയും ഫലമാകുന്നു.

ധനേശേരിപുഗേശത്രോഃ ധനംപ്രാപ്നോതിനിശ്ചിതം
ശത്രുതോവിത്തനാശഃസ്യാൽ ഗുദേചോവ്വോഃഭവേച്ചരുക്. ൩

സാ—രണ്ടാം ഭാവാധിപൻ ആറാംഭാവത്തിൽ നിന്നാൽ ശത്രുക്കളിൽനിന്നു ധനലാഭവുംധനനാശവും ഗുദത്തിലും ഊരുക്കളിലും രോഗപീഡയും സംഭവിക്കും.

ധനേശേസപ്തമേവൈദ്യഃ പരജായാഭിഗാമികഃ
ജായാതസ്യഭവേദ്വേശ്യാ മാതാപിവ്യഭിചാരിണീ. ൪

സാ—രണ്ടാംഭാവാധിപൻ ഏഴാംഭാവത്തിൽ നിന്നാൽ അപ്പോൾ ജനിച്ചവൻ അന്യന്മാരുടെ ഭാര്യയെ പ്രാപിക്കുന്നവനായിരിക്കും. അവൻെറ ഭാര്യയും മാതാവും വേശ്യകളായും ഭവിക്കും.

ധനേശേമൃത്യുഗേഹസ്ഥേഭ്രമദ്രവ്യംലഭേൽധ്രുവം
ജായാസൌഖ്യം ഭവേൽസ്വല്പംജ്യേഷ്ഠഭ്രാതൃസുഖംനഹി. ൫

സാ—രണ്ടാംഭാവാധിപൻ അഷ്ടമത്തിൽനിന്നാൽ പൊട്ടുന്നനവെ ഭൂധനലാഭം സിദ്ധിക്കും. ഭാര്യാസുഖം അല്പമായിരിക്കും. ജ്യേഷ്ഠസഹോദരങ്ങളിൽനിന്നു സുഖം സിദ്ധിക്കയില്ല.

ധനേശേനവമേലാഭേധനവാനുദ്യമീപടുഃ
ബാല്യേരോഗീസുഖീപശ്ചാൽയാവദായുഃസമാപ്യതേ. ൬

സാ—രണ്ടാംഭാവാധിപൻ ഒൻപതിലൊ പതിനൊന്നിലൊ നിന്നാൽ ധനവാനായും ഉത്സാഹിയായും സമർത്ഥനായും തീരും. ചെറുപ്പത്തിൽ രോഗദുഃഖം അനുഭവിപ്പാൻ ഇടവരുമെങ്കിലും പിന്നീട് അവസാനംവരെ സുഖിയായിത്തീരും.

ധനേശേദശമേയസ്യ കാമീമാനീചപണ്ഡിതഃ
ബഹുദാരധനൈര്യുക്തഃസുതഹീനോപിജായതേ. ൭

സാ—രണ്ടാംഭാവാധിപൻ പത്താംഭാവത്തിൽ നിന്നാൽ കാമിയായും മാനിയായും വിദ്വാനായും വളരെ ധനങ്ങൾ ഭാര്യമാർ ഇവയോടുകൂടിയവനായും പുത്രസമ്പത്തില്ലാത്തവനായും തീരും.

ധനേശേവ്യയഗേമാനീ സാഹസീധനവർജ്ജിതഃ
ജീവികാനൃപഗേഹാച്ചജ്യേഷ്ഠപുത്രസുഖംനഹി. ൮

സാ—രണ്ടാംഭാവാധിപൻ പന്ത്രണ്ടിൽനിന്നാൽ മാനിയായും

ക്രൂരകർമ്മിയായും ധനഹീനനായുംതീരും. രാജഗൃഹത്തിൽനിന്നു ജീവിക്കാനിടവരും. മൂത്തപുത്രന്മാരിൽനിന്നു സുഖം സിദ്ധിക്കയില്ല

ധനേശേചതനൌപുത്രേ സ്വകുടുംബസ്യകണ്ടകഃ
ധനവാൻനിഷ്ഠുരഃകാമീപരകാര്യേഷുതൽപരഃ. ൧൦

സാ—രണ്ടാംഭാവാധിപൻ ലഗ്നത്തിലൊ അഞ്ചിലൊ നിന്നാൽ തന്റെ കുടുംബത്തിനു ശത്രുവായും ധനവാനായും നിഷ്ഠുരനായും കാമിയായും പരകാര്യങ്ങളിൽ താല്പര്യമുള്ളവനായും തീരും. ഇങ്ങിനെ രണ്ടാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

—:*:—

## മൂന്നാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

തൃതീയേശേതൃതീയസ്ഥേവിക്രമീസുതസംയുതഃ
ധനയുക്തോമഹാഹൃഷ്ടോ ഭുനക്തിസുഖമത്ഭുതം. ൧

സാ—മൂന്നാംഭാവാധിപൻ മൂന്നാംഭാവത്തിൽനിന്നാൽ വിക്രമസ്വഭാവവും പുത്രസമ്പത്തും ധനപുഷ്ടിയും പൂർണ്ണസന്തോഷവും സിദ്ധിക്കും. അതിശയകരമായ സുഖവും അനുഭവിക്കപ്പെട്ടും.

തൃതീയേശേസുഖേകർമ്മേപഞ്ചമേവാസുഖീസദാ
അതിക്രൂരാഭവേൽഭാര്യാധനാഢ്യോമതിമാൻഭവേൽ. ൨

സാ—മൂന്നാംഭാവാധിപൻ നാലിലൊ അഞ്ചിലൊ പത്തിലൊ നിന്നാൽ സുഖാനുഭവവും ധനപുഷ്ടിയും ബുദ്ധിശക്തിയും സിദ്ധിക്കും. ഭാര്യ കഠിനക്കാരിയായിരിക്കും.

തൃതീയേശോരിപൌയസ്യ ഭ്രാതാശത്രുർമ്മഹാധനീ
മാതുലാനാംസുഖംനസ്യാൽമാതുല്യാസുഖമിച്ഛതി. ൩

സാ മൂന്നാംഭാവാധിപൻ ആറിൽനിന്നാൽ സഹോദരൻ ശത്രുവായിത്തീരും. വളരെ ധനവാനായും മാതുലസുഖം ഇല്ലാത്തവനായും മാതുലീസുഖത്തോടുകൂടിയവനായും തീരും.

തൃതീയേശേവ്യയേഭാഗ്യേസ്ത്രീഭിർഭാഗ്യോദയോഭവേൽ
പിതാതസ്യമഹാചോരഃ സുഖേപിദുഃഖദർശകം. ൪

സാ—മൂന്നാംഭാവാധിപൻ പന്ത്രണ്ടിലൊ ഒൻപതിലൊ നിന്നാൽ സ്ത്രീകാരം നിമിത്തം ഭാഗ്യവൃദ്ധിയുണ്ടാകും. അവന്റെ പിതാവു കള്ളനായിരിക്കും. സുഖമുണ്ടായിരുന്നാലും ദുഃഖത്തെ ദർശിക്കും.

തൃതീയേശേഷ്ടമേത്ര്യതേരാജദ്വാരേമൃതിർഭവേൽ
ചോരോവാപരഗാമീവാബാല്യേകഷ്ടംദിനേദിനേ. ൭

സാ—മൂന്നാംഭാവാധിപൻ ഏഴിലൊ എട്ടിലൊ നിന്നാൽ രാജദ്വാരത്തിൽവെച്ചു മരണം സംഭവിക്കും. ചോരനായൊ പരസ്ത്രീഗതനായൊ രീരും. ചെറുപ്പത്തിൽ അടിക്കടി ദുഃഖിക്കുകയുംചെയ്യും.

തൃതീയേശേതനൌലഗ്നേസ്വഭുജാർജ്ജിതവിത്തവാൻ
മൂർഖഃകൃശോമഹാരോഗീസാഹസീപരസേവകഃ. ൯

സാ—മൂന്നാംഭാവാധിപൻ ലഗ്നത്തിലൊ പതിനൊന്നിലൊ നിന്നാൽ സ്വപ്രയത്നംകൊണ്ടു സമ്പാദിച്ചധനത്തോടുകൂടിയവനായും മൂർഖനായും കൃശനായും കഠിനമായ രോഗത്താൽ ക്ലേശിതനായും കഠിനനായും പരസേവകനായും രീരും.

ഗുദാമയയുതഃസ്ഥൂലഃപരഭാര്യാധനേരുചിഃ
സ്വല്പാരംഭീസുഖീനസ്യാൽതൃതീയേശേധനംഗതേ. ൧൦

സാ—മൂന്നാംഭാവാധിപൻ രണ്ടാംഭാവത്തിൽ നിന്നാൽ ഗുദരോഗവും തടിച്ച ശരീരവും പരധനത്തിലും പരസ്ത്രീകളിലും താല്പര്യവും ഉണ്ടായിരിക്കും; ആരംഭം ലഘുവായിരിക്കും; സുഖം ഉണ്ടായിരിക്കയില്ല.

ഇങ്ങിനെ മൂന്നാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

---

## നാലാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

തുര്യേശേതുര്യഗേ മന്ത്രീഭവേൽ സർവ്വധനാധിപഃ
ചതുരഃ ശീലവാൻ മാനീ ധനാഢ്യഃ സ്ത്രീപ്രിയഃ സുഖീ. ൧

സാ—നാലാംഭാവാധിപൻ നാലാംഭാവത്തിൽ നിന്നാൽ മന്ത്രിയായും എല്ലാവിധത്തിലും ധനേശനായും സമർത്ഥനായും സുശീലനായും മാനിയായും സ്ത്രീകൾക്ക് ഇഷ്ടനായും സുഖിയായും രീരും.

തുര്യേശേ പഞ്ചമേ ഭാഗ്യേ സുഖീ സർവ്വജനപ്രിയഃ
വിഷ്ണുഭക്തരതോ മാനീ സ്വഭുജാർജ്ജിതവിത്തവാൻ. ൨

സാ—നാലാംഭാവാധിപൻ അഞ്ചിലോ ഒൻപതിലോ നിന്നാൽ സുഖവും സകലജനസന്തോഷവും വിഷ്ണുഭക്തിയും ബഹുമാനവും സ്വപ്രയത്നംകൊണ്ടു ധനസമ്പാദ്യവും ഉണ്ടായിരിക്കും.

സുഖേശേ ശത്രുഗേഹസ്ഥേ തദാസ്യാൽ ബഹുമാതൃകഃ
ക്രോധീ ചൌരോഭിചാരീ ച ദുഷ്ടചിത്തോ ഭവേന്നരഃ. ൩

സാ—നാലാംഭാവാധിപൻ ആറാംഭാവത്തിൽ നിന്നാൽ ക്രോധവും ചോരകർമ്മവും അഭിചാരവും ദുർബ്ബുദ്ധിയും ഉണ്ടായിരിക്കും.

സുഖേശേസപ്തമേലഗ്നേ ബഹുവിദ്യാസമന്വിതഃ
പിത്രാർജ്ജിതധനത്യാഗീസഭായാംമൂകവൽഭവേൽ. ൪

സാ—നാലാംഭാവാധിപൻ ലഗ്നത്തിലോ ഏഴിലോ നിന്നാൽ വളരെ വിദ്വാനായിരിക്കും. പിതൃധനത്തെ ഉപേക്ഷിക്കും. സഭയിൽ മൂകനെപ്പോലെയിരിക്കുകയും ചെയ്യും.

സുഖേശേവ്യയരന്ധ്രസ്ഥേ സുഖഹീനോഭവേന്നരഃ
പിതൃസൌഖ്യംഭവേദല്പം ക്ലീബോവാജാരജോപിവാ. ൫

സാ—നാലാംഭാവാധിപൻ പന്ത്രണ്ടിലോ അഷ്ടമത്തിലൊ നിന്നാൽ സുഖമുണ്ടാവുകയില്ല. പിതൃസുഖം അല്പം ഉണ്ടാകും. പൌരുഷഹീനനായോ ജാരപുത്രനായോ ഇരിക്കും.

സുഖേശേകർമ്മഗേഹസ്ഥേ രാജമാന്യോഭവേന്നരഃ
രസായനീമഹാഹൃഷ്ടോ ഭുനക്തിസുഖമത്ഭുതം. ൬

സാ—നാലാംഭാവേശൻ പത്തിൽ നിന്നാൽ രാജാവിനാൽ മാനിക്കപ്പെട്ടും. രസായനവിദ്യയും വളരെ സന്തോഷവും വളരെ സുഖവും ഉണ്ടാവും.

സുഖേശേസഹജേലാഭേ നിത്യരോഗീഭവേന്നരഃ
ഉദാരോഗുണവാൻദാതാ സ്വഭുജാർജ്ജിതവിത്തവാൻ. ൭

സാ—നാലാംഭാവേശൻ മൂന്നിലൊ പതിനൊന്നിലോനിന്നാൽ എല്ലാപ്പോഴും രോഗിയായും ദാനശീലനായും ഗുണവാനായും സ്വപ്രയത്നംകൊണ്ടു ധനസമ്പാദ്യത്തോടു കൂടിയവനായും തീരും

സർവ്വസമ്പദ്യുതോമാനീ സാഹസീകുഹനാന്വിതഃ
കുടുംബസംയുതോഭോഗീ സുഖേശേചധനേഗതേ. ൮

സാ—നാലാംഭാവേശൻ രണ്ടിൽ നിന്നാൽ എല്ലാവിധ സമ്പ

ത്തും മാനവും കഠിനതയും ഇന്ദ്രജാലവിദ്യയും കുടുംബയോഗവും ഭോഗശീലവും ഉണ്ടായിരിക്കും.

ഇങ്ങനെ നാലാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

—:*:—

## അഞ്ചാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

സുതേശേപഞ്ചമേയസ്യ തസ്യപുത്രോനജീവതി
ക്ഷണികഃക്രൂരഭാഷീച ധാമ്മികോമതിമാൻഭവേൽ. ൫

സാ—അഞ്ചാംഭാവാധിപൻ അഞ്ചാംഭാവത്തിൽ നിന്നാൽ പുത്രനാശവും ക്രൂരവാക്കും ധമ്മതൽപരതയും ബുദ്ധിശക്തിയും ഫലമാകുന്നു.

സുതേശേഷഷ്ഠരിഃഫസ്ഥേപുത്രശ്ശത്രുത്വമാപ്നുയാൽ
മൃതാപത്യോഗ്രഹ്യപുത്രോ ധന്യപുത്രോഥവാഭവേൽ. ൬

സാ—അഞ്ചാംഭാവാധിപൻ ആറിലോ പന്ത്രണ്ടിലോ നിന്നാൽ തന്റെ പുത്രൻ തനിക്കു ശത്രുവായിത്തീരും. പുത്രനാശം അനുഭവിപ്പാനിടവരുമെങ്കിലും യോഗ്യന്മാരും ധന്യന്മാരുമായ പുത്രന്മാർ ലഭിക്കപ്പെടുകയും ചെയ്യും.

സുതേശേകാമഗേമാനീ സവ്വധമ്മസമന്വിതഃ
തുംഗയഷ്ടിസ്തനസ്വാമീ ഭക്തിയുക്തൈകതേജസഃ. ൭

സാ—അഞ്ചാംഭാവാധിപൻ ഏഴിൽ നിന്നാൽ സകലധമ്മവൃത്തികളും ബഹുമാനവും ശ്രേഷ്ഠതയും ഈശ്വരഭക്തിയും ശരീരദൈർഘ്യവും ഉണ്ടായിരിക്കും.

സുതേശേഛായുഷിധനേ ബഹുപുത്രോനസംശയഃ
കാസശ്വാസീസുഖീനസ്യാൽ ക്രോധയുക്തോധനാന്വിതഃ. ൮

സാ—അഞ്ചാംഭാവാധിപൻ അഷ്ടമത്തിലോ രണ്ടിലോ നിന്നാൽ നിശ്ചയമായും വളരെ പുത്രന്മാരും കാസശ്വാസരോഗദുഃഖങ്ങളും കോപവും ധനപുഷ്ടിയും ഉണ്ടായിരിക്കും. സുഖം ഒരിക്കലും ഉണ്ടാകയില്ല.

സുതേശേനവമേകമ്മേ പുത്രോഭൂപസമോഭവേൽ
അഥവാഗ്രന്ഥകത്താച വിഖ്യാതഃകുലദീപകഃ. ൯

സാ—അഞ്ചാംഭാവാധിപൻ ഒൻപതിലോ പത്തിലോനിന്നാൽ

രാജതുല്യനായ പുത്രൻ സിദ്ധിക്കം. കൂടാതെ ഗ്രന്ഥകത്താവായും കീത്തിമാനായും വംശമുഖ്യനായും തീരും.

സുതേശേലാഭവേനേ പണ്ഡിതോജനവല്ലഭഃ
ഗ്രന്ഥകൎത്താമഹാദക്ഷോ ബഹുപുത്രോധനാന്വിതഃ. ൩

സാ—അഞ്ചാംഭാവാധിപൻ പതിനൊന്നിൽ നിന്നാൽ വിദ്വാനായും ജനവല്ലഭനായും ഗ്രന്ഥകൎത്താവായും സമൎത്ഥനായും വളരെ പുത്രന്മാരോടുകൂടിയവനായും തീരും.

സുതേശേലഗ്നസഹജേ മായാവീപിശുനോമഹാൻ
ലോഷ്ടംതു ദത്തവാന്നൈവ കിഞ്ചിദ്രവ്യസ്യകാകഥാ. ൧

സാ—അഞ്ചാംഭാവാധിപൻ ലഗ്നത്തിലോ മൂന്നിലോ നിന്നാൽ മായാവിദ്യക്കാരനായും ഏഷണയും മഹത്വവും ഉള്ളവനായും ഭവിക്കും. മൺകട്ടപോലും ഒരുത്തക്കും കൊടുക്കയില്ല. പിന്നെ ദ്രവ്യത്തിന്റെ കഥ പറയാനുണ്ടോ.

സുതേശേമാതൃഭവനേ ചിരംമാതൃസുഖംഭവേൽ.
ലക്ഷ്മീയുക്തഃസുബുദ്ധിശ്ച സചിവോപ്യഥവാഗുരുഃ. ൨

സാ—അഞ്ചാംഭാവാധിപൻ നാലിൽ നിന്നാൽ മാതൃസുഖം വളരെക്കാലം അനുഭവിപ്പാനിടവരും. സമ്പത്തും ബുദ്ധിയും ഉണ്ടായിരിക്കും മന്ത്രിയായോ ഉപദേഷ്ടാവായോ തീരും.

ഇങ്ങിനെ അഞ്ചാംഭാവാധിപന്റെ
ലഗ്നാദിഭാവസ്ഥിതിഫലം.

---

## ആറാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

ഷഷ്ഠേശേരിപുഭാവസ്ഥേസ്വജ്ഞാതിഃശത്രുവൽഭവേൽ
പരജാതിർഭവേൽമിത്രംദ്രമൌനചലതിധ്രുവം. ൧

സാ—ആറാംഭാവാധിപൻ ആറിൽനിന്നാൽ തന്നിൽപ്പെട്ടവക്ക് ശത്രുവിനെപ്പോലെ തീരും. അന്യജാതിയിൽപ്പെട്ടവർ ബന്ധുക്കളായും കരിടത്തും പോകാതെ സ്ഥിരമായിത്താമസിക്കയും ചെയ്യും.

ഷഷ്ഠേശേസപ്തമേലാഭേ ലഗ്നേവാകീൎത്തിമാൻഭവേൽ
ധനവാൻഗുണവാൻമാനീസാഹസീപുത്രവൎജ്ജിതഃ. ൨

സാ—ആറാംഭാവാധിപൻ ഏഴിലൊ പതിനൊന്നിലൊ ലഗ്നത്തിലൊ നിന്നാൽ ധനപുഷ്ടിയും ഗുണങ്ങളും ബഹുമാനവും കാഠിന്യവും പുത്രഹീനതയും ഉണ്ടായിരിക്കും.

ഷഷ്ഠേശേഷ്ടമരിഃഫസ്ഥേരോഗീശത്രുർമനീഷിണാം
പരജായാഭിഗാമീച ജീവിഹിംസാസുതൽപരഃ ൩

സാ—ആറാംഭാവാധിപൻ എട്ടിലൊ പന്ത്രണ്ടിലൊ നിന്നാൽ രോഗിയായും വിദ്വജ്ജനങ്ങൾക്കു ശത്രുവായും പരഭാൎയ്യാഭിലാഷിയായും ജീവജാലങ്ങളെ ഉപദ്രവിക്കുന്നതിൽ താല്പൎയ്യമുള്ളവനായുംതീരും.

ഷഷ്ഠേശേനവമേയസ്യകാഷ്ഠപാഷാണവിക്രയീ
വ്യവഹാരേകചിദ്ധാനിഃകചിദ്വൃദ്ധിർഭവേൽകില. ൪

സാ—ആറാംഭാവാധിപൻ ഒൻപതിൽനിന്നാൽ വിറകു, കല്ലു മുതലായവയുടെ വ്യാപാരവും വ്യവഹാരംകൊണ്ടു ചിലപ്പോൾ ധനഹാനിയും സിദ്ധിക്കും. ചിലപ്പോൾ ധനലാഭവും സിദ്ധിച്ചു എന്നും വരാം.

ഷഷ്ഠേശേകൎമ്മവിത്തസ്ഥേ സാഹസീകുലവിശ്രുതഃ
പരദേശേസുഖീവക്താസ്വകൎമ്മേചൈകനിഷ്ഠികഃ. ൫

സാ—ആറാംഭാവാധിപൻ രണ്ടിലൊ പത്തിലൊ നിന്നാൽ സാഹസവും കുലവിഖ്യാതിയും പരദേശസുഖവും വാഗ്മിത്വവും സ്വകൎമ്മത്തിൽ അതിനിഷ്ഠയും ഫലമാകുന്നു.

ഷഷ്ഠേശേസഹജേതുൎയ്യേക്രോധീനാരക്തലോചനഃ
മനസ്വീപിശുനോദ്വേഷീചലചിത്തോപിവിത്തവാൻ. ൬

സാ—ആറാംഭാവാധിപൻ നാലിലൊ മൂന്നിലൊ നിന്നാൽ സന്മനസ്സാണെങ്കിലും നുണ ദ്വേഷം ഇവയും ചാഞ്ചല്യവും ധനപുഷ്ടിയും കോപം വരുമ്പോൾ നേത്രങ്ങൾക്കു ചുവപ്പും ഉണ്ടായിരിക്കും.

ഷഷ്ഠേശേപഞ്ചമേയസ്യ ചലമിത്രോധനാഢ്യപി
ദയായുക്തഃസുഖീസൌമ്യഃസ്വകാൎയ്യേചതുരോമഹാൻ. ൭

സാ—ആറാംഭാവാധിപൻ അഞ്ചിൽനിന്നാൽ ബന്ധുക്കളും ധനവും സ്ഥിരമായിരിക്കയില്ല. ദയവും സുഖവും സൌമ്യതയും സ്വകാൎയ്യങ്ങളിൽ സാമൎത്ഥ്യവും ഉണ്ടായിരിക്കും.

ഇങ്ങിനെആറാംഭാവാധിപന്റെ ദ്വാദശലഗ്നാദിസ്ഥിതിഫലം.

---

## ഏഴാംഭാവാധിപൻെറ ലഗ്നാദിഭാവസ്ഥിതിഫലം.

സപ്തമേശേതനൌചാസ്തേ പരജായാസു ലംപടഃ
ദുഷ്ടോപിചക്ഷണോധീരോവാതരക്സമീയതേഹദി. ൧

സാ—ഏഴാംഭാവേശൻ ലഗ്നത്തിലൊ ഏഴിലൊ നിന്നാൽ പരസ്ത്രീകളിൽ താല്പൎയ്യവും ദുഷ്ടതയും വിദഗ്ദ്ധതയും ധീരതയും വാതരോഗവും ഉണ്ടായിരിക്കും.

ജായേശേചാഷ്ടമേഷഷ്ഠേരോഗിണീകാമിനീഭവേൽ
ക്രോധയുക്തോഭവേദ്വാപിനസുഖംലഭതേക്വചിൽ. ൨

സാ—ഏഴാംഭാവേശൻ എട്ടിലൊ ആറിലൊ നിന്നാൽ രോഗിണിയായ ഭാൎയ്യയെ ലഭിക്കും. ക്രോധശീലനായിരിക്കും. ഒരിക്കലും സുഖം ഉണ്ടാവുകയില്ല.

ദ്യൂനേശേനവമേവിത്തേ നാനാസ്ത്രീഭിസ്സമാഗമഃ
ആരംഭേദീർഘസൂത്രീചസ്ത്രീഷു ചിത്തംഹരിഷ്യതേ വലം. ൩

സാ—ഏഴാംഭാവേശൻ ഒൻപതിലൊരണ്ടിലൊ നിന്നാൽ പലസ്ത്രീകളോടു സമാഗമവും ദീർഘസൂത്രത്വവും സ്ത്രീജിതത്വവും ഫലമാകുന്നു.

ദ്യൂനേശേദശമേതുൎയ്യേനാസ്യജായാപതിവ്രതാ
ധർമ്മാത്മാസത്യസംയുക്തഃ കേവലംദന്തരോഗവാൻ. ൪

സാ—ഏഴാം ഭാവേശൻ പത്തിലൊ നാലിലൊ നിന്നാൽ പതിവ്രതയായ ഭാൎയ്യയെ ലഭിക്കയില്ല. ധർമ്മമനസ്സും സത്യനിഷ്ഠയും ദന്തരോഗവും ഉണ്ടായിരിക്കും.

ദ്യൂനേശേസഹജേലാഭേ മൃതപുത്രഃപ്രജായതേ
കദാചിൽജീവതിസുതഃ യത്നാൽപുത്രോപിജായതേ. ൫

സാ—സപ്തമേശൻ മൂന്നിലൊ പതിനൊന്നിലൊ നിന്നാൽ പുത്രമരണം അനുഭവിക്കേണ്ടിവരും അഥവാ സ്ത്രീസന്താനങ്ങൾ ജീവിച്ചുവെന്നു കിട്ടിയെന്നുവരാം. പ്രായശ്ചിത്താദികർമ്മങ്ങൾ ചെയ്താൽ അഥവാ പുത്രപ്രാപ്തിയും ഉണ്ടായേക്കാം.

ദ്വാദശസ്ഥേസപ്തമേശേ ദരിദ്രഃകൃപണോമഹാൻ
ചാരകന്യാഭവേൽഭാൎയ്യാവസ്ത്രജീവീചനിശ്ചിതം. ൬

സാ—ഏഴാംഭാവേശൻ പന്ത്രണ്ടിൽ നിന്നാൽ ദാരിദ്ര്യം വളരെ

രെ ലുബ്ധനമായിരിക്കം. വസ്ത്രകർമ്മംകൊണ്ടു ജീവിക്കുന്നവളും ധനഹീനയും ആയ ചാരസ്ത്രീ ഭാൎയ്യയായിരിക്കയും ചെയ്യും.

സൎവ്വൈശ്വൎയ്യൈൎഗ്ഗുണൈൎയ്യുതോമാനീഭവേൽസൎവ്വധനാധിപഃ
സദൈവഹൎഷസംയുക്തഃ സപ്തമേശേസുതേസ്ഥിതേ. ൭

സാ—ഏഴാംഭാവേശൻ അഞ്ചിൽ നിന്നാൽ എല്ലാവിധത്തിലുമുള്ള ഗുണങ്ങളും ധനങ്ങളും എപ്പോഴും സന്തുഷ്ടിയും സിദ്ധിക്കും.

ഇങ്ങിനെ ഏഴാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം

—:*:—

## എട്ടാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

ദ്യൂതീചോരോന്യഥാവാദിഗുരുനിന്ദാസുതൽപരഃ
അഷ്ടേശോപ്യഷ്ടമസ്ഥാനേഭാൎയ്യാപരരതാഭവേൽ. ൧

സാ—അഷ്ടമേശൻ അഷ്ടമത്തിൽ നിന്നാൽ ചൂതുകളി മോഷണം അസത്യവാദം ഗുരുനിന്ദ ഇവയുണ്ടായിരിക്കും. പരന്മാരിൽ അനുരാഗമുള്ള ഭാൎയ്യയുമുണ്ടായിരിക്കും.

അഷ്ടമേശേതപസ്ഥാനേ മഹാപാപീചനാസ്തികഃ
സുതഹാപ്യഥവാവന്ധ്യഃ പരഭാൎയ്യാധനേരുചിഃ. ൨

സാ—എട്ടാംഭാവേശൻ ഒൻപതിൽ നിന്നാൽ മഹാപാപിയായും നാസ്തികനായും പുത്രഹന്താവായൊ പുത്രഹീനനായൊ ആയും തീരും. പരഭാൎയ്യയേയും പരധനങ്ങളെയും ആശിക്കയും ചെയ്യും.

സുഖത്രികൎമ്മണ്യഷ്ടേശേപിശുനോബന്ധുവൎജ്ജിതഃ
മാതാപിത്രോൎഭവേന്മൃത്യുഃ സ്വല്പകാലേനഭീതിയുക്. ൩

സാ—അഷ്ടമേശൻ നാല് മൂന്ന് പത്ത് ഈ ഭാവങ്ങളിൽ നിന്നാൽ നുണയനായും ബന്ധുക്കളില്ലാത്തവനായും ഭയത്തോടുകൂടിയവനായും തീരും. മാതാപിതാക്കന്മാർ പെട്ടെന്നു മരിച്ചുപോകും.

അഷ്ടമേശേസുതേലാഭേതസ്യബുദ്ധിൎന്നജായതേ
ദ്രവ്യംനസ്ഥിയതേഗേഹേസ്ഥിരബുദ്ധിൎഭവേജ്ജനഃ. ൪

സാ—അഷ്ടമേശൻ അഞ്ചിലൊ പതിനൊന്നിലോ നിന്നാൽ അവൻ ബുദ്ധിഹീനനായിരിക്കും. അവന്റെ വീട്ടിൽ ധനവും അവനിൽ ജനങ്ങൾക്കു വിശ്വാസവും ഉണ്ടായിരിക്കയില്ല.

അഷ്ടമേശേവ്യയേഷഷ്ഠേനിത്യംരോഗീപ്രജായതേ
ജലസർപ്പാദികാഘാതോർഭവേത്തസ്യ ച ശൈശവേ. ൮

സാ—എട്ടാം ഭാവേശൻ പന്ത്രണ്ടിലൊ ആറിലൊ നിന്നാൽ വെള്ളംനിമിത്തമൊ സർപ്പംനിമിത്തമോ ധാതുക്കളിൽനിന്നൊ ചെറുപ്പംമുതലെ രോഗിയായിത്തീരും.

അഷ്ടമേശേതനൌകാമേ ഭാര്യായുഗ്മംസമാദിശേൽ
വിഷ്ണുദ്രോഹരതോനിത്യം വ്രണരോഗീപ്രജായതേ. ൯

സാ— അഷ്ടമേശൻ ലഗ്നത്തിലോ ഏഴിലൊ നിന്നാൽ രണ്ടുഭാര്യമാരും വിഷ്ണുദ്രോഹത്തിൽ താല്പര്യവും എല്ലായ്പോഴും വ്രണരോഗവും ഉണ്ടായിരിക്കും.

ധനംതസ്യഭവേൽസ്വല്പം ഗതംവിത്തംനലഭ്യതേ
അഷ്ടമേശേധനേ ബാഹുബലഹീനഃപ്രജായതേ ൰

സാ—അഷ്ടമാധിപൻ രണ്ടിൽനിന്നാൽ ധനസമ്പാദ്യം അല്പമായിരിക്കും. കൊടുത്തമുതൽ തിരികെ ലഭിക്കയില്ല. ആരോഗ്യവും കുറഞ്ഞിരിക്കും.

ഇങ്ങനെ എട്ടാംഭാവാധിപൻെറ ലഗ്നാദിഭാവസ്ഥിതിഫലം.

—:*:—

## ഒൻപതാംഭാവാധിപൻെറ ലഗ്നാദിഭാവസ്ഥിതിഫലം.

ധനധാന്യയുതോനിത്യം ഗുണസൌന്ദര്യസംയുതഃ
ബഹുഭ്രാതൃസുഖാഢ്യശ്ചോ ഭാഗ്യേശേനവമേസ്ഥിതേ. ൧

സാ—ഒൻപതാംഭാവാധിപൻ ഒൻപതിൽനിന്നാൽ എല്ലായ്പോഴും ഗുണം സൌന്ദര്യം ധനം ധാന്യംമുതലായ സമ്പത്തുകളും വളരെ സഹോദരന്മാരും അവരിൽനിന്ന സുഖവും ഉണ്ടായിരിക്കും.

ഭാഗ്യേശേദശമേയുഷ്യേ മന്ത്രീസേനാപതിർഭവേൽ
പുണ്യവാൻസുയശാവാഗ്മീ സാഹസീക്രോധവർജ്ജിതഃ. ൨

സാ—ഒൻപതാംഭാവേശൻ പത്തിലൊ നാലിലൊനിന്നാൽ മന്ത്രിയായൊ സേനാപതിയായൊ ഭവിക്കും. പുണ്യവും യശസ്സും വാഗ്മിത്വവും സാഹസവും ഉണ്ടായിരിക്കും. ക്രോധം ഉണ്ടായിരിക്കയില്ല.

ഭാഗ്യേശേ പഞ്ചമേലാഭേ ഭാഗ്യവാൻജനവല്ലഭഃ
ഗുരുഭക്തിരതോമാനീധീരോധീരഗുണൈര്യുതഃ. ൩

സാ — ഭാഗ്യേശൻ അഞ്ചിലൊ പതിനൊന്നിലോ നിന്നാൽ ഭാഗ്യംനിമിത്തം എല്ലാവരും മാനിക്കും. ഗുരുഭക്തിയും ബഹുമാനവും ധൈര്യ്യം മുതലായ ഗുണങ്ങളും ഉണ്ടായിരിക്കും.

ഭാഗ്യേശേരൌലയേരിഃഫേഭാഗ്യഹീനോഭവേൽധ്രുവം
മാതുലസ്യസുഖംനസ്യാൽജ്യേഷ്ഠഭ്രാതൃസുഖംതഥാ. ൧൦

സാ—ഭാഗ്യേശൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽനിന്നാൽ ഭാഗ്യഹീനനായിരിക്കും. മാതുലനിൽനിന്നും ജ്യേഷ്ഠസഹോദരങ്ങളിൽ നിന്നും സുഖം സിദ്ധിക്കയില്ല.

ഭാഗ്യേശേചമദേകല്ലേഗുണവാൻകീർത്തിമാൻഭവേൽ
കദാചിന്നഭവേൽസിദ്ധംയൽകാര്യ്യംകർത്തുമിച്ഛതി. ൧൧

സാ — ഭാഗ്യേശൻ ഒൻപതിലൊ ലഗ്നത്തിലൊ നിന്നാൽ ഗുണവാനായും കീർത്തിമാനായും ഭവിക്കും. ഏതുകാര്യ്യം പ്രവർത്തിപ്പാനിച്ഛിക്കുന്നുവോ അത് ഒരിക്കലും സാഫല്യമാകുകയില്ല.

ഭാഗ്യേശേസഹജേവിത്തേ സദാഭാഗ്യാനുചിന്തകഃ
ധനവാൻഗുണവാൻകാമീ പണ്ഡിതോജനവല്ലഭഃ. ൧൨

സാ—ഭാഗ്യേശൻ മൂന്നിലൊ രണ്ടിലോനിന്നാൽ എപ്പോഴും ഭാഗ്യത്തെക്കുറിച്ചുള്ള ചിന്തയും ധനപുഷ്ടിയും ഗുണമഹിമയും സ്ത്രീസക്തിയും പാണ്ഡിത്യവും ജനബഹുമാനവും ഉണ്ടായിരിക്കും.

ഇങ്ങനെ ഒൻപതാംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

—:*:—

## പത്താംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

ദശമേശേസുഖേകർമ്മേ ജ്ഞാനവാൻസുഖവിക്രമീ
ഗുരുദേവാർച്ചനരതോ ധർമ്മാത്മാസത്യസംയുതഃ. ൧

സാ—ദശമേശൻ നാലിലൊ പത്തിലൊ നിന്നാൽ ജ്ഞാനവും സുഖവും പരാക്രമവും ഗുരുക്കന്മാരെയും ദേവന്മാരെയും പൂജിക്കുന്നതിൽ താല്പര്യ്യവും ധർമ്മബുദ്ധിയും കൃത്യനിഷ്ഠയും ഫലം.

ദശമേശേസുതേലാഭേ ധനവാൻപുത്രവാൻഭവേൽ
സർവ്വദാഹർഷസംയുക്തഃ സത്യവാദീസുഖീനരഃ. ൨

സാ — ദശമേശൻ അഞ്ചിലൊ പതിനൊന്നിലൊ നിന്നാൽ ധനപുഷ്ടി പുത്രലാഭം എല്ലായ്പ്പോഴും സന്തോഷം സത്യവാക്ക് സുഖം ഇവയുണ്ടായിരിക്കും.

കർമ്മേശോരിവ്യയാഷ്ടസ്ഥഃ ശത്രുഭിഃപരിപീഡിതഃ
ചാതുര്യഗുണസമ്പന്നഃ കദാചിച്ഛനസുഖംനരഃ. ൩

സാ—കർമ്മേശൻ ആറു എട്ടു പന്ത്രണ്ട് ഈ ഭാവങ്ങളിൽനിന്നാൽ ശത്രുക്കളിൽനിന്നു ഉപദ്രവവും ചാതുര്യവും ഗുണസമ്പത്തുകളും സിദ്ധിക്കും. ഒരിക്കലും സുഖം സിദ്ധിക്കയില്ല.

ദശമാധിപതൌലഗ്നേ കവിതാഗുണസംയുതഃ
ബാല്യേരോഗീസുഖീപശ്ചാദർത്ഥവൃദ്ധിർദിനേദിനേ. ൪

സാ—കർമ്മേശൻ ലഗ്നത്തിൽ വന്നാൽ കവിതാഗുണവും ചെറുപ്പത്തിൽ രോഗവും പിന്നീട്ട സുഖവും ദിനംതോറും ധനവൃദ്ധിയും സിദ്ധിക്കും.

ധനേമദേചസഹജേ കർമ്മേശോയദിസംസ്ഥിതഃ
മനസ്വീഗുണവാൻവാഗ്മീ സത്യധർമ്മസമന്വിതഃ. ൫

സാ—കർമ്മേശൻ രണ്ട് മൂന്ന് ഏഴ് പത്ത് ഈ ഭാവങ്ങളിൽനിന്നാൽ മനോഗുണങ്ങളും വാഗ്മിത്വവും സത്യധർമ്മാദികളിൽ താല്പര്യവും ഉണ്ടായിരിക്കും.

ഇങ്ങിനെ പത്താംഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

---

## പതിനൊന്നാം ഭാവാധിപന്റെ ലഗ്നാദിഭാവസ്ഥിതിഫലം.

ലാഭേശേസംസ്ഥിതേലാഭേ സവാഗ്മീജ്ഞാനതേശ്രുഭം
പാണ്ഡിത്യംകവിതാചൈവ വർദ്ധതേപദിനേദിനേ. ൧

സാ—പതിനൊന്നാംഭാവേശൻ പതിനൊന്നിൽ നിന്നാൽ നല്ല വഗ്മിത്വവും പാണ്ഡിത്യവും കവിത്വവും പ്രതിദിനം വൎദ്ധനയെ പ്രാപിക്കും.

പ്രാപ്തിസ്ഥാനാധിപേരിഃഫേ മ്ലേഛസംസൎഗ്ഗകാരകഃ
കാമുകോബഹുകാന്തശ്ച ക്ഷണികോലമ്പടഃസദാ. ൨

സാ—ലാഭേശൻ പന്ത്രണ്ടിൽ നിന്നാൽ നീചസംസർഗ്ഗവും കാമുകത്വവും ബഹുഭാര്യാത്വവും അല്പായുസ്സും ഫലമാകുന്നു.

ലാഭേശേസംസ്ഥിതേലഗ്നേ ധനവാൻസാത്വികോമഹാൻ
മഹാദൃഷ്ടിർമഹാവക്താ കൌതുകീചഭവേൽസദാ. ൩

സാ—ലാഭേശൻ പതിനൊന്നിൽ നിന്നാൽ ധനപുഷ്ടിയും ഏററവും സാത്വികത്വവും സമഭാവനയും വളരെ വാചാലതയും എപ്പോഴും സന്തോഷവും ഉണ്ടായിരിക്കും.

ലാഭേശേചസുഖേപുത്രേ നാനാസുഖസമന്വിതഃ
പുത്രവാൻധാർമ്മികശ്ചൈവ സർവ്വസിദ്ധിപ്രദായകഃ. ൪

സാ—കർമ്മേശൻ നാലിലൊ അഞ്ചിലൊ നിന്നാൽ എല്ലാവിധത്തിലും സുഖാനുഭവവും പുത്രസമ്പത്തും ധർമ്മതല്പരതയും സർവകാര്യസിദ്ധിയും ഉണ്ടായിരിക്കും.

ലാഭേശേസഹജേവിത്തേ തീർത്ഥസ്നാനേഷുതല്പരഃ
കുശലഃസർവകാര്യേഷു കേവലംശൂലരോഗവാൻ. ൫

സാ—ലാഭേശൻ മൂന്നിലൊ രണ്ടിലൊ നിന്നാൽ തീർത്ഥസ്നാനങ്ങളിൽ താല്പര്യവും എല്ലാകാര്യങ്ങളിലും കൌശലവും എപ്പൊഴും ശൂലരോഗവും ഉണ്ടായിരിക്കും.

ലാഭേശേഷഷ്ഠഭവനേ നാനാരോഗസമന്വിതഃ
സർവംസുഖംഭവേത്തസ്യ പ്രവാസീപരസേവകഃ. ൬

സാ—ലാഭേശൻ ആറിൽ നിന്നാൽ പലവിധേന രോഗങ്ങളും പലവിധ സുഖവും പരദേശവാസവും പരസേവയും ഫലമാകുന്നു.

ലാഭേശേ സപ്തമേരന്ധ്രേ ഭാര്യാതസ്യനജീവതി
ഉദാരോഗുണവാൻ കാമീമൂർഖോഭവതിനിശ്ചിതം. ൭

സാ—ലാഭേശൻ ഏഴിലോ എട്ടിലോ നിന്നാൽ ഭാര്യ ജീവിക്കയില്ല. ദാനഗുണങ്ങളും പരസ്ത്രീസക്തിയും മൂർഖതയും ഉണ്ടായിരിക്കും.

ലാഭേശേ ഗഗനേധർമ്മേരാജപൂജ്യോധനാധിപഃ
ചതുരഃ സത്യവാദീചനിജധർമ്മസമന്വിതഃ. ൮

സാ—ലാഭേശൻ ഒൻപതിലോ പത്തിലോ നിന്നാൽ രാജപൂജ്യനായും ധനവാനായും സമർത്ഥനായും സത്യവാദിയായും തന്റെ കുലധർമ്മങ്ങളിൽ തല്പരനായും തീരും.

ഇങ്ങിനെ പതിനൊന്നാം ഭാവാധിപന്റെ
ലഗ്നാദിഭാവസ്ഥിതിഫലം.

---

## പന്ത്രണ്ടാം ഭാവാധിപൻെറ ലഗ്നാദിഭാവസ്ഥിതിഫലം.

---

വ്യയേശോരിവ്യയേതുര്യ്യേ മാതൃമൃത്യുവിചിന്തകഃ
ക്രോധീസന്താനദുഃഖീചപരജായാസ്വലമ്പടഃ. ൧

സാ—വ്യയേശൻ ആറിലോ നാലിലോ പന്ത്രണ്ടിലോ നിന്നാൽ മാതാവിനെ വധിക്കണമെന്നുള്ള വിചാരവും ക്രോധവും സന്താനങ്ങളെ ക്ലേശിപ്പിക്കയും പരസ്ത്രീഗമനവും ഫലമാകുന്നു.

വ്യയേശേമദനേ ലഗ്നേജായാസൗഖ്യംഭവേന്നഹി
ദുർബലഃകഫരോഗീച ധനവിദ്യാവിവർജ്ജിതഃ. ൨

സാ—വ്യയേശൻ ഏഴിലോ ലഗ്നത്തിലോ നിന്നാൽ ഭാര്യാസൌഖ്യം സിദ്ധിക്കയില്ല. ബലഹാനി കഫരോഗം ഇവയുണ്ടായിരിക്കും. ധനവും വിദ്യയും ഉണ്ടായിരിക്കയില്ല.

വ്യയേശേദ്വിതയേരന്ധ്രേ വിഷ്ണുഭക്തിസമന്വിതഃ
ധാർമ്മികഃപ്രിയവാദീച സംപൂർണ്ണഗുണസംയുതഃ. ൩

സാ—വ്യയേശൻ രണ്ടിലോ എട്ടിലോ നിന്നാൽ വിഷ്ണുഭക്തിയും ധർമ്മനിഷ്ഠയും പ്രിയഭാഷണങ്ങളും നിറഞ്ഞ ഗുണസമ്പത്തുകളും ഉണ്ടായിരിക്കും.

ഭാര്യാദ്വേഷീ പ്രിയദ്വേഷീ ഗുരുദ്വേഷീ ഭവേന്നരഃ
വ്യയേശേസഹജേധർമ്മേ സ്വശരീരസ്യപോഷകഃ. ൪

സാ—വ്യയേശൻ മൂന്നിലോ പത്തിലോ നിന്നാൽ ഭാര്യ സ്നേഹിതന്മാർ ഗുരുക്കന്മാർ ഇവരെ നിന്ദിക്കയും സ്വശരീരത്തെ മാത്രം പോഷിപ്പിക്കയും ചെയ്യും.

വ്യയേശേർശമേലാഭേ പുത്രേസൌഖ്യംഭവേന്നഹി
മണിമാണിക്യമുക്താദിദാതാ കിഞ്ചിൽസമാപ്നുയാൽ. ൫

സാ—വ്യയേശൻ പത്തിലോ പതിനൊന്നിലോ അഞ്ചിലോ നിന്നാൽ സുഖം സിദ്ധിക്കയില്ല. മുത്തു മാണിക്യം മുതലായ ദ്രവ്യങ്ങളെ ദാനംചെയ്യും. അല്പമായി ലഭിക്കയും ചെയ്യും.

ഏതൽതേ കഥിതം വിപ്ര ഭാവാനാംച ഫലാഫലം
ബലാബലവിവേകേന സർവ്വേഷാംഫലമാദിശേൽ. ൬

സാ—അല്ലയോ വിപ്ര ഭാവഫലം ഇങ്ങിനെ പറയപ്പെട്ടു. ഭാവങ്ങളുടെയും ഗ്രഹങ്ങളുടെയും ബലാബലത്തെ ചിന്തിച്ചുവേണം ഫലത്തെ പറയേണ്ടതു്.

ഗ്രഹെപൂർണ്ണബലപ്രാപ്തേ ഫലംപൂർണ്ണംസമാദിശേൽ
അർദ്ധമർദ്ധംപാദഹീനേ പാദോനംപദമഗ്ര്യിണാ. ൧

സാ—ഗ്രഹങ്ങൾ പൂർണ്ണബലന്മാരാണെങ്കിൽ അവരെക്കൊണ്ടു പറയാവുന്ന ഫലങ്ങൾ പൂർണ്ണമായും പകുതി ബലമുണ്ടെങ്കിൽ ഫലങ്ങളെ അല്പരൂപമായും ബലം മുക്കാൽഭാഗം ആണെങ്കിലും കാൽഭാഗമാണെങ്കിലും ഫലങ്ങളെ അതിനോടു യോജിപ്പിച്ചും പറഞ്ഞുകൊള്ളണം.

ഇങ്ങനെ പന്ത്രണ്ടാം ഭാവാധിപൻെറ
ലഗ്നാദിഭാവസ്ഥിതിഫലം.

---

## ഒൻപതാം അദ്ധ്യായം.

—:*:—

## ഗ്രഹങ്ങളുടെ അവസ്ഥാഭേദങ്ങൾ.

ജാഗ്രാദ്യവസ്ഥ.

ത്രിംശദംശത്രിഭാഗഞ്ച കല്പയിത്വാപൃഥക്പൃഥക
വിഷമാദിക്രമേണൈവ സമേവൈവിപരീതകഃ. ൨

വിജ്ഞേയപ്രഥമംപുംസാം ജാഗ്രസ്വപ്നസുഷുപ്തികാഃ
വിശേഷതഃപരീക്ഷ്യസ്യാൽ ജാഗരഃകാര്യ്യസാധകഃ. ൩

സ്വപ്നാവസ്ഥാമദ്ധ്യഫലാ ഉപദേഷ്ടാഗുരുർബുദ്ധി
നിഷ്ഫലാചരമാവസ്ഥാ ജ്ഞാതവ്യാഗുരുസത്തമാഃ ൪

സാ—ഒരു രാശിയിൽ മുപ്പതു ഭാഗങ്ങളുള്ളതിനെ മൂന്നായി ഭാഗിച്ചു് ഓജരാശിയിൽ ഓരോ ഭാഗത്തിനും ജാഗ്രം സ്വപ്നം സുഷുപ്തി; യുഗ്മരാശിയിൽ സുഷുപ്തി സ്വപ്നം ജാഗ്രത്തു് ഈ ഭേദങ്ങളെ കല്പിച്ചു് ഗ്രഹങ്ങൾ ഏതുഭാഗത്തു നിൽക്കുന്നുവോ ആ ഭാഗം അനുസരിച്ചു് ഗ്രഹങ്ങളുടെ അവസ്ഥയെ നിർണ്ണയിക്കണം. ജാഗ്രാവസ്ഥയിൽ നില്ക്കുന്ന ഗ്രഹം കാര്യ്യസാദ്ധ്യത്തെ ചെയ്യും. നിദ്രാവസ്ഥയിരു നില്ക്കുന്ന ഗ്രഹം അനിഷ്ടഫലത്തെ ചെയ്യും. സ്വപ്നാവസ്ഥയിൽ നില്ക്കുന്നഗ്രഹം ഗുണദോഷമിശ്രഫലങ്ങളെ ചെയ്യും.

ഇങ്ങനെ ജാഗ്രാദ്യവസ്ഥാഫലം.

## ദീപ്താദ്യവസ്ഥ.

ദീപ്തസ്സ്വസ്ഥഃപ്രമുദിതഃ ശാന്തോദീനോതിദുഃഖിതഃ
വികലശ്ചഖലഃകോപീ നവധാപ്യേചരോഭവേൽ. ൧

സാ—ദീപ്തൻ എന്നും സ്വസ്ഥൻ എന്നും മുദിതൻ എന്നും ശാന്തൻ എന്നും ദീനൻ എന്നും ദുഃഖിതൻ എന്നും വികലൻ എന്നും ഖലൻ എന്നും കോപി എന്നും ഇങ്ങിനെ ഗ്രഹങ്ങൾക്ക് ഒൻപതു അവസ്ഥാഭേദങ്ങൾ ഉണ്ട്.

ഉച്ചസ്ഥഃഖേചരോദീപ്തഃ സ്വസ്ഥഃസ്വോച്ചാതിമിത്രഭേ
മുദിതോമിത്രഭേശാന്തഃ സമഭേദീനഉച്യതേ. ൧

ശത്രുഭേദുഃഖിതോരീവ വികലഃപാപസംയുതഃ
ഖലഃഖലഗ്രഹേജ്ഞേയഃ കോപീസ്യാദർക്കസംയുതഃ. ൨

സാ—ഉച്ചരാശിയിൽ നില്ക്കുന്ന ഗ്രഹം ദീപ്തനാകുന്നു. പരമോച്ചത്തിൽ നില്ക്കുന്ന ഗ്രഹം സ്വസ്ഥനാകുന്നു. അതിബന്ധുക്ഷേത്രത്തിൽ നിൽക്കുന്നഗ്രഹം മുദിതനാകുന്നു. ബന്ധുരാശിയിൽ നിൽക്കുന്നഗ്രഹം ശാന്തനാകുന്നു. സമരാശിയിൽ നിൽക്കുന്ന ഗ്രഹം ദീനനാകുന്നു. ശത്രുക്ഷേത്രത്തിൽ നിൽക്കുന്ന ഗ്രഹം ദുഃഖിതനാകുന്നു. പാപനോടു ചേൎന്നുനിൽക്കുന്ന ഗ്രഹം വികലനാകുന്നു. പാപക്ഷേത്രത്തിൽ നിൽക്കുന്ന ഗ്രഹം ഖലനാകുന്നു. ആദിത്യനോടു ചേൎന്നുനിൽക്കുന്ന ഗ്രഹം കോപിയാകുന്നു. ഇങ്ങനെയാണ് ഗ്രഹങ്ങളുടെ ഒൻപതവസ്ഥകൾ.

പാകേപ്രദീപ്തസ്യധരാധിപത്യ-
മുത്സാഹശൌൎയ്യംധനവാഹനേച
സ്ത്രീപുത്രലാഭംശ്ശുഭബന്ധുപൂജാം
ക്ഷിതീശപരാത്മാനമുപൈതിവിദ്യാം. ൧

സാ—ദീപ്തനായ ഗ്രഹത്തിന്റെ ഭാവാനുഭൂതിയിലും ദശാപഹാരാദികാലങ്ങളിലും രാജത്വം ഉത്സാഹം ശൌൎയ്യം ധനപുഷ്ടി വാഹനഗുണം ഭാൎയ്യാഗുണം പുത്രലാഭം ബന്ധുക്കളിൽനിന്ന് ബഹുമാനം രാജസമ്മാനം വിദ്യാസമ്പത്ത് ഈവക ഫലങ്ങൾ സംഭവിക്കും.

സ്വസ്ഥസ്യഖേടസ്യദശാവിപാകേ
സ്വസ്ഥോനൃപാല്ലബ്ധധനാദിസൌഖ്യം
വിദ്യാംയശഃപ്രീതിമഹത്വമാരാൽ
ദാരാൎത്ഥഭൂമ്യാദിചധൎമ്മമേതി. ൪

സാ—സ്വസ്ഥനായ ഗ്രഹത്തിൻെറ ദശാപഹാരങ്ങളിൽ സ്വസ്ഥതയും രാജാവിൽനിന്ന് ധനലാഭവും മററു സൌഖ്യങ്ങളും വിദ്യയും യശസ്സും സന്തുഷ്ടിയും വലിപ്പവും ഭാര്യാഗുണവും ധനലാഭവും ഭൂമിലാഭവും മററും ശോഭനഫലങ്ങൾ സംഭവിക്കും.

മുദന്വിതസ്യാപിദശാവിപാകേ
വസ്ത്രാദികംഗന്ധസുതീത്ഥയൈത്ഥം
പുരാണധമ്മശ്രവണാദിലാഭം
വസ്ത്രാദിയാനാംബരഭൂഷണാപ്തിം. ൯

സാ—മുദിതനായ ഗ്രഹത്തിൻെറ ദശാദികളിൽ വസ്ത്രലാഭം സുഗന്ധദ്രവ്യാനുഭവം പുണ്യതീത്ഥങ്ങളിൽ യാത്ര പുരാണങ്ങളുടേയും ധമ്മശാസ്ത്രങ്ങളുടേയും ശ്രവണാദ്യനുഭവം വാഹനങ്ങൾ ആഭരണങ്ങൾ മുതലായവയുടെ സിദ്ധി ഈവക ഫലങ്ങൾ സംഭവിക്കും.

ദശാവിപാകേസുഖധമ്മമേതി
ശാന്തസ്യഭൂപുത്രകളത്രയാനം
വിദ്യാവിനോദാനവിതധമ്മശാസ്ത്രം
ബഹുപ്രത്ഥദേശാധിപപൂജ്യതാഞ്ച. ൧൦

സാ—ശാന്തനായ ഗ്രഹത്തിൻെറ ദശാകാലങ്ങളിൽ സുഖവും ധമ്മബുദ്ധിയും ഭൂലാഭവും ഭാര്യാപുത്രസമ്പത്തും സാഹിത്യവിനോദവും ധർമ്മശാസ്ത്രശ്രവണവും വളരെ ധനലാഭവും പ്രഭുജനങ്ങളിൽനിന്ന ബഹുമതിയും സംഭവിക്കും.

സ്ഥാനച്യുതിർബന്ധുവിരോധതാ ച
ദീനസ്യഖേടസ്യദശാവിപാകേ
ജീവത്യസൌകുത്സിതഹീനവൃത്ത്യാ
ത്യക്തോജനൈസ്സോഗനിപീഡിതസ്സ്യാൽ. ൧൧

സാ—ദീനനായ ഗ്രഹത്തിൻെറ ദശാദികാലങ്ങളിൽ സ്ഥാനഭ്രഷ്ടതയും ബന്ധുവിരോധവും നിന്ദ്യങ്ങളായ പ്രവൃത്തികൊണ്ടു കാലയാപനവും ജനങ്ങൾക്ക വെറുപ്പും രോഗപീഡയും സംഭവിക്കും.

ദുഃഖാത്തിതസ്യാപിദശാവിപാകേ
നാനാവിധംദുഃഖമുപൈതിനിത്യം
വിദേശഗോബന്ധുജനൈർവിഹീനഃ
ചോരാഗ്നിഭൂപൈർഭയമാതനോതി. ൧൨

സാ—ദുഃഖിതനായ ഗ്രഹത്തിൻെറ ദശാപഹാരാദികളിൽ പല

പ്പോഴും എല്ലാവിധത്തിലും ദുഃഖവും വിദേശസഞ്ചാരവും ബന്ധുജന നാശവും കള്ളന്മാരിൽനിന്നു ഉപദ്രവവും അഗ്നിഭയവും രാജകോപ വും സംഭവിക്കും.

വൈകല്യഖേടസ്യദശാവിപാകേ
വൈകല്യമായാതിമനോവികാരം
മിത്രാദികാനാംമരണംവിശേഷാൽ
സ്ത്രീപുത്രയാനാംബരചോരപീഡാം. ൧൩

സാ—വൈകല്യനായ ഗ്രഹത്തിൻെറ ദശാദികാലങ്ങളിൽ അംഗവൈകല്യവും മനോവികാരവും ബന്ധുജനങ്ങളുടേയും മററും മര ണവും ഭാൎയ്യാപുത്രാദികൾക്കും വാഹനങ്ങൾക്കും അപത്തുംവസ്ത്രനാശ വുംകള്ളന്മാരിൽ നിന്നു ഉപദ്രവവും സംഭവിക്കും.

ദശാവിപാകേഖലഹംവിയോഗം
ഖലസ്യഖേടസ്യപിതുർവിയോഗം
ശത്രോജ്ജനാനാംധനഭൂമിനാശ
മുപൈതിനിത്യംസ്വജനൈശ്ചനിന്ദാം. ൧൪

സാ—ഖലനായഗ്രഹത്തിൻെറ ദശാപഹാരങ്ങളിൽ പിതാ വിൻെറ വിയോഗവും ശത്രുവിൽനിന്നും ധനഭൂമിനാശങ്ങളും സ്വജന ങ്ങളിൽ നിന്ന് എപ്പോഴും നിന്ദയും സംഭവിക്കും.

കോപാന്വിതസ്യാപിദശാവിപാകേ
പാപാഃസമായാന്തിബഹുപ്രകാരൈഃ
വിത്താധനസ്ത്രീസുതബന്ധുനാശം
പുത്രാദികൃച്ഛ്രന്തഥനേത്രരോഗം. ൧൫

സാ—കോപഗ്രഹത്തിൻെറ ദശാദികളിൽ പലതരത്തിലും പാ പഫലങ്ങൾഅനുഭവിക്കാനിടവരും. വിശേഷിച്ച് വിത്താനാശം ധന നാശം ഭാൎയ്യാനാശം പുത്രനാശം ബന്ധുനാശം പുത്രാദികൾക്കു അ നർത്ഥം നേത്രരോഗം മുതലായ അനൎത്ഥങ്ങൾ സംഭവിക്കും.

ഇങ്ങിനെ ദീപ്താദ്യവസ്ഥാഫലം.

..................

## ബാലാദ്യവസ്ഥാഫലം.

ബാലോരസാംശൈരസമേപ്രദിഷ്ടാ
സ്തതുകുമാരോഹിയുവാഥവൃദ്ധഃ
മൃതഃക്രമാദുൽക്രമതസ്സമർക്ഷേ
ബാലാദ്യവസ്ഥാകഥിതാഗ്രഹാണാം. ൧

സാ—ഒരു രാശി ആറാറു ഭാഗങ്ങളെക്കൊണ്ടു വിഭജിക്കുമ്പോൾ അഞ്ചുവിഭാഗമായിത്തീരുമല്ലോ. അവയിൽ ഓജരാശിയിൽ ഒന്നാമത്തെ ഭാഗത്തിൽ നിൽക്കുന്നഗ്രഹം ബാലനും രണ്ടാമത്തെവിഭാഗത്തിൽ നിൽക്കുന്നഗ്രഹം കുമാരനും മൂന്നാമത്തെ വിഭാഗത്തിൽ നിൽക്കുന്നഗ്രഹം യുവാവും നാലാമത്തെ വിഭാഗത്തിൽ നിൽക്കുന്ന ഗ്രഹംവൃദ്ധനും അഞ്ചാമത്തെ വിഭാഗത്തിൽ നിൽക്കുന്ന ഗ്രഹം മൃതനും സമരാശിയിൽ ഒന്നാമത്തെ വിഭാഗത്തിൽ നിന്നാൽമൃതനും രണ്ടാമത്തെ വിഭാഗത്തിൽ നിന്നാൽ വൃദ്ധനും മൂന്നാമത്തെ വിഭാഗത്തിൽ നിന്നാൽ യുവാവും നാലാമത്തെ വിഭാഗത്തിൽ നിന്നാൽ കുമാരനും അഞ്ചാമത്തെ വിഭാഗത്തിൽ നിന്നാൽ ബാലനും ആകുന്നു.

ഫലന്തുകിഞ്ചിദ്ദദാതിബാല
ശ്ചാർദ്ധംകുമാരോകുരുതേഫലസ്യ
യുവാസമഗ്രംചകരോതിവൃദ്ധഃ
ഫലഞ്ച ദുഷ്ടംമരണംമൃതസ്യ. ൨

സാ—ബാലൻ അല്പരൂപങ്ങളായ ഫലങ്ങളേയും കുമാരൻ സ്വകീയഫലത്തിന്റെ അർദ്ധത്തേയും യുവാവു് പൂർണ്ണഫലത്തേയും വൃദ്ധൻ ദോഷഫലങ്ങളേയും മൃതൻ മരണഫലങ്ങളേയും ചെയ്യും.

ഇങ്ങിനെ ബാലാദ്യവസ്ഥാഫലം.

—:*:—

## ലജ്ജിതാദ്യവസ്ഥാഫലം.

ലജ്ജിതോഗർവ്വിതശ്ചൈവ ക്ഷുധിതസ്തൃഷിതസ്തഥാ
മുദിതഃക്ഷോഭിതശ്ചൈവഗ്രഹഭാവാഃപ്രകീർത്തിതാഃ. ൧

സാ—ലജ്ജിതൻ, ഗർവ്വിതൻ, ക്ഷുധിതൻ, തൃഷിതൻ, മുദിതൻ, ക്ഷോഭിതൻ, ഇങ്ങിനെ ഗ്രഹങ്ങൾക്കു് സ്വഭാവാവസ്ഥകൾ ആറു വിധംപറയപ്പെട്ടിരിക്കുന്നു.

പുത്രഗേഹഗതഃഖേടോരാഹുകേതുയുതോഭവേൽ
രവിമന്ദകുജൈര്യുക്തോലജ്ജിതഃഗ്രഹഏവച. ൨

സാ — പുത്രഗ്രഹത്തിന്റെ രാശിയിൽ നിന്നാലും ആദിത്യൻ കുജൻ ശനി രാഹു കേതു ഇവരോടുകൂടി നിന്നാലും ആഗ്രഹം ലജ്ജിതനാകുന്നു.

തുംഗസ്ഥാനഗതോവാപിത്രികോണേപിഭവേൽപുനഃ
ഗർവ്വിതഃ സോപിഗദിതഃ നിവിശങ്കംദ്വിജോത്തമ! ൩

സാ—ഉച്ചത്തിലോ മൂലത്രികോണത്തിലോ നിൽക്കുന്ന ഗ്രഹം ഗർവ്വിതനെന്നറിയേണ്ടതാണ്.

ശത്രുഗേഹേശത്രുയുക്തോ രിപുദൃഷ്ടോഭവേദ്യദി
ക്ഷുധിതഃസഏവവിജ്ഞേയഃശനിയുക്തോയഥാതഥാ. ൪

സാ—ശത്രുരാശിയിലോ ശത്രുഗ്രഹത്തോടുകൂടിയോ ശത്രുഗ്രഹത്തിന്റെ ദൃഷ്ടിയിലോ ശനിയോടുകൂടിയോ നിൽക്കുന്ന ഗ്രഹം ക്ഷുധിതനാണ്.

ജലരാശൌസ്ഥിതഃ ഖേടഃശത്രുണാചാവലോകിതഃ
ശുഭഗ്രഹാനപശ്യന്തിതൃഷിതഃസഉദാഹൃതഃ. ൫

സാ—ജലരാശിയിൽ ശത്രുഗ്രഹത്തിന്റെ ദൃഷ്ടിയോടുകൂടി ശുഭഗ്രഹദൃഷ്ടിയില്ലാതെ നില്ക്കുന്ന ഗ്രഹം തൃഷിതനെന്നു പറയപ്പെടുന്നു

മിത്രഗേഹേമിത്രയുക്തോ മിത്രഖേചരവീക്ഷിതഃ
ഗുരുണാസഹിതോയശ്ച മുദിതഃസ പ്രകീർത്തിതഃ. ൬

സാ—ബന്ധുഗ്രഹത്തിന്റെ രാശിയിലോ ബന്ധുഗ്രഹത്തോടുകൂടിയോ ബന്ധുഗ്രഹത്തിന്റെ ദൃഷ്ടിയിലോ നിന്നാലും വ്യാഴത്തോടുചേർന്നാലും ആ ഗ്രഹം മുദിതനാകുന്നു.

രവിണാസഹിതോയശ്ച പാപാപശ്യന്തിസർവ്വഥാ
ക്ഷോഭിതംതംവിജാനീയാൽ ശത്രുണായദിവീക്ഷിതഃ. ൭

സാ—ആദിത്യന്റെ യോഗത്തോടും പാപന്മാരുടെ ദൃഷ്ടിയോടും അല്ലെങ്കിൽ ശത്രുഗ്രഹത്തിന്റെ ദൃഷ്ടിയോടുംകൂടി നില്ക്കുന്ന ഗ്രഹം ക്ഷോഭിതനാകുന്നു.

യേഷുയേഷുചഭാവേഷു ഗ്രഹാസ്തിഷ്ഠന്തിസർവ്വഥാ
ക്ഷുധിതഃക്ഷോഭിതോവാപിസനരോദുഃഖഭാജനഃ. ൮

സാ—ക്ഷുധിതനായാലും ക്ഷോഭിതനായാലും ഏതേതുഭാവങ്ങ

ളിൽ ഗ്രഹങ്ങൾ സ്ഥിതിചെയ്യുമ്പോൾ ആ മനുഷ്യൻ ആ ഭാവസംബന്ധങ്ങളായ ദുരിതങ്ങൾ അനുഭവിക്കേണ്ടതായിവരും.

ഏവംക്രമേണബോദ്ധവ്യം സർവ്വഭാവേഷുപണ്ഡിതൈഃ
ബലാബലവിചാരേണ വക്തവ്യംഫലനിർണ്ണയഃ. ൯

സാ—ഇപ്രകാരം എല്ലാഭാവങ്ങളുടേയും ഫലങ്ങളെ നിർണ്ണയിക്കേണ്ടതാണ്. ഗ്രഹങ്ങളുടെ ബലാബലത്തെ നല്ലതുപോലെ പരിശോധിച്ചുവേണം ഫലം പറയേണ്ടത്.

കർമ്മസ്ഥാനേസ്ഥിതോയസ്യ ലജ്ജിതഃത്രിഷിതസ്തഥാ
ക്ഷുധിതഃക്ഷോഭിതോവാപി സനരോദുഃഖഭാജനഃ. ൧൦

സാ—പത്താംഭാവത്തിൽ ലജ്ജിതനോ ത്രിഷിതനോ ക്ഷുധിതനോ നിന്നാൽ അവൻ എപ്പോഴും ദുഃഖത്തോടുകൂടിയവനായിരിക്കും.

സുതസ്ഥാനേഭവേദ്യസ്യ ലജ്ജിതോഗ്രഹഏവച
സുതനാശോഭവേത്തസ്യ ഏകസ്തിഷ്ഠതിസർവ്വഥാ. ൧൧

സാ—ലജ്ജിതനായ ഗ്രഹം അഞ്ചാംഭാവത്തിൽ നിന്നാൽ പുത്രനാശം അനുഭവിക്കേണ്ടിവരും. ഒരു പുത്രൻ മാത്രമേ ശേഷിക്കയുള്ളൂ.

ക്ഷോഭിതഃത്രിഷിതശ്ചൈവ സപ്തമേയസ്യവാഭവേൽ
മ്രിയതേതസ്യനാരീച സത്യമാഹുർദ്വിജോത്തമ!. ൧൨

സാ—ക്ഷോഭിതനോ ത്രിഷിതനോ ഏഴാംഭാവത്തിൽ നിന്നാൽ അവൻ ഭാര്യാമരണം അനുഭവിക്കേണ്ടിവരും നിശ്ചയംതന്നെ.

നവാലയാരാമസുഖംനൃപത്വം
കലാപടുത്വംവിദധാതിപുംസാം
സദാർത്ഥലാഭംവ്യവഹാരവൃദ്ധിം
ഫലംവിശേഷാദിഹഗർവ്വിതസ്യ. ൧൩

സാ—ഗർവ്വിതഗ്രഹം പുത്തൻവീട്ടിന്റേയും പുഷ്പവാടിയുടേയും സുഖാനുഭവത്തേയും രാജസുഖത്തേയും കലാനൈപുണ്യത്തേയും എപ്പോഴും അർത്ഥലാഭത്തേയും വ്യവഹാരത്തിൽനിന്ന് ലാഭത്തേയും ചെയ്യും. ദശാപഹാരാദി കാലങ്ങളിൽ എന്നു താല്പര്യം.

ഭവതിമുദിതയോഗേ ചാസശാലാവിശാലാ
വിമലവസനഭൂഷാഭൂമിയോഗാസുസൌഖ്യം
സ്വജനജനവിലാസോ ഭൂമിപാഗാരവാസോ
രിപുനിവഹവിനാശോ ബുദ്ധിവിദ്യാവികാസഃ. ൧൪

സാ—മുദിതഗ്രഹം ലഗ്നത്തിൽ നിന്നാൽ വിശാലമായ വീട്ടിൽ താമസിക്കുന്നതിനും നല്ല വസ്ത്രങ്ങളും ആഭരണങ്ങളും ധരിക്കുന്നതിനും ഭാര്യാസുഖം അനുഭവിക്കുന്നതിനും സ്വജനങ്ങളുടെ സന്തോഷത്തിനും ഇടവരും. രാജമന്ദിരത്തിൽ താമസിക്കുന്നതിനും ശത്രുക്കളെ ജയിക്കുന്നതിനും ഇടയാകും. ബുദ്ധിക്കും വിദ്യാവിഷയങ്ങളായ പ്രവൃത്തിക്കും പ്രകാശമുണ്ടാകും.

ദിശതിലജ്ജിതഭാവവശാദ്രതിം
വിഗതരാഗമതിം വിമതിക്ഷയം
സുതഗദാഗമനം ഗമനം വൃഥാ
കലികഥാഭിരുചിം നതരുചിം ശുഭേ. ൧൭

സാ—ലജ്ജിതഗ്രഹത്തിന്റെ ഫലം ഒന്നിലും താല്പര്യമില്ലായ്മയും ബുദ്ധിക്ഷയവും പുത്രരോഗവും വൃഥാ യാത്രകളും ദുഷ്ടകാര്യങ്ങളിൽ താല്പര്യവും നല്ലകാര്യങ്ങളിൽ താല്പര്യമില്ലായ്മയുമാകുന്നു.

സക്ഷോഭിതസ്യാപിഫലംവിശേഷാൽ
ദാരിദ്ര്യജാതംകുമതിഞ്ചകഷ്ടം
കരോതിവിത്തക്ഷയമംഘ്രിബാധാം
ധനാപ്തിബാധാ മവനീശകോപാൽ. ൧

സാ—ക്ഷോഭിതനായ ഗ്രഹം ദാരിദ്ര്യത്തേയും ദുർബ്ബുദ്ധിയേയും ധനനാശത്തേയും പാദരോഗത്തേയും രാജകോപം നിമിത്തം ധനനാശത്തേയും ചെയ്യും.

ക്ഷുധിതഗ്രഹവശാദ്ദൈശോകമോഹാദിപാതഃ
പരിജനപരിതാപശ്ചാധിഭീത്യാകൃശത്വം
കലിരവിരിപുലോകൈരർത്ഥബാധാനരാണാ-
മഖിലബലനിരോധോബുദ്ധിരോധോവിഷാദാൽ. ൧൯

സാ—ക്ഷുധിതനായ ഗ്രഹം ശോകമോഹങ്ങളേയും ഭൃത്യജനങ്ങൾക്ക അപത്തിനേയും ഭയംകൊണ്ടു കൃശതയേയും രോഗതാപത്തേയും ശത്രുക്കളിൽനിന്ന് അർത്ഥനാശത്തേയും എല്ലാ വിധത്തിലും ബലഹാനിയേയും വിഷാദം ഹേതുവായി ബുദ്ധിനാശത്തേയുംചെയ്യും.

തൃഷിതഖഗദശാദാവംഗനാസംഗമദ്ധ്യേ
ഭവതിഗതവികാരോദുഷ്ടകാര്യാധികാരഃ
നിജജനപരിവാദാദർത്ഥഹാനിഃകൃശത്വം
ഖലകൃതപരിതാപോമാനഹാനിസ്സദൈവ. ൨൦

സാ—തൃഷിതനായ ഗ്രഹം ഭാൎയ്യയുമായിച്ചേൎന്നിരിക്കുന്ന സമയം രോഗവികാരത്തേയും ദുഷ്ടകാൎയ്യങ്ങളിൽ അധികാരത്തേയും സ്വജനങ്ങളുടെ ദൂഷണം നിമിത്തം ധനനാശത്തേയും ശരീരത്തിന്ന് കാശ്യത്തേയും ദുൎജ്ജനത്തിൽനിന്ന് പരിതാപത്തേയും സംഭവിപ്പിക്കും.

ഇങ്ങനെ ക്ഷുൽജ്ജിതാദ്യവസ്ഥാഫലം.

---

## ഗ്രഹങ്ങളുടെ ശയനാദ്യവസ്ഥകൾ.

ശയനഞ്ചോപവേശഞ്ച നേത്രപാണിപ്രകാശനം
ഗമനാഗമനഞ്ചാഥസഭായാംവസതിസ്തഥാ
ആഗമംഭോജനംചൈവനൃത്യംലിപ്സാംചകൌതുകം
നിദ്രാംഗ്രഹാണാംചേഷ്ടാഞ്ചകഥയാമിതവാഗ്രതഃ. ൧

സാ—ശയനം, ഉപവേശം, നേത്രപാണി, പ്രകാശനം, ഗമനം, ആഗമനം, സഭാവാസം, ആഗമം, ഭോജനം, നൃത്യലിപ്സ, കൌതുകം, നിദ്ര ഇങ്ങനെ പന്ത്രണ്ടു അവസ്ഥകൾ സൂൎയ്യാദികളെക്കൊണ്ടു ചിന്തിക്കപ്പെടാവുന്നതാണ്. ഈ അവസ്ഥയും ചേഷ്ടയും അറിയുന്നതിനുള്ള വഴിയും അവസ്ഥാഫലങ്ങളും ക്രമേണ പറയപ്പെടുന്നു.

യസ്മിൻനൃക്ഷേഭവേൽഖേടഃ തേനതംപരിപൂരയേൽ
പുനരംശേനസൂൎയ്യസ്യസ്വനക്ഷത്രംനിയോജയേൽ
യാതദണ്ഡംതഥാലഗ്നമേകീകൃത്യാസദാബുധഃ
രവിണാഹരതേഭാഗംശേഷംകാൎയ്യേതിയോജയേൽ. ൨

സാ—ഏതൊരു ഗ്രഹത്തിന്റെ ശയനാദികളായ അവസ്ഥകളെ അറിയണമെന്നു വിചാരിക്കുന്നുവോ ആ ഗ്രഹം അശ്വതി തുടങ്ങി ഏതൊരു നക്ഷത്രത്തിൽ നിൽക്കുന്നു എന്നു അറിയണം. ആ നക്ഷത്രസംഖ്യയെ ആദിത്യനാണെങ്കിൽ ഒന്നുകൊണ്ടും, ചന്ദ്രനാണെങ്കിൽ രണ്ടുകൊണ്ടും, ചൊവ്വയാണെങ്കിൽ മൂന്നുകൊണ്ടും ഇങ്ങനെ ഗ്രഹസംഖ്യകൊണ്ടു പെരുക്കണം. പിന്നീട് ആ സംഖ്യയെ ഗ്രഹത്തിന്റെ അംശകസംഖ്യകൊണ്ടും പെരുക്കണം. അതിൽ നക്ഷത്രസംഖ്യയേയും ലഗ്നസംഖ്യയേയും കൂട്ടി പന്ത്രണ്ടിൽ ഹരിച്ചാൽ ഒന്നു ശേഷിച്ചാൽ ശയനാവസ്ഥ, രണ്ടുശേഷിച്ചാൽ ഉപവേശാവസ്ഥ, മൂന്നു ശേഷിച്ചാൽ നേത്രപാണ്യവസ്ഥ, നാലു ശേഷിച്ചാൽ പ്രകാശനാവസ്ഥ, അഞ്ചു ശേഷിച്ചാൽ ഗമനാവസ്ഥ, ആറുശേഷിച്ചാൽ ആഗമനാവസ്ഥ, ഏഴുശേഷിച്ചാൽ സംഭാവനാവസ്ഥ, എട്ടു ശേഷിച്ചാൽ

അംഗമാവസ്ഥ, ഒൻപതു ശേഷിച്ചാൽ ഭോജനാവസ്ഥ, പത്തുശേഷിച്ചാൽ നൃത്യലിപ്സാവസ്ഥ, പതിനൊന്നു ശേഷിച്ചാൽ കൌതുകാവസ്ഥ, പന്ത്രണ്ടുശേഷിച്ചാൽ നിദ്രാവസ്ഥ ഇങ്ങനെ ഓരോ ഗ്രഹങ്ങളുടേയും അവസ്ഥ അറിഞ്ഞു ഫലം പറഞ്ഞുകൊള്ളണം.

ഇങ്ങിനെ ഗ്രഹങ്ങളുടെ ശയനാദ്യവസ്ഥകൾ.

---

## സൂര്യന്റെ ശയനാദ്യവസ്ഥാഫലം

മന്ദാഗ്നിരോഗോബഹുധാ നരാണാം
സ്ഥൂലത്വമംഘ്ര്യോരപിപിത്തകോപഃ
വ്രണംഗുദേശൂലമുരഃപ്രദേശേ
യദോഷ്ണമർക്കേശയനംപ്രയാതേ. ൧

സാ—ആദിത്യൻ ശയനാവസ്ഥയിൽ നിന്നാൽ മന്ദാഗ്നികൊണ്ടുള്ള രോഗം പല പ്രകാരേണ ഉണ്ടായിക്കൊണ്ടിരിക്കും. തടിച്ച ശരീരമായിരിക്കും. വിശേഷിച്ചു കാലുകൾ വളരെ തടിച്ചിരിക്കും. ത്രിദോഷങ്ങളിൽ വച്ചു പിത്തകോപം സംഭവിക്കും. മൂലാധാരത്തു വ്രണരോഗവും വേദനയും മാറിൽ ചൂടും ഉണ്ടായിരിക്കും.

ദരിദ്രതാഭാരവിഹാരശാലീ വിവാദവിദ്യാഭിരതോനരഃസ്യാൽ
കഠോരചിത്തഃഖലുനഷ്ടവിത്തസ്സൂര്യോയദാചേദുപവേശനസ്ഥഃ. ൨

സാ—ആദിത്യൻ നില്ക്കുന്നതു് ഉപവേശാവസ്ഥയിലാണെങ്കിൽ ദാരിദ്ര്യവും ചുമടുചുമപ്പും, കളിയും മത്സരവിദ്യകളിൽ താല്പര്യവും ഉണ്ടായിരിക്കും. മനസ്സു വളരെ കടുപ്പമുള്ളതായിരിക്കും. ധനനാശം അനുഭവിക്കും. ഇങ്ങനെയുള്ള ഫലങ്ങളാണു പറയേണ്ടതു്., വെളുത്തപക്ഷത്തിലായാൽ ദയാശാലിയായിരിക്കും.

നരസ്സദാനന്ദധരോവിവേകീ
പരോപകാരീബലവിത്തയുക്തഃ
മഹാസുഖീരാജകൃപാഭിമാനീ
ദിവാധിനാഥോയദിനേത്രപാണൌ. ൩

സാ—സൂര്യൻ നേത്രപാണ്യവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ എപ്പോഴും ആനന്ദത്തോടുകൂടിയവനായും അറിവുള്ളവനായും പ

രോപകാരിയായും ബലത്തോടും ധനത്തോടും കൂടിയവനായും സുഖിയായും രാജാനുഗ്രഹത്താൽ അഭിമാനമുള്ളവനായും ഭവിക്കും.

ഉദാരചിത്തഃ പരിപൂർണ്ണവിത്തഃ
സഭാസുവക്താബഹുപുണ്യകർത്താ
മഹാബലീസുന്ദരരൂപശാലീ
പ്രകാശനേജന്മനിപത്മിനീശേ.

സാ—സൂര്യൻ പ്രകാശനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ദാനശീലനായും സമ്പൂർണ്ണധനവാനായും സഭകളിൽ വാഗ്മിയായും പുണ്യകർമ്മങ്ങളെ പ്രവർത്തിക്കുന്നവനായും വളരെ ബലവാനായും സൌന്ദര്യമുള്ളവനായും ഭവിക്കും.

പ്രവാസശാലീബഹുദുഃഖമാലീ
സദാലസീധീധനവർജ്ജിതശ്ച
ഭയാതുരഃകോപപരോവിശേഷാ-
ദ്ദിവാധിനാഥേഗമനേമനുഷ്യഃ. ൫

സാ—സൂര്യൻ ഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ എപ്പോഴും ദേശസഞ്ചാരത്തോടും ദുഃഖാനുഭവങ്ങളോടും അലസതയോടും കൂടിയവനായിരിക്കും. ബുദ്ധിശക്തിയും ധനവും ഉണ്ടായിരിക്കയില്ല. ഭയംഹേതുവായിട്ടു വളരെ ദുഃഖിക്കേണ്ടിവരും, കോപവും ധാരാളം ഉണ്ടായിരിക്കും ഇങ്ങനെയുള്ള ഫലങ്ങളാണു പറയേണ്ടതു്.

പരദാരരതോജനതാരഹിതോ
ബഹുധാഗമനേ ഗമനാഭിരുചിഃ
കൃപണഃഖലതാ കുശലോ മലിനഃ
ദിവസാധിപതൌ മനുജഃ കുമതിഃ. ൬

സാ—സൂര്യൻ ആഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ അന്യന്റെ ഭാര്യയിൽ താല്പര്യമുള്ളവനായും മാതൃഹീനനായും യാത്രാകാര്യങ്ങളിൽ താല്പര്യത്തോടുകൂടിയവനായും കൊതിയനായും ദുഷ്ടകാര്യങ്ങളിൽ താല്പര്യമുള്ളവനായും വൃത്തിഹീനനായും തീരും. ദുർബുദ്ധിയായിരിക്കയും ചെയ്യും.

സഭാഗതേഹിതേനരഃ പരോപകാരതല്പരഃ
സദാർത്ഥരത്നപൂരിതോദിവാകരേഗുണാകരഃ
വസുന്ധരാനവാംബരാലയാന്വിതോമഹാബലീ
വിചിത്രമിത്രവത്സലഃ കൃപാകലാധരഃപരഃ,

സാ—സൂൎയ്യൻ സഭാഗതാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ച വൻ പരന്മാൎക്കുപകാരത്തെ ചെയ്കയും ധനങ്ങളെയും രത്നങ്ങളെയും സമ്പാദിക്കയും വളരെ ഗുണങ്ങളോടുകൂടിയവനായിരിക്കുകയും ചെയ്യും. വിശേഷിച്ചു ഭൂമികളും നല്ല പുതിയ വസ്ത്രങ്ങളും വീടുകളും സമ്പാദിക്കയും വളരെ ബലവാനായിരിക്കയും മിത്രജനങ്ങളോടു വാത്സല്യമുണ്ടായിരിക്കയും കൃപനിമിത്തം ചന്ദ്രനെപ്പോലെ കീൎത്തിയുള്ളവനായിരിക്കയും ചെയ്യും.

ക്ഷോഭിതോ രിപുഗൃണൈഃസദാനരഃ
ചഞ്ചലാചലമതിഃ കൃശസ്തഥാ
ധൎമ്മകൎമ്മരഹിതോ മദോദ്ധത-
ശ്ചാഗമേദിനപതൌയദാതദാ. ൮

സാ—സൂൎയ്യൻ ആഗമാവസ്ഥയിൽ നില്ക്കുമ്പോൾ ജാതനായവൻ ശത്രുക്കളുടെ ഐശ്വൎയ്യം കണ്ടാൽ അസഹ്യതയും ചഞ്ചലബുദ്ധിയും ദുഷ്ടമതിയും കൃശശരീരിയും ആയിരിക്കും. സൽക്കൎമ്മങ്ങളൊന്നും ചെയ്കയില്ല. മദംനിമിത്തം വളരെ ഇളകിയവനായിരിക്കും. ഇങ്ങനെയുള്ള ഫലങ്ങൾ പറയണം.

സദാംഗസന്ധിവേദനാ പരാംഗനാധനക്ഷയോ
ബലക്ഷയഃപദേപദേയദാതദാഹിഭോജനേ
അസത്യതാശിരോവ്യഥാതഥാവ്യഥാന്നഭോജനം
രവാവസൽക്കഥാരതിഃ കുമാൎഗ്ഗഗാമിനീമതിഃ. ൯

സാ—സൂൎയ്യൻ ഭോജനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ എപ്പോഴും അവയവങ്ങളിലും സന്ധിബന്ധങ്ങളിലും വേദനനിമിത്തം ദുഃഖിക്കയും പരസ്ത്രീകൾ നിമിത്തം ധനനാശം അനുഭവിക്കയും ബലക്ഷയം വരികയും വ്യാജം പ്രവൎത്തിക്കയും ശിരോവേദന ഉണ്ടായിരിക്കയും കറികൂടാതെ ഭക്ഷണം കഴിക്കയും നിന്ദ്യങ്ങളായ കഥകളിൽ താല്പൎയ്യമുണ്ടായിരിക്കയും ദുൎമ്മാൎഗ്ഗങ്ങളിൽ ആസക്തി ഉള്ളവനായിരിക്കയും ചെയ്യും.

വിജ്ഞലോകൈഃസദാപണ്ഡിതഃപണ്ഡിതഃ
കാവ്യവിദ്യാനവദ്യാപ്രലാപാന്വിതഃ
രാജപൂജ്യോധനീമണ്ഡലേസൎവ്വദാ
നൃത്യലിപ്സാഗതേപത്മിനീനായകേ. ൧൦

സാ—അറിവുള്ള മഹത്തുക്കളാൽ സമ്മതനായും കാവ്യനാടകാദിവിദ്യകളിൽ വളരെ ജ്ഞാനസമ്പത്തിയുള്ളവനായും രാജപൂജ്യനാ

യും ധനവാനായും ഭവിക്കും. ഇതു സൂൎയ്യൻ നൃത്യാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻെറ ഫലങ്ങളാകുന്നു.

സൎവ്വദാനന്ദയുതോജ്ഞനോജ്ഞാനവാൻ
യജ്ഞകൎത്താധരാധീശസത്മസ്ഥിതഃ
പത്മബന്ധാവരാതേർഭയംസ്വാനനഃ
കാവ്യവിദ്യാപ്രലാപീമുദാകൗതുകേ. ൧൧

സാ—സൂൎയ്യൻ കൌതുകാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ എപ്പോഴും ആനന്ദത്തോടുകൂടിയവനും അറിവുള്ളവനും യാഗം ചെയ്യുന്നവനും രാജകൊട്ടാരത്തിൽ താമസിക്കുന്നവനും ശത്രുക്കളിൽ നിന്നും ഭയത്തോടുകൂടിയവനും മുഖകാന്തിയുള്ളവനും കാവ്യപാഠതല്പരനും ആയിരിക്കും.

നിദ്രാഭരാരക്തനിഭേഭവേതാം
നിദ്രാഗതേലോചന പത്മയുഗ്മേ
രവൌ വിദേശേ വസതിജ്ജനസ്യ
കളത്രഹാനിർവ്വി വിധാൎത്ഥനാശഃ. ൧൨

സാ—സൂൎയ്യൻ നിദ്രാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻെറ കണ്ണുകൾ രണ്ടും ഉറക്കമിളച്ചതുപോലെ എപ്പോഴും ചുവന്നിരിക്കും വിദേശങ്ങളിലായിരിക്കുംതാമസം. ഭാൎയ്യാനാശവും പലവിധേന ധനാപത്തും സംഭവിക്കും. സൂൎയ്യൻ ശയനംമുതൽ നിദ്രവരെയുള്ള പന്ത്രണ്ടവസ്ഥകളിൽനിന്നാലുള്ള ഫലം ഇപ്രകാരമാകുന്നു.

ഇങ്ങനെ സൂൎയ്യശയനാദ്യവസ്ഥാഫലം.

---

## ചന്ദ്രൻെറ ശയനാദ്യവസ്ഥാഫലം.

ജന്മഃകാലേക്ഷപാനാഥേ ശയനാഖ്യേഉപാഗതേ
മാനീശീതപ്രധാധശ്ചകാമീ വിത്തവിനാശകഃ. ൧

സാ—ചന്ദ്രൻ ശയനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ അഭിമാനമുള്ളവനും ശീത ആഹാരങ്ങളിലും ശീതവാതാദികളിലും താല്പൎയ്യമുള്ളവനും കാമിയും ധനത്തെ നശിപ്പിക്കുന്നവനും ആയിരിക്കും.

രോഗാൎദ്ദിതോമന്ദമതിർവ്വിശേഷാ
ദ്വിത്തേനഹീനോ മനുജഃകഠോരഃ
അകാൎയ്യകാരീ പരവിത്തഹാരീ
ക്ഷപാകരേചേദ്ദപവേശനസ്ഥേ. ൨

സാ—ചന്ദ്രൻ ഉപവേശാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ച വൻ രോഗത്താൽ ദുഃഖിയായിരിക്കും. മന്ദബുദ്ധിയുമാകും. ധനം ഉണ്ടായിരിക്കയില്ല. കടുപ്പക്കാരനായിരിക്കും. അവശ്യമില്ലാത്ത പ്രവൃത്തികൾ ചെയ്യും. പരദ്രവ്യങ്ങളെ അപഹരിക്കും. ഈ ഫലങ്ങൾ അനുഭവിക്കുമെന്നു പറയണം.

നേത്രപാണൌ കഷപാനാഥേ മഹാരോഗീനരോഭവേൽ
അനല്പജല്പകോ ധൂർത്തഃ കുകർമ്മനിരതസ്തദാ. ൩

സാ—ചന്ദ്രൻ നേത്രപാണ്യവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ മഹാരോഗിയായിത്തീരും. വളരെ സംസാരിക്കുന്നവനും ഒരു കണ്ടമാനക്കാരനും എപ്പോഴും ദുഷ്കർമ്മങ്ങളിൽ താല്പര്യമുള്ളവനും ആയിരിക്കും.

യദാ രാകാനാഥേ ഗതവതിവികാശംച ജനനേ
വികാശസ്സംസാരേ വിമലഗുണരാശേരവനിപാൽ
നവാശാംമാലാ കരിതുരഗലക്ഷ്യാപരിവൃതഃ
വിഭൂഷായോഷാഭി സ്സുഖമനുദിനം തീർത്ഥഗമനം. ൪

സാ—ചന്ദ്രൻ പ്രകാശനാവസ്ഥയിൽ നിൽക്കുമ്പോൾ ഐഹികമായി വളരെ പ്രകാശങ്ങളും സൽഗുണനിധിയായ രാജാവിൽനിന്നു വിശേഷപ്പെട്ട വീടുകളും ആന കുതിര മുതലായ ഐശ്വര്യചിഹ്നങ്ങളും ആഭരണങ്ങളും എപ്പോഴും ഭാര്യാസുഖവും തീർത്ഥയാത്രയും സംഭവിക്കും.

സിതേതരേപാപരതോനിശാകരേ
വിശേഷതേക്രൂരതരോനരോഭവേൽ
സദാക്ഷിരോഗൈഃ പരിപീഡ്യമാനനോ
വളർക്ഷപക്ഷേഗമനേഭയാതുരഃ. ൫

സാ—കറുത്തപക്ഷത്തിലെ ചന്ദ്രനാണെങ്കിൽ പാപകാര്യങ്ങളിൽ താൽപര്യവും ദുർബുദ്ധിയും കഠിനക്കാരനുമായിരിക്കും. വെളുത്തപക്ഷമാണെങ്കിൽ നയനരോഗംകൊണ്ടു വളരെ ദുഃഖിക്കേണ്ടിവരും. യാത്രാകാര്യങ്ങളിൽ വളരെ ഭയവുമുണ്ടായിരിക്കും.

വിധുർവാഗമനേമാനീ പാദരോഗീനരോഭവേൽ
ഗുപ്തപാപരതോദീനോ മതിതോഷവിവർജ്ജിതഃ. ൬

സാ—ചന്ദ്രൻ ആഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ അഭിമാനിയും പാദരോഗത്തോടുകൂടിയവനും രഹസ്യമായി പാപകർമ്മം ചെയ്യുന്നവനും ദീനനും സന്തോഷമില്ലാത്തവനും ആയിരിക്കും.

സകലജനാദാന്യോ രാജരാജേന്ദ്രമാന്യോ
രതിപതിസമകാന്തിഃ ശാന്തികൃൽകാമിനീനാം
സപദിസദസിയാതേ ചാരുബിംബേശശാങ്കേ
ഭവതിപരമരീതിപ്രീതിവിജ്ഞോഗുണജ്ഞഃ ൧

സാ—ചന്ദ്രൻ സഭാവാസാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ ദാനശീലന്മാരിൽവച്ച് ശ്രേഷ്ഠനും രാജാക്കന്മാരാലും മഹാരാജാക്കന്മാരാലും പൂജ്യനും സ്ത്രീകൾക്കു കാമദേവനെപ്പോലെ സുഖം കൊടുക്കുന്നവനും അറിവുള്ളവനും ഗുണവാനുമായിത്തീരും. ഇവിടെ ചന്ദ്രനു ബലമുണ്ടായിരിക്കണമെന്നൊരു വിശേഷമുണ്ട്.

വിധാവാഗമനേമർത്ത്യോ വാചാലോധർമ്മപൂരിതഃ
കൃഷ്ണപക്ഷേദ്വിഭാര്യ്യാസ്യാൽ രോഗീദുഷ്ടതരോഹഠീ. ൮

സാ—ചന്ദ്രൻ ആഗമാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ വളരെ സംസാരിക്കുന്നവനും ധർമ്മത്തോടുകൂടിയവനുമാകുന്നു. കൃഷ്ണപക്ഷമാണെങ്കിൽ രണ്ടു ഭാര്യയോടുകൂടിയവനും രോഗിയും വളരെ ദുഷ്ടനും ഒരു ബലാൽക്കാരം പ്രവർത്തിക്കുന്നവനും ആയിരിക്കും.

ഭോജനേജനപൂർണ്ണചന്ദ്രമാ
മാനയാനജനതാസുഖംനൃണാം
ആതനോതിവനിതാസുതാസുഖം
സർവ്വമേവനസിതേതരേശുഭം. ൯

സാ—ചന്ദ്രൻ ഭോജനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവന് അഭിമാനവും വാഹനങ്ങളും പൊതുജനാനുകൂല്യവും നിമിത്തം സുഖത്തോടുകൂടിയവനും ഭാര്യ്യാപുത്രാദികളിൽനിന്നു സുഖത്തോടുകൂടിയവനും ആയിരിക്കും. ഇവിടെ ചന്ദ്രൻ പൂർണ്ണനായിരിക്കണം. ചന്ദ്രൻ ക്ഷീണനാണെങ്കിൽ ഇവിടെ പറകപ്പെട്ട ശുഭഫലങ്ങൾക്കു നേരേ വിപരീതങ്ങളായ അശുഭഫലങ്ങൾ അനുഭവിക്കപ്പെടും.

നൃത്ത്യലിപ്സാഗതേചന്ദ്രേസബലേബലവാൻനരഃ
ഗീതജ്ഞോരസജ്ഞശ്ചകൃഷ്ണേപാപകരോഭവേൽ. ൧൦

സാ—ചന്ദ്രൻ പൂർണ്ണനായിട്ടു നൃത്യാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ബലവാനായും സംഗീതസാഹിത്യങ്ങളിൽ അറിവുള്ളവനായും ഇരിക്കും. കറുത്തപക്ഷത്തിലെ ചന്ദ്രനാണെങ്കിൽ പാപകർമ്മം ചെയ്യുന്നവനായിരിക്കും.

കൌതുകഭവനംഗതവതിചന്ദ്രേ
ഭവതിനൃപത്വംവാധനപത്വം
കാമകലാസുസഭാകുശലത്വം
വാരവധൂരതിരമണപടുത്വം. ൧൧

സാ—ചന്ദ്രൻ കൌതുകാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ രാജാവായോ ധനവാനായോ തീരും. കാമശാസ്ത്രങ്ങളിൽ വളരെ കൌശലമുള്ളവനായിരിക്കും. വേശ്യാസ്ത്രീകളോടുകൂടി രമിക്കുന്നതിൽ വളരെ സാമൎത്ഥ്യവും ഉണ്ടായിരിക്കും.

നിദ്രാഗതേജന്മനിമാനവാനാം
കലാധരേജീവയുതേമഹത്വം
യദാംഗനാസഞ്ചിത വിത്തനാശം
ശിവാലയേതൌതിവിചിത്രമുച്ചൈഃ. ൧൨

സാ ചന്ദ്രൻ നിദ്രാവസ്ഥയിൽ വ്യാഴത്തോടുകൂടി നില്ക്കയാണെങ്കിൽ അപ്പോൾ ജനിച്ചവൻ മഹാനായിത്തീരും. സമ്പാദിക്കപ്പെട്ട ധനങ്ങളെല്ലാം സ്ത്രീകൾനിമിത്തം നശിച്ചിട്ട് ശിവക്ഷേത്രത്തിൽ പോയിരുന്നു വളരെ ഉറക്കെ നിലവിളിക്കാനിടവരും.

ഇങ്ങനെ ചന്ദ്രൻെറ അവസ്ഥാഫലം.

—:*:—

## കുജൻെറ ശയനാദ്യവസ്ഥാഫലം

ശയനേവസുധാപുത്രേജന്തുരംഗേജനോഭവേൽ
ബഹുനാകണ്ഡുനായുക്തോ ദദ്രുണാചവിശേഷതഃ. ൧

സാ—ചൊവ്വ ശയനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ചൊറി പിടകമുതലായ ത്വഗ്രോഗങ്ങൾനിമിത്തം ദുഃഖിക്കുന്നവനായിരിക്കും.

ബലീസദാപാപരതോനരസ്സ്യാ-
ദസത്യവാദീനിതരാംപ്രഗത്ഭഃ
ധനേനപൂൎണ്ണോനിജധൎമ്മഹീനോ
ധരാസുതശ്ചേ ദുപവേശനസ്ഥഃ. ൨

സാ—ചൊവ്വ ഉപവേശനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ബലവാനായും എപ്പോഴും പാപകാൎയ്യങ്ങളിൽ താല്പൎയ്യമുള്ളവനായും കള്ളംപറയുന്നവനായും വളരെ പ്രൌഢനായും വലിയ ധനവാനായും സ്വധൎമ്മത്തിൽനിന്നു തെററിയവനായും ഇരിക്കും.

യദാഭൂമിസുതേലഗ്നേനേത്രപാണിമുപാഗതേ
ദരിദ്രതാസദാപുംസാമന്യഭേനഗരേശതാ. ൭

സാ—ചൊവ്വ നേത്രപാണ്യവസ്ഥയിൽ ലഗ്നത്തിൽ നില്ക്കുമ്പോൾ ജനിച്ചവന്ന് ദാരിദ്ര്യം സംഭവിക്കും. ലഗ്നം ഒഴികെ മററുരാശികളിൽ നിന്നാൽ നഗരാധിപത്യവും സംഭവിക്കും.

പ്രകാശേഗുണസ്യാപിവാസഃപ്രകാശേ
ധനാധീശശത്രുസ്സദാമാനവൃദ്ധിഃ
സുതേഭൂസുതേപുത്രകാന്താവിയോഗോ
യുതോരാഹുണാദാരുണോവാതിപാതഃ. ൮

സാ—ചൊവ്വ പ്രകാശാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ഗുണങ്ങളുടെ ഇരിപ്പിടമായിട്ടുള്ളവനാകുന്നു. രാജാവിനെ രക്ഷിക്കുന്നവനായിരിക്കും. ബഹുമാനം വദ്ധിച്ചുകൊണ്ടുമിരിക്കും. ഈ ചൊവ്വ അഞ്ചാംഭാവത്തിൽ നിന്നാൽ പുത്രവിയോഗവും ഭാൎയ്യാവിയോഗവും അനുഭവിക്കാനിടവരും. രാഹുവിനോടുകൂടിയാൽ ഭയങ്കരങ്ങളായ ആപത്തുകൾ സംഭവിക്കും.

ഗമനേഗമനംകുരുതേദിനം
വ്രണജാലഭയംവനിതാകലഹം
ബഹുഭദ്രകകണ്ഡുഭയംബഹുധാ
വസുധാതനയേവസുഹാനികരഃ. ൯

സാ—ചൊവ്വ ഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ദിവസംതോറും സഞ്ചാരം ചെയ്യേണ്ടിവരും. വ്രണരോഗദുഃഖവും സ്ത്രീകളോടുകലഹവും അനുഭവിക്കും. ചൊറി ചിരങ്ങുമുതലായ ത്വഗ്രോഗങ്ങളും ഉപദ്രവിച്ചുകൊണ്ടിരിക്കും. പലവിധേന ധനനാശവും സംഭവിക്കും.

ആഗമനേഗുണശാലീമണിമാലീകരാളകരവാലീ
ഗജഗന്താരിപുഹന്താപരിജനസന്താപഹാരകോഭൌമേ. ൰

സാ—ചൊവ്വ ആഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ വളരെ ഗുണങ്ങളോടുകൂടിയവനായും രത്നമാല ധരിക്കുന്നവനായും കയ്യിൽ വാളോടുകൂടിയവനായും ആനപ്പുറത്തു സഞ്ചരിക്കുന്നവനായും ശത്രുക്കളെ നശിപ്പിക്കുന്നവനായും ഭൃത്യന്മാരുടെ ദുഃഖത്തെ നശിപ്പിക്കുന്നവനായും ഭവിക്കും.

ഭുംഗേയുദ്ധകലാകലാപകുശലോധൎമ്മധ്വജോവിത്തമഃ
കോണോഭൂമിസുതേസഭാമുപാഗതേവിദ്യാവിഹീനഃപുമാൻ

അന്യോപത്യകളത്രമിത്രരഹിതഃ പ്രോക്തേതരസ്ഥാനഗേ
വശ്യംരാജസഭാബുധോബഹുധനീമാനീചദാനീജനഃ. ൭

സാ—ചൊവ്വാ പ്രകാശാവസ്ഥയിൽ ഉച്ചരാശിയിൽ നിന്നാൽ യുദ്ധകലകളിൽ വളരെ സാമർത്ഥ്യമുണ്ടായിരിക്കും. ധർമ്മനിഷ്ഠയുള്ളവനെന്ന നാട്യവും വളരെ ധനപുഷ്ടിയും ഉണ്ടായിരിക്കും. മൂലത്രികോണത്തിൽ മേൽപ്രകാരം നിന്നാൽ വിദ്യാഭ്യാസമുണ്ടായിരിക്കയില്ല. മററുള്ള രാശികളിൽ നിന്നാൽ രാജസദസ്സിൽ വിദ്വാനെന്നുള്ള ബഹുമതിയും വളരെ ധനപുഷ്ടിയും ബഹുമാനവും ദാനശീലവും ഉണ്ടായിരിക്കും.

ആഗമേഭവേതിഭൂമിജേജനോ ധമ്മകമ്മരഹിതോഗദാതുരഃ
കർണ്ണമൂലഗുരുശൂലരോഗവാൻ ഏവകാതരമതിഃകുസംഗമീ. ൮

സാ—ചൊവ്വ ആഗമാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചമനുഷ്യൻ ധർമ്മകർമ്മങ്ങൾ ഒന്നും ചെയ്കയില്ല. രോഗത്താൽ ദുഃഖിതനായിരിക്കും. കർണ്ണത്തിൻെറ അടിയിൽ കുരുപ്പും ശൂലരോഗവും ഉണ്ടായിരിക്കും. സ്ഥിരബുദ്ധി ആയിരിക്കയില്ല. ചേച്ച് നിന്ദ്യജനങ്ങളോടായിരിക്കും.

ഭോജനേമൃഷ്ടഭോജീചജനനേചബലോകുജേ
നീചകർമ്മകരോനിത്യംമനുജോമാനവർജ്ജിതഃ. ൯

സാ—ചൊവ്വ ഭോജനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവന്നു ഭോജനസുഖവും ബലവും നീചകർമ്മങ്ങൾ പ്രവൃത്തിക്കുന്നതിൽ എപ്പോഴും ഉത്സാഹവും ഈവക ഫലങ്ങൾ ഉണ്ടായിരിക്കും.

നൃത്യലിപ്സാഗതേ ഭൂസുതേജന്മിനാ
മിന്ദിരാരാശിരായാതിഭൂമീപതേഃ
സ്വർണ്ണരത്നപ്രവാളൈഃസദാമണ്ഡിതോ
വാസശാലാനരാണാംഭവേൽസർവ്വദാ. ൧൦

സാ—ചൊവ്വ നൃത്യലിപ്സാവസ്ഥയിൽ നിൽക്കുമ്പോൾ ജാതനായവന്നു രാജാവിങ്കൽനിന്നു ഐശ്വര്യസമ്പത്തുകൾ വന്നുകൊണ്ടിരിക്കും. സ്വർണ്ണം, പവിഴം, മുത്തു ഇവകളെക്കൊണ്ടു വാസസ്ഥലം അലങ്കരിക്കപ്പെട്ടും. വളരെ ഐശ്വര്യവും ധനവും ഉണ്ടായിരിക്കുമെന്നു ചുരുക്കം.

കൌതുകീഭവതുകൌതുകേകുജേ
മിത്രപുത്രപരിപൂരിതോജനഃ
ഉച്ചഗേനപതിഗേഹമണ്ഡിതഃ
പൂജിതോഗുണവരൈർഗ്ഗുണാകരൈഃ ൧൧

സാ—കൌതുകാവസ്ഥയിൽ ചൊവ്വ നിൽക്കുമ്പോൾ ജാതനായവൻ സന്തോഷത്തോടുകൂടിയവനും മിത്രങ്ങളെക്കൊണ്ടും പുത്രന്മാരെക്കൊണ്ടും സംതൃപ്തനും ആയിരിക്കും. ചൊവ്വ ഉച്ചത്തിൽ നില്ക്കുയാണെങ്കിൽ രാജഭവനത്തിൽ വളരെ ശോഭിക്കുന്നവനായിരിക്കും. ഗുണവാന്മാരായിരിക്കുന്ന ജനങ്ങളാൽ പൂജിതനായും ഇരിക്കും.

നിദ്രാവസ്ഥാംഗതേഭൌമേക്രോധീധനവിവർജ്ജിതഃ
ധൂർത്തോധർമ്മപരിഭ്രഷ്ടോമനുഷ്യോരോഗപീഡിതഃ. ൧൨

സാ—ചൊവ്വ നിദ്രാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ക്രോധത്തോടുകൂടിയവനും ബുദ്ധിഹീനനും ധനമില്ലാത്തവനും ധൂർത്തനും ധർമ്മങ്ങളിൽനിന്നു തെററിയവനും രോഗത്താൽ ദുഃഖിതനും ആയിരിക്കും.

ഇങ്ങനെ ചൊവ്വയുടെ അവസ്ഥാഫലം.

—:*:—

## ബുധന്റെ ശയനാദ്യവസ്ഥാഫലം.

ക്ഷുധാതുരോഭവേഖഞ്ജോവിജ്ഞേതാകഞ്ജനിഭേക്ഷണഃ
അന്യഭേലമ്പടോധൂർത്തോമനുജഃശയനേബുധേ. ൧

സാ—ബുധൻ ശയനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ അറിവുള്ളവനും നല്ല കണ്ണുകളുള്ളവനും ആയിരിക്കും. ഇവിടെ ശയനാവസ്ഥയിൽ ലഗ്നത്തിൽ നില്ക്കണമെന്നൊരു വിശേഷം കൂടിയുണ്ട്. ലഗ്നം ഒഴികെ മററുള്ള രാശികളിൽ അപ്രകാരം നിന്നാൽ വിടനായും ധൂർത്തനായും തീരും.

ശശാങ്കപുത്രേജനുരംഗഗേഹേ
യദോപവേശേഗുണരാശിപൂർണ്ണഃ
പാപേക്ഷിതേപാപയുതേദരിദ്രോ
ഹിതോച്ചഭേവിത്തസുഖീമനുഷ്യഃ. ൨

സാ—ബുധൻ ഉപവേശാവസ്ഥയിൽ ലഗ്നരാശിയിൽ നിന്നാൽ അപ്പോൾ ജനിച്ചവൻ വളരെ പരിപൂർണ്ണങ്ങളായ ഗുണങ്ങളോടുകൂടിയവനായിരിക്കും. ബുധനു പാപദൃഷ്ടിയോ പാപയോഗമോ ഉണ്ടായാൽ ദരിദ്രനായിരിക്കും. ഇഷ്ടഭാവത്തിൽ ഉച്ചരാശിയിൽ നിന്നാൽ ധനത്തോടും സുഖത്തോടും കൂടിയവനായിരിക്കും.

വിദ്യാവിവേകരഹിതോഹിതതോഷഹീനോ
മാനീജനോഭവതിചന്ദ്രസുതേക്ഷിപാണൌ
പുത്രാലയേസുതകളത്രസുഖേനഹീനഃ
കന്യാപ്രജോന്നൃപതിഗേഹബുധോപരാർത്ഥദഃ. ൩

സാ—ബുധൻ നേത്രപാണ്യവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ വിദ്യാഭ്യാസവും അറിവും ഇല്ലാത്തവനായിരിക്കും. നല്ല കാര്യങ്ങളിൽ സന്തോഷം ഉണ്ടായിരിക്കയില്ല. അഭിമാനം ഉണ്ടായിരിക്കും. ഇങ്ങനെയുള്ള ബുധൻ അഞ്ചാംഭാവത്തിൽ നിന്നാൽ പുത്രസുഖവും ഭാര്യാസുഖവും ഉണ്ടായിരിക്കയില്ല. പുത്രിമാർ ഉണ്ടായിരിക്കും. രാജഭവനത്തിൽ ഉപാദ്ധ്യായനെന്നുള്ള സ്ഥാനവും ധനപുഷ്ടിയും സിദ്ധിക്കും.

ദാതാ ദയാളുഃ ഖലു പുണ്യകർത്താ
വികാശനേ ചന്ദ്രസുതേ മനുഷ്യഃ
അനേകവിദ്യാർണ്ണവപാരഗന്താ
വിവേകപൂർണ്ണഃ ഖലു ഗർവ്വഹന്താ. ൪

സാ—ബുധൻ പ്രകാശനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ദാനശീലനും ദയയുള്ളവനും പുണ്യകർമ്മം ചെയ്യുന്നവനും പല മാതിരി വിദ്യകളെ പൂർണ്ണമായി പഠിച്ചിട്ടുള്ളവനും അഹങ്കാരമില്ലാത്തവനും ആയിരിക്കും.

ഗമനാഗമനേഖലുസോമസുതേ
ബഹുധാവസുധാവസുധാധിപതേഃ
ഭവനംചവിചിത്രമലാരമയാ
വിദിതശ്ചജനസ്സമയേനിതരാം. ൫

സാ—ബുധൻ ഗമനാവസ്ഥയിലും ആഗമനാവസ്ഥയിലും നില്ക്കുമ്പോൾ ജനിച്ചവൻ രാജാവിൽനിന്നു പലവിധേന ഭൂമിലാഭവും ഐശ്വര്യസമ്പത്തും അനുഭവിക്കും. വീടു വളരെ അലങ്കരിക്കും. വളരെ കീർത്തിയും ഉണ്ടായിരിക്കും.

സപദിവിദിജനാനാമുച്ചഗേജന്മകാലേ
സദസിധനസമൃദ്ധിഃ സർവ്വദാപുണ്യവൃദ്ധിഃ
ധനപതിസമതാവാഭൂപതാമന്ത്രിതാവാ
ഹരിഹരപദഭക്തിഃ സാത്വികീമുക്തിലബ്ധിഃ ൬

സാ—ബുധൻ സഭാവാസസ്ഥാനത്തു നില്ക്കുമ്പോൾ ജനിച്ചവൻ ധനസമൃദ്ധനായും എപ്പോഴും പുണ്യവൃത്തിയോടുകൂടിയവനായും

തീരും. വൈശ്രവണനെപ്പോലെ ഐശ്വൎയ്യമുള്ളവനായോ രാജാവായോ, മന്ത്രിയായോ തീരും. ശിവനിലും വിഷ്ണുവിലും വളരെ ഭക്തിയുള്ളവനായും സത്വഗുണത്തോടുകൂടിയവനായും മുക്തിക്കൎഹനായും ഇരിക്കും.

ആഗമേജന്മഷിജന്മിനാംയദാ
ചന്ദ്രജേഭവേതിഹീനസേവയാ
അൎത്ഥസിദ്ധിരപിപുത്രയുഗ്മതാ
ബാലികാഭവതിമാനദായികാ. ൭

സാ—ബുധൻ ആഗമാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ നിന്ദ്യജനങ്ങളെ സേവിച്ചു ധനം സമ്പാദിക്കും. രണ്ടു പുത്രന്മാരുണ്ടായിരിക്കും. അഭിമാനത്തോടുകൂടിയ പുത്രിയും ഉണ്ടായിരിക്കും.

ഭോജനേചന്ദ്രജേജന്മകാലേയദാ
ജന്മിനാമൎത്ഥഹാനിസ്സഭാവാദതഃ
രാജഭീത്യാകൃശത്വംചലത്വംമദേ
രംഗസംഗംനജായാനമായാഃ സുഖം. ൮

സാ—ബുധൻ ഭോജനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ പിണക്കം നിമിത്തം ധനഹാനി അനുഭവിക്കും. രാജാവിനെ ഭയന്നു കൃശനായും സ്ഥിരമില്ലാത്തവനായും തീരും. ഭാൎയ്യാസുഖവും ഐശ്വൎയ്യസുഖവും ഉണ്ടായിരിക്കയില്ല.

നൃത്യലിപ്സാഗതേചന്ദ്രജേമാനവോ
മാനയാനപ്രവാളപ്രജൈസ്സംയുതഃ
മിത്രപുത്രപ്രതാപൈഃസഭാപണ്ഡിതഃ
പാപഖേടാന്വിതേവാരനാരീരതഃ. ൯

സാ—ബുധൻ നൃത്യലിപ്സാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ച മനുഷ്യൻ അഭിമാനം, വാഹനങ്ങൾ, മുത്തുമണികൾ ഇവകളോടുകൂടിയവനും ബന്ധുക്കളെക്കൊണ്ടും പുത്രന്മാരെക്കൊണ്ടും പ്രതാപമുള്ളവനും സഭയിൽ പണ്ഡിതനെന്നു ബഹുമതിയുള്ളവനും പാപരാശിയിൽ നിന്നാൽ വേശ്യാസ്ത്രീസംഗമത്തിൽ ആഗ്രഹമുള്ളവനും ആയിരിക്കും.

കൌതുകേചന്ദ്രജേ ജന്മകാലേനൃണാം
മംഗളേഗീതവിദ്യാനവദ്യാഭവേൽ
സപ്തമേനൈധനേവാരവധ്വാരതിഃ
പുണ്യദേപുണ്യയുക്തോമതിഃസൽഗതിഃ. ൧൦

സാ—ബുധൻ കൌതുകാവസ്ഥയിൽ ലഗ്നത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ സംഗീതസാഹിത്യങ്ങളിൽ സമൎത്ഥനായിരിക്കും. ഏഴിലോ, എട്ടിലോ നിന്നാൽ വേശ്യാസ്ത്രീകളിൽ താല്പൎയ്യമുള്ളവനായിരിക്കും. ഒൻപതാം ഭാവത്തിൽ നിന്നാൽ പുണ്യകരങ്ങളായ ബുദ്ധിയും സൽഗതിയും ഉണ്ടായിരിക്കും.

നിദ്രാശ്രിതേ ചന്ദ്രസുതേ ന നിദ്രാ
സുഖം സദാ വ്യാധിസമാധിയോഗഃ
സഹോദരവൈകല്യക്രമനല്പതാപോ
നിജേന വാദോ ധനമാനനാശഃ. ൧൧

സാ—ബുധൻ നിദ്രാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവന്ന് നിദ്രാസുഖം ഉണ്ടായിരിക്കയില്ല. എപ്പോഴും രോഗദുഃഖത്താൽ ആധിയുള്ളവനായിരിക്കും. സഹോദരന്റെ വികല്പതനിമിത്തം വളരെ ദുഃഖത്തിനിടവരും. സ്വന്ത ജനങ്ങളോടു വാദത്തിന്നും ധനനാശത്തിന്നും മാനഹാനിക്കുംകൂടി ഇടവരും.

ഇങ്ങനെ ബുധന്റെ അവസ്ഥാഫലം.

---

## വ്യാഴത്തിന്റെ ശയനാദ്യവസ്ഥാഫലം.

വചസാമധിപേ തു ജന്മസമയേ
ശയനേ ബലവാനപി ഹീനമതിഃ
അതിഗൌരതനുഃ ഖലുദീൎഘഹനുഃ
സുതരാമരിഭീതിയുതോ മനുജഃ. ൧

സാ—വ്യാഴം ശയനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ബലവാനായിരിക്കുമെങ്കിലും ബുദ്ധിഹീനനായിരിക്കും. ഏററവും വെളുത്ത ശരീരവും നീണ്ട താടിയും ശത്രുക്കളിൽനിന്നു വലുതായ ഭയവും ഉള്ളവനായിരിക്കും.

ഉപവേശം ഗതവതി യദി
ജീവേ വാഗ്മീ കഠോരഗൎവ്വമതിഃ
ക്ഷോണീപതിപരിതപ്തഃ
പദകരജംഘാസു വ്രണയുക്തഃ. ൨

സാ—വ്യാഴം ഉപവേശാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ വാചാലനായും അഹങ്കാരത്തോടുകൂടിയവനായും രാജാക്കന്മാരു

ടെ വിരോധം ഹേതുവായിട്ടു വളരെ ദുഃഖത്തോടുകൂടിയവനായും പാദങ്ങളിലും കണംകാലിലും മുഖത്തും കരങ്ങളിലും വ്രണത്തോടുകൂടിയവനായും ഭവിക്കും.

നേത്രപാണിംഗതേദേവരാജാർച്ചിതേ
രോഗയുക്തോ വിയുക്തോവരാത്ഥശ്രിയാ
ഗീതനൃത്ത്യപ്രിയഃകാമുകസ്സർവ്വദാ
ഗൌരവർണ്ണോവിവർണ്ണോത്ഭവപ്രീതിയുക്. ൩

സാ—വ്യാഴം നേത്രപാണ്യവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ രോഗിയായിരിക്കും. വലുതായ ധനങ്ങളും ഐശ്വൎയ്യവും ഇല്ലാതായിപ്പോകും. സംഗീതങ്ങളിലും നൃത്തങ്ങളിലും സന്തോഷമുണ്ടായിരിക്കും. ഒരു കാമുകനായിരിക്കയും ചെയ്യും. വെളുത്തനിറത്തോടു കൂടിയവനും ഇതരവൎണ്ണങ്ങളിലുള്ള ജനങ്ങളിൽ താല്പൎയ്യമുള്ളവനും ആയിരിക്കും.

ഗുണാനാമാനന്ദം വിമലസുഖകന്ദംവിതനുതേ
സദാതേജഃപുഞ്ജം വ്രജപതിനികുഞ്ജംപ്രതിഗമം
പ്രകാശഞ്ചോദ്ദുച്ചേഗ്ഗതമുപഗതേവാസവഗുരൗ-
ഗുരുത്വംലോകാനാംധനപതിസമത്വംനരുഭൂതാം. ൪

സാ—പ്രകാശനാവസ്ഥയിൽ നിൽക്കുന്ന വ്യാഴം ഉച്ച രാശിയിലാണെങ്കിൽ വളരെ ഗുണങ്ങളും ആനന്ദവും സൌഖ്യത്തിന്റെ പരമാവസ്ഥയും തേജസ്സും ജനങ്ങൾക്കു വളരെ പൂജ്യതയും രാജസമാനമായ അവസ്ഥയും എന്നുവേണ്ട വളരെ ഭാഗ്യൈശ്വൎയ്യസമൃദ്ധിയും ഉണ്ടായിരിക്കുമെന്നു താല്പൎയ്യം.

സാഹസീഭവതിദാനവസ്സദാ-
മിത്രവർഗ്ഗസുഖപൂരിതോമുദാ
പണ്ഡിതോവിവിധവിത്തമണ്ഡിതോ
വേദവിദ്യദിഗുരൌഗമംഗതേ. ൫

സാ—വ്യാഴം ഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ കഠിനപ്രവൃത്തിചെയ്യുന്നവനും മിത്രങ്ങൾക്കു സുഖത്തെ ഉണ്ടാക്കിക്കൊടുക്കുന്നവനും വിദ്വാനും പലമാതിരി ധനസമൃദ്ധിയോടുകൂടിയവനും ആയിരിക്കും.

ആഗമനേജനതാവരജായാ
യസ്യജനസ്സമയേ ഹരിമായാ
മുഞ്ചതിനാലമിഹാലയമദ്ധ്വാ
ദേവഗുരൌപരിതഃപരിബോധഃ ൬

സാ—വ്യാഴം ആഗമനയോഗത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വളരെ ഉൽകൃഷ്ടങ്ങളായ സുഖങ്ങളും സംസാരമോചനവും അനുഭവിക്കും. സ്വഭവനത്തെ ഉപേക്ഷിച്ച ലോകമാകെ പരിഭ്രമണം ചെയ്യും.

സുരഗുരുസമവക്താശ്രുഭ്രമുക്താഫലാഢ്യഃ
സദസിസപദിപൂർണ്ണോദിത്തമാണിക്യയാതൈഃ.
ഗജതുരഗരഥാഢ്യോ ദേവതാധീശപൂജ്യോ
ജനുഷിവിവിധവിദ്യാഗർവ്വിതോമാനവസ്സ്യാൽ. ൭

സാ—വ്യാഴം സഭാവാസാവസ്ഥയിൽ നിന്നാൽ അപ്പോൾ ജനിച്ചവൻ വ്യാഴത്തെപ്പോലെ വാഗ്മിയായിരിക്കും. നല്ലമുത്തുമണികളോടുകൂടിയവനായും ധനങ്ങളെക്കൊണ്ടും രത്നങ്ങളെക്കൊണ്ടും പൂർണ്ണനായും ആന കുതിര തേര മുതലായ സൈന്യങ്ങളോടുകൂടിയവനായും ദേവേന്ദ്രനാൽ പോലും പൂജ്യനായും പലമാതിരി വിദ്യകൾ നിമിത്തം അഹങ്കാരത്തോടു കൂടിയവനായും ഭവിക്കും.

നാനാവാഹനമാനയാനപടലസൌഖ്യംഗുരാവാഗമേ
ഭൃത്യാപത്യകളത്രമിത്രജസുഖംവിദ്യാനവദ്യാഭവേൽ-
ക്ഷോണീപാലസമാനതാനവരതംചാരീവഹൃദ്യാമതിഃ
കാവ്യാനന്ദരതിഃസദാഹിതഗതിസ്സർവ്വത്രമാനോന്നതിഃ. ൮

വ്യാഴം ആഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ച പുരുഷന് പലമാതിരി വാഹനലാഭവും സുന്ദരിമാരിൽ നിന്ന സൌഖ്യവും ഭൃത്യന്മാരിൽനിന്നും പുത്രവർഗ്ഗങ്ങളിൽ നിന്നും ഭാര്യയിൽനിന്നും ബന്ധുക്കളിൽ നിന്നും സുഖവും വിദ്യാസമ്പത്തും രാജസമമായ സുഖാനുഭവവും ബുദ്ധിക്ക എപ്പോഴും പരമാനന്ദാവസ്ഥയും കാവ്യസുഖത്തിൽ താല്പര്യവും ഇഷ്ടമായ രീതിയിൽ നടത്തയും എവിടെയും ഉൽകൃഷ്ടമായ അഭിമാനവും ഉണ്ടായിരിക്കും.

ഭോജനേഭവതിദേവതാഗുരൌ
യസ്യതസ്യസദനംസുഭോജനം
നൈവമുഞ്ചതിരമാലയംതദാ
വാജിവാരണരഥൈശ്ചമണ്ഡിതഃ. ൯

സാ—വ്യാഴം ഭോജനാവസ്ഥയിൽനില്ക്കുമ്പോൾ ജനിച്ചവന് എപ്പോഴും സുഖമായ രീതിയിൽ ഭക്ഷണാനുഭവംഉണ്ടായിരിക്കും. ലക്ഷ്മി അവനെ ഒരിക്കലും ഉപേക്ഷിക്കയില്ല. ആന, കുതിര, തേര് തുടങ്ങിയ സൈന്യങ്ങളുടെ സമൃദ്ധിയും ഉണ്ടായിരിക്കും.

നൃത്ത്യലിപ്സാഗതേരാജമാനീധനീ
ദേവതാധീശവന്ദ്യഃസദാധമ്മവിൽ
തന്ത്രവിജ്ഞോബുധൈമ്മണ്ഡിതഃപണ്ഡിതഃ
ശബ്ദവിദ്യാനവദ്യോഹിസദ്യോജനഃ. ൧൨

സാ—വ്യാഘ്രം നൃത്ത്യലിപ്സാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ രാജബഹുമാനത്തിനർഹനായും ധനവാനായും ഇന്ദ്രനാൽ പോലും പൂജ്യനായും ധമ്മബോധമുള്ളവനായും തന്ത്രവിദ്യയിൽ അറിവുള്ളവനായും വിദ്വാന്മാരുടെ സാഹചര്യത്തോടു കൂടിയവനായും വ്യാകരണത്തിൽ വിശേഷജ്ഞാനമുള്ളവനായും ഭവിക്കും.

കുതൂഹലീസകൌതുകേ മഹാധനീജനസ്സദാ
നിജാനപായാബ്ജഭാസ്കരഃകൃപാകലാധരസ്സുഖീ
നിലിമ്പരാജപൂജിതോനയേനഭൂസുതേനവാ
യുതോമഹാബലീധരാധിപേന്ദ്രസത്മപണ്ഡിതഃ. ൧൩

സാ—വ്യാഘ്രം കൌതുകാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ കൌതുകത്തോടുകൂടിയവനായും വളരെ ധനവാനായും സൂര്യൻ താമരപ്പൂക്കളെ ഏതുപ്രകാരം സന്തോഷിപ്പിക്കുന്നുവോ അപ്രകാരം സ്വജനങ്ങളെ സന്തോഷിപ്പിക്കുന്നവനായും കൃപാശാലിയായും സുഖിയായും ഇന്ദ്രനാൽപോലും മാന്യനായും ഭവിക്കും. ചൊവ്വയുടെയോഗം കൂടി ഉണ്ടെങ്കിൽ വളരെ ബലവാനായും രാജഭവനത്തിൽ ഉപദേഷ്ടാവു് എന്ന സ്ഥാനത്തോടു കൂടിയവനായും ഭവിക്കും.

ഗുരൌനിദ്രാഗതേയസ്യമൂർഖതാസർവ്വകർമ്മണി
ദരിദ്രതാപരിക്രാന്തംഭവനം പുണ്യവജ്ജിതം. ൧൪

സാ—വ്യാഘ്രം നിദ്രാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ എല്ലാകാര്യങ്ങളിലും മൂർഖസ്വഭാവത്തോടു കൂടിയവനായും ദാരിദ്ര്യത്താൽ ദുഃഖിതനായും വീട്ടിൽ യാതൊരുവിധ ഐശ്വര്യങ്ങളും ഇല്ലാത്തവനായും ഭവിക്കും.

ഇങ്ങനെ വ്യാഘ്രത്തിന്റെ അവസ്ഥാഫലം കഴിഞ്ഞു

—:*:—

## ശുക്രന്റെ ശയനാദ്യവസ്ഥാഫലം.

ജനോബലീയാനപിദന്തരോഗീ
ഭൃശംമഹാരോഷസമന്വിതസ്സ്യാൽ,
ധനേനഹീനശ്ശയനംപ്രയാതേ
വരാംഗനാസംഗമലമ്പടശ്ച. ൧

സാ—ശുക്രൻ ശയനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ബലവാനായിരിക്കുമെങ്കിലും പല്ലിനു സുഖക്കേടുണ്ടായിരിക്കും. വളരെ രോഷത്തോടു കൂടിയവനായും ധനമില്ലാത്തവനായും നല്ല സ്ത്രീകളുമായി ചേരുന്നതിനു വളരെ ശ്രദ്ധയുള്ളവനായും ഭവിക്കും.

യദിഭവേദ്ദശനാഉപവേശനേ
നവമണിപ്രജകാഞ്ചനഭൂഷണൈഃ
സുഖമജസ്രമരിക്ഷയമാദരാ-
ദവനിപാദപിമാനസമുന്നതിഃ. ൨

സാ—ശുക്രൻ ഉപവേശാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ സ്വർണ്ണരത്നാദി ആഭരണങ്ങളോടുകൂടിയവനായിരിക്കും. എപ്പോഴും സുഖിയായിരിക്കും. ശത്രുക്കളെ കീഴടക്കുന്നവനും രാജാവിൽനിന്നു ഉൽകൃഷ്ടബഹുമാനം സിദ്ധിക്കുന്നവനുമായിരിക്കും.

നേത്രപാണിംഗതേലഗ്നേഹേകവൌ
സപ്തമേമാനദേയസ്യതസ്യധ്രുവം
നേത്രപാതോനിപാതോധനാനാമലം
ചാന്യഭേവാസശാലാവിശാലാഭവേൽ. ൩

സാ—ശുക്രൻ നേത്രപാണ്യവസ്ഥയിൽ ലഗ്നത്തിലോ ഏഴിലോ പത്തിലൊ നിന്നാൽ അന്ധതയും ധനശൂന്യതയും സംഭവിക്കും. മററുഭാവങ്ങളിൽ നിന്നാൽ വാസഭവനം വളരെ മനോഹരമായും വിശാലമായും ഇരിക്കും.

സ്വാലയേതുംഗഭേമിത്രഭേഗേർഗ്ഗുരോ
തുംഗമാതംഗലീലാകലാപീജനഃ
ഭൂപതേസ്തുല്യഏവപ്രകാശംഗതേ
കാവ്യവിദ്യാകലാകൌതുകീഗീതവിൽ. ൪

സാ—ശുക്രൻ പ്രകാശാവസ്ഥയിൽ സ്വക്ഷേത്രത്തിലൊ ഉച്ചത്തിലൊ ബന്ധുക്ഷേത്രത്തിലൊ നിന്നാൽ ഗജലീലാതല്പരനായിരിക്കും.

രാജതുല്യനായും കാവ്യവിദ്യയിലും മററു കലകളിലും വളരെ കൌതുകമുള്ളവനായും വിശേഷിച്ചു നല്ലപോലെ സംഗീതജ്ഞാനമുള്ളവനായും തീരും.

ഗമനേജനനേശുക്രേ തസ്യമാതാനജീവതി
അധിയോഗോവിയോഗശ്ച ജനാനാമരിഭീതിതഃ. ൩

സാ—ശുക്രൻ ഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവന്റെ അമ്മ ജീവിച്ചിരിക്കയില്ല. വളരെ ധനവാനായിരിക്കും. ശത്രുഭീതിഹേതുവായിട്ടു ജനങ്ങളോടു വിയോഗം അനുഭവിക്കേണ്ടിവരും.

ആഗമനേഭൃഗുപുത്രേ ഗതവതിവിത്തേശപൂരാമനുജഃ
സത്തീൎത്ഥഭ്രമശാലീ നിത്യോത്സാഹീകരാംഘ്രിരോഗീച. ൬

സാ—ശുക്രൻ ആഗമനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ വലിയ ധനവാനായിത്തീരും. നല്ല തീൎത്ഥങ്ങൾതോറും സഞ്ചരിക്കുന്നവനും എപ്പോഴും ഉത്സാഹത്തോടുകൂടിയവനും കാലിനും കൈക്കും ചില രോഗങ്ങളുള്ളവനും ആയിരിക്കും.

അനായാസേനാലംസപദിമഹസായാതിസഹസാ
പ്രഗത്ഭത്വംരാജ്ഞഃസദസിഗുണവിജ്ഞഃകിലകവൌ
സഭായാമായാതേരിപുനിവഹഹന്താധനപതേ-
സ്സമത്വംവാദാതാഗജതുരഗഗന്താനരവരഃ. ൭

സാ—ശുക്രൻ സഭാവാസാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ മഹത്വംകൊണ്ടു പ്രൌഢൻ എന്നുള്ള സ്ഥാനം നിഷ്പ്രയാസേന പ്രാപിക്കപ്പെട്ടും. രാജസദസ്സുകളിൽ കവികളിൽവച്ചു ഗുണജ്ഞനാണെന്നുള്ള കീൎത്തിയും ഉണ്ടായിരിക്കും. ശത്രുക്കളെ ഹനിക്കുന്നവനും രാജതുല്യനും ദാനശീലനും ആന, കുതിര മുതലായ വാഹനങ്ങളിൽ സഞ്ചരിക്കുന്നവനും ആയിരിക്കും. അഥവാ രാജാവായെന്നും വരാം.

ആഗമേഭാൎഗ്ഗവേനാഗമോജന്മിനാ-
മൎത്ഥരാശേരരാതേരതീവക്ഷതീ
പുത്രതാപോനിപാതോജനാനാമപി
വ്യാധിഭീതിഃപ്രിയാഭോഗഹാനിർഭവേൽ. ൮

സാ—ശുക്രൻ ആഗമാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ശത്രുക്കളുടെ ഉപദ്രവംനിമിത്തം വലുതായ ധനനാശം അനുഭവിക്കേണ്ടിവരും. പുത്രനാശവും ജനങ്ങളിൽനിന്നുപദ്രവവും രോഗ-

ദുഃഖവും അനുഭവിക്കും. ഭാൎയ്യയോടുള്ള വിഷയസുഖം അനുഭവിക്കാൻ സാധിക്കയില്ല.

ക്ഷുധാതുരോവ്യാധിനിപീഡിതസ്സ്യാ-
ദനേകധാരാതിഭയാർദ്ദിതശ്ച
കവൌയദാഭോജനഗേയുവത്യാ
മഹാധനംപണ്ധിതമണ്ഡിതശ്ച. ൯

സാ—ശുക്രൻ ഭോജനാവസ്ഥയിൽ നിൽക്കുമ്പോൾ ജാതനായവൻ വിശപ്പുകൊണ്ടു ദുഃഖിക്കേണ്ടിവരും. രോഗപീഡയും ഉണ്ടായിരിക്കും. പലതരത്തിലും ശത്രുപീഡ അനുഭവിക്കും. ഭാൎയ്യാസുഖവും ധനപുഷ്ടിയും പണ്ഡിതനെന്നുള്ള ബഹുമാനവും സിദ്ധിക്കും.

കാവ്യവിദ്യാനവദ്യാചഹൃദ്യാമതി-
സ്സൎവ്വദാനൃത്യലിപ്സാഗതേഭാൎഗ്ഗവേ
ശംകവീണാമൃദംഗാദിഗാനധ്വനി-
പ്രാതനൈപുണ്യമേതസ്യവിത്തോന്നതിഃ. ൧൦

സാ—ശുക്രൻ നൃത്യലിപ്സാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ കാവ്യവിദ്യകളിൽ ഏററവും പ്രിയമുള്ളവനും വീണ, മൃദംഗം മുതലായ വാദ്യകലകളിൽ അറിവുള്ളവനും വളരെ ധനവാനുമായിരിക്കും.

കൌതുകഭവനംഗതവതിശുക്രേ
ശക്രേശത്വംസദസിമഹത്വാം
ഹൃദ്യാവിദ്യാഭവതിചപുംസഃ
പത്മാനിവസതിസത്മാദരതഃ. ൧൧

സാ—ശുക്രൻ കൌതുകാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ ദേവേന്ദ്രനെപ്പോലെ സഭകളിൽ വളരെ മഹാനായിരിക്കും. ഹൃദയപ്രിയകളായ വിദ്യകളിൽ സമൎത്ഥനായിരിക്കും. ലക്ഷ്മീദേവി അവന്റെ വീട്ടിൽതന്നെ താമസിക്കും.

പരസേവാരതോനിത്യം നിദ്രാമുപഗതേകവൌ
പരനിന്ദാപരോവീരോ വാചാലോഭ്രമതേമഹീം. ൧൨

സാ—ശുക്രൻ നിദ്രാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ അന്യന്മാരെ സേവിക്കുന്നതിൽ വളരെ താല്പൎയ്യമുള്ളവനും പരന്മാരെ നിന്ദിക്കുന്നതിൽ തല്പരനും വീരനും വാചാലനും നാടാകെ ചുററിസഞ്ചരിക്കുന്നവനും ആയിരിക്കും.

ഇങ്ങനെ ശുക്രന്റെ അവസ്ഥാഫലം കഴിഞ്ഞു.

—:*:—

# ശനിയുടെ ശയനാദ്യവസ്ഥാഫലം.

ക്ഷുല്പിപാസാപരിക്രാന്തോ വിശ്രാന്തഃശയനേശനൌ
വയസിപ്രഥമേരോഗീ പുനർഭാഗ്യവതാംവരഃ. ൧

സാ—ശനി ശയനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ക്ഷുത്തുകൊണ്ടും വിശപ്പുകൊണ്ടും വളരെ പാരവശ്യത അനുഭവിക്കേണ്ടിവരും. സുഖാനുഭവവും ആദ്യകാലത്തു രോഗപീഡയും അതിനുശേഷം ഉൽകൃഷ്ടമായ ഭാഗ്യവും അനുഭവിക്കും.

ഭാനോഃസുതേചോപവേശനസ്ഥേ
കരാളകാരാതിജനാനുതപ്തഃ
അപായശാലീഖലുവാതരോഗീ
നരോഭിമാനീനൃപദണ്ഡയുക്തഃ. ൨

സാ—ശനി ഉപവേശാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ സൈന്യങ്ങളിൽനിന്നും ശത്രുക്കളിൽനിന്നും ക്ലേശത്തോടുകൂടിയവനും അപകടത്തിൽപ്പെട്ടു ദുഃഖിക്കുന്നവനും വാതരോഗിയും അഭിമാനമുള്ളവനും രാജശിക്ഷ അനുഭവിച്ചവനുമായിരിക്കും.

നയനപാണിഗതേരവിനന്ദനേ
പരമയാരമയാപരയായുതഃ
നൃപതിതോഹിത താമതിതോഷകൃൽ
ബഹുകലാകലിതോവിമലോക്തികൃൽ. ൩

സാ—ശനി നയനപാണ്യവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ഉൽകൃഷ്ടങ്ങളായ ഐശ്വര്യങ്ങളോടുകൂടിയവനായും രാജാവിൽനിന്നും സഹായത്തമായിട്ടും സന്തോഷം അനുഭവിക്കുന്നവനും പലേകലകളിൽ ജ്ഞാനമുള്ളവനും പാണ്ഡിത്യമായി സംസാരിക്കുന്നവനും ആയിരിക്കും.

നാനാഗുണഗ്രാമധനാധിശാലീ
സദാന്തരോബുദ്ധിവിനോദമാലീ
പ്രകാശനേഭാനുസുതേസുഭാനുഃ
കൃപാനുരക്തോഹരപാദഭക്തഃ. ൪

സാ—ശനി പ്രകാശനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ പലവിധ ഗുണധോരണികളോടുകൂടിയവനും ധനസമ്പന്നനും എപ്പോഴും ബുദ്ധിയെ വിനോദിപ്പിക്കുന്നതിൽ താല്പര്യമുള്ളവനും

കാന്തിയുള്ളവനും കൃപയും അനുരാഗവും ഉള്ളവനും ശിവഭക്തനും ആയിരിക്കും.

മഹാധനീനന്ദനനന്ദിതസ്സ്യാ-
ദപാപകാരീ രിപുഭൂമിഹാരീ
ഗമേശനൌപണ്ഡിതരാജഭാവം
ധരാപതേരായതനേപ്രയാതി

സാ—ശനി ഗമനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ വളരെ ധനവാനും പുത്രന്മാർ നിമിത്തം സന്തുഷ്ടനും ദുഷ്ടകർമ്മം ചെയ്യാത്തവനും ശത്രുക്കളേയും ഭൂമിയേയും അപഹരിക്കുന്നവനും രാജസദസിൽ വച്ചു പണ്ഡിതശ്രേഷ്ഠനെന്ന സ്ഥാനത്തെ പ്രാപിക്കുന്നവനും ആയിരിക്കും.

അഗമനേപദരുഗ്ഭയയുക്തഃ
പുത്രകളത്രസുഖേനവിമുക്തഃ
ഭാനുസുതേഭ്രമതേഭുവിനിത്യം
ദീനമനാവിജനാശ്രയഭാവം. ൭

സാ—ശനി അഗമനാവസ്ഥയിൽ നിൽക്കുമ്പോൾ ജാതനായവൻ പാദരോഗത്തോടും ഭയത്തോടുംകൂടിയവനായിരിക്കും. പുത്രസമ്പത്തും ഭാര്യാസുഖവും ഉണ്ടായിരിക്കയില്ല. രാജ്യം മുഴുക്കെ ചുററി സഞ്ചരിച്ചുകൊണ്ടിരിക്കും. വളരെ ദുഃഖത്തോടുകൂടി ആരുമില്ലാത്ത സ്ഥലത്തെ ആശ്രയിക്കയും ചെയ്യും.

രത്നാവലീകാഞ്ചനമൌക്തികാനാം
വ്രാതേനനിത്യം വ്രജതിപ്രമോദം
സഭാഗതേഭാനുസുതേനിതാന്തം
നയേനപൂർണ്ണോ മനുജോമഹൌജാഃ. ൮

സാ—ശനി സഭാവേശാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ രത്നങ്ങളുടേയും സ്വർണ്ണങ്ങളുടേയും മുത്തുകളുടേയും സമ്പൂർണ്ണാവസ്ഥകൊണ്ടു വളരെ ശോഭിക്കുന്നവനും സന്തുഷ്ടനുമായിരിക്കും. വളരെ നീതിയുള്ളവനും ഓജസ്സുള്ളവനും ആയിരിക്കും.

അഗമേഗദസമാഗമോഗുണാ-
മർണ്ണബന്ധുതനയേയദാതദാ
മന്ദമേവഗമനം ധരാപതേ-
ര്യാചനാവിരഹിതാ മതിസ്സദാ. ൯

സാ—ശനി ആഗമാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ

ജനനംമുതൽ രോഗി ആയിരിക്കും. പുത്തുക്കെ നടക്കുകയും രാജാവിൽ നിന്നു യാതൊന്നും യാചിക്കാതിരിക്കത്തക്കവണ്ണം ബുദ്ധിക്കു പ്രാഭവമുള്ളവനും ആയിരിക്കും.

സംഗതേജനഷ്ടിഭാനുനന്ദനേ
ഭോജനേഭവതിഭോജനംരസൈഃ
സംയുതംനയനമന്ദതാതദാ
മോഹതാപപരിതാപിതാമതിഃ. ൯

സാ—ശനി ഭോജനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ സകലവിഭവങ്ങളോടുകൂടി ഭക്ഷണസുഖം അനുഭവിക്കുന്നവനായിരിക്കും. കാഴ്ച വളരെ കുറവായിരിക്കും. മനസ്സ മോഹംകൊണ്ടും താപംകൊണ്ടും ദുഃഖത്തോടുകൂടിയതായിരിക്കും.

നൃത്ത്യലിപ്സാഗതേമന്ദേ ധർമ്മാത്മാവിത്തപൂരിതഃ
രാജപൂജ്യോനരോധീരോ മഹാവീരോരണാങ്കണേ. ൧൦

സാ—ശനി നൃത്ത്യലിപ്സാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ ധർമ്മാത്മാവായും സംപൂർണ്ണധനവാനായും രാജാവിനാൽ പൂജ്യനായും ബുദ്ധിമാനായും പോർക്കളത്തിൽ മഹാവീരനായും ഭവിക്കും

ഭവതികൌതുകഭാവമുപാഗതേരവിസുതേവസുധാവസുപൂരിതഃ
രമതിസുഖീസുമുഖീസുഖപൂരിതഃകവിതയാമലയാ കലയാനരഃ൧൧

സാ—ശനി കൌതുകാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ വളരെ ഭൂമികളും ധനങ്ങളും സമ്പാദിക്കും. വളരെ സുഖവും അനുഭവിക്കും. സുന്ദരിമാരോടുകൂടി അതിയായി സുഖിക്കയും ചെയ്യും. നല്ല കാവ്യകലകളാലും സുഖിക്കും.

നിദ്രാഗതേവാസരനാഥപുത്രേ
ധനീസദാചാരഗുണൈരുപേതഃ
പരാക്രമീചണ്ഡവിപക്ഷഹന്താ
സുരതാരകാന്താരതിരീതിവിജ്ഞഃ ൧൨

ശനി നിദ്രാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ എപ്പോഴും സൽഗുണങ്ങളോടുകൂടിയവനായിരിക്കും. പരാക്രമങ്ങളോടുകൂടിയവനും ശത്രുക്കളെ നശിപ്പിക്കുന്നവനും വേശ്യാസ്ത്രീകളോടു വിഷയസുഖം അനുഭവിക്കാൻതക്കവണ്ണം കാമശാസ്ത്രങ്ങൾ അഭ്യസിച്ചിട്ടുള്ളവനും ആയിരിക്കും.

ഇങ്ങനെ ശനിയുടെ അവസ്ഥാഫലം.

—:*:—

## രാഹുവിൻെറ ശയനാദ്യവസ്ഥാഫലം.

ശയനഗതോജന്മനിയസ്യരാഹൌ
ക്ലേശാധികത്വംശയനംപ്രയാതേ
വൃഷേചയുഗ്മേപി ചകന്യകായാ-
മജേസമൃദ്ധിർദ്ധനധാന്യരാശേഃ. ൧

സാ—രാഹു ശയനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ബാല്യത്തിലെ രോഗിയായിരിക്കും. വളരെ ക്ലേശവും അനുഭവിക്കേണ്ടിവരും. ഋഷഭത്തിലും മിഥുനത്തിലും കന്നിയിലും മേടത്തിലും നിന്നാൽ ധനധാന്യസമൃദ്ധി ഉണ്ടായിരിക്കും.

ഉപവേശനമിഹഗതവതിരാഹൌ
ദദ്രുഗദത്വാദതിപരിതപ്തഃ
രാജസമാജയുതോബഹുമാനീ
വിത്തസുഖേനസദാരഹിതസ്സ്യാൽ. ൨

സാ—രാഹു ഉപവേശാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ ഒരുതരം ത്വഗ്രോഗത്താൽ പീഡിതനായിത്തീരും. രാജസദസ്സിൽ വളരെ ബഹുമാനമുള്ളവനും ധനസംബന്ധമായ സൌഖ്യം ഇല്ലാത്തവനും ആയിരിക്കും.

നേത്രപാണാവശൌനേത്രേ ഭവതോരോഗപീഡിതേ
ദുഷ്ടവ്യാളാരിചൌരാണാം ഭയംതസ്യധനക്ഷയഃ. ൩

സാ—രാഹു നേത്രപാണ്യവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ രോഗപീഡിതനായിത്തീരും. ദുഷ്ടമൃഗങ്ങളിൽനിന്നും കള്ളന്മാരിൽനിന്നും ഭയവും ധനനാശവും അനുഭവിക്കും.

പ്രകാശനേശുഭാസനേ സ്ഥിതിഃകൃതിശ്ശുഭംനൃണാം
ധനോന്നതിർഗ്ഗുണോന്നതിഃ സദാവിദാമഗാവിഹ
ധരാധിപാധികാരതാ യശോഽതാതദാഭവേൽ
നവീനനീരദാകൃതിർവിദേശതോ മഹോന്നതിഃ. ൪

സാ—രാഹു പ്രകാശനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ ന്യായകർത്താവും വിദ്വാനുമായിരിക്കും. ധനംകൊണ്ടും ഗുണങ്ങൾകൊണ്ടും വളരെ ഉന്നതാവസ്ഥസിദ്ധിയ്ക്കും. രാജാവിനെപ്പോലെഅധികാരശക്തി ഉണ്ടായിരിക്കും. വലുതായ യശസ്സും മേഘനിറവും പരദേശങ്ങളിൽ നിന്നു വളരെ ബഹുമതിയും സിദ്ധിക്കും.

ഗമനേചയദാരാഹൈൗബഹുസന്താനവാൻനരഃ
പണ്ഡിതോധനവാൻദാതാരാജപൂജ്യോനരോഭവേൽ. ൫

സാ—രാഹു ഗമനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവന് വളരെ പുത്രന്മാരുണ്ടായിരിക്കും. പണ്ഡിതനായും ധനവാനായും രാജബഹുമാനത്തിനർഹനായും ഭവിക്കും.

രാഹൗവാഗമനേക്രോധീസദാധീധനവജ്ജിതഃ
കുടിലഃകൃപണഃകാമീനരോഭവേതിസവ്വദാ. ൬

സാ—രാഹു അഗമനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ കുടിലനായും ക്രോധത്തോടുകൂടിയവനായും ബുദ്ധിശൂന്യനായും ധനഹീനനായും കൊതിയനായും കാമിയായും ഭവിക്കും.

സഭാഗതേയദാരാഹുഃപണ്ഡിതഃകൃപണോനരഃ
നാനാഗുണപരിക്രാന്തോവിത്തസൌഖ്യസമന്വിതഃ. ൭

സാ—രാഹു സഭാവേശാവസ്ഥയിൽ നിന്നാൽ പണ്ഡിതനായും ലുബ്ധനായും വളരെ ഗുണങ്ങളോടുകൂടിയവനായും ധനസമൃദ്ധിയോടുകൂടിയവനായും ഭവിക്കും.

ചേദഗാവാഗമംയസ്യയാതേതദാ
വ്യാകുലത്വംസദാരാതിഭീത്യാദയഃ
മഹൽബന്ധുവാദോജനാനാംനിപാതോ
ഭവേച്ചിത്തഹാനിഃശഠത്വംകൃശത്വം. ൮

സാ—രാഹു ആഗമാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ വ്യാകുലനായും എപ്പോഴും വിഷമഭീതിയോടുകൂടിയവനും ബന്ധുക്കളോടു കലഹത്തോടുകൂടിയവനും ജനങ്ങളിൽ നിന്നു നാശത്തോടുകൂടിയവനും ധനഹാനി കൃശത്വം ശഠനെന്നുള്ള അവസ്ഥകളവയോടുകൂടിയവനും ആയിരിക്കും.

ഭോജനേഭോജനേനാലംവികലോമന്ദജോഭവേൽ
മന്ദംബുദ്ധിഃക്രിയാഭീരുഃസ്ത്രീപുത്രസുഖവർജ്ജിതഃ. ൯

സാ—രാഹു ഭോജനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ അംഗവൈകല്യത്തോടുകൂടിയവനും മന്ദബുദ്ധിയും പ്രവൃത്തികളിൽ ഭീരുവും സ്ത്രീസുഖവും പുത്രസുഖവും ഇല്ലാത്തവനുമായിരിക്കും.

നൃത്യലിപ്സാഗതേരാഹൌമഹാവ്യാധിവിവർദ്ധനം
നേത്രരോഗോരിപോർഭീതിർധനധർമ്മക്ഷയോനൃണാം. ൧൦

സാ—രാഹു നൃത്യലിപ്സാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ച വൻ വലിയ രോഗതാപം അനുഭവിക്കേണ്ടിവരും. കണ്ണിൽ ദീനവും ഉണ്ടായിരിക്കും. ശത്രുക്കളിൽ നിന്നു ഭയവും ധനഹാനിയും ധർമ്മ നാശവും അനുഭവിക്കും.

കൌതുകേചയദാരാഹൌസ്ഥാനഹീനോനരോഭവേൽ
പരദാരരതോനിത്യംപരവിത്താപഹാരകഃ. ൧൧

സാ—രാഹു കൌതുകാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ച വന് ഒരു സ്ഥാനവുമുണ്ടായിരിക്കയില്ല. പരന്മാരുടെ ഭാര്യമാരിൽ ആശയുള്ളവനും എപ്പോഴും പരധനത്തെ അപഹരിക്കുന്നവനും ആയിരിക്കും.

നിദ്രാവസ്ഥാംഗതേരാഹൌ
ഗുണഗ്രാമയുതോനരഃ
കാന്താസന്താനവാൻധീരോ
ഗർവ്വിതോബഹുവിത്തവാൻ. ൧൨

സാ—രാഹു നിദ്രാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ വളരെ ഗുണങ്ങളോടു കൂടിയവനും പുത്രന്മാരോടും ഭാര്യയോടും കൂടിയവനും ബുദ്ധിമാനും അഹംകാരിയും വളരെ ധനമുള്ളവനും ആയിരിക്കും.

ഇങ്ങനെ രാഹുവിൻെറ അവസ്ഥാഫലം കഴിഞ്ഞു.

---

## പത്താം അദ്ധ്യായം.

---

## കേതുവിൻെറ ശയനാദ്യവസ്ഥാഫലം.

മേഷേവൃഷേഥവായുഗ്മേകന്യായാംശയനംഗതേ
കേതൌധനസമൃദ്ധിസ്സ്യാദന്യഭേരോഗവർദ്ധനം. ൧

സാ—കേതു മേടം, ഇടവം, മിഥുനം, കന്നി ഈ രാശികളിൽ ശയനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ വലിയധനവാനായിരിക്കും. മററുരാശികളിൽ നിൽക്കുമ്പോൾ ജനിച്ചവൻ രോഗി ആയിരിക്കും.

ഉപവേശംഗതേകേതൌ ദദ്രുരോഗവിവർദ്ധനം
അരിവാതനൃപവ്യാള ചോരസംകടമാദിശേൽ. ൨

സാ—കേതു ഉപവേശാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ച വൻ പിടകരോഗിആയും ശത്രുക്കളിൽ നിന്നും കൊട്ടുംകാററുകൊണ്ടും രാജാക്കന്മാരിൽ നിന്നും കള്ളന്മാരിൽ നിന്നും സങ്കടവുമനുഭവിക്കും.

നേത്രപാണിംഗതേകേതൌ നേത്രരോഗീപ്രജായതേ
ദുഷ്ടസർപ്പാദിഭീതിശ്ച രിപുരാജകുലാദപി. ൩

സാ—കേതു നേത്രപാണ്യവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ച വൻ നേത്രരോഗി ആയി തീരും. ദുഷ്ടന്മാരിൽ നിന്നും സർപ്പം മുത ലായ ദുഷ്ടജന്തുക്കളിൽ നിന്നും ശത്രുക്കളിൽ നിന്നും രാജാക്കന്മാരിൽ നിന്നും ഭയവും അനുഭവിക്കും.

പ്രകാശനംഗതേകേതൌ
ധനവാൻ ധാർമ്മികസ്സദാ
നിത്യംപ്രവാസീചോത്സാഹീ
സാത്വികോരാജസേവകഃ. ൪

സാ—കേതു പ്രകാശനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ച വൻ ധാർമ്മികനായും ധനവാനായും തീരും. എപ്പോഴും അന്യരാജ്യങ്ങ ളിൽ സഞ്ചരിച്ചുകൊണ്ടിരിക്കും. ഉത്സാഹവും സാത്വികസ്വഭാവവും രാജസേവയും ഉണ്ടായിരിക്കും.

ഗമനേചൽഭവേൽകേതുർബഹുപുത്രോമഹാധനഃ
പണ്ഡിതോഗുണവാൻദാതാ ജായതേചനരോത്തമഃ. ൫

സാ—കേതു ഗമനാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവന്ന് വളരെ പുത്രന്മാരും ധനങ്ങളും ഉണ്ടായിരിക്കും. പണ്ഡിതനായും ഗു ണവാനായും ദാനശീലനായും ഒരു ഉത്തമമനുഷ്യൻ എന്നുള്ള സ്ഥാ നത്തു പ്രാപിക്കും.

ആഗമേചയദാകേതുർനാനാരോഗീധനക്ഷയഃ
ദന്തപാദീമഹാരോഗീപിശുനഃപരനിന്ദകഃ. ൬

സാ—കേതു ആഗമാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ചവൻ പല്ലു നഖം മുതലായ അവയവങ്ങളിൽ രോഗങ്ങളുള്ളവനായും ധന ഹീനനായും ഏഷണിയനായും പരന്മാരെ നിന്ദിക്കുന്നവനായും ഇരിക്കും.

സഭാവസ്ഥാംഗതേകേതൌ വാചാലോബഹുഗർവ്വിതഃ
കൃപണോലമ്പടശ്ചൈവ ധൂർത്തവിദ്യാവിശാരദഃ. ൭

സാ—കേതു സഭാവേശാവസ്ഥയിൽ നിൽക്കുമ്പോൾ ജനിച്ച

വൻ വാഗ്മിയായും വളരെ അഹങ്കാരത്തോടുകൂടിയവനായും ലുബ്ധനായും സ്ത്രീസക്തനായും നിന്ദ്യവിദ്യകളിൽ അറിവുള്ളവനായും ഭവിക്കും.

യദാഗമേഭവേത്കേതുഃ ശംസ്യസ്സ്യാൽപാപകർമ്മണാം
ബന്ധുവാദരതോദുഷ്ടോരിപുരോഗനിപീഡിതഃ. ൮

കേതു ആഗമാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ പാപകർമ്മങ്ങൾ ചെയ്യുന്നതിനു അടിയാളുമായിട്ടുള്ളവനായിരിക്കും. ബന്ധുമത്സരത്തിൽ വളരെ താല്പര്യമുള്ളവനും ദുഷ്ടനും ശത്രുക്കളാലും രോഗങ്ങളെക്കൊണ്ടും വളരെ ദുഃഖത്തോടു കൂടിയവനും ആയിരിക്കും.

ഭോജനേതുജനോനിത്യം ക്ഷുധയാപരിപീഡിതഃ
ദരിദ്രീരോഗസന്തപ്തഃകേതൗഭ്രമതിമേദിനീം. ൯

സാ—കേതു ഭോജനാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ വിശപ്പുകൊണ്ടു വളരെ ദുഃഖിക്കും. ദരിദ്രനായും രോഗപീഡകൊണ്ടു ഭൂമി മുഴുക്കെ ചുററിസഞ്ചരിക്കുന്നവനായും ഇരിക്കും.

നൃത്യലിപ്സാഗതേകേതൗ വ്യാധിനാ വികലോ ഭവേൽ
ബന്ധുഹീനോ ദുരാധർഷോ ധൂർത്തോനർത്ഥകരോ നരഃ. ൧൦

സാ—കേതു നൃത്യലിപ്സാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവന്ന് രോഗംകൊണ്ടു അംഗവൈകല്യം സംഭവിക്കും. ബന്ധുക്കളുണ്ടായിരിക്കയില്ല. ധൂർത്തനും അനർത്ഥത്തെ ചെയ്യുന്നവനുമായിരിക്കും.

കൗതുകീ കൗതുകേ കേതൗ നടേ വാമാരതിപ്രിയഃ
സ്ഥാനഭ്രഷ്ടോ ദുരാചാരീ ദരിദ്രോ ഭ്രമതേമഹീം. ൧൧

സാ—കേതു കൗതുകാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ നാട്യക്കാരനായും സ്ത്രീസുഖത്തിൽ വളരെ താല്പര്യമുള്ളവനായും സ്ഥാനഭ്രഷ്ടനായും ദുഷ്ടവൃത്തി ചെയ്യുന്നതിൽ താല്പര്യമുള്ളവനായും ചുററിസഞ്ചരിക്കുന്നവനായും ഇരിക്കും.

നിദ്രാവസ്ഥാംഗതേ കേതൗ ധനധാന്യസുഖം മഹൽ
നാനാഗുണവിനോദേന കാലോഗച്ഛതി ജന്മിനാം. ൧൨

സാ—കേതു നിദ്രാവസ്ഥയിൽ നില്ക്കുമ്പോൾ ജനിച്ചവൻ വളരെ ധാന്യങ്ങളോടും ധനങ്ങളോടും കൂടിയവനായിരിക്കും. പലവിധ വിനോദങ്ങളെക്കൊണ്ടു സുഖമായരീതിയിൽ ജീവിതത്തെ നയിക്കയും ചെയ്യും.

ഇങ്ങനെ കേതുവിൻെറ അവസ്ഥാഫലം.

# പുത്രഭാവനിരൂപണം.

ഗുരുലഗ്നേശദാരേശപുത്രസ്ഥാനാധിപേഷു ച
സർവ്വേഷു ബലഹീനേഷു വക്തവ്യാ ത്വനപത്യതാ. ൧

സാ—വ്യാഴവും ലഗ്നാധിപനും ഏഴാംഭാവാധിപനും പുത്രസ്ഥാനാധിപനും ബലഹീനന്മാരായിട്ട് യാവനൊരുത്തന്റെ ജനനകാലത്തു നില്ക്കുന്നുവോ അവന്നു പുത്രസമ്പത്തുണ്ടായിരിക്കയില്ല.

രവ്യാരരാഹുശനയഃ പുത്രസ്ഥാ ബലസംയുതാഃ
കാരകാദ്യാഃ ക്ഷീണബലാ അനപത്യത്വമാദിശേൽ. ൨

സൂര്യ്യൻ, ചൊവ്വാ, രാഹു, ശനി ഈ ഗ്രഹങ്ങൾ ബലത്തോടുകൂടി അഞ്ചാംഭാവത്തിൽ വരികയും വ്യാഴത്തിനും ലഗ്നാധിപനും ഏഴാംഭാവാധിപനും അഞ്ചാംഭാവാധിപനും ബലമില്ലാതിരിക്കയും ചെയ്താൽ സന്താനമുണ്ടാകുന്നതല്ലെന്നു പറയണം.

പുത്രസ്ഥാനഗതേ രാഹൌ കുജേനാപി നിരീക്ഷിതേ
കുജക്ഷേത്രഗതേ വാപി സർപ്പശാപാൽ സുതക്ഷയഃ. ൩

സാ—അഞ്ചാംഭാവത്തിൽ നില്ക്കുന്ന രാഹു ചൊവ്വായുടെ ദൃഷ്ടിയിലൊ ചൊവ്വായുടെ രാശിയിലൊ വന്നാൽ സർപ്പശാപം നിമിത്തം പുത്രനാശം സംഭവിക്കുമെന്നു പറയണം.

പുത്രേശേ രാഹുസംയുക്തേ പുത്രസ്ഥേ ഭാനുനന്ദനേ
ചന്ദ്രദൃഷ്ട്യായുതേ വാപി സർപ്പശാപാൽ സുതക്ഷയഃ. ൪

സാ—അഞ്ചാംഭാവാധിപനും രാഹുവും കൂടി ഒരുരാശിയിൽ വരികയും ശനി അഞ്ചാംഭാവത്തിൽ നില്ക്കുകയും ചന്ദ്രന്റെ യോഗമോ ദൃഷ്ടിയോ കൂടി വരികയും ചെയ്താൽ സർപ്പശാപം നിമിത്തം സന്താനനാശം അനുഭവിക്കാൻ ഇടവരും.

കാരകേ രാഹുസംയുക്തേ പുത്രേശേ ബലവർജ്ജിതേ
വിലഗ്നേശേ ഭൌമയുതേ സർപ്പശാപാൽ സുതക്ഷയഃ. ൫

സാ—വ്യാഴം രാഹുവിനോടുകൂടി നില്ക്കുകയും അഞ്ചാംഭാവാധിപന് ബലമില്ലാതെയും ലഗ്നാധിപൻ ചൊവ്വായോടുകൂടിയും വന്നാൽ സർപ്പശാപംകൊണ്ടു പുത്രക്ഷയം സംഭവിക്കുമെന്നു പറയണം.

കാരകേ ഭൌമസംയുക്തേ വിലഗ്നേ രാഹുസംയുതേ
പുത്രസ്ഥാനേശ്വരേ ദുഃസ്ഥേ സർപ്പശാപാൽ സുതക്ഷയഃ. ൬

സാ—വ്യാഴത്തിനോടുകൂടി ചൊവ്വാ വരികയും ലഗ്നത്തിൽ രാഹു നിൽക്കുകയും അഞ്ചാംഭാവാധിപൻ അനിഷ്ടഭാവങ്ങളിൽ വരികയും ചെയ്താൽ സർപ്പശാപംകൊണ്ടു സന്താനക്ഷയം സംഭവിക്കുമെന്നു പറയണം.

പുത്രസ്ഥാനേ കുജക്ഷേത്രേ പുത്രേ രാഹുസമന്വിതേ
സൌമ്യദൃഷ്ടേയുതേവാപി സർപ്പശാപാൽ സുതക്ഷയഃ. ൭

സാ—ചൊവ്വായുടെ രാശി പുത്രസ്ഥാനമായിട്ടു വരികയും അവിടെ രാഹു വരികയും ശുഭഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ കൂടി ഉണ്ടായിരിക്കയും ചെയ്താൽ സർപ്പശാപംകൊണ്ടു സന്താനനാശം അനുഭവിക്കുമെന്നു പറയണം.

പുത്രസ്ഥാ ഭാനുമന്ദാരാഃ സ്വർഭാനുഃ ശശിജോംഗിരാഃ
ദുർബ്ബലൌ പുത്രലഗ്നേശൌ സർപ്പശാപാൽ സുതക്ഷയഃ. ൮

സാ—ആദിത്യനും ശനിയും ചൊവ്വായും രാഹുവും ബുധനും വ്യാഴവും അഞ്ചാംഭാവത്തിൽ വരികയും അഞ്ചാംഭാവാധിപനും ലഗ്നാധിപനും ബലമില്ലാതിരിക്കയും ചെയ്താലും സർപ്പശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ലഗ്നേശേ രാഹുസംയുക്തേ പുത്രേശേ ഭൌമസംയുതേ
കാരകേ രാഹുസംദൃഷ്ടേ സർപ്പശാപാൽ സുതക്ഷയഃ. ൯

സാ—ലഗ്നത്തിൽ രാഹുവും അഞ്ചാംഭാവാധിപനു ചൊവ്വായുടെ യോഗവും വ്യാഴത്തിനു രാഹുവിന്റെ ദൃഷ്ടിയും വന്നാൽ സർപ്പശാപംനിമിത്തം സന്താനനാശം അനുഭവിക്കുമെന്നു പറയണം.

തദ്ദോഷപരിഹാരാർത്ഥം നാഗപൂജാം സമാരഭേൽ
സ്വഗൃഹ്യോക്തവിധാനേന പ്രതിഷ്ഠാം കാരയേൽ സുധീഃ
നാഗമൂർത്തിം സുവൎണ്ണേന കൃത്വാ പൂജാം സമാചരേൽ. ൧൦

സാ—സർപ്പദോഷംകൊണ്ടുള്ള സന്താനനാശത്തിന്റെ പരിഹാരത്തിനായി സർപ്പപൂജ ചെയ്യേണ്ടതാണ്. ഗൃഹ്യവിധി അനുസരിച്ചു സ്വൎണ്ണംകൊണ്ടു സർപ്പവിഗ്രഹം ഉണ്ടാക്കി പ്രതിഷ്ഠിച്ചു പൂജിച്ചുകൊള്ളണം. എന്നാൽ പുത്രലാഭം ഉണ്ടാകുമെന്നു താല്പൎയ്യം.

ഗോഭൂതിലഹിരണ്യാദി ദദ്യാദവിത്താനുസാരതഃ
ഏവംകൃതേതു നാഗേന്ദ്രപ്രസാദാദ്വൎദ്ധതേകുലം ൧൧

സാ—പശുക്കൾ, ഭൂമി, എള്ള്, സ്വൎണ്ണം മുതലായ ഇഷ്ടവസ്തുക്കളെ അവരവരുടെ ധനശേഷി അനുസരിച്ചു ദാനംചെയ്യണം.

ഇങ്ങനെ ചെയ്താൽ അനന്തൻ പ്രസാദിച്ചു വംശവൃദ്ധിയെ പ്രദാനം ചെയ്യും.

പുത്രസ്ഥാനംഗതേഭാനൌ നീചേ മന്ദാംശകസ്ഥിതേ
പാൎശ്വയോഃ ക്രൂരസംബന്ധേ പിതൃശാപാൽ സുതക്ഷയഃ. ൧൨

സാ—ആദിത്യൻ അഞ്ചാംഭാവത്തിൽ നീചാംശകത്തിലോ, ശനികേന്ദ്രാംശകത്തിലോ, വരികയും ഇരുപുറവും പാപഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ വരികയും ചെയ്താൽ പിതൃശാപംനിമിത്തം പുത്രനാശം അനുഭവിക്കുമെന്നു പറയണം.

പുത്രസ്ഥാനാധിപേഭാനൌ ത്രികോണേ പാപസംയുതേ
ക്രൂരാന്തരേപാപദൃഷ്ടേ പിതൃശാപാൽ സുതക്ഷയഃ. ൧൩

സാ—ആദിത്യൻ അഞ്ചാംഭാവാധിപനായിരിക്കുകയും ത്രികോണങ്ങളിൽ പാപന്മാർ വരികയും അഞ്ചാംഭാവത്തിനു പാപദൃഷ്ടിയോ പാപമദ്ധ്യസ്ഥിതിയോ വരികയും ചെയ്താൽ പിതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

ഭാനുരാശിസ്ഥിതേജീവേ പുത്രേശേ ഭാനുസംയുതേ
പുത്രേ ലഗ്നേ പാപയുതേ പിതൃശാപാൽ സുതക്ഷയഃ ൧൪

സാ—വ്യാഴം ചിങ്ങംരാശിയിൽ വരണം. അഞ്ചാംഭാവാധിപൻ ആദിത്യനോടു ചേരുകയും വേണം. അഞ്ചാംഭാവത്തിലും ലഗ്നത്തിലും പാപയോഗവും വേണം. ഇങ്ങനെ വന്നാലും പിതൃശാപംകൊണ്ടു പുത്രനാശം സംഭവിക്കുമെന്നു പറയണം.

ലഗ്നേശേ ദുർബ്ബലേ പുത്രേ പുത്രേശേ ഭാനുസംയുതേ
പുത്രേ ലഗ്നേ പാപയുതേ പിതൃശാപാൽ സുതക്ഷയഃ. ൧൫

സാ—ലഗ്നാധിപനും അഞ്ചാംഭാവാധിപനും അഞ്ചാംഭാവവും ബലഹീനന്മാരായി വരിക. അഞ്ചാംഭാവത്തിനും ലഗ്നത്തിനും പാപയോഗവും വരിക. ഇങ്ങനെ വന്നാലും പിതൃശാപംകൊണ്ടുതന്നെ പുത്രനാശം സംഭവിക്കുമെന്നു പറയണം.

പിതൃസ്ഥാനാധിപേ പുത്രേ പുത്രേശേവാ തഥാസ്ഥിതേ
ലഗ്നേ പുത്രേ പാപയുതേ പിതൃശാപാൽ സുതക്ഷയഃ. ൧൬

സാ—ഒൻപതാംഭാവാധിപൻ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻഒൻപതാംഭാവത്തിലും ലഗ്നത്തിലും അഞ്ചാംഭാവത്തിലും പാപഗ്രഹവും വന്നാൽ പിതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

പിതൃസ്ഥാനാധിപോഭൌമഃ പുത്രേശേനസമന്വിതഃ
ലഗ്നേപുത്രേപിതൃസ്ഥാനേ പാപാൽസന്തതിനാശനം. ൧൭

സാ—ഭൌമൻ ഒൻപതാംഭാവാധിപനായി അഞ്ചാംഭാവാധിപനോട്ടുചേൎന്നു ലഗ്നത്തിലൊ അഞ്ചാംഭാവത്തിലൊ ഒൻപതാംഭാവത്തിലൊ വന്നാൽ ജന്മാന്തരകൃതമായ പാപം ഹേതുവായിട്ടു സന്താനനാശത്തെ പറയണം.

പിതൃസ്ഥാനാധിപേ ദുഃസ്ഥേകാരകേപാപരാശിഗേ
പുത്രേലഗ്നേശ്വരേപാപേ പിതൃശാപാൽസുതക്ഷയഃ. ൧൮

സാ—ഒൻപതാംഭാവാധിപൻ അനിഷ്ടരാശിയിലും വ്യാഴം അഞ്ചാംഭാവത്തിൽ പാപരാശിയിൽ നിൽക്കുകയും ലഗ്നാധിപൻ പാപനായിവരികയും ചെയ്താൽ പിതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

ലഗ്നപഞ്ചമഭാഗ്യസ്ഥാ ഭാനുഭൌമശനൈശ്ചരാഃ
രന്ധ്രേരിഃഫേരാഹുജീവൌ പിതൃശാപാൽസുതക്ഷയഃ. ൧൯

സാ—ലഗ്നത്തിൽ സൂൎയ്യനും അഞ്ചിൽചൊവ്വായും ഒൻപതിൽശനിയും അഷ്ടമത്തിൽ രാഹുവും പന്ത്രണ്ടിൽ വ്യാഴവും നിന്നാൽ പിതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

ലഗ്നാദഷ്ടമഗേഭാനൌ പുത്രസ്ഥേഭാനുനന്ദനേ
പുത്രേശേരാഹുസംയുക്തേ ലഗ്നേപാപേസുതക്ഷയഃ. ൨൦

സാ—ലഗ്നത്തിന്റെ അഷ്ടമരാശിയിൽ ആദിത്യനും അഞ്ചാംഭാവത്തിൽ ശനിയും വരികയും അഞ്ചാംഭാവാധിപന്ന് രാഹുയോഗവും ലഗ്നത്തിൽ പാപയോഗവും വന്നാൽ പിതൃശാപം കൊണ്ടു പുത്രനാശത്തെ പറയണം.

വ്യയേശേലഗ്നഭാവസ്ഥേ രന്ധ്രേശേപുത്രരാശിഗേ
പിതൃസ്ഥാനാധിപേരന്ധ്രേ പിതൃശാപാൽസുതക്ഷയഃ. ൨൧

സാ—പന്ത്രണ്ടാംഭാവാധിപൻ ലഗ്നത്തിലും അഷ്ടമാധിപൻ അഞ്ചാംഭാവത്തിലും വരികയും പിതൃസ്ഥാനാധിപൻ അഷ്ടമത്തിൽ നിൽക്കുകയുംകൂടി ചെയ്താൽ പിതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

രോഗേശേപുത്രഭാവസ്ഥേ പിതൃസ്ഥാനാധിപേതഥാ
കാരകേരാഹുസംയുക്തേ പിതൃശാപാൽസുതക്ഷയഃ. ൨൨

സാ—ആറാംഭാവാധിപനൊ, ഒൻപതാംഭാവാധിപനൊ പുത്രസ്ഥാനത്തു വരികയും വ്യാഴത്തിനു രാഹുയോഗം വരികയും ചെയ്താലും പിതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

തദ്ദോഷപരിഹാരാൎത്ഥം ഗയാശ്രാദ്ധംചകാരയേൽ
ബ്രാഹ്മണാൻഭോജയേദത്ര അയുതംവാസഹസ്രകം
കന്യാദാനംതതഃകൃത്വാ ഗാഞ്ചദദ്യാൽസവത്സകാം
ഏവംകൃതേപിതുശ്ശാപാൽ മുച്യതേനാത്രസംശയഃ. ൨൩

സാ—പിതൃശാപംകൊണ്ടുള്ള പുത്രനാശശാന്തിക്കായി ഗംഗാസ്നാനവും ശ്രാദ്ധകൎമ്മവും ആചരിക്കണം. അയിരമൊ, പതിനായിരമൊ ബ്രാഹ്മണൎക്കു ഭക്ഷണം കൊടുക്കണം. പിന്നീടു കന്യകയേയും കുട്ടിയോടുകൂടി പശുവിനേയും ദാനംചെയ്യണം. ഇപ്രകാരം ചെയ്താൽ പിതൃശാപത്തിൽ നിന്നു മോചിക്കപ്പെട്ടുമെന്നുള്ളതിനു സംശയമില്ല.

വൎദ്ധതേചകുലംതസ്യ പുത്രപൌത്രാദിഭിസ്തഥാ
ദൃഷ്ടിയോഗപദൈസ്സൎവ്വം ഫലംബ്രൂയാദ്വിചക്ഷണഃ. ൨൪

സാ—മേൽപ്രകാരം ചെയ്താൽ നിശ്ചയമായും സന്താനപുഷ്ടിയുണ്ടാകും. ദൃഷ്ടി, യോഗം, സ്ഥാനം ഇതുകളെക്കൊണ്ടു ശാസ്ത്രജ്ഞന്മാർ ഫലങ്ങളെ വഴിപോലെ ചിന്തിച്ചു പറഞ്ഞുകൊള്ളണം.

പുത്രസ്ഥാനാധിപേചന്ദ്രേ നീചേവാപാപമദ്ധ്യഗേ
ഹിബുകേപഞ്ചമേപാപേ മാതൃശാപാൽസുതക്ഷയഃ. ൨൫

സാ—ചന്ദ്രൻ അഞ്ചാംഭാവാധിപത്യത്തോടുകൂടി നീചരാശിയിലൊ ഇരുപുറവും പാപന്മാരോടുകൂടിയോ വരികയും നാലാംഭാവത്തിലും അഞ്ചാംഭാവത്തിലും പാപയോഗം വരികയും ചെയ്താൽ മാതാവിന്റെ ശാപംനിമിത്തം സന്താനനാശം സംഭവിക്കുമെന്നു പറയണം.

ലാഭേമന്ദസമായോഗേ മാതൃസ്ഥാനേശുഭേതരേ
നീചേപഞ്ചമഗേചന്ദ്രേ മാതൃശാപാൽസുതക്ഷയഃ. ൨൬

സാ—പതിനൊന്നിൽ ശനിയും നാലിൽ പാപനും അഞ്ചിൽ നീചസ്ഥിതനായ ചന്ദ്രനും വന്നാൽ മാതൃശാപംകൊണ്ടു പുത്രനാശം അനുഭവിക്കുമെന്നുപറയണം.

പുത്രസ്ഥാനാധിപേദുഃസ്ഥേ ലഗ്നേശേനീചരാശിഗേ
ചന്ദ്രേപാപസമായുക്തേ മാതൃശാപാൽസുതക്ഷയഃ. ൨൭

സാ—അഞ്ചാംഭാവാധിപൻ അനിഷ്ടഭാവത്തിലും ലഗ്നാധി

ചൻ നീചരാശിയിലും നിൽക്കയും ചന്ദ്രന്ന പാപയോഗം വരികയും ചെയ്താൽ മാതൃശാപംകൊണ്ടു പുത്രനാശം അനുഭവിക്കും.

പുത്രസ്ഥാനാധിപേചന്ദ്രേ മന്ദരാഹ്വാരസംയുതേ
ഭാഗ്യേവാപുത്രരാശൌവാ കാരകേപുത്രനാശനം. ൮൯

സാ—ചന്ദ്രൻ പുത്രസ്ഥാനാധിപനായി ശനിയോടും ചൊവ്വായോടും രാഹുവിനോടുംകൂടി നിൽക്കുകയും അഞ്ചിലൊ ഒൻപതിലൊ വ്യാഴം വരികയും ചെയ്താൽ പുത്രനാശം അനുഭവിക്കും.

മാതൃസ്ഥാനാധിപേ ഭൌമേശനിരാഹുസമന്വിതേ
ഭാനുചന്ദ്രയുതേപുത്രേ ലഗ്നേസന്തതിനാശനം. ൯൦

സാ—ചൊവ്വാ നാലാംഭാവാധിപനായി ശനിയോടും രാഹുവിനോടും ചേൎന്നുനിൽക്കുകയും അഞ്ചിൽ ആദിത്യനും ലഗ്നത്തിൽ ചന്ദ്രനും വരികയും ചെയ്താൽ മാതൃശാപത്താൽ പുത്രനാശത്തെ പറയണം.

ലഗ്നാത്മജേശൌശത്രുസ്ഥൌ രന്ധ്രേമാത്ര്യധിപേസ്ഥിതേ
പിതൃനാശാധിപൌലഗ്നേ മാതൃശാപാൽസുതക്ഷയഃ. ൯൧

സാ—ലഗ്നാധിപനും അഞ്ചാംഭാവാധിപനും ആറാംഭാവത്തിലും നാലാംഭാവാധിപൻ അഷ്ടമത്തിലും ഒൻപതാംഭാവാധിപനും അഷ്ടമാധിപനും ലഗ്നത്തിലും വന്നാൽ മാതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ഷഷ്ഠാഷ്ടമേശൌലഗ്നസ്ഥൌ വ്യയേമാത്ര്യധിപേസുതേ
ചന്ദ്രേജീവേപാപയുതേമാതൃശാപാൽസുതക്ഷയഃ. ൯൨

സാ—അഷ്ടമാധിപനും ആറാംഭാവാധിപനും ലഗ്നത്തിലും നാലാംഭാവാധിപൻ പന്ത്രണ്ടാംഭാവത്തിലും ചന്ദ്രൻ അഞ്ചാംഭാവത്തിലും വ്യാഴത്തിന്ന പാപയോഗവും വന്നാൽ മാതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

പാപമദ്ധ്യഗതേലഗ്നേ ക്ഷീണേചന്ദ്രേചസപ്തമേ
മാതൃപുത്രേരാഹുമന്ദൌ മാതൃശാപാൽസുതക്ഷയഃ. ൯൩

സാ—ലഗ്നത്തിന്റെ ഇരുപുറവും പാപന്മാരും ഏഴാംഭാവത്തിൽ ക്ഷീണചന്ദ്രനും നാലാംഭാവത്തിൽ രാഹുവും അഞ്ചാംഭാവത്തിൽ ശനിയും വന്നാൽ മാതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

നാശസ്ഥാനാധിപേപുത്രേ പുത്രേശേനാശരാശിഗേ
ചന്ദ്രമാതൃപതീദുഃസ്ഥൌ മാതൃശാപാൽസുതക്ഷയഃ. ൯൪

സാ—അഷ്ടമാധിപൻ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻ അഷ്ടമത്തിലും വരികയും ചന്ദ്രനും നാലാംഭാവാധിപനും അനിഷ്ടസ്ഥിതി വരികയും ചെയ്താൽ മാതൃശാപംകൊണ്ടു സന്താനഹാനിയെപറയണം.

ചന്ദ്രക്ഷേത്രേയദാലഗ്നേ കുജരാഹു സമന്വിതേ
ചന്ദ്രമന്ദൌപുത്രസംസ്ഥൌ മാതൃശാപാൽസുതക്ഷയഃ. ൩൪

സാ—കർക്കടകംരാശി ലഗ്നംവരികയും ചൊവ്വായും രാഹുവും ലഗ്നത്തിൽ നിൽക്കുകയും ചന്ദ്രനും ശനിയും അഞ്ചാംഭാവത്തിലും കൂടി വരികയും ചെയ്താൽ മാതൃശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ലഗ്നേപുത്രേരന്ധ്രേരിഃഫേ ആരരാഹുരവിഃശനിഃ
മാതൃലഗ്നാധിപൌദുഃസ്ഥൌ മാതൃശാപാൽസുതക്ഷയഃ. ൩൫

സാ—ലഗ്നത്തിൽ ചൊവ്വായും അഞ്ചാംഭാവത്തിൽ രാഹുവും അഷ്ടമത്തിൽ ആദിത്യനും പന്ത്രണ്ടിൽ ശനിയും വരികയും നാലാംഭാവാധിപനും ലഗ്നാധിപനും അനിഷ്ടസ്ഥിതന്മാരാവുകയും ചെയ്താൽ മാതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

നാശസ്ഥാനംഗതേജീവേ കുജരാഹുസമന്വിതേ
പുത്രസ്ഥാനേമന്ദചന്ദ്രൌ മാതൃശാപാൽസുതക്ഷയഃ. ൩൬

സാ—വ്യാഴം ചൊവ്വായോടും രാഹുവിനോടുംകൂടി അഷ്ടമത്തിൽ വരികയും ശനിയും ചന്ദ്രനും അഞ്ചാംഭാവത്തിൽ വരികയും ചെയ്താൽ മാതൃശാപംകൊണ്ടുതന്നെ സന്താനനാശം പറയണം.

ഗ്രഹയോഗപദൈഃസർവ്വം ഫലംബ്രൂയാദ്വിചക്ഷണഃ
ശുഭേസൌഖ്യംവിനിർദ്ദിഷ്ടം മിശ്രേമിശ്രംപ്രകീർത്തിതം ൩൭

സേതുസ്നാനംപ്രകുർവ്വീത ഗായത്രീം ലക്ഷസംഖ്യകം
ഗ്രഹദാനഞ്ചകർത്തവ്യം രൌപ്യപാത്രേപയസ്തഥാ. ൩൮

ബ്രാഹ്മണാൻഭോജയേത്തദ്വൽ അശ്വത്ഥസ്യപ്രദക്ഷിണം
കർത്തവ്യംഭക്തിയുക്തേന അഷ്ടവിംശൽസഹസ്രകം. ൩൯

ഏവംകൃതേയദാദേവീശാപാൽമോക്ഷോഭവിഷ്യതി
സൽപുത്രംലഭതേപശ്ചാൽ വൃദ്ധിസ്സ്യാത്തസ്യസന്തതേഃ. ൪൦

സാ—ഗ്രഹങ്ങളെക്കൊണ്ടും യോഗങ്ങളെക്കൊണ്ടും സ്ഥാനങ്ങളെക്കൊണ്ടും നല്ലപോലെ ചിന്തിച്ചു ഫലം പറയേണ്ടതാണ്. ഗ്ര

ഹയോഗാദികൾ ശുഭമാണെങ്കിൽ ശുഭഫലത്തേയും മിശ്രമാണെങ്കിൽ മിശ്രഫലത്തേയും അശുഭമാണെങ്കിൽ അശുഭഫലത്തേയും പറയണം. സന്താനനാശത്തിന്റെ കാരണം മാതൃശാപമാണെന്നറിഞ്ഞാൽ സേതുസ്നാനം ചെയ്കയും ലക്ഷം ഉരു ഗായത്രി ജപിക്കയും വേണം. ദോഷഫലകർത്താവായ ഗ്രഹത്തിനു വിധിച്ചിട്ടുള്ള ദാനത്തേയും ചെയ്യണം. വെള്ളിപ്പാത്രത്തിൽ പാലൊഴിച്ചു ബ്രാഹ്മണർക്ക് ഭക്ഷണം കൊടുക്കുകയും ഇരുപത്തെണ്ണായിരം പ്രാവശ്യം അരയാൽവൃക്ഷത്തിനു പ്രദക്ഷിണം ചെയ്കയും ഇപ്രകാരം ചെയ്താൽ ശാപത്തിൽനിന്നു മോചിക്കപ്പെട്ടും. നല്ല പുത്രന്മാരേയും ലഭിക്കും. ആ പുത്രന്മാരിൽനിന്നു അഭിവൃദ്ധിയുമുണ്ടാകും.

> അതഃപരം പ്രവക്ഷ്യാമി ഭ്രാതൃദൈവശാപ കാരണം
> പാപയോഗേനഭാവേന കാരകേനനബാബാബലാൽ ൮൧

സാ—സഹോദരൻ മുതലായവരുടെ ശാപംകൊണ്ടും പുത്രനാശം സംഭവിക്കാം. അതിനുള്ള ലക്ഷണം ഭാവങ്ങൾക്ക് പാപസംബന്ധാദിബന്ധംകൊണ്ടു ബലാബലമാശ്രയിച്ചു വിചാരിക്കേണ്ടതാണ്.

> ഭ്രാതൃസ്ഥാനാധിപേപുത്രേ കുജരാഹുസമന്വിതേ
> പുത്രലഗ്നേശയോരസ്ത്രേ ഭ്രാതൃശാപാൽസുതക്ഷയഃ. ൮൨

സാ—മൂന്നാംഭാവാധിപൻ ചൊവ്വായോടോ രാഹുവിനോടോ കൂടി അഞ്ചാംഭാവത്തിൽ വരികയും അഞ്ചാംഭാവാധിപനും ലഗ്നാധിപനും അഷ്ടമത്തിൽ പോകുകയും ചെയ്താൽ ഭ്രാതാവിന്റെ ശാപംകൊണ്ടു സന്താനനാശം സംഭവിക്കും.

> ലഗ്നേസുതേകുജേമന്ദേഭ്രാതൃപേഭാഗ്യരാശിഗേ
> കാരകേനാശരാശിസ്ഥേ ഭ്രാതൃശാപാൽസുതക്ഷയഃ. ൮൩

സാ—ലഗ്നത്തിൽ ചൊവ്വായും അഞ്ചിൽ ശനിയും ഒൻപതിൽ മൂന്നാംഭാവാധിപനും വരികയും വ്യാഴം അഷ്ടമത്തിൽ പോവുകയും ചെയ്താൽ ഭ്രാതൃശാപംകൊണ്ടു സന്താനനാശം സംഭവിക്കും.

> മൂർത്തിസ്ഥാനാധിപേരിഃഫേഭൌമഃപഞ്ചമഗോയദി
> പുത്രേശേരന്ധ്രഭാവസ്ഥേഭ്രാതൃശാപാൽസുതക്ഷയഃ. ൮൪

സാ—ലഗ്നാധിപൻ പന്ത്രണ്ടാംഭാവത്തിലും ചൊവ്വാ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻ അഷ്ടമത്തിലും വന്നാൽ ഭ്രാതൃശാപംകൊണ്ടു പുത്രനാശം അനുഭവിക്കും.

പാപമദ്ധ്യഗതേ ലഗ്നേ സുതഭേ പാപമദ്ധ്യഗേ
നാഥൌ ചകാരകൌ ദുഃസ്ഥൌ ഭ്രാതൃശാപാൽസുതക്ഷയഃ. ൨൫

സാ—ലഗ്നത്തിനും അഞ്ചാംഭാവത്തിനും പാപമദ്ധ്യസ്ഥിതി വരികയും ഈ രണ്ടുഭാവങ്ങളുടേയും അധിപന്മാൎക്കും ഭ്രാതൃകാരകനും അനിഷ്ടസ്ഥിതി വരികയും ചെയ്താൽ ഭ്രാതൃശാപംകൊണ്ടു സന്താനനാശം അനുഭവിക്കും.

കൎമ്മേശേ ഭ്രാതൃഭാവസ്ഥേ പാപയുക്തേ സുഖേ ശുക്രേ
പുത്രേശേ കുജസംയുക്തേ ഭ്രാതൃശാപാൽസുതക്ഷയഃ. ൨൬

സാ—പത്താംഭാവാധിപൻ മൂന്നാംഭാവത്തിലും പാപനോടുകൂടിയ ശുക്രൻ നാലാംഭാവത്തിലും അഞ്ചാംഭാവാധിപൻ കുജനോടും ചേൎന്നാൽ സഹോദരശാപംകൊണ്ടു പുത്രനാശം സംഭവിക്കും.

പുത്രസ്ഥാനേ ബുധക്ഷേത്രേ ശനിരാഹുസമന്വിതേ
രിഃഫേ ബുധാരൌ ശാപതാൽ ഭ്രാതൃഹേതോഃ സുതക്ഷയഃ. ൨൭

സാ—ബുധന്റെ രാശികൾ പുത്രസ്ഥാനമായി വരികയും അവിടെ ശനിയോ രാഹുവോ നിൽക്കുകയും ബുധനും ചൊവ്വായും പന്ത്രണ്ടാംഭാവത്തിലും വരികയും ചെയ്താൽ ഭ്രാതൃശാപംകൊണ്ടു പുത്രനാശത്തെ പറയണം.

ലഗ്നേശേ ഭ്രാതൃരിഃഫസ്ഥേ ഭ്രാതൃസ്ഥാനാധിപേ സുതേ
ലഗ്നഭ്രാതൃസുതേ പാപേ ഭ്രാതൃശാപാൽസുതക്ഷയഃ. ൨൮

സാ—ലഗ്നാധിപൻ മൂന്ന, പന്ത്രണ്ടു് ഈ ഭാവത്തിലും മൂന്നാംഭാവാധിപൻ അഞ്ചാംഭാവത്തിലും ലഗ്നം, മൂന്നു്, അഞ്ചു് ഈ ഭാവങ്ങളിൽ പാപന്മാരും നിന്നാൽ സഹോദരശാപത്താൽ സന്താനനാശം സംഭവിക്കും.

നാശസ്ഥാനാധിപേ പുത്രേ ഭ്രാതൃനാഥേന സംയുതേ
രന്ധ്രേ ഭൌമാൎക്കിസംയുക്തേ ഭ്രാതൃശാപാൽസുതക്ഷയഃ. ൨൯

സാ—അഷ്ടമാധിപൻ മൂന്നാംഭാവാധിപനോടുകൂടി അഞ്ചാംഭാവത്തിൽവരികയും അഷ്ടമത്തിൽ ചൊവ്വായോ ശനിയോ കൂടി നില്ക്കുകയും ചെയ്താൽ സഹോദരകോപംകൊണ്ടു പുത്രനാശം സംഭവിക്കും

ഭ്രാതൃശാപവിമോക്ഷാൎത്ഥം ശ്രവണംവിഷ്ണുകീൎത്തനം
ചാന്ദ്രായണം ചരേൽപശ്ചാൽ കാവേൎയ്യാംവിഷ്ണുസന്നിധൌ. ൩൦

അശ്വത്ഥസ്ഥാപനംകാര്യം ദശധേനൂഃപ്രദാപയേൽ
പ്രാജാപത്യം ചരേത്തത്രഭൂമിംദദ്യാൽഫലാന്വിതാം
ഏവംയഃ കുരുതേഭക്ത്യാപുത്രവൃദ്ധിഃപ്രജായതേ ൪൭

സാ—ഭ്രാതൃശാപത്തിന്റെ മോചനത്തിനായി വിഷ്ണുകഥകൾ ശ്രവിക്കേണ്ടതാണ്. ചാന്ദ്രായണവ്രതവുംഅനുഷ്ഠിക്കണം. കാവേരിനദിയുടെ തീരത്തിലോ വിഷ്ണുക്ഷേത്രത്തിന്റെ സമീപത്തോ അരയാൽ വച്ചുപിടിപ്പിക്കയും പത്തു പശുക്കളെ ദാനം ചെയ്കയും പ്രാജാപത്യഹോമം നടത്തുകയും ഫലവൃക്ഷങ്ങളോടുകൂടിയ ഭൂമിയെ ദാനം ചെയ്കയും ഇപ്രകാരം ഭക്തിയോടുകൂടി ചെയ്താൽ പുത്രസമ്പത്തുണ്ടാകും.

പുത്രസ്ഥാനേബുധേജീവേകുജരാഹുസമന്വിതേ
ലഗ്നേമന്ദസമായോഗേ മാതുലാൽസുതനാശനം. ൪൮

സാ—അഞ്ചാംഭാവത്തിൽ ബുധന്റെ സ്ഥിതിയും വ്യാഴത്തിനു ചൊവ്വായുടേയും രാഹുവിന്റേയും യോഗവും ലഗ്നത്തിൽ ശനിയും വന്നാൽ അമ്മാവന്റെ ശാപം ഹേതുവായിട്ടു സന്താനനാശത്തെ പറയണം.

ലഗ്നപുത്രേശയൗപുത്രേ ബുധഭൗമസമന്വിതേ
മന്ദേമാതുലശാപത്വാൽ പുത്രസന്താനനാശനം. ൪൯

സാ—ലഗ്നാധിപനും അഞ്ചാംഭാവാധിപനും അഞ്ചാംഭാവത്തിലും ശനിക്കു ബുധന്റെയും ചൊവ്വായുടേയും യോഗവും കൂടി വന്നാൽ അമ്മാവന്റെ ശാപത്താൽ പുത്രനാശത്തെ പറയണം.

ലുപ്തേപുത്രാധിപേലഗ്നേ സപ്തമേഭാനുനന്ദനേ
ലഗ്നേശേബുധസംയുക്തേ തസ്യസന്തതിനാശനം. ൫൦

സാ—അഞ്ചാംഭാവാധിപൻ മൗഢ്യത്തോടുകൂടി ലഗ്നത്തിലും ശനി ഏഴിലും വരികയും ലഗ്നാധിപന് ബുധയോഗമുണ്ടാവുകയും ചെയ്താൽ സന്താനനാശം അനുഭവിക്കാൻ ഇടവരും.

ജ്ഞാതിസ്ഥാനാധിപേ ലഗ്നേ വ്യയേശേനസമന്വിതേ
ശശിസൗമ്യകുജേപുത്രേതസ്യസന്തതിനാശനം. ൫൧

സാ—നാലാംഭാവാധിപൻ പന്ത്രണ്ടാംഭാവാധിപനോടുകൂടി ലഗ്നത്തിൽ വരികയും ചന്ദ്രനും ബുധനും ചൊവ്വായും പുത്രസ്ഥാനത്തു വരികയും ചെയ്താൽ പുത്രനാശം സംഭവിക്കുമെന്നു പറയണം.

പുത്രലഗ്നാധിപൗയുക്താവന്യോന്യംവാഭിവീക്ഷിതൗ
പുത്രേപരസ്പരൗവാപി പുത്രയോഗാഇമേസ്മൃതാഃ ൫൨

സാ—അഞ്ചാംഭാവാധിപനും ലഗ്നാധിപനും ഒരു രാശിയിൽ ഒരംശകത്തിൽ നിൽക്കുന്നതും അന്യോന്യം നോക്കുന്നതും അന്യോന്യം പുത്രരാശിയിൽ വരുന്നതും ഈ യോഗങ്ങൾ പുത്രയോഗങ്ങളാകുന്നു.

തദ്ദോഷപരിഹാരാത്ഥം വിഷ്ണുസാഹസ്രകംജപേൽ
വാപീകൂപതടാകാദിഖനനം സേതുദശനം. ൪൭

പുത്രവൃദ്ധിർഭവേത്തസ്യ സമ്പദൃദ്ധിഃപ്രജായതേ
ഇദംയോഗഗ്രഹൈരേവ ഫലംബ്രൂയാദ്വിചക്ഷണഃ. ൪൮

സാ—മേൽപറയപ്പെട്ട പുത്രദോഷത്തിന്റെ പരിഹാരത്തിനായി വിഷ്ണുസഹസ്രനാമം ജപിക്കണം കിണറു, കുളം, തടാകം മുതലായ ജലാശയങ്ങൾ ചെയ്യിക്കയും സേതുസ്നാനം ചെയ്യുകയും വേണം. എന്നാൽ പുത്രന്മാരും ഐശ്വര്യവും അഭിവൃദ്ധിപ്പെടും. ഇങ്ങനെ ഗ്രഹയോഗങ്ങളെക്കൊണ്ടു നല്ലപോലെ ചിന്തിച്ചു ഫലങ്ങൾ പറഞ്ഞുകൊള്ളണം.

ഗുരുക്ഷേത്രേയദാരാഹുഃ പുത്രേജീവാരഭാനുജാഃ
ധർമ്മസ്ഥാനാധിപേനാശേ ബ്രഹ്മശാപാൽസുതക്ഷയഃ. ൪൯

സാ—രാഹു വ്യാഴത്തിന്റെരാശിയിൽ വരികയും അഞ്ചാംഭാവത്തിൽ വ്യാഴവും ചൊവ്വായും ശനിയും നിൽക്കുകയും ഒൻപതാംഭാവാധിപൻ അഷ്ടമത്തിൽ പോകുകയും ചെയ്താൽ ബ്രാഹ്മണശാപംകൊണ്ടു പുത്രക്ഷയം സംഭവിക്കുമെന്നു പറയണം.

വിദ്യാഗർവ്വേണയോമർത്ത്യാ ബ്രാഹ്മണാനപഹാസ്യതേ
തദ്ദോഷാൽബ്രഹ്മശാപതാൽ സന്തതേസ്തസ്യനാശനം. ൫൦

സാ—വിദ്വാനാണെന്നുള്ള അഹങ്കാരത്തോടുകൂടി സാക്ഷാൽ ബ്രാഹ്മണരെ അപമാനിച്ചാൽ ബ്രാഹ്മണശാപവും അതുനിമിത്തം പുത്രനാശവും അനുഭവിക്കും.

ധർമ്മേശേപുത്രഭാവസ്ഥേ പുത്രേശേനാശരാശിഗേ
ജീവാരരാഹൌമൃത്യുസ്ഥേബ്രഹ്മശാപാൽസുതക്ഷയഃ. ൫൧

സാ—ഒൻപതാംഭാവാധിപൻ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻ അഷ്ടമത്തിലും വ്യാഴവും രാഹുവും അപ്രകാരം അഷ്ടമത്തിലും വന്നാൽ ബ്രാഹ്മണശാപംകൊണ്ടു പുത്രനാശത്തെ പറയണം.

ധർമ്മാധിപേനീചഗതേവ്യയേശേപുത്രരാശിഗേ
രാഹുയുക്തേക്ഷിതേവാപിബ്രഹ്മശാപാൽ സുതക്ഷയഃ. ൫൨

സാ—ഒൻപതാം ഭാവാധിപൻ നീചരാശിയിൽ വരികയും പന്ത്രണ്ടാംഭാവാധിപൻ പുത്രസ്ഥാനത്തു വരികയും അഞ്ചാംഭാവത്തിൽ രാഹുവിന്റെ യോഗമോ ദൃഷ്ടിയോ വരികയും ചെയ്താൽ ബ്രാഹ്മണശാപംകൊണ്ടു പുത്രനാശത്തെ പറയണം.

ജീവേനീചഗതേരാഹൌലഗ്നേവാപുത്രരാശിഗേ
പുത്രസ്ഥാനാധിപേദുഃസ്ഥേ ബ്രഹ്മശാപാൽസുതക്ഷയഃ. ൩൨

സാ—വ്യാഴം നീചരാശിയിൽ നില്ക്കുകയും രാഹു ലഗ്നത്തിലോ അഞ്ചാംഭാവത്തിലോ വരികയും അഞ്ചാംഭാവാധിപൻ അനിഷ്ടഭാവത്തിൽ പോകുകയും ചെയ്താൽ ബ്രാഹ്മണശാപത്താൽ പുത്രനാശം പറയണം.

പുത്രസ്ഥാനാധിപേ ജീവേ രന്ധ്രേ പാപസമന്വിതേ
പുത്രേശാവർക്കചന്ദ്രൌവാ ബ്രഹ്മശാപാൽ സുതക്ഷയഃ. ൩൪

സാ—വ്യാഴം അഞ്ചാംഭാവാധിപനായി പാപഗ്രഹയോഗത്തോടുകൂടി അഷ്ടമത്തിൽ വരികയും ആദിത്യനോ ചന്ദ്രനോ അഞ്ചാംഭാവാധിപത്യം വരികയും ചെയ്താൽ ബ്രാഹ്മണശാപംകൊണ്ടു പുത്രനാശം അനുഭവിക്കുമെന്നു പറയണം.

മന്ദാംശേമന്ദസംയുക്തേ ജീവേഭൌമസമന്വിതേ
പുത്രേശേവ്യയരാശിസ്ഥേ ബ്രഹ്മശാപാൽസുതക്ഷയഃ ൩൫

സാ—വ്യാഴം ശനിയോടും ചൊവ്വായോടുംകൂടി ശനിരാശിയിൽ അംശകിക്കയും അഞ്ചാംഭാവാധിപൻ പന്ത്രണ്ടാമെടത്തു നിൽക്കുകയും ചെയ്താൽ ബ്രാഹ്മണശാപംകൊണ്ടു സന്താനനാശത്തെപ്പറയണം.

ലഗ്നേഗുരുയുതേമന്ദേഭാഗ്യേരാഹുസമന്വിതേ
വ്യയേപുത്രാധിപേതസ്യബ്രഹ്മശാപാൽ സുതക്ഷയഃ ൩൬

സാ—ലഗ്നത്തിൽ വ്യാഴവും ശനിയും വരികയും ഒൻപതാംഭാവത്തിൽ രാഹു നിൽക്കുകയും അഞ്ചാംഭാവാധിപൻ പന്ത്രണ്ടിൽ പോവുകയും ചെയ്താൽ ബ്രാഹ്മണശാപംകൊണ്ടു പുത്രക്ഷയം അനുഭവിക്കും.

തസ്യദോഷസ്യശാന്ത്യർത്ഥം കുര്യാൽചാന്ദ്രായണംനരഃ
ബ്രഹ്മകൃച്ഛ്രത്രയംകൃത്വാ ധേനുംദദ്യാൽസദക്ഷിണം. ൩൭

പഞ്ചരത്നാനിദേയാനി സുവർണ്ണേനസമന്വിതം
അന്നദാനംതതഃകുര്യാദയുതംവാസഹസ്രകം.
ഏവ കൃതേതുസൽപുത്രം ലഭതേനാത്രസംശയഃ. ൩൮

സാ—ബ്രാഹ്മണശാപശാന്തിക്കായി ചാന്ദ്രായണവ്രതവും ബ്രഹ്മകൃച്ഛ്രത്രയവും അനുഷ്ഠിക്കയും ദക്ഷിണയോടുകൂടി പശുക്കളെ ദാനം ചെയ്കയും സ്വൎണ്ണത്തോടുകൂടി പഞ്ചരത്നങ്ങൾ കൊടുക്കുകയും വേണം. വളരെ അന്നദാനവും ചെയ്യണം. ഇപ്രകാരം ചെയ്താൽ പുത്രസമ്പത്തു നിശ്ചയമായും സിദ്ധിക്കും.

ദാരേശേപുത്രഭാവസ്ഥേ ദാരേശസ്യാംശപേശ്വരേ
പുത്രേശേനാശരാശിസ്ഥേ പത്നീശാപാൽസുതക്ഷയഃ. ൯൮

സാ—ഏഴാംഭാവാധിപൻ അഞ്ചാംഭാവത്തിൽ വരികയും ശനി ഏഴാംഭാവാധിപന്റെ അംശകാധിപനാകുകയും അഞ്ചാംഭാവാധിപൻ അഷ്ടമത്തിൽ പോവുകയും ചെയ്താൽ ഭാൎയ്യാശാപംകൊണ്ടു പുത്രനാശം അനുഭവിക്കുന്നു എന്നു പറയണം.

കളത്രേശേനാശസംസ്ഥേ രിഃഫേശേപുത്രരാശിഗേ
കാരകേപാപസംയുക്തേ പത്നീശാപാൽസുതക്ഷയഃ. ൧൦

സാ—ഏഴാംഭാവാധിപൻ അഷ്ടമത്തിലും പന്ത്രണ്ടാംഭാവാധിപൻ അഞ്ചാംഭാവത്തിലും വരികയും വ്യാഴത്തിനു പാപയോഗമുണ്ടാവുകയും ചെയ്താൽ ഭാൎയ്യാശാപംകൊണ്ടു പുത്രനാശം അനുഭവിക്കുമെന്നു പറയണം.

പുത്രസ്ഥാനഗതേശുക്രേ കാമപേരന്ധ്രമാശ്രിതേ
കാരകേപാപസംയുക്തേ പത്നീശാപാൽസുതക്ഷയഃ. ൧൧

സാ—ശുക്രൻ അഞ്ചാംഭാവത്തിൽ വരികയും ഏഴാംഭാവാധിപൻ അഷ്ടമത്തിൽ പോകുകയും വ്യാഴത്തിനു പാപയോഗമുണ്ടാവുകയും ചെയ്താലും ഭാൎയ്യാശാപംകൊണ്ടു സന്താനനാശത്തെ പറയണം.

കുടുംബേപാപസംബന്ധേ കാമേശേനാശരാശിഗേ
പുത്രേപാപഗ്രഹൈൎയ്യുക്തേ പത്നീശാപാൽസുതക്ഷയഃ. ൧൨

സാ—രണ്ടാംഭാവത്തിൽ പാപയോഗമോ, പാപദൃഷ്ടിയോ വരികയും ഏഴാംഭാവാധിപൻ അഷ്ടമത്തിൽ പോവുകയും അഞ്ചാംഭാവത്തിൽ പാപയോഗമുണ്ടാവുകയും ചെയ്താൽ ഭാൎയ്യാശാപംകൊണ്ടു പുത്രനാശത്തെ പറയണം.

ഭാഗ്യസ്ഥാനഗതേശുക്രേ ദാരേശേനാശരാശിഗേ
ലഗ്നേപാപേസുതേപാപേ പത്നീശാപാൽസുതക്ഷയഃ. ൧൩

സാ—ശുക്രൻ ഒൻപതാംഭാവത്തിൽ വരികയും ഏഴാംഭാവാധിപൻ അഷ്ടമത്തിൽ പോവുകയും ലഗ്നത്തിലും അഞ്ചിലും പാപയോ

ഗം ഉണ്ടാവുകയും ചെയ്താൽ ഭാൎയ്യാശാപംകൊണ്ടു പുത്രനാശത്തെ പറയണം.

ഭാഗ്യസ്ഥാനാധിപേ ശുക്രേ പുത്രേശേ ശത്രുരാശിഗേ
ഗുരുലഗ്നേശദാരേശാ ദുസ്ഥാഃസന്തതിനാശനം. ൧൪

സാ—ശുക്രൻ ഒൻപതാംഭാവാധിപനാകുകയും അഞ്ചാംഭാവാധിപൻ ശത്രുക്ഷേത്രത്തിൽ നിൽക്കുകയും വ്യാഴവും ലഗ്നാധിപനും ഏഴാംഭാവാധിപനും അനിഷ്ടഭാവത്തിൽ വരികയും ചെയ്താൽ ഭാൎയ്യാശാപംകൊണ്ടുതന്നെ പുത്രനാശത്തെ പറയണം.

പുത്രസ്ഥാനേ ഭൃഗുക്ഷേത്രേ രാഹുചന്ദ്രസമന്വിതേ
വ്യയേലഗ്നേ ധനേ പാപേ സ്ത്രീശാപാൽസുതനാശനം. ൧൫

സാ—അഞ്ചാംഭാവം ശുക്രന്റെ രാശി ആയിരിക്കുക. രാഹുവോ ചന്ദ്രനോ അവിടെ നിൽക്കുക, ലഗ്നത്തിലും രണ്ടിലും പന്ത്രണ്ടിലും പാപന്മാർ വരിക. ഇങ്ങനെ വന്നാലും സ്ത്രീശാപത്താൽ പുത്രനാശം പറയണം.

സപ്തമേ മന്ദശുക്രൌ ച രന്ധ്രേശേ പുത്രഭേരവൌ
ലഗ്നേ രാഹുസമായോഗേ പത്നീശാപാൽസുതക്ഷയഃ. ൧൬

സാ—ഏഴിൽ ശനിയും ശുക്രനും വരികയും ആദിത്യൻ അഷ്ടമാധിപനായി അഞ്ചാംഭാവത്തിൽ നിൽക്കുകയും ലഗ്നത്തിൽ രാഹു വരികയും ചെയ്താൽ ഭാൎയ്യാശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ധനേ കുജേ വ്യയേ ജീവേ പുത്രസ്ഥേ ഭൃഗുനന്ദനേ
രാഹുയുക്തേക്ഷിതേ വാപി പത്നീശാപാൽസുതക്ഷയഃ. ൧൭

സാ രണ്ടാംഭാവത്തിൽ ചൊവ്വായും പന്ത്രണ്ടാംഭാവത്തിൽ വ്യാഴവും അഞ്ചാംഭാവത്തിൽ ശുക്രനും വരികയും അഞ്ചാംഭാവത്തിൽ നിൽക്കുന്ന ശുക്രനു രാഹുവിന്റെ യോഗമോ ദൃഷ്ടിയോ വരികയും ചെയ്താൽ ഭാൎയ്യാശാപത്താൽ പുത്രനാശം പറയണം.

നാശസ്ഥൌ വിത്തദാരേശൌ പുത്രേ ലഗ്നേ കുജേ ശനൌ
കാരകേ പാപസംയുക്തേ പത്നീശാപാൽസുതക്ഷയഃ. ൧൮

സാ—ഏഴാംഭാവാധിപനും രണ്ടാംഭാവാധിപനും അഷ്ടമത്തിൽ പോവുകയും അഞ്ചാംഭാവത്തിൽ ചൊവ്വായും ലഗ്നത്തിൽ ശനിയും വരികയും ലഗ്നത്തിനു പാപയോഗമുണ്ടാവുകയും ചെയ്താൽ ഭാൎയ്യാശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ലഗ്നപഞ്ചമഭാഗ്യസ്ഥാ രാഹുമന്ദകുജാഃക്രമാൽ
രന്ധ്രസ്ഥൌപുത്രദാരേശൌ പത്നീശാപാൽസുതക്ഷയഃ ൩൯

സാ—രാഹു ലഗ്നത്തിലും ശനി അഞ്ചാംഭാവത്തിലും ചൊവ്വാ ഒൻപതാംഭാവത്തിലും വരികയും അഞ്ചാംഭാവാധിപനും ഏഴാംഭാവാധിപനും അഷ്ടമത്തിൽ പോവുകയും ചെയ്താലും ഭാൎയ്യാശാപത്താൽ പുത്രനാശത്തെ പറയണം.

തസ്യദോഷസ്യശാന്ത്യൎത്ഥം കന്യാദാനംസമാചരേൽ
ലക്ഷ്മീനാരായണം ദേവംസൎവ്വാഭരണഭൂഷിതം
മൂൎത്തിദാനഞ്ചകൎത്തവ്യം ദശധേനൂഃപ്രദാപയേൽ. ൪൦

സാ—പത്നീശാപത്താൽ സംഭവിക്കുന്ന പുത്രദോഷശാന്തിക്കായി കന്യാദാനത്തെ വഴിപോലെ ആചരിക്കണം. ലക്ഷ്മീനാരായണവിഗ്രഹം ഉണ്ടാക്കി സ്വൎണ്ണാഭരണങ്ങളണിഞ്ഞു ദാനം ചെയ്യുകയും പത്തു പശുക്കളെ യഥായോഗ്യം ദാനംകൊടുക്കുകയും വേണം.

ശയ്യാഞ്ചഭൂഷണം ചൈവ ദമ്പത്യോൎദ്ദാപയേൽസുധീഃ
പുത്രംപ്രസൂയതേതസ്യഭാഗ്യവൃദ്ധിശ്ചജായതേ. ൪൧

സാ—ദമ്പതികൾക്കു കിടക്കയേയും ആഭരണങ്ങളേയും ദാനം ചെയ്തു സന്തോഷിപ്പിക്കയും വേണം. ഇപ്രകാരം ചെയ്താൽ നല്ല പുത്രന്മാരും ഐശ്വൎയ്യവും വൎദ്ധിച്ചുവരും.

പുത്രസ്ഥിതേഽമന്ദസൂൎയ്യൌ ക്ഷീണചന്ദ്രസ്തുസപ്തമേ
ലഗ്നേവ്യയേരാഹുജീവൌ പ്രേതശാപാൽസുതക്ഷയഃ. ൪൨

സാ—അഞ്ചാംഭാവത്തിൽ ശനിയും സൂൎയ്യനും ഏഴാംഭാവത്തിൽ ക്ഷീണചന്ദ്രനും ലഗ്നത്തിൽ രാഹുവും പന്ത്രണ്ടിൽ വ്യാഴവും നിന്നാൽ ഗതിവരാതെ കിടക്കുന്ന പ്രേതങ്ങളുടെ ശാപംകൊണ്ടു പുത്രനാശം സംഭവിക്കുമെന്നു പറയണം.

പുത്രസ്ഥാനാധിപേമന്ദേനാശഃസ്ഥലഗ്നഗേകുജേ
കാരകേനാശരാശിസ്ഥേ പ്രേതശാപാൽസുതക്ഷയഃ. ൪൩

സാ—ശനി അഞ്ചാംഭാവാധിപനായി അഷ്ടമത്തിൽ പോവുകയും ചൊവ്വാലഗ്നത്തിൽ വരികയും വ്യാഴം അഷ്ടമരാശിയിൽ നിൽക്കുകയും ചെയ്താലും മേൽപ്രകാരമുള്ള പ്രേതങ്ങളുടെ ശാപത്താൽ സന്താനനാശം പറയണം.

ലഗ്നേ പാപേവ്യയേ ഭാനൌ സുതേ ചാരാർക്കിസോമജാഃ
പുത്രേശേരന്ധ്രഭാവസ്ഥേ പ്രേതശാപാൽസുതക്ഷയഃ. ൨൭

സാ—ലഗ്നത്തിൽ ഒരു പാപനും, പന്ത്രണ്ടിൽ ആദിത്യനും, അഞ്ചിൽ ചൊവ്വായും ശനിയും ബുധനും, അഷ്ടമത്തിൽ അഞ്ചാംഭാവാധിപനും നിന്നാൽ മേൽപ്രകാരം പ്രേതശാപംകൊണ്ടു സന്താനനാശം പറയണം.

ലഗ്നേപാപേവ്യയേഭാനൌസുതേചാരാർക്കിസോമജാഃ
പുത്രേശേരന്ധ്രഭാവസ്ഥേ പ്രേതശാപാൽസുതക്ഷയഃ. ൨൮

സാ—ലഗ്നരാശിയിൽ പാപനും പന്ത്രണ്ടാംഭാവത്തിൽ ആദിത്യനും അഞ്ചാംഭാവത്തിൽ ചൊവ്വാ, ശനി, ബുധൻ ഇവരും അഷ്ടമത്തിൽ അഞ്ചാംഭാവാധിപനും നിന്നാൽ മേൽപറഞ്ഞവണ്ണം പ്രേതകോപം കൊണ്ടു പുത്രനാശത്തെ പറയണം.

ലഗ്നേരാഹുസമായോഗേ പുത്രസ്ഥേഭാനുനന്ദനേ
കാരകേനാശരാശിസ്ഥേ പ്രേതശാപാൽസുതക്ഷയഃ. ൨൯

ലഗ്നത്തിൽ രാഹുവും അഞ്ചാംഭാവത്തിൽ ശനിയും അഷ്ടമത്തിൽ വ്യാഴവും വന്നാൽ പ്രേതശാപംകൊണ്ടു പുത്രനാശം സംഭവിക്കുമെന്നു പറയണം.

ലഗ്നേരാഹൌ ശുക്രേജ്യൌ ചന്ദ്രേമന്ദയുതേതഥാ
ലഗ്നേശോമന്ദരാശിസ്ഥോ പ്രേതശാപാൽസുതക്ഷയഃ. ൩൦

സാ—ലഗ്നത്തിൽ രാഹുവും ശുക്രനും വ്യാഴവും വരികയും ചന്ദ്രൻ ശനിയോടുകൂടുകയും ലഗ്നാധിപൻ ശനിക്ഷേത്രത്തിൽ നിൽക്കുകയും ചെയ്താൽ പ്രേതകോപം കൊണ്ടു പുത്രനാശത്തെ പറയണം.

ലഗ്നേരാഹുസമായോഗേ പുത്രസ്ഥേഭാനുനന്ദനേ
കുജദൃഷ്ടേയുതേവാപി പ്രേതശാപാൽസുതക്ഷയഃ. ൩൧

സാ—ലഗ്നത്തിൽ രാഹുവും അഞ്ചാംഭാവത്തിൽ ശനി, ചൊവ്വായുടെ യോഗദൃഷ്ടികളോടുകൂടിയും വന്നാൽ പ്രേതങ്ങളുടെ ശാപത്താൽ പുത്രനാശത്തെ പറയണം.

കാരകേനീചരാശിസ്ഥേ പുത്രസ്ഥാനാധിപേസ്ഥിതേ
നീചദൃഷ്ടേനീചയുതേ പ്രേതശാപാൽസുതക്ഷയഃ. ൩൨

സാ—വ്യാഴം നീചരാശിയിൽ പുത്രസ്ഥാനാധിപത്യത്തോടുകൂടി

നിൽക്കുകയും പുത്രസ്ഥാനത്തു നീചത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെ ദൃഷ്ടിയോ നീചസ്ഥനായ ഗ്രഹം വരികയോ ചെയ്താൽ പുത്രനാശത്തെ പറയണം. കാരണം മേൽപ്രകാരം പ്രേതശാപമാകുന്നു.

ലഗ്നേമന്ദേസുതേരാഹൌരന്ധ്രേഭാനുസമന്വിതേ
വ്യയേഭൌമസമായോഗേ പ്രേതശാപാൽസുതക്ഷയഃ. ൫൦

സാ—ലഗ്നത്തിൽ ശനിയും അഞ്ചിൽ രാഹുവും അഷ്ടമത്തിൽ ആദിത്യനും പന്ത്രണ്ടിൽ ചൊവ്വായും വന്നാൽ പ്രേതശാപംകൊണ്ടു പുത്രനാശം സംഭവിക്കുന്നതാണ്.

കാമസ്ഥാനാധിപേദുഃസ്ഥേപുത്രേചന്ദ്രസമന്വിതേ
മന്ദമാന്ദിയുതേലഗ്നേ പ്രേതശാപാൽസുതക്ഷയഃ. ൫൧

സാ—വ്യാഴാംഭാവാധിപൻ അനിഷ്ടഭാവത്തിൽ നിൽക്കുകയും ചന്ദ്രൻ അഞ്ചാംഭാവത്തിൽ വരികയും ശനിയും ഗുളികനും ലഗ്നത്തിൽ നിൽക്കുകയും ചെയ്താൽ പ്രേതശാപംകൊണ്ടു സന്താനനാശത്തെ പറയണം.

ബാധാസ്ഥാനാധിപേപുത്രേശനിശ്ശുക്രസമന്വിതേ
കാരകേനാശരാശിസ്ഥേ പ്രേതശാപാൽസുതക്ഷയഃ. ൫൨

സാ—ബാധകാധിപൻ ശനിശ്ശുക്രന്മാരോടുകൂടി അഞ്ചാംഭാവത്തിൽ വരികയും വ്യാഴം അഷ്ടമത്തിൽ പോവുകയും ചെയ്താൽ പ്രേതശാപംകൊണ്ടു പുത്രനാശത്തെ പറയണം. ഇതു് പ്രശ്നവശാൽ ചിന്തിപ്പാനുള്ളതാകുന്നു.

തദ്ദോഷസ്യപ്രശാന്ത്യർത്ഥം വിഷ്ണുശ്രാദ്ധഞ്ചകാരയേൽ
രുദ്രസ്നാനംപ്രകുർവ്വീതബ്രഹ്മമൂർത്തിംപ്രദാപയേൽ
ധേനുംരജതപാത്രഞ്ചസ്വർണ്ണം ചൈവപ്രദാപയേൽ. ൫൩

സാ—പ്രേതശാപദോഷത്തിന്റെ ശമനത്തിനായി വൈഷ്ണവശ്രാദ്ധം നടത്തേണ്ടതാണ്. രുദ്രാഭിഷേകത്തേയും സ്വർണ്ണംകൊണ്ടു ബ്രഹ്മാവിന്റെ വിഗ്രഹം ഉണ്ടാക്കി വിധിപ്രകാരമുള്ള ദാനത്തേയും അനുഷ്ഠിക്കേണ്ടതാണ. വിശേഷിച്ചു പശുക്കളേയും വെള്ളിപ്പാത്രങ്ങളേയും സ്വർണ്ണത്തേയും ദാനം ചെയ്യുകയും വേണം.

ഏതൽകർമ്മകൃതേതത്ര ശാപമോക്ഷഃപ്രജായതേ
പുത്രപ്രാപ്തിർഭവേത്തസ്യവിപ്രേഭ്യോദക്ഷിണാഹരേ. ൫൪

സാ—ഇങ്ങനെ ചെയ്താൽ പ്രേതങ്ങളുടെ ശാപത്തിനു ശാന്തി

വരികയും പുത്രസമ്പത്തുണ്ടാവുകയും ചെയ്യും. ബ്രാഹ്മണൎക്ക വിധി പ്രകാരം ദക്ഷിണ കൂടി കൊടുക്കണം.

പുത്രേരാഹുരവീസൌമ്യഃകാരകേശുഭസംയുതേ
ശുഭേനവീക്ഷിതേവാപിബഹുപുത്രത്വമാദിശേൽ. ൯൪

സാ—അഞ്ചാംഭാവത്തിൽ രാഹുവും ആദിത്യനും ബുധനും വരികയും വ്യാഴത്തിനു ശുഭയോഗമോ ശുഭദൃഷ്ടിയോ വരികയും ചെയ്താൽ വളരെ പുത്രന്മാരുണ്ടാകും.

പുത്രേശേശുഭരാശിസ്ഥേശുഭദൃഷ്ടിസമന്വിതേ
കാരകേകേന്ദ്രഭാവസ്ഥേബഹുപുത്രത്വമാദിശേൽ. ൯൫

സാ—അഞ്ചാംഭാവാധിപൻ ശുഭരാശിയിൽ ശുഭദൃഷ്ടിയോടു കൂടി നിൽക്കുകയും വ്യാഴം കേന്ദ്രഭാവങ്ങളിൽ വരികയും ചെയ്താലും വളരെ പുത്രന്മാരുണ്ടാവുമെന്നു പറയണം.

ലഗ്നേശേപുത്രരാശിസ്ഥേപുത്രേശേലഗ്നരാശിഗേ
കേന്ദ്രത്രികോണഗേജീവേ ബഹുപുത്രത്വമാദിശേൽ. ൯൬

സാ—ലഗ്നാധിപൻ അഞ്ചാംഭാവത്തിലും അഞ്ചാംഭാവാധിപൻ ലഗ്നത്തിലും നിൽക്കുകയും കേന്ദ്രങ്ങളിലൊ ത്രികോണങ്ങളിലൊ വ്യാഴം വരികയും ചെയ്താൽ വളരെ പുത്രന്മാരുണ്ടാകുമെന്നു പറയണം.

പുത്രസ്ഥാനഗതോരാഹൌ മന്ദാംശകാറിവജ്ജിതേ
ബഹുപുത്രീനരോവിദ്വാൻ ശുഭഗ്രഹനിരീക്ഷിതേ. ൯൭

സാ—ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടി രാഹു അഞ്ചാമെടത്തു നിൽക്കണം. രാഹുവിന്റെ അംശകം ശനിക്ഷേത്രത്തിൽ വരികയും അരുത്. ഇപ്രകാരമായാലും പുത്രസമ്പത്തു് വളരെ ഉണ്ടാകുമെന്നു പറയണം.

പുത്രസ്ഥാനാധിപേസ്വോച്ചേലഗ്നേശേശുഭസംയുതേ
കാരകേശുഭസംയുക്തേബഹുപുത്രത്വമാദിശേൽ. ൯൮

സാ—അഞ്ചാംഭാവാധിപൻ പരമോച്ചത്തിൽ വരികയും ലഗ്നാധിപനു ശുഭയോഗമുണ്ടാവുകയും വ്യാഴം ശുഭഗ്രഹങ്ങളോടു ചേരുകയും ചെയ്താൽ വളരെ പുത്രന്മാരുണ്ടായിരിക്കുമെന്നു പറയണം.

പുത്രസ്ഥാനേതദീശേവാഗുരൌവാശുഭവീക്ഷിതേ
ശുഭേനസഹിതേവാപിബഹുപുത്രംവിനിർദ്ദിശേൽ. ൧൦൦

സാ—പുത്രസ്ഥാനത്തിനും പുത്രസ്ഥാനാധിപനും വ്യാഴത്തിനും ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോ ശുഭഗ്രഹയോഗമോ വന്നാൽ വളരെ പുത്രന്മാരുണ്ടാകുമെന്നു പറയണം.

പരിപൂൎണ്ണബലേജീവേലഗ്നേശേപുത്രരാശിഗേ
പുത്രേശേബലസംയുക്തേബഹുപുത്രത്വമാദിശേൽ ൧൦൧

സാ—ജീവൻ ലഗ്നാധിപനായി പരിപൂൎണ്ണബലത്തോടുകൂടി അഞ്ചാംഭാവത്തിൽ വരികയും അഞ്ചാംഭാവാധിപൻ ബലവാനായിരിക്കയും ചെയ്താൽ വളരെ പുത്രന്മാരുണ്ടാകുമെന്നു പറയണം.

പുത്രസ്ഥാനഗതേജീവേപരിപൂൎണ്ണബലാന്വിതേ
ലഗ്നേശേബലസംയുക്തേപുത്രയോഗാഇമേസ്മൃതാഃ. ൧൦൨

സാ—വ്യാഴം പരിപൂൎണ്ണബലത്തോടുകൂടി ലഗ്നത്തിൽ നിൽക്കുകയും ലഗ്നാധിപൻ ഏതുരാശിയിലൊ ബലവാനായി നിൽക്കുകയും ചെയ്താൽ പുത്രസമ്പത്തുണ്ടായിരിക്കും.

വൎഗ്ഗോത്തമാംശകേജീവേലഗ്നേശസ്യാംശപേശുഭേ
പുത്രേശേനയുതേദൃഷ്ടേപുത്രയോഗാഇമേസ്മൃതാഃ. ൧൦൩

സാ—വ്യാഴത്തിനു വൎഗ്ഗോത്തമാംശകം ഉണ്ടായിരിക്കണം. ലഗ്നാധിപന്റെ അംശകനാഥൻ ശുഭനായിരിക്കയും വേണം. ലഗ്നാധിപനു അഞ്ചാംഭാവാധിപന്റെ യോഗമോ ദൃഷ്ടിയോ കൂടിഉണ്ടായിരിക്കയും വേണം. ഇതു പുത്രസമ്പത്തിനെ സൂചിപ്പിക്കുന്ന യോഗമാകുന്നു.

വിത്തേശേ പുത്രഭാവസ്ഥേ പരിപൂൎണ്ണബലാന്വിതേ
വൈശേഷികാംശകേജീവേ പുത്രയോഗാഇമേസ്മൃതാഃ. ൧൦൪

സാ—രണ്ടാംഭാവാധിപൻ അഞ്ചാംഭാവത്തിൽ പൂൎണ്ണബലവാനായി നിൽക്കുകയും വ്യാഴം വൈശേഷികാംശത്തിൽ വരികയും ചെയ്താൽ ഇതും പുത്രഭാഗ്യത്തെ സൂചിപ്പിക്കുന്ന യോഗമാകുന്നു.

ലഗ്നപുത്രാധിപൌ സ്വോച്ചേ അന്യോന്യംത്വഭിവീക്ഷിതേ
പരസ്പരസ്ഥാനഗതൌ പുത്രയോഗാ ഇമേസ്മൃതാഃ. ൧൦൫

സാ—ലഗ്നാധിപനും അഞ്ചാംഭാവാധിപനും ഉച്ചരാശികളിൽ നിൽക്കുകയും അന്യോന്യം നോക്കുകയും പുത്രസ്ഥാനാധിപൻ ലഗ്നാധിപന്റെ രാശികളിലും ലഗ്നാധിപൻ പുത്രസ്ഥാനാധിപന്റെ രാശികളിലും വന്നാൽ പുത്രസമ്പത്ത് ഉണ്ടായിരിക്കുമെന്നു പറയണം.

പുത്രസ്ഥാനാധിപസ്യാംശരാശീശേശുഭസംയുതേ
ശുഭേനവീക്ഷിതേവാപി പുത്രയോഗാ ഇമേസ്മൃതാഃ. ൧൦൬

സാ — അഞ്ചാംഭാവാധിപന്റെ അംശകരാശിനാഥൻ ശുഭഗ്രഹത്തോടു ചേരുകയോ ശുഭഗ്രഹത്തിന്റെ ദൃഷ്ടി വരികയോ ചെയ്താൽ പുത്രസമ്പത്ത് ഉണ്ടാകുമെന്നു പറയണം.

ലഗ്നപുത്രാധിപൌകേന്ദ്രേ ശുഭഗ്രഹസമന്വിതേ
കുടുംബേശേ ബലാഢ്യേതു പുത്രയോഗാ ഇമേസ്മൃതാഃ. ൧൦൭

സാ — ലഗ്നാധിപനും അഞ്ചാംഭാവാധിപനും ശുഭഗ്രഹങ്ങളോടുചേർന്നു കേന്ദ്രങ്ങളിൽവരികയും രണ്ടാംഭാവാധിപൻ ബലവാനായിവരികയും ചെയ്താൽ പുത്രസമ്പത്തു സംഭവിക്കുമെന്നു പറയണം.

ലഗ്നേശേ ദാരഭാവസ്ഥേ ദാരേശേ ലഗ്നമാശ്രിതേ
ദ്വിതീയേശേ വിലഗ്നസ്ഥേ പുത്രയോഗാ ഇമേസ്മൃതാഃ. ൧൦൮

സാ — ലഗ്നാധിപൻ ഏഴാംഭാവത്തിലും ഏഴാംഭാവാധിപനും രണ്ടാംഭാവാധിപനും ലഗ്നത്തിലും വന്നാലും പുത്രസമ്പത്തുണ്ടായിരിക്കും.

പുത്രവിത്തകളത്രേശാ സംയുക്താനവഭാഗഗാഃ
പാപാംശകാഃപാപയുതാ അനപത്യത്വമാദിശേൽ. ൧൦൯

സാ — അഞ്ചാംഭാവാധിപനും രണ്ടാംഭാവാധിപനും ഏഴാംഭാവാധിപനും ഒരു രാശിയിൽ വരികയും ഇവരുടെ അംശകനാഥന്മാർ പാപന്മാരായി പാപരാശിയിൽ വരികയോ അംശകിക്കുകയോ ചെയ്താലും സന്താനം ഉണ്ടാകുന്നതല്ല.

ഗുരുലഗ്നേശദാരേശപുത്രസ്ഥാനാധിപേഷു ച
സർവ്വേഷുബലഹീനേഷു വക്തവ്യാത്വനപത്യതാ. ൧൧൦

സാ — വ്യാഴവും ലഗ്നാധിപനും ഏഴാംഭാവാധിപനും അഞ്ചാംഭാവാധിപനും ബലം ഇല്ലെങ്കിൽ നിശ്ചയമായും സന്താനം ഉണ്ടാകുന്നതല്ല.

വ്യയേശസംയുതാംശേശേ മൃത്യുരാശൌസ്ഥിതേയദി
പുത്രേശേക്രൂരഷഷ്ട്യംശേ അനപത്യത്വമാദിശേൽ. ൧൧൧

സാ — പന്ത്രണ്ടാംഭാവാധിപന്റെ അംശകരാശിയുടെ അധിപൻ അഷ്ടമത്തിൽ നില്ക്കുകയും അഞ്ചാംഭാവാധിപൻ ഒന്ന്, രണ്ട്, എട്ട്, ഒൻപതു്, പത്തു്, പതിനൊന്ന്, പന്ത്രണ്ട്, പതിമൂന്ന്, പ.

തിനാറ്, ഇരുപത്തെട്ട്, മുപ്പത്തൊന്ന്, മുപ്പത്തിരണ്ട്, മുപ്പത്തിമൂന്ന്, മുപ്പത്തിനാല്, മുപ്പത്തഞ്ച്, മുപ്പത്തൊൻപതു്, നാല്പതു്, നാല്പത്തിരണ്ട്, നാല്പത്തിമൂന്ന്, നാല്പത്തിനാല്, നാല്പത്തെട്ട്, നാല്പത്തൊൻപതു്, അൻപത്തിരണ്ട്, അൻപത്തൊൻപതു, ഈ ഷഷ്ട്യംശങ്ങളിൽവെച്ചു ഒന്നിൽ വരികയും ചെയ്താൽ പുത്രസമ്പത്തുണ്ടാകുന്നതല്ലെന്നു പറയണം.

ക്രൂരഷഷ്ട്യംശകേജ്ജീവേ പുത്രസ്ഥേനാശരാശിഗേ
പുത്രേശേനാശരാശിസ്ഥേ അനപത്യത്വമാദിശേൽ. ൧൬൧

സാ—വ്യാഴം ക്രൂരഷഷ്ട്യംശത്തിൽ അഞ്ചാംഭാവത്തിൽ അഷ്ടമത്തിൽ അംശകിക്കയും അഞ്ചാംഭാവാധിപൻ അഷ്ടമത്തിൽ നിൽക്കുകയും ചെയ്താൽ പുത്രസമ്പത്തുണ്ടാകുന്നതല്ല.

ലഗ്നപുത്രേശയൊർദുഃസ്ഥൌകാരകേനീചരാശിഗേ
അനപത്യഗ്രഹേപുത്രേഅനപത്യത്വമാദിശേൽ. ൧൬൨

സാ—ലഗ്നാധിപനും അഞ്ചാംഭാവാധിപനും അനിഷ്ടഭാവത്തിൽ വരികയും വ്യാഴം നീചത്തിൽ നിൽക്കുകയും ശനിയും ബുധനും അഞ്ചാംഭാവത്തിൽ വരികയും ചെയ്താൽ സന്താനമുണ്ടാകുന്നതല്ലെന്നു പറയണം.

ക്രൂരഷഷ്ട്യംശകേജ്ജീവേ പുത്രസ്ഥേനാശഗേപിവാ
പുത്രേശേനാശരാശിസ്ഥേഅനപത്യത്വമാദിശേൽ. ൧൬൩

സാ—വ്യാഴം ക്രൂരഷഷ്ട്യംശകത്തിൽ അഞ്ചാംഭാവത്തിലോ അഷ്ടമത്തിലോ വരികയും അഞ്ചാംഭാവാധിപൻ അഷ്ടമത്തിൽ പോവുകയും ചെയ്താൽ സന്താനമുണ്ടാകുന്നതല്ല.

ലഗ്നാധിപേകുജേസ്വോച്ചേരന്ധ്രേമന്ദയുതേരവൌ
ശുഭദൃഷ്ടിസമായോഗേചിരാൽ പുത്രമുപൈതിസഃ. ൧൬൪

സാ—ചൊവ്വാ ലഗ്നാധിപനായി ഉച്ചരാശിയിൽ വരികയും ശനിയോ ആദിത്യനോ അഷ്ടമത്തിൽ നിൽക്കുകയും അഞ്ചാംഭാവത്തിൽ ശുഭയോഗദൃഷ്ടികൾ വരികയും ചെയ്താൽ വളരെ പ്രായംചെന്നിട്ടു പുത്രലാഭം ഉണ്ടാകും.

ലഗ്നേമന്ദേഗുരൌരന്ധ്രേ വ്യയേഭൌമസമന്വിതേ
ശുഭദൃഷ്ടസുതംഗേവാ ചിരാൽപുത്രമുപൈതിസഃ. ൧൬൫

സാ—ലഗ്നത്തിൽ ശനിയും അഷ്ടമത്തിൽ വ്യാഴവും പന്ത്രണ്ടിൽ ചൊവ്വായും വരികയും ശുഭദൃഷ്ടിയോടുകൂടിയ ഗ്രഹം അഞ്ചാം

ഭാവത്തിലുച്ചത്തിൽ നിൽക്കുകയും ചെയ്താൽ കുറേ പ്രായംചെന്നിട്ട പുത്രസമ്പത്തുണ്ടാകും.

പുത്രസ്ഥാനേഭൗമജീവജ്ഞാലഗ്നേ പുത്രാധിപേശ്ശുഭേ
പുത്രേശേശ്ശുഭരാശിസ്ഥേ ചിരാൽപുത്രമുപൈതിസഃ.  ൧൧

സാ—ചൊവ്വായും വ്യാഴവും ബുധനും അഞ്ചാംഭാവത്തിലും പുത്രാധിപനായ ശുഭൻലഗ്നത്തിലും അല്ലെങ്കിൽ പുത്രേശൻ ഒൻപതാംഭാവത്തിലും നിന്നാൽ വളരെ കാലംകൊണ്ട പുത്രസമ്പത്തുണ്ടാകും.

സുതേരാഹ്വർക്കശുക്രേജ്യാഃ ശുഭർക്ഷേശ്ശുഭവീക്ഷിതേ
പുത്രേശേശ്ശുഭരാശിസ്ഥേ ചിരാൽപുത്രമുപൈതിസഃ.  ൧൨

സാ—അഞ്ചാംഭാവത്തിൽ ശുഭഗ്രഹത്തിൻെറ രാശിയിൽ ശുഭഗ്രഹദൃഷ്ടിയോടുകൂടി രാഹുവും ആദിത്യനും ശുക്രനും വ്യാഴവും നില്ക്കുകയും അഞ്ചാംഭാവാധിപൻ ശുഭരാശിയിൽ വരികയും ചെയ്താൽ വളരെനാ‌ൾ കഴിഞ്ഞിട്ട പുത്രലാഭം ഉണ്ടാകും.

ലഗ്നേസൌമ്യേധനേപാപേ തൃതീയേപാപഖേചരേ
പുത്രേശേശ്ശുഭരാശിസ്ഥേ ചിരാൽപുത്രമുപൈതിസഃ.  ൧൩

സാ—ബുധൻ ലഗ്നത്തിൽ നിൽക്കുകയും രണ്ടാംഭാവത്തിലും മൂന്നാംഭാവത്തിലും പാപഗ്രഹങ്ങ‌ൾ വരികയും അഞ്ചാംഭാവാധിപൻ ശുഭക്ഷേത്രത്തിൽ വരികയും ചെയ്താൽ വളരെക്കഴിഞ്ഞിട്ട പുത്രസമ്പത്തുണ്ടാകും.

പുത്രസ്ഥാനേകുജേമന്ദേബുധക്ഷേത്രേവിലഗ്നപേ
ബുധദൃഷ്ടേയുതേവാപി തദാദത്തസുതാദയഃ.  ൧൪

സാ—അഞ്ചാംഭാവത്തിൽ ചൊവ്വായും ശനിയും വരികയും ലഗ്നാധിപൻ ബുധൻെറ രാശിയിൽ പോവുകയും അഥവാ ബുധൻെറ ദൃഷ്ടിയോ യോഗമോ ഉണ്ടാവുകയും ചെയ്താൽ പുത്രനില്ലാഞ്ഞു ദത്തുസ്വീകരിക്കേണ്ടിവരും

പുത്രസ്ഥാനേബുധക്ഷേത്രേ മന്ദക്ഷേത്രേഥവാഭവേൽ
മന്ദമാന്ദിയുതേദൃഷ്ടേതദാദത്തസുതാദയഃ,  ൧൫

സാ—പുത്രസ്ഥാനം ബുധൻെറയോ ശനിയുടെയോ രാശിയായി വരികയും അവിടെ ശനിയുടേയോ ഗുളികൻെറയോ ദൃഷ്ടിയോ യോഗമോ വരികയും ചെയ്താൽ പുത്രനെ ദത്തുസ്വീകരിക്കേണ്ടിവരുമെന്ന പറയണം.

പുത്രസ്ഥാനേബുധക്ഷേത്രേ ബുധയുക്തേക്ഷിതേപിവാ
ലഗ്നാധിപേശനൌവാപിദത്തപുത്രാഭവന്തിഹി. ൨൨

സാ—അഞ്ചാംഭാവം ബുധന്റെ രാശിയായി വരികയോ ബുധൻ നിൽക്കുകയോ ചെയ്യുകയും ശനി ലഗ്നാധിപനായി വരികയും ചെയ്താൽ ദത്തു സ്വീകരിക്കേണ്ടിവരുമെന്നു പറയണം.

പുത്രേശേമന്ദസംയുക്തേ കുജേസൌമ്യനിരീക്ഷിതേ
ലഗ്നാധിപേ ബുധാംശേവാ ദത്തപുത്രാഭവന്തിഹി. ൧൨൩

സാ—അഞ്ചാംഭാവാധിപൻ ചൊവ്വാ ആയി വരികയും ശനി കൂടുകയും ചൊവ്വായ്ക്കു ശുഭഗ്രഹത്തിന്റെ ദൃഷ്ടികൂടിവരികയും ലഗ്നാധിപൻ ബുധക്ഷേത്രത്തിലംശകിക്കുകയും ചെയ്താൽ പുത്രന്മാരെ ദത്തെടുക്കേണ്ടിവരും.

കാമേശേലാഭഭാവസ്ഥേ പുത്രേശേശുഭസംയുതേ
പുത്രേമന്ദേബുധേവാപി ദത്തപുത്രാഭവന്തിഹി. ൧൨൪

സാ—ഏഴാംഭാവാധിപൻ പതിനൊന്നിൽ നിൽക്കുകയും അഞ്ചാംഭാവാധിപനു ശുഭഗ്രഹയോഗം വരികയും അഞ്ചിൽ ശനിയോ ബുധനോ നിൽക്കയും ചെയ്താൽ പുത്രനെ ദത്തായി സ്വീകരിക്കേണ്ടിവരുമെന്നു പറയണം.

പുത്രേശേഭാഗ്യഭാവസ്ഥേ ഭാഗ്യേശേകർമ്മരാശിഗേ
പുത്രേമന്ദജസംദൃഷ്ടേ ദത്തപുത്രേണസന്തതിഃ. ൧൨൫

സാ—അഞ്ചാംഭാവാധിപൻ ഒൻപതാംഭാവത്തിലും ഒൻപതാംഭാവാധിപൻ പത്താംഭാവത്തിലും നിൽക്കുകയും അഞ്ചാംഭാവത്തിൽ ഗുളികൻ നോക്കുകയും ചെയ്താൽ പുത്രന്മാരില്ലാഞ്ഞു ദത്തു സ്വീകരിക്കേണ്ടി വരുമെന്ന് പറയണം.

ഇങ്ങിനെ പുത്രഭാവനിരൂപണം.

---

## യോഗഖണ്ഡം.

—:*:—

# പതിനൊന്നാം അദ്ധ്യായം.

### ഗജകേസരിയോഗം.

കേന്ദ്രസ്ഥിതേദേവഗുരൌമൃഗാങ്കാൽ
യോഗസ്തദാഹുർഗ്ഗജകേസരീതി
ദൃഷ്ടേസിതാര്യേന്ദുസുതൈശ്ശശാങ്കേ
നീചാസ്തഹീനേർഗജകേസരീസ്യാൽ. ൧

ഗജകേസരിസംജാതസ്തേജസ്വീധനവാൻഭവേൽ
മേധാവീഗുണസമ്പന്നോരാജപ്രീതികരോഭവേൽ. ൨

സാ—ചന്ദ്രന്റെ കേന്ദ്രഭാവങ്ങളിൽ വ്യാഴം നിന്നാൽ ഗജകേസരിയോഗമെന്നു പറയപ്പെടും. അതുപോലെ ചന്ദ്രനെ ബുധൻ ശുക്രൻ വ്യാഴം ഇവർ നോക്കിയാലും ഗജകേസരിയോഗമാകുന്നു. ചന്ദ്രന്ന് നീചമോ, മൌഢ്യമോ ഉണ്ടായിരിക്കരുത്. ബുധാദികൾക്കും നീചവും മൌഢ്യവും വരാൻ പാടില്ലെന്നും പക്ഷമുണ്ട്. ഗജകേസരിയോഗത്തിൽ ജനിച്ചവൻ വളരെ തേജസ്സുള്ളവനായും ധനവാനായും ബുദ്ധിമാനായും വളരെ ഗുണങ്ങളുള്ളവനായും രാജപ്രീതിക്ക പാത്രവാനായുംതീരും.

### അമലായോഗം.

യസ്യജന്മനിശുഭൈശ്ശശിലഗ്നാൽ
കേന്ദ്രഗൈഃഖ്ദശമഗൈരപി സംസ്ഥിതൈഃ
തസ്യകീർത്തിരമലാഭുവിതിഷ്ഠേ-
ദായുരന്തമവിനാശിതസമ്പൽ. ൩

ലഗ്നാദ്വാചന്ദ്രലഗ്നാദ്വാദശമേശുഭസംയുതേ
യോഗോയമമലാനാമാകീർത്തിരാചന്ദ്രതാരകീ
രാജപൂജ്യോമഹാഭോഗീദാതാബന്ധുജനപ്രിയഃ
പരോപകാരീഗുണവാനമലായോഗസംഭവഃ. ൪

സാ—ജനനകാലത്തെ ചന്ദ്രലഗ്നത്തിൽ ശുഭഗ്രഹങ്ങൾ നിൽക്കുന്നുവെങ്കിലും കേന്ദ്രങ്ങളിൽ സൽഗ്രഹങ്ങൾ വന്നാലും അമലായോഗമെന്നു പറയപ്പെടുന്നു. കീർത്തിയോഗമെന്നും പറയും. മരണംവരെ സമ്പൂർണ്ണസമ്പത്തോടുകൂടി ജീവിക്കാനിടവരുമെന്നുമാണ് ഈ യോഗത്തിന്റെ ഫലശ്രുതി. ലഗ്നത്തിൽ നിന്നോ ചന്ദ്രലഗ്നത്തിൽനിന്നോ

പത്താംഭാവത്തിൽ ശുഭഗ്രഹം നിന്നാൽ മേരും അമലായോഗമെന്നു പറയും. അമലായോഗമുണ്ടായാൽ ലോകാവസാനംവരെ കീൎത്തി നില നിൽക്കുന്നതായിരിക്കും. രാജാക്കന്മാരാൽ പൂജ്യനായും വളരെ സുഖാനുഭവത്തോടുകൂടിയവനായും ദാനശീലനായും ബന്ധുക്കൾക്കു പ്രിയമുള്ളവനായും പരോപകാരതല്പരനായും ഗുണവാനായും ഭവിക്കുമെന്നാണു് അമലായോഗത്തിന്റെ ഫലം.

ശുഭാശുഭയോഗം.

ശുഭാശുഭസ്ഥൌ യദിജന്മലഗ്നേ
ശുഭാശുഭാഖ്യൌഭവേതസ്തദാനീം
വ്യയസ്വഗൈഃപാപശുഭൈൎവിലഗ്നാൽ
പാപാഖ്യസൌമ്യഗ്രഹകൎത്തരീച. ൧

ശുഭയോഗോൽഭവോവാഗ്മീ
രൂപശീലഗുണാന്വിതഃ
പാപയോഗോൽഭവഃകാമീ
പാപകൎമ്മപരാൎത്ഥയുക്. ൨

സാ—ചന്ദ്രലഗ്നത്തിൽ ശുഭഗ്രഹയോഗമുണ്ടെങ്കിൽ ശുഭയോഗമെന്നു പറയപ്പെടുന്നു. അതുപോലെ ലഗ്നത്തിന്റെ രണ്ടാംഭാവത്തിൽ ശുഭഗ്രഹയോഗം വന്നാലും ശുഭയോഗമെന്നു പറയുന്നു. ശുഭയോഗത്തിൽ ജനിച്ചവന്നു് വാചാലതയും സൌന്ദൎയ്യവും സൌശീല്യവും മറ്റു ഗുണങ്ങളും ഉണ്ടായിരിക്കും. ചന്ദ്രലഗ്നത്തിൽ പാപഗ്രഹങ്ങൾ നിന്നാലും ഉദയലഗ്നത്തിന്റെ പന്ത്രണ്ടിൽ പാപഗ്രഹങ്ങൾ വന്നാലും അശുഭയോഗമെന്നു പറയപ്പെടുന്നു. അശുഭയോഗത്തിൽ ജനിച്ചാൽ സ്ത്രീകളിൽ അത്യാസക്തിയും പാപകൎമ്മങ്ങളിൽ താല്പൎയ്യവും ഉണ്ടായിരിക്കും. പാപന്മാർ പാപകൎത്താക്കന്മാരും ശുഭഗ്രഹങ്ങൾ ശുഭകൎത്താക്കന്മാരുമാകുന്നു.

പൎവ്വതയോഗം.

സൌമ്യേഷുകേന്ദ്രഗ്രഹഗേഷുസപത്നരന്ധ്രേ
ശുദ്ധേഥവാശുഭയുതേയദിപൎവ്വതഃസ്യാൽ
ലഗ്നാന്ത്യപൌയദിപരസ്പരകേന്ദ്രയാതൌ
മിത്രേക്ഷിതൌഭവതിപൎവ്വതനാമയോഗഃ. ൧

ഭാഗ്യാന്വിതഃപൎവ്വതയോഗജാതോ
വിദ്യാവിനോദാഭിരതഃപ്രദാതാ
കാമീപരസ്ത്രീജനകേളിലോല-
സ്തേജോയശസ്വീപുരനായകഃസ്യാൽ. ൨

സാ—ലഗ്നത്തിന്റെ കേന്ദ്രരാശികളിൽ ശുഭഗ്രഹങ്ങൾ നിൽക്കണം. ആറാംഭാവത്തിലും അഷ്ടമത്തിലും പാപഗ്രഹങ്ങൾ നിന്നുകൂടാ. ശുഭഗ്രഹങ്ങൾ നിൽക്കുകയോ ശുദ്ധമായിരിക്കയോ വേണമെന്നു താല്പര്യം. ഇങ്ങനെ വന്നാലും ലഗ്നാധിപനും പന്ത്രണ്ടാംഭാവാധിപനും അന്യോന്യം കേന്ദ്രസ്ഥിതി വന്നാലും അല്ലെങ്കിൽ ഇവരെ ഇവരുടെ ബന്ധുഗ്രഹങ്ങൾ നോക്കിയാലും പർവ്വതയോഗമെന്നു പറയപ്പെടുന്നു. പർവ്വതയോഗത്തിൽ ജനിച്ചവൻ വിദ്യാവിനോദവിഷയങ്ങളിൽ വളരെ താല്പര്യമുള്ളവനായും ദാനശീലനായും കാമിയായും പരസ്ത്രീകളോടു രമിക്കുന്നതിനു വളരെ താല്പര്യമുള്ളവനായും തേജസ്സും കീർത്തിയും ഉള്ളവനായും ദേശാധിപതിയായുമിരിക്കും.

കാഹളയോഗം.

അന്യോന്യകേന്ദ്രഗൃഹഗൌഗുരുബന്ധുനാഥൌ
ലഗ്നാധിപേബലയുതേയദികാഹളഃസ്യാൽ
കർമ്മേശപരേണസഹിതേത്രവിലോകിതേവാ
സ്വോച്ചേസ്വകേസുഖപതൗയദിതാദൃശഃസ്യാൽ. ൯

ഓജസ്വീസാഹസീമൂർഖശ്ചതുരംഗബലൈര്യുതഃ
യൽകിഞ്ചിൽഗ്രാമനാഥസ്തു ജാതസ്സ്യാൽകാഹളേനരഃ. ൧൦

സാ—ഒൻപതാംഭാവാധിപനും നാലാംഭാവാധിപനും അന്യോന്യം കേന്ദ്രങ്ങളിൽ നില്ക്കണം. ലഗ്നാധിപൻ ബലവാനായുമിരിക്കണം. എന്നാൽ കാഹളയോഗം ആകുന്നു. നാലാംഭാവാധിപൻ ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ നില്ക്കണം. പത്താംഭാവാധിപന്റെ യോഗമോ ദൃഷ്ടിയോകൂടി വരികയും വേണം. ഇങ്ങനെ വന്നാലും കാഹളയോഗമാകുന്നു. കാഹളയോഗത്തിൽ ജനിച്ചവൻ ഓജസ്സുള്ളവനായും സാഹസിയായും മൂർഖനായും ചതുരംഗപ്പടകളോടുകൂടിയവനായും എവിടെയെങ്കിലും ഒരു ദേശാധിപത്യം ഉള്ളവനായും ഇരിക്കും.

മാളികായോഗം.

ലഗ്നാദിസപ്തഗൃഹഗായദിസപ്തഖേടാ
ജാതോമഹീപതിരനേകഗജാശ്വനാഥഃ
വിത്താദിഗാനിധിപതിഃപിതൃഭക്തിയുക്തോ
ധീരോഗ്രരൂപധനവാൻനരചക്രവർത്തീ. ൧൧

ജാതോയദാവിക്രമമാളികായാം ഭൂപസ്സശൂരോധനികശ്ചരോഗീ
സുഖാദിഗാഃഖേബഹുദേശഭാഗ്യഭോഗീമഹാദാനപരോമഹീപ ൧൨

പുത്രാദ്യായതിമാളികാനരപതിസ്ത്വജ്ജ്ഞാതവാക്കീർത്തിമാൻ
ജാതഷ്ഷഷ്ഠഗ്രഹാദപനം പസുഖപട്ടൽപ്രാപ്തോദരിദ്രോഭവേൽ.
കാമാദിഗ്രഹമാളികായദിബഹുസ്ത്രീവല്ലഭോഭൂപതിർ-
ദീർഘായുർഘനവർജ്ജിതോനരവരഃസ്ത്രീനിർജ്ജിതശ്ചാഷ്ടമാൽ. ൧൭

ധർമ്മാദിഗ്രഹമാളികാഗുണനിധിസ്ത്വജ്ജ്ഞാതപസ്വീവിഭുഃ
കർമ്മാദ്യായദിധർമ്മകർമ്മനിരതഃസംപൂജിതസ്സജ്ജനൈഃ
ലാഭാദ്രാജവരാംഗനാമണിപതിസ്സർവ്വക്രിയാദക്ഷകോ
ജാതോരിഫഃഗ്രഹാൽബഹുവ്യയകരസ്സർവ്വത്രപൂജ്യോഭവേൽ. ൧൮

സാ—സൂർയ്യാദികളായ ഏഴുഗ്രഹങ്ങളും ലഗ്നം മുതലായ പന്ത്രണ്ടുഭാവങ്ങളിൽനിന്നും ഇടവിടാതെ ഏഴുരാശികളിലായിട്ടു നിന്നാൽ മാളികായോഗമെന്നു പറയപ്പെടുന്നു. ലഗ്നംമുതൽ ഏഴാംഭാവംവരെയുള്ള രാശികളിൽ നിന്നാൽ ഒരു യോഗം. രണ്ടാംഭാവംമുതൽ എട്ടാംഭാവംവരെയുള്ള രാശികളിൽ നിന്നാൽ ഒരു യോഗം. ഇപ്രകാരം മൂന്നാംഭാവംമുതൽ പന്ത്രണ്ടാംഭാവംവരെ ക്രമേണ വിചാരിക്കുമ്പോൾ പന്ത്രണ്ടു യോഗങ്ങളുണ്ടാവും. ഈ പന്ത്രണ്ടു യോഗങ്ങളും മാളികായോഗമെന്നാണ് പറയപ്പെടുന്നതു്.

ലഗ്നംമുതൽ ഏഴാംഭാവംവരെയുള്ള ഏഴുരാശികളിലായി ഏഴുഗ്രഹങ്ങളും നിൽക്കുമ്പോൾ ജനിച്ചവൻ രാജാവായും വളരെ സൈന്യങ്ങളോടുകൂടിയവനായും തീരും.

രണ്ടാംഭാവംമുതൽ ഏഴുരാശികളിലായി ഏഴുഗ്രഹങ്ങളും നിൽക്കുമ്പോൾ ജനിച്ചവൻ പിതൃഭക്തനും ബുദ്ധിമാനും സൌന്ദർയ്യമുള്ളവനും ധനവാനും മനുഷ്യരിൽ അഗ്രഗണ്യനുമായിരിക്കും.

മൂന്നാംഭാവംമുതൽ ഏഴുരാശികളിലായി ഏഴുഗ്രഹങ്ങളും നില്ക്കുമ്പോൾ ജനിച്ചവൻ രാജാവായോ, ധനവാനായോ തീരുമെങ്കിലും രോഗി ആയിരിക്കും.

നാലാംഭാവംമുതൽ ഏഴുരാശികളിലായി ഏഴു ഗ്രഹങ്ങളും നിൽക്കുമ്പോൾ ജനിച്ചവൻ പലദേശങ്ങളിൽനിന്നും അതിരററ ഭാഗ്യം അനുഭവിക്കുന്നവനും വളരെ ദാനംചെയ്യുന്നവനും രാജതുല്യനുമായിരിക്കും.

അഞ്ചാംഭാവംമുതൽ ഏഴുരാശികളിൽ ഏഴുഗ്രഹങ്ങളും നിൽക്കുമ്പോൾ ജനിച്ചവൻ രാജാവായിട്ടോ യാഗകർത്താവായിട്ടോ തീരും. വളരെ കീർത്തിയുമുണ്ടായിരിക്കും.

ആറാംഭാവംമുതൽ ഏഴുരാശികളിൽ ആയി ഏഴു ഗ്രഹങ്ങളും നിൽക്കുമ്പോൾ ജനിച്ചവൻ വനത്തിൽ പാർക്കേണ്ടിവരും. ദരിദ്രനായും ഇരിക്കും.

ഏഴാംഭാവംമുതൽ ഏഴുരാശികളിൽ ആയി ഏഴുഗ്രഹങ്ങളും നില്ക്കുമ്പോൾ ജനിച്ചവൻ വളരെ സ്ത്രീകളെ ഭാൎയ്യമാരായി സ്വീകരിക്കും. രാജത്വവും ദീൎഘായുസ്സും ഉണ്ടായിരിക്കും.

എട്ടാംഭാവംമുതൽ ഏഴുരാശികളിലായി ഏഴുഗ്രഹങ്ങളും നിന്നാൽ ദീൎഘായുസ്സായും നിൎദ്ധനനായും രാജാവായും സ്ത്രീകൾക്കധീനനായും തീരും. ഏഴുഗ്രഹങ്ങളും ഒൻപതാംഭാവംമുതൽ ഏഴുരാശികളിലായി നിന്നാൽ അപ്പോൾ ജനിച്ചവൻ വളരെ ഗുണങ്ങളോടുകൂടിയവനായും യാഗകൎത്താവായും തപസ്വിയായും സമൎത്ഥനായും തീരും.

പത്താംഭാവംമുതൽ ഏഴുരാശികളിലായി ഏഴുഗ്രഹങ്ങളും നില്ക്കുമ്പോൾ ജാതനായവനെ സജ്ജനങ്ങൾ വളരെ ബഹുമാനിക്കയും പൂജിക്കയും ചെയ്യും.

പതിനൊന്നാംഭാവംമുതൽ ഏഴുരാശികളിലായി ഏഴുഗ്രഹങ്ങളും നില്ക്കുമ്പോൾ ജനിച്ചവൻ ഏററവും ഉൽകൃഷ്ടയായ രാജസ്ത്രീയുടെ ഭൎത്താവായി തീരും. എല്ലാപ്രവൃത്തികളിലും വളരെ സാമൎത്ഥ്യവും ഉണ്ടായിരിക്കും.

പന്ത്രണ്ടാംഭാവംമുതൽ ഏഴുരാശികളിലായി ഏഴു ഗ്രഹങ്ങളും നില്ക്കുമ്പോൾ ജനിച്ചവൻ അതിയായ ധനവ്യയം ചെയ്യുന്നവനായിരിക്കും. എല്ലായിടത്തും ഒന്നുപോലെ ബഹുമാനിക്കപ്പെടുകയും ചെയ്യും.

ചാമരയോഗം.

ലഗ്നേശ്വരേകേന്ദ്രഗതേസ്വതുംഗേ
ജീവേക്ഷിതേചാമരനാമയോഗഃ
സൌമ്യദ്വയേലഗ്നഗ്രഹേകളത്രേ
നവാസ്പദേവായദിചാമരഃസ്യാൽ. ൧൫

യോഗേജാതശ്ചാമരേരാജപൂജ്യോ
വിദ്വാൻവാഗ്മീപണ്ഡിതോവാമഹീപഃ
സൎവ്വജ്ഞസ്സ്യാദ്വേദശാസ്ത്രാധികാരീ
ജീവേദ്വൎഷംസപ്തതിവത്സരാണാം. ൧൬

സാ—ലഗ്നാധിപൻ ഉച്ചരാശിയിൽ കേന്ദ്രഭാവങ്ങളിൽ വരണം. വ്യാഴത്തിൻെറ ദൃഷ്ടിയും വേണം. ഇങ്ങനെ വന്നാൽ ചാമരയോഗമാകുന്നു. രണ്ടു ശുഭഗ്രഹങ്ങൾ ലഗ്നത്തിലൊ ഏഴാംഭാവത്തിലൊ ഒൻപതാംഭാവത്തിലൊ പത്താംഭാവത്തിലൊ വന്നാലും ചാമരയോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചവൻ രാജപൂജ്യനായും വി

ദ്വാനായും വാചാലനായും പണ്ഡിതനായും തീരും. അഥവാ രാജാ വായെന്നും വരാം. എല്ലാവിഷയങ്ങളിലും ഒരുപോലെ പാണ്ഡിത്യ മുള്ളവനും വേദശാസ്ത്രങ്ങളിൽ വിശേഷേണ പണ്ഡിതനുമായിരിക്കും. എന്നുമാത്രമല്ല എഴുപതുവർഷം ജീവിക്കയും ചെയ്യും.

ശംഖയോഗം.

അന്യോന്യകേന്ദ്രഗൃഹഗൌസുതശത്രുനാഥൌ
ലഗ്നാധിപേബലയുതേയദിശംഖയോഗഃ
ലഗ്നാധിപേച ഗഗനാധിപതൌചരസ്ഥേ
ഭാഗ്യാധിപേ ബലയുതേ തു തഥാവദന്തി. ൧൭

സാ — അഞ്ചാം ഭാവാധിപനും ആറാം ഭാവാധിപനും അന്യോ ന്യം കേന്ദ്രരാശികളിൽ നിൽക്കണം. ലഗ്നാധിപന്ന് ബലവും വേണം. എന്നാൽ ശംഖയോഗമാകുന്നു. ലഗ്നാധിപനും പത്താംഭാവാധിപ നും ചരരാശിയിൽ നിൽക്കണം. ഭാഗ്യാധിപൻ ബലവാനായുമിരിക്ക ണം. ഇതും ശംഖയോഗമാകുന്നു.

ശംഖേജാതോ ഭോഗശീലോ ദയാലുഃ
സ്ത്രീപുത്രാർത്ഥക്ഷേത്രവാൻ പുണ്യകർമ്മാ
ശാസ്ത്രജ്ഞാനാചാരസാധുക്രിയാവാൻ
ജീവേദബ്ദം വത്സരാണാമശീതിം. ൧൮

സാ — ശംഖയോഗത്തിൽ ജനിച്ചവൻ വളരെ സുഖാനുഭവ ത്തിൽ താല്പര്യമുള്ളവനും ദയാപരനുമായിരിക്കും. ഭാര്യ, പുത്രന്മാർ, ധനങ്ങൾ, ഭൂമികൾ മുതലായ വിഭവങ്ങളോട്ടുകൂടിയവനും പുണ്യക ർമ്മങ്ങൾ ചെയ്യുന്നവനുമായിരിക്കും. ശാസ്ത്രീയമായ അറിവും അതിനനു കൂലമായ നടത്തയും വഴിപോലെയുള്ള പ്രവൃത്തിയും ഉണ്ടായിരിക്കും. എൺപതു വയസ്സുവരെ ജീവിക്കയും ചെയ്യും.

ഭേരീയോഗം.

സ്വാന്ത്യോദയാസ്തഭവനേഷുസിതേന്ദുപുത്രൌ
കർമ്മാധിപേ ബലയുതേ യദിഭേരിയോഗഃ
കേന്ദ്രേഗതേസുരഗുരൌ സിതലഗ്നനാഥൌ
ഭാഗ്യേശപരേബലയുതേതു തഥൈവവാച്യം. ൧൯

ദീർഘായുഷോവിഗതരോഗഭയാനരേന്ദ്രാ
ബന്ധാർത്ഥഭൂമിസുതദാരയുതാഃപ്രസിദ്ധാഃ
ആചാരഭൂരിസുഖശൌര്യമഹാനുഭാവാ
ഭേരീപ്രജാതമനുജാ നിപുണാഃകുലീനാഃ. ൨൦

സാ—ശുക്രനും ബുധനുംകൂടി ലഗ്നത്തിലോ രണ്ടാംഭാവത്തിലോ ഏഴാംഭാവത്തിലോ പന്ത്രണ്ടാംഭാവത്തിലോ നിൽക്കണം. പത്താം ഭാവാധിപൻ ബലവാനായുമിരിക്കണം. എന്നാൽ ഭേരീയോഗമാകുന്നു. വ്യാഴവും ശുക്രനും ലഗ്നാധിപനും കേന്ദ്രഭാവങ്ങളിൽ നിൽക്കുകയും ഭാഗ്യാധിപൻ ബലവാനായി വരികയും ചെയ്താലും ഭേരീയോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചാൽ ദീർഘായുസ്സായും ആരോഗ്യവാനായുമിരിക്കും. രാജത്വവും ബന്ധുഗുണവും ധനപുഷ്ടിയും ഭൂസമ്പത്തും പുത്രഗുണവും ഭാര്യാസുഖവും പ്രസിദ്ധിയും ഉണ്ടായിരിക്കും. സദാചാരങ്ങളിൽ നിഷ്ഠയും വളരെ സുഖവും മഹാനുഭാവൻ എന്നുള്ള നിലയും സാമർത്ഥ്യവും വംശശുദ്ധിയും ഉണ്ടായിരിക്കും.

മൃദംഗയോഗം.

ഉച്ചഗ്രഹാംശകപതൌയദി കേന്ദ്രകോണേ
തുംഗസ്വകീയഭവനോപഗതേബലാഢ്യേ
ലഗ്നാധിപേ ബലയുതേതു മൃദംഗയോഗഃ
കല്യാണരൂപനൃപതുല്യയശഃപ്രദസ്സ്യാൽ. ൨൭

സാ—ഒരു ഗ്രഹം ഉച്ചരാശിയിൽ നിൽക്കണം. ആ ഗ്രഹത്തിന്റെ നവാംശകരാശിനാഥൻ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ വരണം. അതു് ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ആയിരിക്കണം. മൌഢ്യാദികളൊന്നും കൂടാതെ ബലവാനായുമിരിക്കണം. ലഗ്നാധിപനും ബലമുണ്ടായിരിക്കണം. എന്നാൽ മൃദംഗയോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചാൽ മംഗലകരനായും രാജതുല്യനായും തീരും.

ശ്രീനാരായണയോഗം.

കാമേശ്വരേകർമ്മഗതേസ്വതുംഗേ
കർമ്മാധിപേഭാഗ്യപസംയുതേച
ശ്രീനാഥയോഗഃശുഭദസ്തദാനീം
ജാതോനരഃ ശക്രസമോനൃപാലഃ. ൨൨

സാ—ഏഴാം ഭാവാധിപൻ ഉച്ചരാശിയിൽ പത്താംഭാവത്തിൽ നിൽക്കണം. പത്താംഭാവാധിപനും ഒൻപതാംഭാവാധിപനും ഒരു രാശിയിലും വരണം. ഇങ്ങനെ വന്നാൽ ശ്രീനാരായണയോഗമാകുന്നു. ഈ യോഗമുണ്ടായാൽ ദേവേന്ദ്രനെപ്പോലെ സൌഭാഗ്യവാനായ ഒരു രാജാവായിത്തീരും.

ശാരദായോഗം.

യോഗശ്ശാരദസംജ്ഞകഃ സുതഗതേകർമ്മാധിപേചന്ദ്രജേ
കേന്ദ്രസ്ഥേദിനനായകേനിജഗൃഹപ്രാപ്തേതിവീര്യാന്വിതേ

ചന്ദ്രാൽകോണഗതേപുരന്ദരഗുരൌസൌമ്യത്രികോണേകുജേ
ലാഭേവായദിദേവമന്ത്രിണിബുധാസ്തൽശാരദാസംജ്ഞകഃ. ൨൩.

സാ—പത്താംഭാവാധിപൻ അഞ്ചാംഭാവത്തിൽ വരണം. ബുധൻ കേന്ദ്രത്തിൽ നിൽക്കണം. ആദിത്യൻ ചിങ്ങംരാശിയിൽ വരണം ബലവാനായുമിരിക്കണം. ഇങ്ങനെ വന്നാൽ ശാരദായോഗമാകുന്നു. ചന്ദ്രന്റെ ത്രികോണരാശിയിൽ വ്യാഴം നിൽക്കണം. ചൊവ്വായുടെ ത്രികോണങ്ങളിൽ ശുഭന്മാർ നിൽക്കണം. വ്യാഴത്തിന്റെ പതിനൊന്നിൽ ബുധൻ നിന്നാലും മതി, ഇങ്ങനെ വന്നാലും ശാരദായോഗമാകുന്നു.

സ്ത്രീപുത്രബന്ധുസുഖരൂപഗുണാനുരക്താ
ഭൂപപ്രിയാഗുരുമഹീസുരദേവഭക്താഃ
വിദ്യാവിനോദരതിശീലതപോബലാഢ്യാ
ജാതാസ്സ്വധർമ്മനിരതാ ഭുവിശാരദാഖ്യേ. ൨൪

സാ—ശാരദായോഗത്തിൽ ജനിച്ചാൽ പുത്രസമ്പത്തും ഭാര്യാസുഖവും ബന്ധുഗുണവും സൌന്ദര്യാദികളിൽ താല്പര്യവും രാജസ്നേഹവും ഗുരുക്കന്മാരിലും ദേവന്മാരിലും ബ്രാഹ്മണരിലും ഭക്തിയും വിദ്യാവിനോദങ്ങളിൽ താല്പര്യവും തപശ്ശക്തിയും സ്വധർമ്മത്തിൽ വളരെ നിഷ്ഠയും ഉണ്ടായിരിക്കും.

മത്സ്യയോഗം.

ലഗ്നധർമ്മഗതേപാപേ പഞ്ചമേസദസദ്യുതേ
ചതുരശ്രംഗതേപാപേയോഗോയം മത്സ്യസംജ്ഞകഃ ൨൫

കാലജ്ഞഃകരുണാസിന്ധുർഗ്ഗുണധീർബലരൂപവാൻ
യശോവിദ്യാതപസ്വീച മത്സ്യയോഗസമുത്ഭവഃ, ൨൬

സാ—ലഗ്നം ഒൻപത് ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങളും, ശുഭഗ്രഹങ്ങളും പാപഗ്രഹങ്ങളുംകൂടി അഞ്ചാംഭാവത്തിലും വന്നാൽ മത്സ്യയോഗമാകുന്നു. അഞ്ചാംഭാവത്തിൽ ശുഭന്മാരും പാപന്മാരും, നാലിലും എട്ടിലും പാപഗ്രഹങ്ങളും വന്നാൽ അതും മത്സ്യയോഗമാകുന്നു. മത്സ്യയോഗത്തിന്റെ ഫലം ഇപ്രകാരമാകുന്നു. സമയത്തിന്റെ ശുഭാശുഭാവസ്ഥകളെ അറിയുവാൻ സാമർത്ഥ്യവും വളരെ ദയാശീലവും സൽഗുണങ്ങളും ബുദ്ധിയും ആരോഗ്യവും സൌന്ദര്യവും യശസ്സും വിദ്യാസമ്പത്തും തപോവൃത്തിയും ഉണ്ടായിരിക്കും.

## കൂർമ്മയോഗം.

കളത്രപുത്രാരിഗൃഹേഷുസൌമ്യാഃ
സ്വതുംഗമിത്രാംശകരാശിയാതാഃ
തൃതീയലാഭോദ മഗാസ്ഥപസൌമ്യാ
മിത്രോച്ചസംസ്ഥാ യദികൂർമ്മയോഗഃ. ൨൭

സാ—അഞ്ചു്, ആറു്, ഏഴു് ഈ ഭാവങ്ങളിൽ ശുഭഗ്രഹങ്ങൾ നിൽക്കണം. ഉച്ചരാശിയിലോ ബന്ധുരാശിയിലോ അംശകിക്കയും വേണം. ലഗ്നത്തിലോ, മൂന്നിലോ, പതിനൊന്നിലോ പാപഗ്രഹങ്ങളും നിൽക്കണം. ഉച്ചരാശിയിലോബന്ധുരാശിയിലോ ആയിരിക്കയും വേണം. ഇങ്ങനെ വന്നാൽ കൂർമ്മയോഗമാകുന്നു.

വിഖ്യാതകീർത്തിർഭുവിരാജ്യഭോഗീ
ധർമ്മാധികഃ സത്വഗുണപ്രധാനഃ
ധീരസ്സുഖീവാഗ്മ്യുപകാരകർത്താ
കൂർമ്മോൽഭവോമാനവനായകോവാ. ൨൮

സാ—കൂർമ്മയോഗമുണ്ടായിരുന്നാൽ ജാതകൻ വളരെ കീർത്തിമാനായും രാജസുഖത്തോടുകൂടിയവനായും ധർമ്മതല്പരനായും സാത്വികനായും ധീരനായും സുഖിയായും ഉപകാരശീലനായും തീരും. രാജാവായി ഭവിച്ചു എന്നും വരാം.

## ഖഡ്ഗയോഗം.

ഭാഗ്യേശേധനഭാവസ്ഥേ ധനേശേ ഭാഗ്യരാശിഗേ
ലഗ്നേശേ കേന്ദ്രകോണസ്ഥേഖഡ്ഗയോഗഇതീരിതഃ. ൨൯

സാ—ഒൻപതാംഭാവാധിപൻ രണ്ടാംഭാവത്തിലും രണ്ടാംഭാവാധിപൻ ഒൻപതാംഭാവത്തിലും ലഗ്നാധിപൻ കേന്ദ്രത്രികോണങ്ങളിലും വന്നാൽ ഖഡ്ഗയോഗമാകുന്നു.

വേദാർത്ഥശാസ്ത്രനിഖിലാഗമതത്വയുക്തി-
ബുദ്ധിപ്രതാപബലവീര്യസുഖാന്വിതാഃ
നിർമ്മത്സരാശ്ചനിജവീര്യമഹാനുഭാവാഃ
ഖഡ്ഗേ ഭവന്തിപുരുഷാഃകുശലാഃകൃതജ്ഞാഃ

സാ—ഖഡ്ഗയോഗമുണ്ടായാൽ വേദം, ശാസ്ത്രം, മുതലായ സകലവിഷയങ്ങളുടേയും തത്വാർത്ഥങ്ങളെ യുക്തിപൂർവം ഗ്രഹിക്കുന്നതിന്നു വേണ്ടിടത്തോളം ബുദ്ധിശക്തിയും ആരോഗ്യവും പ്രതാപവും വീ

ഷ്ടപ്പും സുഖാനുഭവത്തിൽ ആസക്തിയും മത്സരമില്ലായ്മയും ഉപകാരസ്മരണയും മംഗലശീലവും ഉള്ളവനായിരിക്കും.

### ലക്ഷ്മീയോഗം.

കേന്ദ്രമൂലത്രികോണസ്ഥഭാഗ്യേശേപരമോച്ചഗേ
ലഗ്നാധിപേബലാഢ്യേച ലക്ഷ്മീയോഗഇതീരിതഃ. ൩൧

ഗുണാഭിരാമോബഹുദേശനാഥോ
വിദ്യാമഹാകീർത്തിരനംഗരൂപഃ
ദിഗന്തവിശ്രാന്തനൃപാലവന്ദ്യാ
രാജാധിരാജോബഹുദാരപുത്രഃ. ൩൨

സാ — ഒൻപതാംഭാവാധിപൻ കേന്ദ്രഭാവങ്ങളിൽ നില്ക്കണം. മൂലത്രികോണരാശിയിൽ നിന്നാലും മതി പക്ഷെ അത്യുച്ചവും ലഗ്നാധിപന്ന് പ്രാബല്യവും വേണം. ഇങ്ങനെ വന്നാൽ ലക്ഷ്മീയോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചവൻ ഗുണങ്ങളെക്കൊണ്ടു എല്ലാവക്കും തൃപ്തനായിരിക്കും. പല ദേശങ്ങളെയും ഭരിക്കാനിടവരും. വളരെ വിദ്വത്വവും വളരെ സൌന്ദര്യവും ഉണ്ടായിരിക്കും. നാടൊട്ടുക്ക കീർത്തിയും രാജാക്കന്മാർപോലും വന്ദിക്കത്തക്കവണ്ണമുള്ള ചക്രവർത്തിപദവിയും ഉണ്ടായിരിക്കും. ഭാര്യാസമ്പത്തും പുത്രസമ്പത്തും ധാരാളമായിരിക്കും.

### കുസുമയോഗം.

സ്ഥിരലഗ്നേഭൃഗൌകേന്ദ്രേത്രികോണേബ്ജേശുഭേഗ്രഹൌ
മാനസ്ഥാനഗതേസൌരേയോഗോയംകുസുമോഭവേൽ. ൩൩

ദാതാമഹീമണ്ഡലനാഥവന്ദ്യോ
ഭോഗീമഹാവംശജരാജമുഖ്യഃ
ലോകേമഹാകീർത്തിയുതഃപ്രതാപീ
നാഥാനരാണാംകുസുമോത്ഭവഃസ്യാൽ. ൩൪

സാ — സ്ഥിരരാശി ലഗ്നമായിവരികയും കേന്ദ്രഭാവങ്ങളിലെവിടെയെങ്കിലും ശുക്രനും ത്രികോണങ്ങളിൽ ചന്ദ്രനും പത്താംഭാവത്തിൽ ശനിയും ഒൻപതാംഭാവത്തിൽ വ്യാഴവും വന്നാൽ കുസുമയോഗമാകുന്നു. കുസുമയോഗത്തിൽ ജനിച്ചവൻ ദാനശീലമുള്ളവനും രാജാക്കന്മാരാൽ വന്ദിക്കപ്പെടുവാൻ യോഗ്യതഉള്ളവനും ഭോഗശീലനും ചക്രവർത്തിയോഗമുള്ളവനും വളരെ കീർത്തിയും പ്രതാപവുമുള്ളവനും ആയിരിക്കും.

പാരിജാതയോഗം.

വിലഗ്നനാഥസ്ഥിതരാശിനാഥ-
സ്ഥാനേശരാശീശതദംശനാഥഃ
കേന്ദ്രത്രികോണോപഗതോയദിസ്സ്യാൽ
സ്വതുംഗഗോവായദിപാരിജാതഃ. ൩൪

മദ്ധ്യാന്തസൌഖ്യഃക്ഷിതിപാലവന്ദ്യോ
യുദ്ധപ്രിയോവാരണവാജിയുക്തഃ
സ്വകർമ്മധർമ്മാഭിരതോദയാളു-
ശ്ചോഗോന്നൃപഃസ്യാദ്യദിപാരിജാതഃ. ൩൫

സാ—ലഗ്നാധിപൻ നില്ക്കുന്ന രാശിയുടെ രാശിനാഥൻ നി ല്ക്കുന്ന രാശ്യധിപൻെറ അംശകരാശിയുടെ അധിപൻ കേന്ദ്രങ്ങ ളിലൊ ത്രികോണങ്ങളിലൊ അഥവാ ഉച്ചരാശിയിലൊ വന്നാൽ പാ രിജാതയോഗമാകുന്നു. പാരിജാതയോഗമുണ്ടായിരുന്നാൽ ആയു സ്സിൻെറ മദ്ധ്യഭാഗത്തും അവസാനഭാഗത്തും സുഖാനുഭവംതന്നെയാ യിരിക്കും. രാജാക്കന്മാൎക്ക് വളരെ മാന്യനായും യുദ്ധത്തിൽ താല്പൎയ്യ മുള്ളവനായും സൈന്യങ്ങളോടുകൂടിയവനായും തൻെറ ധൎമ്മങ്ങളിലും കൎമ്മങ്ങളിലും വളരെ നിഷ്ഠയുള്ളവനായും ദയാശീലനായുമിരിക്കും. രാജത്വവും ഉണ്ടായിരിക്ക

കലാനിധിയോഗം.

ദ്വിതീയേപഞ്ചമേജീവേ ബുധശുക്രയുതേക്ഷിതേ
ക്ഷേത്രേതയോർവ്വാസംപ്രാപ്തേയോഗസ്സ്യാൽസകലാനിധിഃ. ൩൬

കാമീകലാനിധിഭവേഃസൽഗുണാഭിരാമഃ
സംസ്തൂയമാനചരണോനരപാലമുഖ്യൈഃ
സേനാതുരംഗമദവാരണശംഖഭേരീ-
വാദ്യാനചിതോവിഗതരോഗഭയാരിസംഘഃ ൩൭

സാ—രണ്ടാംഭാവത്തിലൊ അഞ്ചാംഭാവത്തിലൊ വ്യാഴം നി ല്ക്കണം. ബുധൻെറയോ ശുക്രൻെറയോ യോഗമോ ദൃഷ്ടിയോ കൂടി ഉണ്ടായിരിക്കയും വേണം. അല്ലെങ്കിൽ വ്യാഴം മേൽപ്രകാരം നില്ക്കു ന്നതു് ബുധൻെറയോ ശുക്രൻെറയോ ക്ഷേത്രത്തിലായിരുന്നാലും മതി. ഇങ്ങനെ വന്നാൽ കലാനിധിയോഗമാകുന്നു. ഈ യോഗമുണ്ടായാൽ ജാതകൻ കാമിയായും കലകളിൽ വളരെ സമൎത്ഥനായും വളരെ സൽ ഗുണങ്ങളോടുകൂടിയവനുമായിരിക്കും. രാജാക്കന്മാർപോലും അടിപ ണിയത്തക്കവണ്ണം മാഹാത്മ്യവും ചതുരംഗപ്പടകളുടെയും ശംഖം, ഭേ

ദി മുതലായ വാദ്യങ്ങളുടേയും അകമ്പടിയുള്ളവനും ശത്രുക്കളിലും രോഗങ്ങളിലും തീരെ ഭയമില്ലാത്തവനുമായിരിക്കും.

ലഗ്നാധിയോഗം.

ലഗ്നാച്ഛുഭാരാഷ്ടമഗേഹസംസ്ഥൈഃ
ശുഭൈർന്നപാപഗ്രഹയോഗദൃഷ്ടൈഃ
ലഗ്നാധിയോഗോഭവതിപ്രസിദ്ധഃ
പാപൈഃസുഖസ്ഥാനവിവർജ്ജിതൈശ്ച. ൧൨൯

ലഗ്നാധിയോഗേബഹുശാസ്ത്രകർത്താ
വിദ്യാവിനീതശ്ചബലാധികാരീ
മുഖ്യഃസ്ത്രനിഷ്ഠാപടികോമഹാത്മാ
ലോകേയശോവിത്തഗുണാധികഃസ്യാൽ. ൧൩൦

സാ—ലഗ്നത്തിൽനിന്നു ഏഴാംഭാവത്തിലും എട്ടാംഭാവത്തിലും ആയി ശുഭഗ്രഹങ്ങളെല്ലാം നിൽക്കണം. പാപഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ ഉണ്ടാകരുത്. നാലാംഭാവത്തിലും പാപഗ്രഹത്തിൻെറ യോഗദൃഷ്ടികൾ വരാൻ പാടില്ല. ഇങ്ങനെ വന്നാൽ ലഗ്നാധിയോഗമാകുന്നു. ഈ യോഗമുണ്ടായിരുന്നാൽ ശാസ്ത്രഗ്രന്ഥങ്ങളുടെ കർത്താവായിത്തീരും. അറിവുകൊണ്ടു വളരെ വിനയവും അധികാരശേഷിയും ഉണ്ടായിരിക്കും. കളവു ഉണ്ടായിരിക്കയില്ല. ഒരു മഹാൻ എന്നുള്ള നിലസിദ്ധിക്കും. വളരെ കീർത്തിയും വളരെ ധനങ്ങളും ഉണ്ടായിരിക്കയും ചെയ്യും.

ചന്ദ്രയോഗം.

സഹസ്രരശ്മിതശ്ചന്ദ്രേകണ്ടകാദിഗതേസതി
ന്യൂനമദ്ധ്യവരിഷ്ഠാനിധനധീനിപുണാനിച
സ്വാംശേധിമിത്രസ്യാംശേവാസ്ഥിതേവാദിവസേശശീ
ഗുരുണാദൃശ്യതേതത്രജാതോവിത്തസുഖാന്വിതഃ ൧൩൧

സ്വാധിമിത്രാംശകശ്ചന്ദ്രോദൃഷ്ടോദാനവമന്ത്രിണാ
നിശാസുകുരുതേലക്ഷ്മീംഛത്രധ്വജസമാകുലം
വിപര്യയസ്ഥേശീതാംശൗജായന്തേല്പധനാന്നരാഃ. ൧൩൨

സാ—ആദിത്യൻെറ കേന്ദ്രങ്ങളിൽ ചന്ദ്രൻ നിന്നാൽ ധനം, ബുദ്ധി, സാമർത്ഥ്യം ഇവ അല്പമായിരിക്കും. ആദിത്യൻ നിൽക്കുന്നരാശിയിൽ നിന്നു പണപരരാശികളിൽ ചന്ദ്രൻ നിന്നാൽ ധനവും ബുദ്ധിയും നൈപുണ്യവും മദ്ധ്യമരൂപമായിരിക്കും. ആദിത്യങ്കൽ നിന്നു

ആപോക്ലിമരാശിയിൽ ചന്ദ്രൻ നിന്നാൽ ധനവും ബുദ്ധിയും സാമർത്ഥ്യവും ഉൽകൃഷ്ടങ്ങളായി സിദ്ധിക്കും. ചന്ദ്രൻ അതിബന്ധുക്ഷേത്രത്തിൽ വ്യാഴത്തിന്റെ ദൃഷ്ടിയോടുകൂടി വരികയോ അംശകിക്കയോ വേണം. ജനനം പകലായിരിക്കയോ വേണം. ഇങ്ങനെ വന്നാലും ചന്ദ്രൻ മേൽപ്രകാരം നിൽക്കകയും ശുക്രന്റെ ദൃഷ്ടി വരികയും രാത്രി ജനനമായിവരികയും ചെയ്താലും ധനവാനായും സുഖവാനായും ഭവിക്കും.

### അധിയോഗം.

ശശിനഃസൌമ്യാഃഷഷ്ഠേ
ദ്യൂനേവാനിധനസംസ്ഥിതാവാസ്യുഃ
സ്യാദധിയോഗേജാതഃ
സൌമ്യൈഃസബലൈർല്ഗനാധീശഃ. ൨൭

മദ്ധ്യബലൈർമ്മന്ത്രീസ്യാ-
ദധമബലൈഃസൈന്യനായകസ്സസ്യാൽ
ചന്ദ്രാദൃദ്ധിഗതൈസ്സൌമ്യൈ-
ർദ്ധർമ്മശീലോമഹാധനീ. ൨൮

ദ്വാഭ്യാംസമോല്പവസുമാനേകേനപരികീർത്തിതഃ
ചന്ദ്രാൽലഗ്നാൽഗ്രഹാഭാവേദരിദ്രോദുഃഖിതോഭവേൽ. ൨൯

സാ—ചന്ദ്രനിൽനിന്നു ആറിലും, ഏഴിലും, എട്ടിലും, ശുഭഗ്രഹങ്ങൾനിന്നാൽ അധിയോഗമെന്നുപറയുന്നു. ആ ശുഭഗ്രഹങ്ങൾ വളരെ ബലവാന്മാരാണെങ്കിൽ ജാതകൻ രാജാവായിത്തീരും. മേൽപറഞ്ഞ ശുഭഗ്രഹങ്ങൾ മദ്ധ്യബലത്തോടുകൂടിയവരായാൽ മന്ത്രിയായും അല്പബലത്തോടുകൂടിവരായാൽ സേനാനായകനായും തീരും. ചന്ദ്രന്റെ ഉപചയരാശിയിൽ മൂന്നു ശുഭഗ്രഹങ്ങൾ നിന്നാൽ വളരെ ധനവാനും ധർമ്മശീലനുമായിരിക്കും. രണ്ടു ശുഭഗ്രഹങ്ങൾ നിന്നാൽ ധനവാനായിരിക്കും. ഒരു ശുഭഗ്രഹമെ ഉള്ളുവെങ്കിൽ അല്പധനവാനായിരിക്കും. ലഗ്നത്തിൽനിന്നും ഇപ്രകാരംതന്നെ ഈ യോഗം വിചാരിക്കപ്പെടണം. ലഗ്നത്തിൽനിന്നും ചന്ദ്രനിൽനിന്നും ഈ യോഗം ഇല്ലാതെപോയാൽ ജാതകൻ ദരിദ്രനായും ദുഃഖിതനായും തീരും.

### സുനഭാദിയോഗം.

ശീതാംശോർദ്രവിണസ്ഥിതൈശ്ചസുനഭായോഗോനഭാന്ത്യസ്ഥിതൈഃ
സ്വാന്ത്യൈസ്സഃഖെചരൈർഭ്വേലധുരധരാപങ്കേരുഹേശോജ്ഝിതൈഃ
ചേദാദിത്തവ്യയഗാനചെട്ടിവിചാരഃകേമദ്രുമഃസ്യാൽതദാ
പ്രാചീനൈർമ്മുനിഭിഃസ്മൃതാഃശ്രുതിമിതായോഗാഃശശാങ്കോൽഭവാഃ ൩൦

സാ—ചന്ദ്രന്റെ രണ്ടാംഭാവത്തിൽ ഗ്രഹങ്ങളുണ്ടെങ്കിൽ സുനഭായോഗമെന്നും പന്ത്രണ്ടാംഭാവത്തിൽ ഗ്രഹങ്ങളുണ്ടെങ്കിൽ അനഭായോഗമെന്നും പന്ത്രണ്ടിലും രണ്ടിലും ഗ്രഹങ്ങളുണ്ടെങ്കിൽ ധുരധുരായോഗമെന്നും പറയുന്നു. ഇവിടെ ആദിത്യനെ വർജ്ജിച്ചു കൊള്ളേണ്ടതാകുന്നു. ചന്ദ്രന്റെ പന്ത്രണ്ടിലും രണ്ടിലും ഗ്രഹങ്ങളില്ലെങ്കിൽ കേമദ്രുമയോഗമെന്നാണ് മഹർഷിമാരുടെ അഭിപ്രായം.

സുനഭായോഗഫലം.

ഭൂമീപതേശ്ചസചിവഃസുകൃതീകൃതീച
സ്ഥാനംഭവേന്നിജഭുജാർജ്ജിതവിത്തയുക്തഃ
ഖ്യാതഃസദാഖിലജനേഷുവിശാലകീർത്ത്യാ
ബുദ്ധ്യാധികശ്ചമനുജഃസുനഭാഭിഭാനീ. ൭൭

സാ—സുനഭായോഗമുണ്ടായാൽ മന്ത്രിയുടെയൊ വിദ്വാന്റെയൊ വിദഗ്ദ്ധന്റെയൊ സ്ഥാനം നിശ്ചയമായും സിദ്ധിക്കും. സ്വപ്രയത്നംകൊണ്ടു വളരെ ധനവും സമ്പാദിക്കും. ബുദ്ധിശക്തികൊണ്ടും വിശിഷ്ടകീർത്തികൊണ്ടും എല്ലായിടത്തും വളരെ കീർത്തിയും ഉണ്ടായിരിക്കും.

അനഭായോഗം.

പ്രഭുർവ്വിനീതഃശ്രുതവാഗ്വിലാസഃ
സച്ഛീലശാലീഗ്ഗുണപൂർത്തിയുക്തഃ
ഉദാരകീർത്തിഃ സ്മരതുഷ്ടചിത്തോ
നിത്യംനരഃസ്യാദനഭാഭിഭാനീ. ൭൮

സാ—അനഭായോഗമുണ്ടായാൽ ജാതകൻ പ്രഭുവായും വണക്കമുള്ളവനായും സരസമായ വാഗ്വൈഭവത്തോടുകൂടിയവനായും സുശീലനായും പൂർണ്ണഗുണങ്ങളോടുകൂടിയവനായും ദാനശീലനായും കാമലീലയിൽ ഇഷ്ടപ്പെട്ട മനസ്സോടുകൂടിയവനായും തീരും.

ധുരധുരായോഗം.

സദ്വിത്തസദ്വാരണവാഹധാത്രീ-
സൌഖ്യാദിയുക്തസ്സതതംഫതാരിഃ
കാന്താസുനേത്രാഞ്ചലലാലസസ്സ്യാൽ
യോഗേസദാധൌരധുരേമനുഷ്യഃ. ൭൯

സാ—ധുരധുരായോഗമുണ്ടെങ്കിൽ വളരെ ധനവാനായും ആന, കുതിര മുതലായ വാഹനങ്ങളിൽനിന്നും ഭൂസ്വത്തിൽനിന്നും വള

ഒരു സുഖം അനുഭവിക്കുന്നവനായും ശത്രുക്കളെ ഹനിക്കുന്നവനായും ഭാര്യാസുഖത്തിൽ വളരെ അത്യാശയുള്ളവനായും തീരും.

കേമദ്രുമയോഗം.

സദ്ധീത്തസൂനുവനിതാത്മജനൈർവ്വിഹീനഃ
പ്രേഷ്യോഭവേത്തുമനുജോഹിവിദേശവാസീ
നിത്യംവിരുദ്ധധിഷണോമലിനഃകുവേഷഃ
കേമദ്രുമേചമനുജാധിപതേഃസുതോപി. ൧൦

സാ—കേമദ്രുമയോഗത്തിൽ ജനിച്ചാൽ നല്ല പുത്രന്മാരോ ഭാൎയ്യയോ ബന്ധുജനങ്ങളോ ധനമോ ഒന്നും ഉണ്ടായിരിക്കയില്ല. ഭൃത്യനായിത്തീരും. അന്യദേശങ്ങളിൽ വാസം നിയതമായിരിക്കും. ബുദ്ധി അനുകൂലമല്ലാത്ത നിലയിൽ പ്രവൎത്തിച്ചു കൊണ്ടിരിക്കും. വൃത്തി ഉണ്ടായിരിക്കയില്ല. വേഷസൌന്ദൎയ്യത്തിൽ ആസക്തി ഉണ്ടായിരിക്കയില്ല. രാജപുത്രനായിരുന്നാലും കേമദ്രുമയോഗം ഉണ്ടായിരുന്നാൽ ഈ ഫലം അനുഭവിക്കതന്നെ ചെയ്യും.

കേമദ്രുമയോഗഭംഗം.

ചന്ദ്രാച്ചതുർത്ഥൈഃസുനഭാ-
ദശമസ്ഥിതൈഃകീൎത്തിതോനഭാവിഹഗൈഃ
ഉഭയസ്ഥിതൈർദ്ധുരുധുരാ-
കേമദ്രുമസംജ്ഞിതോന്യഥായോഗഃ. ൧൧

സാ—ചന്ദ്രന്റെ നാലാംഭാവത്തിൽ ഗ്രഹങ്ങൾ നിന്നാൽ സുനഭയെന്നും പത്താംഭാവത്തിൽ നിന്നാൽ അനഭയെന്നും നാലിലും പത്തിലുംകൂടി നിന്നാൽ ധുരുധുരയെന്നും നാലിലും പത്തിലും ഗ്രഹങ്ങൾ ഇല്ലെങ്കിൽ കേമദ്രുമം എന്നും പറയപ്പെടുന്നു.

യദ്രാശിസംജ്ഞോശീതാംശുൎവാംശേജന്മനിസ്ഥിതഃ
തദ്ദ്വിതീയസ്ഥിതൈര്യോഗഃസുനഭാഖ്യഃ പ്രകീൎത്തിതഃ
ദ്വാദശൈരനഭായോഗോ ഗ്രഹൈർദ്വിദ്വാദശസ്ഥിതൈഃ
പ്രോക്തോധുരുധുരായോഗോന്യഥാകേമദ്രുമോമതഃ. ൧൨

സാ—ജനനകാലത്തു ചന്ദ്രൻ ഏതൊരു രാശിയിലംശകിച്ചിരിക്കുന്നുവോ അതിന്റെ രണ്ടാംരാശിയിൽ ഗ്രഹങ്ങളുണ്ടെങ്കിൽ സുനഭയെന്നും പന്ത്രണ്ടാംരാശിയിൽ ഗ്രഹങ്ങളുണ്ടെങ്കിൽ അനഭയെന്നും രണ്ടിലും പന്ത്രണ്ടിലും ഗ്രഹങ്ങളുണ്ടെങ്കിൽ ധുരുധുരയെന്നും പറയപ്പെടും. അല്ലെങ്കിൽ കേമദ്രുമം ആകുന്നു.

പ്രാലേയാംശുഃസൂതികാലേയദാവാ .
സർവൈഃഖേടൈർവീക്ഷ്യമാണഃകരോതി
ദീർഘായുഷ്യംരാജയോഗംമനുഷ്യം
സൽക്കോശാഢ്യംഹന്തികേമദ്രുമംച. ൩൩

സാ—ജനനകാലത്തു ചന്ദ്രനെ എല്ലാ ഗ്രഹങ്ങളുടേയും ദൃഷ്ടിയുണ്ടെങ്കിൽ കേമദ്രുമയോഗഫലം അനുഭവയോഗ്യമല്ല. എന്നു മാത്രമല്ല ദീർഘായുസ്സും രാജത്വവും വളരെ ധനപുഷ്ടിയും ഉണ്ടായിരിക്കയും ചെയ്യും.

ഇങ്ങനെ യോഗഫലം

---

## വൃത്തിനിർണ്ണയം

അർത്ഥാപ്തിംകഥയേദ്വിലഗ്നശശിനോഃപ്രാബല്യതഃഖേചരൈർ-
മാനസ്ഥൈഃപിതൃമാതൃശത്രുസസുഹൃൽഭ്രാത്രാദിഭിഃസ്യാൽധനം
ഭൃത്യാദ്വാദിനനാഥലഗ്നശശിനാംമദ്ധ്യേബലീയസ്തതഃ
കർമ്മേശസ്ഥനവാംശരാശിപവശാദ്വൃത്തിംജഗുസ്തദ്വിദഃ. ൩൪

സാ—ലഗ്നത്തിനും ചന്ദ്രനും തമ്മിൽ ഏതൊന്നിനാണൊ ബലാധിക്യം കാണുന്നതു് അതിനെ അടിസ്ഥാനമാക്കി വേണം ധനലാഭമാർഗ്ഗത്തെ ചിന്തിക്കേണ്ടതു്. ലഗ്നചന്ദ്രന്മാരിൽ ബലമുള്ളതിൻെറ പത്താംഭാവത്തിൽ ആദിത്യൻ നിന്നാൽ പിതാവിൽനിന്നാണ് ധനലാഭമെന്നും ചന്ദ്രൻ നിന്നാൽ മാതാവിൽനിന്നാണെന്നും ചൊവ്വാ നിന്നാൽ ശത്രുക്കളിൽനിന്നാണെന്നും ബുധൻ നിന്നാൽ ബന്ധുജനങ്ങളിൽനിന്നാണെന്നും വ്യാഴം നിന്നാൽ സഹോദരങ്ങളിൽനിന്നാണെന്നും ശുക്രൻ നിന്നാൽ ഭാര്യയിൽനിന്നാണെന്നും ശനി നിന്നാൽ ഭൃത്യനിൽനിന്നാണെന്നും പറയണം.

ആദിത്യൻ, ലഗ്നം, ചന്ദ്രൻ ഇവരിൽവച്ചു ഏതൊന്നിനാണോ ബലാധിക്യമുള്ളതു് അതിൻെറ പത്താംഭാവാധിപൻ ഏതൊരുരാശിയിലംശകിച്ചിരിക്കുന്നുവോ ആ അംശകനാഥനെ ഇവിടെ ഏതൊരു പ്രവൃത്തിയാണോ പറയാൻ പോകുന്നതു് ജാതകൻെറ പ്രവൃത്തി അതായിരിക്കുമെന്നറിയണം.

ഭൈഷജ്യചാമീകരതോയപാന-
പണ്യന്നമുക്താമണിവിപ്രലാഭാൽ
അന്യോന്യദൂതാഗമവൃത്തിമാർഗ്ഗാൽ
ജീവത്യസൗപാസരനായകാംശേ. ൩൫

മന്ത്രോപദേശരസവാദവിനോദമാർഗ്ഗൈർ-
വൃത്തിംജഗ്ഗുഃസകലശാസ്ത്രപുരാണമാർഗ്ഗൈഃ
ജ്ഞാനോപദേശപധിഭിഃക്ഷിതിപാലപൂജ്യോ
ജീവത്യസൌഖലുപുമാൻദിനനായകാംശേ. ൬൰

സാ— അൎക്കലഗ്നചന്ദ്രന്മാരിൽ ബലവാന്റെ പത്താംഭാവാധിപൻ അംശകിച്ചിരിക്കുന്ന രാശിയുടെ അധിപൻ ആദിത്യനായിരുന്നാൽ ഔഷധവൃത്തികൊണ്ടും ജലസംബന്ധമായ തൊഴിലുകൊണ്ടും കച്ചവടംകൊണ്ടും മുത്തുമണികളെ സംബന്ധിച്ച പ്രവൃത്തികൊണ്ടും ദൂതവൃത്തികൊണ്ടും വഴിനടത്തകൊണ്ടും മന്ത്രോപദേശംകൊണ്ടും രസവാദപ്രവൃത്തികൊണ്ടും ഹാസ്യകൎമ്മംകൊണ്ടും ശാസ്ത്രപുരാണങ്ങളിലുള്ള പ്രയത്നംകൊണ്ടും ജ്ഞാനോപദേശവൃത്തികൊണ്ടും രാജസമ്മതനായിട്ടു ജീവിക്കുമെന്നു അറിയണം.

ആദിത്യന്റെ കാരകത്വമനുസരിച്ചു ആദിത്യനു യോജിക്കുന്ന മറ്റുകർമ്മങ്ങളേയും ശാസ്ത്രയുക്തി അനുസരിച്ചു പറഞ്ഞുകൊള്ളണം.

ജലോത്ഭവാനാംക്രയവിക്രയേണ
കൃഷേശ്ചഗൃഹപാതവിനോദമാർഗ്ഗാൽ
രാജാംഗനാസംശ്രയവൃത്തിരൂപാ-
ന്നിശാകരാംശേവസനക്രയാദ്വാ. ൬൧

സാ—ജലത്തിലുണ്ടാകുന്ന വസ്തുക്കളുടെ വ്യാപാരവും കൃഷിയും പശ്ശുക്കൊണ്ടുള്ള പ്രവൃത്തികളും വാദവിഷയമായ വിനോദവും വഴിനടത്തയും സൌന്ദൎയ്യംകൊണ്ടോ നടനാദികളിലുള്ള വേഷപ്രകൃതികൊണ്ടോ രാജസ്ത്രീയെന്നുള്ള ഒരു സംശയസ്ഥാനവും മേൽപറഞ്ഞവണ്ണം അൎക്കചന്ദ്രലഗ്നങ്ങളുടെ കൎമ്മാധിപൻ ചന്ദ്രന്റെ രാശിയിൽ അംശകിച്ചാൽ തൊഴിലായി വിചാരിച്ചുകൊള്ളണം. ചന്ദ്രനെക്കൊണ്ടു വസ്ത്രവ്യാപാരവും പറയാം.

ധാതോർവ്വിവാദേനരണപ്രഹാരാൽ
സ്തംഭാഗ്നിവാദാൽകലഹപ്രവൃത്ത്യാ
ജീവത്യസൌസാഹസമാർഗ്ഗഭേദാൽ
ധരാസുതാംശേയദിചൌരവൃത്ത്യാ. ൬൨

സാ—ഇരുമ്പു്, വെള്ളി, സ്വൎണ്ണം മുതലായ ധാതുദ്രവ്യങ്ങളെ സംബന്ധിച്ചിട്ടുള്ള തൊഴിലുകളും വാദപ്രതിവാദങ്ങളും കലഹവും അടി മുതലായ ദണ്ഡവൃത്തികളും അഗ്നിസംബന്ധങ്ങളായ പ്രവൃത്തികളും യുദ്ധവും കഠിനങ്ങളായ കൎമ്മങ്ങളും മാർഗ്ഗഭേദവും ചൌൎയ്യായെകൊണ്ടു പറയേണ്ടതാണ്.

ലഗ്നചന്ദ്രന്മാരുടെ കർമ്മാധിപൻ അംശകിച്ചിരിക്കുന്ന രാശിനാഥൻ ചൊവ്വായാണെങ്കിൽ മേൽപറഞ്ഞ തൊഴിലുകളെയാണു ജാതകനു പറയേണ്ടത്. ഇവിടെയും കാരകത്വമനുസരിച്ചു മററു കർമ്മങ്ങളെയും വിചാരിച്ചുകൊള്ളണം.

ശില്പാദികാവ്യാഗമശാസ്ത്രമാർഗ്ഗാ-
ജ്ജ്യോതിർഗ്ഗണജ്ഞാനവശാൽബുധാംശേ
വേദാർത്ഥവേദാദ്ധ്യയനാജ്ജപാച്ച
പുരോഹിതവ്യാജവശാൽപ്രവൃത്തിഃ. ൯

സാ—മേൽപ്രകാരം ലഗ്നചന്ദ്രന്മാരിൽ ബലവാന്റെ കർമ്മാധിപൻ ബുധക്ഷേത്രത്തിലംശകിച്ചാൽ ജാതകന്റെ തൊഴില് താഴെ പറയുന്ന വർഗ്ഗത്തിൽ പെട്ടതായിരിക്കും. ശില്പവിദ്യകളിലും കാവ്യശാസ്ത്രങ്ങളിലും അറിവും വിശേഷിച്ചു ജ്യോതിശ്ശാസ്ത്രങ്ങളിലും ഗണനവൃത്തിയിലും പടുത്വവും പറയാം. വൈദികമായ ജ്ഞാനവും വേദം പഠിപ്പിക്കുന്ന വൃത്തിയും മന്ത്രാദികളുടെ ഉപദേഷ്ടാവു എന്നുള്ള സ്ഥാനവും ബുധനെക്കൊണ്ടു വിചാരിക്കാം.

ജീവാംശകേന്ദ്രസുരദേവതാനാ-
മുപാസകാദ്ധ്യാപകമാർഗ്ഗതഃപാൽ
പുരാണശാസ്ത്രാഗമനീതിമാർഗ്ഗാ-
ദ്ധർമ്മോപദേശേനനയന്തിജന്മ. ൧൦

സാ—മേൽപ്രകാരം വ്യാഴം അംശകാധിപനായി വന്നാൽ ബ്രാഹ്മണരേയും ദേവന്മാരേയും സേവിക്കുന്നവനായോ അല്ലെങ്കിൽ കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നവനായോ പുരാണപാരായണത്തെയും ശാസ്ത്രവ്യവഹാരത്തെയും ചെയ്യുന്നവനായോ ന്യായവിഷയങ്ങളെക്കുറിച്ചു പ്രസംഗിക്കുന്നവനായോ ധർമ്മതത്വത്തെ പ്രചരിപ്പിക്കുന്നവനായോ ഇരിക്കും.

സുവർണ്ണമാണിക്യഗജാശ്വമൂലാൽ
ഗവാംക്രയാജ്ജീവനമാഹുരാര്യാഃ
ഗുഡോദനക്ഷീരദധിക്രയേണ
സ്ത്രീണാംപ്രലോഭേനഭൃഗോഃ സുതാംശേ. ൧൧

സാ—മേൽപ്രകാരം കർമ്മാധിപന്റെ അംശകാധിപൻ ശുക്രനായിരുന്നാൽ ജാതകന്റെ തൊഴില് സ്വർണ്ണം, മാണിക്യം മുതലായവയുടെ വ്യാപാരമോ, തൽസംബന്ധമായ തൊഴിലോ പറയാം. ആന, കുതിര ഇവയെ സംബന്ധിച്ച പ്രവൃത്തികളും വ്യാപാരങ്ങളും പറയാം. അതുപോലെ പശുക്കളുടേയും മററും വ്യാപാരം മുതലായതും

ജീവിതകർമ്മമായി പറയാവുന്നതാണ്. ശർക്കര, ചോറ്, പാറ്, തൈര് മുതലായവയുടെ വ്യാപാരങ്ങളും സ്ത്രീകളിൽനിന്ന അഭ്യുദയത്തെയും പറയാം. ഇവിടെയും കാരകത്വമനുസരിച്ച ഗോചരത്തുപേണ പ്രവൃത്തിയെ ദൃഢീകരിക്കേണ്ടതാണ്.

ശന്യംശകേകുത്സിതമാർഗ്ഗവൃത്ത്യാ
ശില്പാദിഭിർദാരുമയൈർവ്വധാദ്യൈഃ
വിന്യസ്തഭാരാജ്ജനവിപ്രകോപാ-
ദ്ദ്വന്യോന്യവൈരോത്ഭവമൂലമാർഗ്ഗാൽ. ൩൨

സാ—മേൽപ്രകാരം കർമ്മാധിപൻ ശനിക്ഷേത്രത്തിലംശകിച്ചാൽ ജാതകൻെറ ജീവിതം നിന്ദ്യങ്ങളായ പ്രവൃത്തികൊണ്ടായിരിക്കും. കല്ലുകൊണ്ടും മരംകൊണ്ടുമുള്ള തൊഴിലും ഹിംസാകർമ്മങ്ങളും ചുമട്ടചുമപ്പും ജനങ്ങളെ വിദ്വേഷിപ്പിക്കയുംമററും ജീവിതമാർഗ്ഗത്തിനുള്ള തൊഴിലായിരിക്കും.

സ്വക്ഷേത്രേ സ്വനവാംശകേ സുഹൃദിവാസ്വാത്യുച്ചഭാഗേയദാ
സ്വദ്രേക്കാണചതുഷ്ടയേഷു സഹിതാ മൂലത്രികോണേഷുവാ
തത്തൽക്കാലബലാന്വിതാസ്സുഖചരാവർഗ്ഗോത്തമാംശേപിവാ
തേസർവ്വേശുഭദോഭവന്തി ഹിതദാസ്വാന്തർദശാദാവപി. ൩൩

സാ—മേല്പറഞ്ഞ അക്ഷചന്ദ്രലഗ്നങ്ങളിൽവെച്ചു പ്രാബല്യമുള്ളതിൻെറ കർമ്മാധിപൻെറ അംശകാധിപൻ സ്വക്ഷേത്രത്തിലോ സ്വനവാംശകത്തിലോ ബന്ധുക്ഷേത്രത്തിലോ ഉച്ചരാശ്യംശകത്തിലോ സ്വദ്രേക്കാണത്തിലോ സ്വഹോരയിലോ സ്വത്രിംശാംശകത്തിലോ മൂലത്രികോണരാശിയിലോ കാലബലത്തോടുകൂടി നിന്നാൽ ശോഭനങ്ങളായ കർമ്മങ്ങൾകൊണ്ടു ജീവിതഗതിയെ പാവനമാക്കുമെന്നറിയണം. ദശാപഹാരാദികളിലായിരിക്കും ഫലങ്ങളുടെ ഉൽക്കടാവസ്ഥ.

കർമ്മാധിപൻെറ അംശകാധിപൻെറ ബലാബലവും ശുഭാശുഭത്വവും ക്ഷേത്രസ്ഥിതിയും ഗ്രഹദൃഷ്ടിയോഗങ്ങളും നല്ലപോലെ പരിചിന്തിച്ചു ജാതകൻെറ ജീവിതവൃത്തിയെ നിശ്ചയിച്ചു പറയണം. വിശേഷാൽ യോഗഫലങ്ങളേയും കൂടി ചിന്തിച്ച് ഇവിടെ യോജിപ്പിച്ചുകൊള്ളണം.

## രാജയോഗം.

അഥാതഃസംപ്രവക്ഷ്യാമി രാജയോഗാദികംപരം
ഗ്രഹാണാം സ്ഥാനഭേദേന രാശിദൃഷ്ടിവശാദപി. ൩൪

സാ—അനന്തരം രാജയോഗം ഗ്രഹങ്ങളുടെ സ്ഥാനഭേദംകൊ

ങ്ങളും രാശിഭേദംകൊണ്ടും ദൃഷ്ടിവശമനുസരിച്ചും രാജയോഗം പറയപ്പെടുന്നു.

തപസ്ഥാനാധിപോമന്ത്രീ മന്ത്രാധീശോവിശേഷതഃ
ഉഭാവന്യോന്യസംദൃഷ്ടൗ ജാതശ്ചേദിഹരാജ്യഭാക്. ൩൫

സാ—ഒൻപതാംഭാവാധിപനും അഞ്ചാംഭാവാധിപനും മന്ത്രികാരകന്മാരായ ഗ്രഹങ്ങളാകുന്നു. ഈ രണ്ടുഗ്രഹങ്ങളും പരസ്പരം ദൃഷ്ടി ചെയ്താൽ ജാതകൻ രാജ്യംഭരിക്കുന്നതിനിടവരും.

യത്രകുത്രാപിസംയുക്തൌ തൌവാപിസമസപ്തമൗ
രാജവംശോത്ഭവോബാലോ രാജാഭവതിനിശ്ചിതം. ൩൬

സാ—ഒൻപതാംഭാവാധിപനും അഞ്ചാംഭാവാധിപനും ഏതു രാശിയിലെങ്കിലും ഒരുമിച്ചു നിന്നാലും അന്യോന്യം ഏഴാമത്തെ രാശികളിൽനിന്നാലും ജാതകൻ രാജവംശത്തിൽ ജനിച്ചവനാണെങ്കിൽ നിശ്ചയമായും രാജ്യഭാരം ചെയ്യാനിടവരും.

വാഹനേശസ്തു ഖാമാനേ മാനേശോവാഹനേപിച
ബുദ്ധിധർമ്മാധിപാഭ്യാന്തുദൃഷ്ടശ്ചേദിഹരാജ്യഭാക് ൩൭

സാ—നാലാംഭാവാധിപൻ പത്താംഭാവത്തിലും പത്താംഭാവാധിപൻ നാലാംഭാവത്തിലും വരണം. ഈ രണ്ടുഗ്രഹങ്ങൾക്കും അഞ്ചാംഭാവാധിപൻെറയും ഒൻപതാംഭാവാധിപൻെറയും ദൃഷ്ടിയും വേണം. ഇങ്ങനെവന്നാലും രാജ്യഭാരത്തിനു ജാതകനു ഭാഗ്യമുണ്ടാവും

സുതേശകർമ്മേശസുഖേശലഗ്ന-
നാഥായദാധർമ്മപസംയുതാശ്ചേൽ
നൃപോന്തരശ്ചേദിഹവാരണാഢ്യഃ
സ്വതേജസാവ്യാപ്തദിഗന്തരാളഃ ൩൮

സാ—അഞ്ചാംഭാവാധിപനും പത്താംഭാവാധിപനും നാലാംഭാവാധിപനും ലഗ്നാധിപനും ഒൻപതാം ഭാവാധിപനോടു ചേർന്നു നിൽക്കുന്നു എങ്കിൽ ജാതകൻ വളരെ സൈന്യങ്ങളോടും തേജസ്സോടും ദിക്കാകെ കീർത്തിയോടും കൂടിയ രാജാവായിത്തീരും.

സുഖകർമ്മാധിപൌചൈവമന്ത്രിനാഥേനസംയുതൌ
ധർമ്മനാഥേനവായുക്തൌജാതശ്ചേദിഹരാജ്യഭാക്. ൩൯

സാ—നാലാംഭാവാധിപനും പത്താംഭാവാധിപനും അഞ്ചാംഭാവാധിപനോടോ ഒൻപതാംഭാവാധിപനോടോകൂടി നിന്നാൽ രാജ്യഭാരം ചെയ്യാനിടവരും.

സുതേശ്വരോധർമ്മപസംയുതശ്ചേൽ
ലഗ്നേശ്വരേണാപിയുതോവിലഗ്നേ
സുഖേഥവാമാനഗൃഹേഥവാസ്യാൽ
രാജ്യാഭിഷിക്തോയദിരാജവംശ്യഃ. ൧൦

സാ—അഞ്ചാംഭാവാധിപൻ ഒൻപതാംഭാവാധിപനോടു കൂടി യോ അല്ലെങ്കിൽ ലഗ്നാധിപനോടുകൂടിയോ ലഗ്നത്തിലൊ നാലിലൊ പത്താംഭാവത്തിലൊ നിന്നാൽ രാജവംശത്തിൽ ജനിച്ചവനാണെങ്കിൽ രാജാവാക്കി അഭിഷേകം ചെയ്യപ്പെടും.

ധർമ്മസ്ഥാനേഗുരുക്ഷേത്രേസൂര്യഹേട്ടഗ്രസംയുതേ
പഞ്ചമാധിപസംയുക്തേജാതശ്ചാദിഹരാജ്യഭാക്. ൧൧

സാ—ഒൻപതാംഭാവം വ്യാഴക്ഷേത്രമായിരിക്കണം. ശുക്രൻ സ്വക്ഷേത്രത്തിൽ അഞ്ചാംഭാവാധിപനോടുകൂടി നിൽക്കുകയും വേണം. ഇങ്ങനെ വന്നാൽ ജാതകൻ രാജാവായി രാജ്യഭാരം ചെയ്യാനിടവരും.

ചന്ദ്രഃകവിംകവിശ്ചന്ദ്രം പശ്യത്യപിതൃതീയഗഃ
ശുക്രാച്ചന്ദ്രേതതഃശുക്രേതൃതീയേ വാഹനാത്ഥവാൻ. ൧൨

സാ—മൂന്നാംഭാവത്തിൽ നിൽക്കുന്ന ചന്ദ്രൻ ശുക്രനേയും മൂന്നാംഭാവത്തിൽ നിൽക്കുന്ന ശുക്രൻചന്ദ്രനേയും ദർശിക്കുന്നുവെങ്കിലും ശുക്രനിൽനിന്നു മൂന്നാംഭാവത്തിൽ ചന്ദ്രൻ നിന്നാലും ചന്ദ്രനിൽ നിന്നു മൂന്നാംഭാവത്തിൽ ശുക്രൻ നിന്നാലും വാഹനപുഷ്ടിയും ധനപുഷ്ടിയും ഉണ്ടായിരിക്കും.

ചില വിശേഷയോഗങ്ങൾ.

രാജ്യേശോപിജനൻല്ലഗ്നാദമാത്യേശയുതേക്ഷിതഃ
അമാത്യകാരകേണാപിപ്രധാനത്വംനൃപാലയേ. ൧൩

സാ—അഞ്ചാംഭാവാധിപനോടു നാലാംഭാവാധിപൻെറ യോഗദൃഷ്ടികൾ വരികയോ ഇല്ലെങ്കിൽ നാലാംഭാവാധിപനെ വ്യാഴം നോക്കുകയോ കാരകനോടു വ്യാഴം കൂടുകയോ ചെയ്താൽ കൊട്ടാരത്തിൽ മാന്യമായ ഒരു സ്ഥാനം സിദ്ധിക്കും.

ലാഭേചവീക്ഷിതേലാഭേപാപദൃഷ്ടിവിവജ്ജിതേ
പ്പട്ടേരാജാലയേവിപ്ര! പ്രധാനത്വംകുലേപിച. ൧൪

സാ—പന്ത്രണ്ടാംഭാവത്തിൽ നാലാംഭാവാധിപനോ വ്യാഴമോ നില്ക്കുകയോ നോക്കുകയോ വേണം. അവിടെ പാപഗ്രഹങ്ങളുടെ

ദൃഷ്ടി ഉണ്ടായിരിക്കരുത്. ഇങ്ങനെ വന്നാൽ കൊട്ടാരംസംബന്ധി ച്ചു ഒരു വലിയ സ്ഥാനം സിദ്ധിക്കും. തന്റെ വംശത്തിലും ഒരു വ ലിയ നില ഉണ്ടായിരിക്കും.

അമാത്യകാരകേണാപികാരകേന്ദ്രേശസംയുതേ
തീവ്രബുദ്ധിയുതോബാലഃസേനാധീശോപിജായതേ. ൧൭

ലഗ്നാൽപഞ്ചമഭാഗ്യേശൌ സപ്തമേനവമേപിവാ
രാജയോഗഇതിപ്രോക്തോ വിഖ്യാതോവിജയീഭവേൽ. ൧൮

സാ—അഞ്ചാംഭാവാധിപനും ഒൻപതാംഭാവാധിപനുംകൂടി ല ഗ്നത്തിലൊ അതിന്റെ ഏഴിലൊ, ഒൻപതിലൊ നിന്നാൽ രാജയോ ഗമെന്നു പറയപ്പെടുന്നു. ഈ യോഗത്തിൽ ജനിച്ചാൽ കീൎത്തിമാനാ യും സൎവ്വത്ര വിജയിയായും തീരും.

കാരകാൽകേന്ദ്രകോണേഷുതുംഗർക്ഷേചാപിസംസ്ഥിതേ
ഭാഗ്യപേനയുതോദൃഷ്ടോരാജമന്ത്രീപ്രജായതേ. ൧൯

സാ—കാരകഗ്രഹത്തിൽനിന്നു കേന്ദ്രങ്ങളിലൊ ത്രികോണങ്ങളി ലൊ ഉച്ചരാശിയിൽ ഒൻപതാംഭാവാധിപന്റെ ദൃഷ്ടിയോടോ യോഗ ത്തോടോകൂടി വ്യാഴം നിന്നാൽ രാജമന്ത്രിയായിത്തീരും.

കാരകേശുഭസംയുക്തേപഞ്ചമേസപ്തമേപിവാ
യൽകാരകേയദാപ്രാപ്തേതൽകാരകധനംലഭേൽ. ൨൦

സാ—യാതൊരു പദാൎത്ഥത്തിന്റെ കാരകത്വമുള്ള ഗ്രഹം ശുഭ ത്തോടുചേൎന്നു അഞ്ചിലോ ഏഴിലോ നിന്നാൽ കാരകത്വമനുസരിച്ചു പറയാവുന്ന ദ്രവ്യത്തിന്റെ ലാഭത്തെ പറയണം.

ലാഭേശേലാഭഭവനേപാപദൃഷ്ടിവിവൎജ്ജിതേ
കാരകേശുഭസംയുക്തേലാഭംതസ്യനൃപാലയേ. ൨൧

സാ—പതിനൊന്നാംഭാവാധിപൻ പാപദൃഷ്ടിയോടു കൂടാതെ പതിനൊന്നാംഭാവത്തിൽ നിൽക്കുകയും കാരകഗ്രഹത്തിന്നു ശുഭയോ ഗം വരികയും ചെയ്താൽ ജാതകന്നു രാജഭവനത്തിൽനിന്നു ലാഭം ഉ ണ്ടാകുമെന്നു പറയണം.

ശുഭർക്ഷേ ശുഭസംയുക്തേശുഭദൃഷ്ടേഥരാജ്യഭാക്
ധനുർല്ലഗ്നേ തഥാരൂഢേ ഏതസ്മിൻ രാജ്യഭാഗ് ഭവേൽ. ൨൨

സാ—ധനുരാശി ലഗ്നമായോ ആരൂഢമായോ വരണം. ഇതു ശുഭരാശിയായോ ശുഭദൃഷ്ടിയോടു കൂടിയോ ശുഭയോഗത്തോടുകൂടിയോ ഇരിക്കണം. എന്നാൽ ജാതകൻ രാജ്യഭരണകൎത്താവായി തീരും.

ധനയോഗം.

പഞ്ചമേത്തു ഭൃഗുക്ഷേത്രേതസ്മിൻ ശുക്രേണസംയുതേ
ലാഭേശേനൈശ്ചരയുതേ ബഹുദ്രവ്യസ്യനായകഃ. ൧൫

സാ—അഞ്ചാംഭാവം ശുക്രന്റെ രാശി ആയിരിക്കണം. അവിടെ ശുക്രൻ നിൽക്കയും വേണം. പതിനൊന്നിൽ ശനിയും വരണം. ഇങ്ങനെ വന്നാൽ വളരെ ദ്രവ്യത്തിന്റെ നായകനായിതീരും.

പഞ്ചമേസൌമ്യകക്ഷേത്രേതസ്മിൻസൌമ്യയുതേയദി
ലാഭേചചന്ദ്രഭൌമൌതുബഹുദ്രവ്യസ്യനായകഃ. ൧൬

സാ—അഞ്ചാംഭാവം ശുഭക്ഷേത്രമായി വരണം. അവിടെ ശുഭഗ്രഹം നിൽക്കയും വേണം. ചന്ദ്രനും ചൊവ്വായുംകൂടി പതിനൊന്നിലും വരണം. ഇങ്ങനെ വന്നാലും വളരെ ധനത്തിന്റെ അധിപനായിത്തീരും.

പഞ്ചമേതുശനിക്ഷേത്രേതസ്മിൻസൂര്യസുതേയദി
ലാഭേസോമാത്മജേസംസ്ഥേ ബഹുദ്രവ്യസ്യനായകഃ. ൧൭

സാ—അഞ്ചാംഭാവം ശനിക്ഷേത്രമായി വരണം. അവിടെ ശനി നിൽക്കുകയും വേണം. പതിനൊന്നിൽ ബുധനും വരണം. ഇങ്ങനെ വന്നാലും ജാതകൻ വളരെ ധനത്തിന്റെ അധിപതിയായിരിക്കും.

പഞ്ചമേതുരവിക്ഷേത്രേതസ്മിൻരവിയുതേയദി
ലാഭേഭൌമേന്ദുജൌവാപി ബഹുദ്രവ്യസ്യനായകഃ. ൧൮

സാ—അഞ്ചാംഭാവം ചിങ്ങമായിരിക്കണം. അവിടെ ആദിത്യനും പതിനൊന്നിൽ ചൊവ്വായും ബുധനും നിൽക്കണം. ഇങ്ങനെ വന്നാൽ വലിയ ധനത്തിന്റെ ആധിപത്യം സിദ്ധിക്കും.

പഞ്ചമേതുശനിക്ഷേത്രേതസ്മിൻശനിയുതേയദി
ലാഭേഭൌമേനസംയുക്തേബഹുദ്രവ്യസ്യനായകഃ. ൧൯

സാ—അഞ്ചാംഭാവം ശനിയുടെ ക്ഷേത്രമായിരിക്കണം. അവിടെ ശനിയും പതിനൊന്നിൽചൊവ്വായും നില്ക്കണം. എന്നാൽ വലിയ ധനവാനായിത്തീരും.

പഞ്ചമേതുഗുരുക്ഷേത്രേ തസ്മിൻഗുരുയുതേയദി
ലാഭേതുചന്ദ്രഭൌമൌചേൽബഹുദ്രവ്യസ്യനായകഃ. ൨൦

സാ—അഞ്ചാംഭാവം വ്യാഴത്തിന്റെ രാശി ആയിരിക്കണം. അവിടെ വ്യാഴവും ചന്ദ്രനും ചൊവ്വായും പതിനൊന്നിലും നില്ക്കണം. ഇതും വളരെ ദ്രവ്യത്തിന്റെ അധിപത്യം സിദ്ധിക്കുന്ന യോഗമാകുന്നു.

ഭാനുക്ഷേത്രഗതേലഗ്നേതസ്മിൻഭാനൌസ്ഥിതേയദി
ഭൌമേനഗുരുണായുക്തേദൃഷ്ടേവാസ്യാൽയുതോധനൈഃ. ൩൭

സാ—ചിങ്ങംരാശി ലഗ്നമായ് വരിക. അവിടെ ആദിത്യൻ നില്ക്കുക. ഈ ആദിത്യനു ചൊവ്വായുടേയോ വ്യാഴത്തിന്റെയോ ദൃഷ്ടിയോ യോഗമോ ഉണ്ടായിരിക്കുക. ഇങ്ങനെ വന്നാൽ ജാതകൻ ധനവാനായിരിക്കും.

ചന്ദ്രക്ഷേത്രഗതേലഗ്നേതസ്മിൻചന്ദ്രയുതേയദി
ജീവഭൌമയുതേയസ്തുദൃഷ്ടേജാതോധനീഭവേൽ. ൩൮

സാ—കർക്കടകം ലഗ്നമാവുക. അവിടെ ചന്ദ്രൻ നില്ക്കുക. ഈ ചന്ദ്രന് വ്യാഴത്തിന്റെയും ചൊവ്വായുടേയും യോഗമോ ദൃഷ്ടിയോ വരിക. ഇങ്ങനെ വന്നാലും ജാതകൻ ധനവാനായിത്തീരും.

ഭൌമക്ഷേത്രഗതേലഗ്നേതസ്മിൻഭൌമയുതേയദി
സോമശുക്രാർക്കിജൈര്യുക്തേ ദൃഷ്ടേശ്രീമാൻനരോഭവേൽ. ൩൯

സാ—ചൊവ്വായുടെ രാശി ലഗ്നമായിവരികയും അവിടെ ചൊവ്വാനില്ക്കുകയും ബുധന്റെയോ, ശുക്രന്റെയോ, ശനിയുടേയോ യോഗദൃഷ്ടികളുണ്ടായിരിക്കയും ചെയ്താൽ ജാതകൻ വളരെ ഐശ്വര്യവാനായിരിക്കും.

ഗുരുക്ഷേത്രഗതേലഗ്നേതസ്മിൻഗുരുയുതേയദി
സൌമ്യഭൌമയുതേദൃഷ്ടേജാതോയസ്തുധനീശ്വരഃ. ൪൦

സാ—വ്യാഴം ലഗ്നത്തിൽ നില്ക്കണം. അത് വ്യാഴക്ഷേത്രമായിരിക്കയും വേണം. ബുധന്റെയോ ചൊവ്വായുടേയോ യോഗമോ ദൃഷ്ടിയോ ഉണ്ടായിരിക്കയും വേണം. ഈ യോഗം ഉണ്ടായാൽ ജാതകൻ മഹാധനവാനായിരിക്കും.

ബുധക്ഷേത്രഗതേ തസ്മിൻദൃഷ്ടേസൌമ്യയുതേയദി
ശനിശുക്രയുതേദൃഷ്ടേജാതോയസ്തുധനീനരഃ. ൪൧

സാ—ബുധന്റെ രാശി ലഗ്നമാകണം. അവിടെ ബുധന്റെ യോഗമൊ ദൃഷ്ടിയൊ ഉണ്ടായിരിക്കയും വേണം. വിശേഷിച്ചു ശനിശുക്രന്മാരുടെ യോഗദൃഷ്ടികൾ കൂടി ഉണ്ടായിരുന്നാൽ ജാതകൻ ധനവാനായിത്തീരും.

ശുക്രക്ഷേത്രഗതേലഗ്നേ തസ്മിൻ ശുക്രയുതേയദി
ശനിസൌമ്യയുതേദൃഷ്ടേജാതോയസ്തുധനീനരഃ. ൯൨

സാ—ശുക്രൻെറ രാശി ലഗ്നമാവുകയും അവിടെ ശുക്രൻ നിൽക്കുകയും വേണം. ശനിയുടേയും ബുധൻേറയും യോഗമോ ദൃഷ്ടിയോ കൂടി ഉണ്ടായിരിക്കണം. ഈ യോഗമുണ്ടായിരുന്നാലും ജാതകൻ ധനവാനായിരിക്കും.

യേയേഗ്രഹാധർമ്മപബുധിപാഭ്യാം
യുക്താശ്ചദൃഷ്ടാശ്ചസുഖപ്രദാസ്തേ
രന്ധ്രേശപരാദിവ്യയപൈശ്ചതാസ്സ്യുഃ
ശോകപ്രദാമാരകനായകൈശ്ച. ൯൩

സാ—ഏതൊരുഗ്രഹം അഞ്ചാംഭാവാധിപൻ ഒൻപതാംഭാവാധിപൻ ഇവരുടെ യോഗദൃഷ്ടികളോടുകൂടി നില്ക്കുന്നുവോ ആ ഗ്രഹങ്ങൾ ശോഭനഫലദായകന്മാരായതുകൊണ്ടു ജീവിതവും വിശേഷിച്ചു അവരുടെ ദശാകാലവും ശോഭനമായിരിക്കും. അഷ്ടമാധിപൻ പന്ത്രണ്ടാംഭാവാധിപൻ മാരകഗ്രഹം ഇവരുടെ യോഗദൃഷ്ടികളുണ്ടായാൽ ദുഃഖകരമായ ജീവിതമായിരിക്കും. അവരുടെ ദശാകാലം വിശേഷിച്ചും ദുഃഖകരമായി തന്നെയിരിക്കും.

ക്രൂരസൌമ്യവിഭാഗേനസ്വസ്ഥാനാദിവശാത്തഥാ
ഗ്രഹാണാം സ്ഥാനഭേദേന രാശിദൃഷ്ടിവശാൽഫലം. ൯൪

സാ—ശുഭന്മാൎക്കും പാപന്മാൎക്കും സ്ഥാനബലം, ബന്ധുഗ്രഹങ്ങളുടേയും മററും ദൃഷ്ടിയോഗംകൊണ്ടുള്ള ബലം കായബലം രാശികളുടേയും ഗ്രഹങ്ങളുടേയും ദൃഷ്ടികൊണ്ടുള്ള ബലം, ഈ വക ബലാബലങ്ങളെ നല്ലപോലെ ചിന്തിച്ചുവേണം ഫലങ്ങൾ നിൎണ്ണയിക്കേണ്ടതു്.

ദാരിദ്ര്യയോഗം.

ലഗ്നേശോവൈരിഃഫഗതേരിഃഫേശേലഗ്നമാഗതേ
മാരകേശയുതേ ദൃഷ്ടേജാതഃസ്യാന്നിൎദ്ധനോനരഃ. ൯൫

സാ—ലഗ്നാധിപൻ പന്ത്രണ്ടാംഭാവത്തിലും പന്ത്രണ്ടാംഭാവാധിപൻ ലഗ്നത്തിലും അഷ്ടമാധിപൻെറ യോഗദൃഷ്ടികളോടുകൂടി വന്നാൽ ജാതകൻ നിൎദ്ധനനായിരിക്കും.

ലഗ്നാധിപേശത്രുഗൃഹംഗതേവാ
ഷഷ്ഠേശപരേലഗ്നഗതേപിവാചേൽ

വിലഗ്നപേമാരകനാഥദൃഷ്ടേ
ജാതോഭവേൽ നിധനകോപിമുഖ്യഃ. ൯൩

സാ—ലഗ്നാധിപൻ ശത്രുഭാവത്തിൽ നില്ക്കുകയും ശത്രുസ്ഥാനാധിപൻ ലഗ്നത്തിൽ വരികയും ലഗ്നാധിപന്ന് മാരകഗ്രഹത്തിൻെറ യോഗദൃഷ്ടികളുണ്ടാവുകയും ചെയ്താൽ ജാതകൻ നിധനനായിരിക്കും.

ലഗ്നേന്ദുകേതുയുക്തൌ വാ ലഗ്നേശേനിധനംഗതേ
മാരകേശയുതേദൃഷ്ടേ ജാതോവൈനിധനോഭവേൽ. ൯൭

സാ—ലഗ്നത്തിന്നും ചന്ദ്രന്നും കേതുവിൻെറ യോഗം വേണം. ലഗ്നാധിപൻ അഷ്ടമത്തിൽ നിൽക്കുകയും വേണം. ലഗ്നാധിപൻ മാരകഗ്രഹത്തിൻെറ യോഗമോ ദൃഷ്ടിയോ ഉണ്ടായിരിക്കണം. അപ്പോൾ ജനിച്ചവൻ നിധനനായിരിക്കും.

ഷഷ്ഠാഷ്ടമവ്യയഗതേ ലഗ്നേശേ പാപസംയുതേ
മാരകേശയുതേദൃഷ്ടേ രാജവംശ്യോപിനിധനഃ. ൯൮

സാ—ലഗ്നാധിപൻ പാപഗ്രഹത്തോടുകൂടി ആറിലോ എട്ടിലോ പന്ത്രണ്ടിലോ നില്ക്കണം. മാരകഗ്രഹത്തിൻെറ യോഗമോ ദൃഷ്ടിയോ കൂടി ഉണ്ടായിരിക്കയോ വേണം. ഇങ്ങനെ വന്നാൽ രാജവംശത്തിൽ ജനിച്ചവനാണെങ്കിലും ദരിദ്രനായിരിക്കും.

വിലഗ്നനാഥേരിവിനാശരിഃഫ-
നാഥേനയുക്തേയദിപാപദൃഷ്ടേ
മിത്രാത്മജേ നാഥയുതേപിദൃഷ്ടേ
ശുഭൈർന്നദൃഷ്ടേ സഭവേദ്ദരിദ്രഃ. ൯൯

സാ—ലഗ്നാധിപൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളുടെ അധിപന്മാരോടുകൂടിയോ ഇവരുടെ ദൃഷ്ടിയോടുകൂടിയോ ശനിയുടെ യോഗദൃഷ്ടികളോടുകൂടിയോ ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടു കൂടാതെ നിന്നാൽ ജാതകൻ ദരിദ്രനായിത്തീരും.

മിത്രേശോധർമ്മനാഥശ്ച ഷഷ്ഠകർമ്മസ്ഥിതൌക്രമാൽ
ദൃഷ്ടൌചേന്മാരകേശേന ജാതഃസ്യാന്നിർധനോനരഃ. ൧൦൦

സാ—നാലാംഭാവാധിപന്നും ഒൻപതാംഭാവാധിപന്നും ക്രമേണ ആറാംഭാവത്തിലും പത്താംഭാവത്തിലും കാരകഗ്രഹത്തിൻെറ ദൃഷ്ടിയോടുകൂടി നിന്നാൽ അപ്പോൾ ജനിച്ചവൻ ദരിദ്രനായിരിക്കും.

പാപഗ്രഹേലഗ്നഗതേ രാജ്യധർമ്മാധിപൌവിനാ
കാരകേശയുതേദൃഷ്ടേ ജാതസ്സ്യാന്നിർധനോനരഃ. ൧൦൧

സാ—പാപഗ്രഹം ലഗ്നത്തിൽ നിൽക്കണം. നാലാംഭാവാധിപനും ഒൻപതാംഭാവാധിപനും ലഗ്നത്തിൽ വന്നുകൂടാ. മാരകഗ്രഹത്തിന്റെ യോഗമോ ദൃഷ്ടിയോ വരികയും വേണം. ഇങ്ങനെ വന്നാൽ ജാതകൻ ദരിദ്രനായിരിക്കും.

യൽഭാവേശോ രന്ധ്രരിഃഫാരിസംസ്ഥോ
യദ്ഭാവസ്ഥാരന്ധ്രരിഃഫാരിഭേശാഃ
പാപൈർദൃഷ്ടോ മന്ദദൃഷ്ടോഥവാചേൽ
ദുഃഖാക്രാന്തശ്ചഞ്ചലോ നിർധനഃസ്യാൽ. ൧൦൨

സാ—ഏതൊരുഭാവത്തിന്റെ അധിപൻ ആറ്, എട്ട്, പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിൽക്കുകയും ആറ്, എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളുടെ അധിപന്മാർ യാതൊരു ഭാവത്തിൽ വരികയും ശനിയോ മററു പാപഗ്രഹങ്ങളോ നോക്കുകയും ചെയ്താൽ ജാതകൻ വളരെ ദുഃഖവും മനസ്സിനിളക്കവും ദാരിദ്ര്യവും ഉള്ളവനായിരിക്കും.

ചന്ദ്രാക്രാന്തനവാംശേശോ മാരകേശയുതോയദി
മാരകസ്ഥാനഗോവാപി ജാതോസൌനിർധനോനരഃ. ൧൦൩

സാ—ചന്ദ്രൻ അംശകിച്ചിരിക്കുന്ന നവാംശരാശിയുടെ അധിപൻ മാരകഗ്രഹത്തോടുകൂടുകയോ മാരകസ്ഥാനത്തുനിൽക്കുകയോ ചെയ്താൽ ജാതകൻ ദരിദ്രനായിരിക്കും.

വിലഗ്നേശനവാംശേശോ രിഃഫഷഷ്ഠാഷ്ടഗോയദി
മാരകേശയുതോദൃഷ്ടോ ജാതോസൌനിർധനോനരഃ. ൧൦൪

സാ—ലഗ്നാധിപൻ അംശകിച്ചിരിക്കുന്ന നവാംശരാശിയുടെ അധിപൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ മാരകഗ്രഹത്തിന്റെ യോഗത്തോടോ ദൃഷ്ടിയോടോ കൂടിനിന്നാൽ ജാതകൻ ദരിദ്രനായിരിക്കും.

ഇങ്ങനെ യോഗഭാവനിരൂപണം

—:✱:—

## പന്ത്രണ്ടാം അദ്ധ്യായം.

### ദശാഫലങ്ങൾ.

### ആദിത്യദശാഫലം.

സൂര്യോൽകൃഷ്ടദശാകരോതി സുതധീപ്രജ്ഞാധികാരോച്ഛ്റയാൻ
ജ്ഞാനാത്ഥാഗമകീർത്തിപൌരുഷസുഖപ്രാപ്തീശ്ചരാനുഗ്രഹാൻ

ഭാനോഃപാപദശാകരോതിവിഫലോദ്യോഗാത്ഥഹാന്യാമയാൻ
രാജ്യക്ഷോഭമഹീശകോപജനകാരിഷ്ടാഗ്നിബാധോദയാൻ. ൩

സാ—ഇഷ്ടഭാവങ്ങളിൽ ബലവാനായി നിൽക്കുന്ന ആദിത്യ ന്റെ ദശാകാലത്തു പുത്രഗ്രഹണം ബുദ്ധിവിശേഷങ്ങൾ അധികാരബലം അറിവു് അത്ഥലാഭം കീൎത്തി പൌരുഷശക്തി സുഖം ഈശ്വരാനുഗ്രഹം ഈ ഫലങ്ങൾ സംഭവിക്കും. അനിഷ്ടദശയാണെങ്കിൽ പ്രവൃത്തികൾ ക്ക നിഷ്ഫലതയും ധനഹാനിയും രോഗങ്ങളും രാജക്കന്മാരുടെ കോപ വും നാട്ടുകാരുടെ വിരോധവും പിതാവിനു് അരിഷ്ടവും അഗ്നിബാധ യും സംഭവിക്കുമെന്നു പറയണം. ദശവരുത്തേണ്ടക്രമം മേൽ ഗണി തഭാഗത്തു പറയപ്പെട്ടും.

മൂലത്രികോണേസ്വക്ഷേത്രേ സ്വോച്ചേവാപരമോച്ചഗേ
കേന്ദ്രത്രികോണലാഭസ്ഥേ ഭാഗ്യകർമ്മാധിപൈര്യുതേ. ൧

ശുഭൈഃസ്സൃഷ്ട്യേസമായുക്തേ തഥാവർഗ്ഗബലൈര്യുതേ
തസ്മിദ്ദായേമഹാസൌഖ്യം ധനലാഭാദികംശുഭം. ൨

അത്യന്തംരാജസമ്മാനം അശ്വാന്ദോളാദികംശുഭം
സുതാധിപസമായുക്തേ പുത്രലാഭഞ്ചവിന്ദതി. ൩

സാ—സൂൎയ്യൻ മൂലത്രികോണത്തിലോ സ്വക്ഷേത്രത്തിലോ ഉച്ച ത്തിലോ അത്യുച്ചത്തിലോ കേന്ദ്രത്രികോണലാഭങ്ങളിൽ ഒൻപതോ പ ത്തോ ഭാവങ്ങളുടെ അധിപന്മാരോട്ടുകൂടി ബലത്തോട്ടും വൎഗ്ഗബലത്തോ ട്ടുംകൂടി നിന്നാൽ ആ ദശയിൽ മഹത്തായ സുഖവും ധനലാഭം മുത ലായ നന്മയും ഉൽകൃഷ്ടമായ രാജബഹുമാനവും തുരഗാദിരാജചിഹ്ന ങ്ങളും സംഭവിക്കുമെന്നു പറയണം. ആദിത്യൻ അഞ്ചാംഭാവാധിപ നോട്ടു ചേൎന്നുനിന്നാൽ അപ്പോൾ പുത്രലാഭത്തെ പറയണം.

ധനേശസ്യചസംബന്ധേഗജാന്തൈശ്വൎയ്യമാദിശേൽ
വാഹനാധിപസംബന്ധേ വാഹനത്രയലാഭകൃൽ. ൪

നൃപാലതുഷ്ടിവിത്താഢ്യസ്സേനാധീശസ്സുഖീനരഃ
വസ്ത്രവാഹനലാഭശ്ച ഇരിദായേരവൌബലീ. ൫

സാ—ആദിത്യനു രണ്ടാംഭാവാധിപന്റെ സംബന്ധമുണ്ടാ യാൽ വിഭൂതികളിൽ ആനവരെയുള്ള സമ്പത്തു സംഭവിക്കും. നാലാം ഭാവാധിപന്റെ സംബന്ധമുണ്ടായാൽ ആന കുതിര കാലാൾ ഇങ്ങി നെയുള്ളവാഹനസമ്പത്തും രാജസന്തോഷവും ധനപുഷ്ടിയും സൈ ന്യനായകത്വവും സുഖവും വസ്ത്രം വാഹനം ഇവയുടെ ലാഭവും സം ഭവിക്കുമെന്നു പറയണം. ആദിത്യൻ ബലവാനാണെങ്കിൽ തദ്ദശ യിൽ ഈ വക ഫലങ്ങൾ അനുഭവയോഗ്യമാകുന്നു.

നീചേഷഡഷ്ടരിഃഫേ ദുർബ്ബലേപാപസംയുതേ
രാഹുകേതുസമായുക്തേ ദുഃസ്ഥാനാധിപസംയുതേ. ൭
തസ്മിൻദായേമഹാപീഡാ ധനധാന്യവിനാശകൃൽ
രാജകോപംപ്രവാസശ്ച രാജദണ്ഡംധനക്ഷയം. ൮

ജ്വരപീഡായശോഹാനിർബന്ധുമിത്രവിരോധകൃൽ
പ്രവാസംശത്രുവിദ്വേഷോഹ്യപമൃത്യുഭയംഭവേൽ. ൯

സാ—നീചത്തിലോ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിലോ ദുർബ്ബലനായി പാപന്മാരോടും രാഹു കേതുക്കളോടും അനിഷ്ടഭാവനാഥന്മാരോടും കൂടി നിന്നാൽ ആ സൂര്യദശയിൽ വലുതായ ഉപദ്രവവും ധനധാന്യാദിനാശവും രാജകോപവും പരദേശഗമനവും രാജദണ്ഡംനിമിത്തം ധനഹാനിയും ജ്വരവും യശസ്സിന്ന ഹാനിയും ബന്ധുക്കളുടേയുംമററും വിരോധവും ശത്രുപീഡയും അപമൃത്യുഭയവും സംഭവിക്കുമെന്നു പറയണം.

ചൌരാഹിവ്രണഭീതിശ്ചജ്വരബാധാഭവിഷ്യതി
പിതൃക്ഷയഭയം ചൈവഗൃഹേത്വശുഭമേവച. ൧൦

പിതൃവർഗ്ഗേമനസ്താപം ജനദ്വേഷശ്ചവിന്ദതി
ശുഭദൃഷ്ടിയുതേസൂര്യ്യേമദ്ധ്യേതസ്മിൻകചിൽസുഖം
പാപഗ്രഹേണസംദൃഷ്ടേലഭേൽപാപഫലംനരഃ. ൧൧

സാ—ആദിത്യൻ മേൽപ്രകാരം അനിഷ്ടനായാൽ കള്ളന്മാരിൽനിന്നും സർപ്പങ്ങളിൽനിന്നും വ്രണരോഗംകൊണ്ടും ഭീതിയും ജ്വരരോഗത്തിന്റെ ഉപദ്രവവും പിതാവിന്നു ആപത്തും ഭയവും വീട്ടിൽ അശുഭഫലങ്ങളും പിതൃവർഗ്ഗത്തിൽ മനോദുഃഖവും ജനങ്ങളുടെ വിരോധവും സംഭവിക്കുമെന്നു പറയണം. ആദിത്യൻ അനിഷ്ടനായാലും ശുഭദൃഷ്ടിയുണ്ടെങ്കിൽ ചിലപ്പോൾ അല്പമായ സുഖവും പാപദൃഷ്ടിയുണ്ടെങ്കിൽ അനിഷ്ടഫലവും സംഭവിക്കുമെന്നുതന്നെ പറയണം.

## ചന്ദ്രദശാഫലം.

ചന്ദ്രോൽകൃഷ്ടദശാകരോതിജനനീശ്രേയസ്തടാകാദികം
ക്ഷേത്രാരാമഗൃഹാസനദ്വിജവരശ്രീശോഭനാന്ദോളികം
ഇന്ദോഃപാപദശാനഹാനികൃപണാനന്ദാത്മനാശാമയ-
പ്രജ്ഞാഹീനജലപ്ലുമാതൃമരണക്ഷോഭാദിശീതജ്വരാൻ. ൧൨

സാ—ശുഭഫലദാതാവായി നില്ക്കുന്ന ചന്ദ്രന്റെ ദശാകാലത്തു അമ്മയ്ക്കു ഐശ്വര്യവും തടാകം മുതലായ ജലാശയങ്ങളുടെ ഉല്പാദന

വും ക്ഷേത്രം പുഷ്പവാടി വീട് ഇരിപ്പാനുള്ള സാമാനങ്ങൾ ഇവയുടെ സമ്പാദനവും ബ്രാഹ്മണാനുഗ്രഹവും വെഞ്ചാമരംമുതലായ രാജോചിതചിഹ്നങ്ങളുടെ അനുഭവവും സംഭവിക്കും. അനിഷ്ടഫലകർത്താവായാൽ ഭക്ഷണവൈകല്യവും ദുഃഖവും അളവില്ലാത്ത ധനനാശവും രോഗവും ബുദ്ധിനാശവും നിന്ദാശീലവും മാതൃമരണം ഹേതുവായി കുണ്ഠിതവും ശീതജ്വരരോഗവും സംഭവിക്കും.

> സ്വോച്ചേസ്വക്ഷേത്രഗേചൈവ കേന്ദ്രേലാഭത്രികോണഗേ
> ശുഭഗ്രഹേണസംയുക്തേ സിതേചന്ദ്രേബലൈര്യുതേ. ൧൩
>
> കർമ്മഭാഗ്യാധിപേ ചന്ദ്രേ ഗുരുകേന്ദ്രസ്ഥിതേയദി
> ആദ്യന്തെശ്വര്യഭാഗ്യാർത്ഥ ധനധാന്യാദിലാഭകൃൽ. ൧൪
>
> ഗൃഹേതിശുഭകാര്യാണി വാഹനംരാജദർശനം
> യത്നാൽകാര്യാർത്ഥസിദ്ധിഃസ്യാൽ ഗൃഹേലക്ഷ്മീകടാക്ഷകൃൽ. ൧൫

സാ—ഉച്ചം സ്വക്ഷേത്രം കേന്ദ്രം ത്രികോണം പതിനൊന്നു ഇവിടെ ശുഭഗ്രഹങ്ങളോടും ബലത്തോടുംകൂടി നില്ക്കുന്ന സിതപക്ഷത്തിലെ ചന്ദ്രൻ കർമ്മാധിപനോ ഭാഗ്യാധിപനോ ആയാൽ ദശയുടെ ആദ്യംമുതൽ അവസാനംവരെ ഭാഗ്യം ധനധാന്യലാഭം വീട്ടിൽ ശോഭനങ്ങളായ കാര്യങ്ങൾ വാഹനങ്ങളുടെ അനുഭൂതി രാജദർശനം പ്രയത്നിച്ചാൽ കാര്യസാദ്ധ്യം വീട്ടിൽ ഐശ്വര്യസാന്നിദ്ധ്യം ഇവ സംഭവിക്കുമെന്നു പറയണം. വ്യാഴത്തിന്റെ കേന്ദ്രസ്ഥിതികൂടി ഉണ്ടായാൽ വളരെ വിശേഷമാകുന്നു.

> മിത്രപ്രഭുവശാൽഭാഗ്യം രാജ്യലാഭംമഹൽസുഖം
> അശ്വാന്ദോള്യാദിലാഭഞ്ച ശ്വേതവസ്ത്രാദിലാഭകൃൽ. ൧൬
>
> പുത്രലാഭാദിസന്തോഷം ഗൃഹേഗോധനസംകുലം
> ധനസ്ഥാനഗതേചന്ദ്രേതുംഗേസ്വക്ഷേത്രഗേപിവാ.
>
> അനേകധനലാഭഞ്ചഭാഗ്യവൃദ്ധിർമഹൽസുഖം
> നിക്ഷേപരാജസമ്മാനംവിദ്യാലാഭഞ്ചവിന്ദതി. ൧൭

സാ—പ്രഭുക്കന്മാരായ ബന്ധുക്കളിൽനിന്നു ഭാഗ്യോദയവും നിലയില്ലാത്തവിധംപോലെ ഭൂലാഭവും മഹത്തായ സുഖവും കുതിര അലവട്ടം മുതലായ രാജചിഹ്നങ്ങളും ശുഭ്രവസ്ത്രത്തിന്റെ ലാഭവും പുത്രലാഭം നിമിത്തം സന്തോഷവും വീട്ടിൽ പശുക്കളുടെ സമൃദ്ധിയും സംഭവിക്കുമെന്നു പറയണം.

ചന്ദ്രൻ രണ്ടാംഭാവത്തിൽ ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ നിന്നാൽ പലവിധേന ധനലാഭവും ഭാഗ്യത്തിനു അഭിവൃദ്ധിയും മഹ-

ത്തായ സുഖവും ധനസംഗ്രഹവും രാജസമ്മാനവും വിദ്യാലാഭവും സംഭവിക്കുമെന്നു പറയണം.

> നീചേവാക്ഷീണചന്ദ്രേവാ ധനഹാനിർഭവിഷ്യതി
> ദുശ്ചിൽക്കേബലസംയുക്തേ കചിത്സൌഖ്യംകചിദ്ധനം. ൧൮
>
> ദുർബ്ബലേപാപസംയുക്തേ ദേഹജാഡ്യംമനോരുജം
> ഭൃത്യപീഡാവിത്തഹാനിർമ്മാതൃവർഗ്ഗാദ്ധനക്ഷയഃ. ൨൦

സാ—ചന്ദ്രൻ രണ്ടിൽ നീചത്തിലൊ ക്ഷീണനായൊ നിന്നാൽ ധനഹാനി സംഭവിക്കും. മൂന്നിൽ ബലവാനായി നിന്നാൽ ദശാകാലങ്ങളിൽ ചിലപ്പോൾ സുഖവും ധനലാഭവും സിദ്ധിക്കും. ബലഹീനനായി പാപയോഗത്തോടുകൂടി നിന്നാൽ ദേഹത്തിനു ബലമില്ലായ്മയും മനോരുക്കും ഭൃത്യവർഗ്ഗങ്ങൾക്കു ഉപദ്രവവും മാതൃവർഗ്ഗത്തിൽനിന്നു ധനനാശവും മററും സംഭവിക്കുമെന്നു പറയണം.

> ഷഷ്ഠാഷ്ടമവ്യയേചന്ദ്രേദുർബ്ബലേപാപസംയുതേ
> രാജദ്വേഷോമനോദുഃഖംധനധാന്യാദിനാശനം. ൨൧
>
> മാതൃക്ലേശംമനസ്താപംദേഹജാഡ്യംമനോരുജം
> ദുഃസ്ഥേചന്ദ്രേബലൈര്യുക്തേ കചില്ലാഭംകചിൽസുഖം. ൨൨
>
> ദേഹജാഡ്യംകചിച്ചൈവശാന്ത്യർത്ഥേനവിനാശനം. ൨൩

സാ—ചന്ദ്രൻ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ ബലഹീനനായി പാപയോഗത്തോടുകൂടി നിന്നാൽ രാജദ്വേഷം മനോദുഃഖം ധനാദികൾക്കു നാശം മാതൃദുഃഖം മനഃപീഡ മാതാവിന്നരിഷ്ടം ഇവ സംഭവിക്കുമെന്നു പറയണം. അനിഷ്ടസ്ഥനായ ചന്ദ്രന്ന് ബലമുണ്ടെങ്കിൽ ചിലപ്പോൾ ലാഭവും ചിലപ്പോൾ സുഖവും ചിലപ്പോൾ രോഗപീഡയും സംഭവിക്കും. ശാന്തികർമ്മംകൊണ്ടു് ഈ ദോഷങ്ങൾക്കു ശമനമുണ്ടാകും.

ഇങ്ങനെ ചന്ദ്രദശാഫലം.

---

## കുജദശാഫലം.

> ഭൌമോൽകൃഷ്ടദശാ കരോതിവസുധാപ്രാപ്തിംധനസ്യാഗമാൻ
> പ്രൌഢത്വംസ്വപരാക്രമനുപരാക്രമണ്ണനാൻവൈരിക്ഷയാനാപാനജാൽ
> പാപാദ്ഭൌമദശാരുജാത്തികലഹാം ചൌരാഗ്നിബന്ധംവ്രണ-
> ഖ്യാക്ഷികക്ഷീണമഹീഷുപീഡനരുജാഃക്ഷോഭക്ഷേതിംദാസ്യതി. ൨൪

സാ—ശുഭഫലദാതാവായ ചൊവ്വായുടെ ദശാകാലത്തു ഭൂമിലാഭം ധനസിദ്ധി ബുദ്ധിശക്തി സന്മനസ്സ് പരാക്രമശീലം സഹോദര സഹായം ഇവയും അനിഷ്ടദാതാവായാൽ രോഗദുഃഖവും കലഹവും കള്ളന്മാരിൽനിന്നു ഉപദ്രവവും അഗ്നിഭയവും ബന്ധനപ്രാപ്തിയും വ്രണം നയനരോഗം മുതലായ രോഗതാപവും രാജകോപവും സംഭവിക്കുമെന്നു പറയണം.

പരമോച്ചഗതേഭൌമേ സ്വോച്ചമൂലത്രികോണഗേ
സ്വർക്ഷകേന്ദ്രത്രികോണേവാ ലാഭേവാധനഗേപിവാ. ൰൫

സംപൂർണ്ണബലസംയുക്തേ ശുഭദൃഷ്ടേശുഭാംശകേ
രാജ്യലാഭംഭൂമിലാഭം ധനധാന്യാദിലാഭകൃൽ. ൰൬

ആധിക്യംരാജസമ്മാനംവാഹനാംബരഭൂഷണം
വിദേശസ്ഥാനലാഭഞ്ച സോദരാണാംസുഖംലഭേൽ. ൰൭

സാ—കുജൻ ഉച്ചം അത്യുച്ചം മൂലത്രികോണം സ്വക്ഷേത്രം കേന്ദ്രം ത്രികോണം പതിനൊന്നു രണ്ട് ഈ ഭാവങ്ങളിൽ ശുഭദൃഷ്ടിയോടും ശുഭാംശകത്തോടും കൂടി ബലവാനായി നിന്നാൽ യഥോചിതം രാജ്യം ഭൂമി ധനധാന്യങ്ങൾ ഇവയുടെ ലാഭവും ഉൽകൃഷ്ടമായ രാജസമ്മാനവും വാഹനം വസ്ത്രം ആഭരണം ഇവയുടെ ലാഭവും വിദേശത്തു സ്ഥാനബഹുമാനവും സഹോദരങ്ങളിൽനിന്നു സുഖവും സംഭവിക്കുമെന്നു പറയണം.

കേന്ദ്രംഗതേസദാഭൌമേ ദുശ്ചിൽക്യേബലസംയുതേ
പരാക്രമാദചിത്തലാഭോ യുദ്ധേശത്രുജയോഭവേൽ. ൰൮

കളത്രപുത്രവിഭവം രാജസമ്മാനമേവച
ദശാദൌസുഖമാപ്നോതി ദശാന്തേകഷ്ടമാദിശേൽ. ൰൯

നീചാദിദുഃസ്ഥഗേഭൌമേ ബലാബലവിവൎജ്ജിതേ
പാപയുക്തേപാപദൃഷ്ടേ സാദശാനേഷ്ടദായികാ. ൨൰

സാ—ചൊവ്വാ മൂന്നിലോ കേന്ദ്രങ്ങളിലോ ബലവാനായിനിന്നാൽ പരാക്രമംകൊണ്ടു ധനലാഭവും യുദ്ധത്തിൽ വിജയവും ഭാര്യാപുത്രാദിസമ്പത്തും രാജാക്കന്മാരിൽനിന്നു ബഹുമാനവും സംഭവിക്കും. ദശയുടെ ആരംഭത്തിൽ സുഖവും അവസാനത്തിൽ അനിഷ്ടവും സംഭവിക്കുമെന്നുപറയണം. ചൊവ്വാ നീചംമുതലായ അനിഷ്ടസ്ഥാനങ്ങളിൽ ബലവും ബലഹാനിയും കൂടാതെ പാപയോഗദൃഷ്ടികളോടു കൂടി നിന്നാൽ ആ ദശാകാലത്തു ഇഷ്ടഫലങ്ങൾ സിദ്ധിക്കയില്ല.

ഇങ്ങിനെ ചൊവ്വായുടെ ദശാഫലം.

---

## രാഹുദശാഫലം.

രാഹോൽകൃഷ്ടദശാകരോതിസകലശ്രേയോമഹാരാജ്യകൽ
ധൎമ്മാൎത്ഥാഗമപുണ്യതീൎത്ഥഫലനജ്ഞാനപ്രവാഹോച്ഛ്രയാൻ
രാഹോഃപാപദശാഹിഭീതിവിഷഭീസർവ്വാംഗരോഗാൎത്തികൃ-
ച്ഛസ്ത്രാഘാതവിരോധവൃക്ഷപതനംചോരാരിപീഡോദയാൻ.

സാ—ഇഷ്ടഫലപ്രദനായ രാഹുവിന്റെ ദശാകാലത്തു എല്ലാവിധത്തിലും ശ്രേയസ്സും മഹത്തായ ഭൂലാഭവും ധൎമ്മം ധനം ശാസ്ത്രബോധം പുണ്യതീൎത്ഥം ജ്ഞാനം പ്രഭാവശക്തി ഇവയുടെ പുഷ്ടിയും സംഭവിക്കും. അനിഷ്ടപ്രദനായ രാഹു തന്റെ ദശയിൽ ഭയം വിഷഭീതി എല്ലാ അംഗങ്ങൾക്കും രോഗം ആയുധപാതം വിരോധം വൃക്ഷത്തിൽനിന്നു വീഴ്ച കള്ളന്മാർ ശത്രുക്കൾ ഇവരിൽനിന്നു പീഡ ഇവയെ ചെയ്യും.

രാഹോസ്തു വൃഷഭംകേതോർ വൃശ്ചികം തുംഗസംജ്ഞകം
മൂലത്രികോണംകൎക്കിയുഗ്മചാപൌതഥൈവച ൩൨
കന്യാചസ്വഗൃഹം പ്രോക്തംമീനഞ്ചസ്വഗൃഹംസ്മൃതം. ൩൩

സാ—രാഹുവിന്റെ ഉച്ചരാശി എടവവും മൂലത്രികോണം കൎക്കടകവും കന്നി സ്വക്ഷേത്രവുമാകുന്നു. കേതുവിന്റെ ഉച്ചരാശി വൃശ്ചികവും മൂലത്രികോണരാശി മിഥുനധനുസ്സുകളും മീനം സ്വക്ഷേത്രവും ആകുന്നു.

തദ്ദായേ ബഹുസൌഖ്യഞ്ച ധനധാന്യാദിസമ്പദഃ
മിത്രപ്രഭുവശാദിഷ്ടം വാഹനം പുത്രസംഭവഃ. ൩൪
നൂതനംഗൃഹനിൎമ്മാണം ധൎമ്മചിന്താമഹോത്സവഃ
വിദേശരാജസമ്മാനം വസ്ത്രാലങ്കാരഭൂഷണം. ൩൫
ശുഭയുക്തേക്ഷിതശ്ശുഭൈർദൃഷ്ടേ യോഗകാരകസംയുതേ
കേന്ദ്രത്രികോണലാഭേവാ ദുശ്ചിൽക്യേശുഭരാശിഗേ. ൩൬
മഹാരാജപ്രസാദേന സർവ്വസമ്പൽസുഖാവഹം
യവനപ്രഭുസമ്മാനം ഗേഹേ കല്യാണസംഭവഃ ൩൭

സാ—മേൽപറഞ്ഞ സ്ഥാനങ്ങളിൽ നിൽക്കുന്ന രാഹുവിന്റെ ദശാകാലത്തു വളരെ സുഖവും ധനധാന്യാദിസമ്പത്തുകളും മിത്രങ്ങളിൽനിന്നും പ്രഭുക്കന്മാരിൽനിന്നും ഇഷ്ടസിദ്ധിയും വാഹനലാഭം പുത്രലാഭം പുതിയ വീടുപണി ധൎമ്മവിചാരം അത്യധികമായ സന്തോഷം വിദേശരാജാവിൽനിന്നു സമ്മാനം വസ്ത്രപുഷ്ടി ആഭരണം ഇവയും

രാഹുവിന്ന ശുഭദൃഷ്ടി ശുഭയോഗം യോഗകൎത്താവായ ഗ്രഹത്തോടുള്ള യോഗം കേന്ദ്രം ത്രികോണം പതിനൊന്ന് ഈ ഭാവങ്ങളിലെ സ്ഥിതി ശുഭക്ഷേത്രസ്ഥിതി ഇവയുണ്ടായാൽ മഹാരാജാവിന്റെ അനുകൂലംനിമിത്തം സൎവ്വവിധസമ്പത്തുകളും യവനപ്രഭുക്കന്മാരിൽനിന്ന സമ്മാനവും വീട്ടിൽ ഐശ്വൎയ്യപുഷ്ടിയും സംഭവിക്കുമെന്ന പറയണം.

> രന്ധ്രേവാവ്യയഗേരാഹൌ തദ്ദായഃകഷ്ടദോഭവേൽ
> പാപഗ്രഹേണസംബന്ധേ മാരകഗ്രഹസംയുതേ. ൨൩
>
> നീചരാശിഗതേവാപി സ്ഥാനഭ്രംശംമനോരുജം
> ദാരനാശംദാരപുത്രാണാം കുത്സിതാന്നഞ്ചഭോജനം. ൨൪
>
> ദശാദൌദേഹപീഡാച ധനധാന്യ പരിച്യുതിഃ
> ദശാമദ്ധ്യേതുസൌഖ്യംസ്യാൽ സ്വദേശേധനലാഭകൃൽ. ൨൫
>
> ദശാന്തേകഷ്ടമാപ്നോതി സ്ഥാനഭ്രംശോമനോവ്യഥാ. ൨൬

സാ—രാഹു എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ അദ്ദശ വളരെ അനിഷ്ടപ്രദമാകുന്നു. പാപഗ്രഹത്തിന്റെയോ മാരകഗ്രഹത്തിന്റെയോ ബന്ധമോ നീചസ്ഥിതിയോ ഉണ്ടായാൽ സ്ഥാനഭ്രംശം മനോദുഃഖം ഭാൎയ്യാപുത്രാദിനാശം ദുൎജ്ജനങ്ങളിൽനിന്ന ഭക്ഷണം ഇവ സംഭവിക്കുമെന്ന പറയണം. ദശാരംഭത്തിൽ രോഗദുഃഖംധനധാന്യാദിനാശം ഇവയും ദശാമദ്ധ്യത്തിൽ സുഖം സ്വദേശത്തിൽനിന്ന ധനലാഭം ഇവയും ദശാന്ത്യത്തിൽ സ്ഥാനഭ്രംശം മനോദുഃഖം മുതലായ കഷ്ടഫലങ്ങളും അനുഭവിക്കുമെന്ന പറയണം.

ഇങ്ങിനെ രാഹുദശാഫലം.

---

## ഗുരുദശാഫലം.

> ജീവോൽകൃഷ്ടദശാകരോതി വിപുലഗ്രാമാധികാരാത്മജ-
> ശ്രീസൌഭാഗ്യഗുണാകരാശ്രിതജനാദ്യാന്ദോളികാവൈഭവം
> ജൈവീപാപദശാമഹീശ്വരഭയംവ്യാധിംചദൈൎയ്യച്യുതിം
> ധാന്യാനൎത്ഥമഹീസുരാൎത്തിജനകക്ഷോഭാശനാൎത്തിക്ഷയാൻ. ൨൭

സാ—ശുഭപ്രദനായ ജീവന്റെ ദശാകാലത്തു മഹത്തായ ഗ്രാമാധികാരവും പുത്രൈശ്വൎയ്യവും സൌഭാഗ്യവും ഭൃത്യജനസഹായവും പ്രതാപചിഹ്നങ്ങളും സംഭവിക്കുമെന്ന പറയണം. അനിഷ്ടനായാൽ രാജഭയവും വ്യാധിരോഗവും ധൈൎയ്യഹാനിയും ധാന്യനാശവും ബ്രാ

ഹ്മണരിൽനിന്ന അനിഷ്ടവും പിത്രാരിഷ്ടവും ഭക്ഷണത്തിൽനിന്ന ദുഃഖ
വും കുറവും സംഭവിക്കുമെന്ന പറയണം.

സ്വോച്ചസ്വക്ഷേത്രഗേ ജീവേ കേന്ദ്രേ ലാഭേ ത്രികോണഗേ
മൂലത്രികോണലാഭേ വാ തുംഗാംശേ സ്വാംശഗേപി വാ ൬൩

രാജ്യലാഭം മഹത്സൌഖ്യം രാജസമ്മാനകീർത്തനം
ഗജവാജിസമായുക്തം ദേവബ്രാഹ്മണപൂജനം ൬൪

ദാരപുത്രാദിസൌഖ്യഞ്ച വാഹനാംബരലാഭകം
യജ്ഞാദികർമ്മസിദ്ധിഃസ്യാൽ വേദാന്തശ്രവണാദികം. ൬൫

മഹാരാജപ്രസാദേന ഇഷ്ടസിദ്ധിസ്സുഖാവഹാ. ൬൬

അന്ദോളികാദിലാഭശ്ച കല്യാണഞ്ച മഹൽസുഖം
പുത്രദാരാദിലാഭശ്ച അന്നദാനം മഹൽപ്രിയം. ൬൭

സാ—ഉച്ചം സ്വക്ഷേത്രം കേന്ദ്രം ത്രികോണം പതിനൊന്ന് മൂല
ക്ഷേത്രം ഉച്ചാംശം, സ്വാംശം ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന വ്യാഴ
ത്തിന്റെ ദശാകാലത്ത് സ്ഥിതിക്കൊത്ത ഭൂമിലാഭവും സൌഖ്യവും രാ
ജസമ്മാനവും രാജോചിതചിഹ്നങ്ങളും ദേവന്മാരിലും ബ്രാഹ്മണരിലും
പൂജനവും ഭാര്യാ പുത്രൻ ഇവരിൽനിന്ന് സുഖവും വാഹനം വസ്ത്രം
ഇവയുടെ ലാഭവും യാഗം മുതലായ കർമ്മങ്ങളുടെ സിദ്ധിയും വേദാന്ത
ശ്രവണവും മഹാരാജാവിന്റെ സന്തോഷംകൊണ്ട് സുഖപ്രദമായ
ഇഷ്ടസാദ്ധ്യവും രാജചിഹ്നവും മംഗളസംഭവവും ഭാര്യാപുത്രാദി ലാഭ
വും അന്നദാനപുണ്യവും സംഭവിക്കും.

നീചാസ്തപാപസംയുക്തേ ജീവേ രിഃഫാഷ്ടസംയുതേ
സ്ഥാനഭ്രംശം മനസ്താപം പുത്രപീഡാ മഹൽഭയം. ൬൮

പശ്വാദിധനഹാനിശ്ച തീർത്ഥയാത്രാദികം ഫലം
ആദൌ കഷ്ടഫലം ചൈവ ചതുഷ്പാജ്ജീവനാശകൃൽ. ൬൯

മദ്ധ്യാന്തേ സുഖമാപ്നോതി രാജസമ്മാനവൈഭവം. ൭൦

സാ—നീചം മൌഢ്യം പാപയോഗം പന്ത്രണ്ട് എട്ട് ഈ ഭാ
വങ്ങളിലെ സ്ഥിതി ഈവക ദോഷങ്ങൾ വ്യാഴത്തിനുണ്ടായാൽ ആ ദ
ശയിൽ സ്ഥാനഭ്രംശം മനോദുഃഖം പുത്രോപദ്രവം കഠിനമായ ഭയം
പശുക്കൾക്കും ധനത്തിനും ഹാനി തീർത്ഥയാത്ര ദുഃഖം മുതലായവ
സംഭവിക്കും. ദശയുടെ ആരംഭകാലത്തു നാല്ക്കാലിവർഗ്ഗങ്ങളുടെ നാശം

മുതലായ അനിഷ്ടഫലങ്ങളും മദ്ധ്യാവസാനകാലങ്ങളിൽ രാജബഹുമതിതുടങ്ങിയ സുഖാനുഭവങ്ങളും സംഭവിക്കും.

ഇങ്ങിനെ വ്യാഴദശാഫലം.

---

## ശനിദശാഫലം.

മന്ദോൽകൃഷ്ടദശാകരോതിവിഭവംപ്രജ്ഞാനയജ്ഞാദികാൻ
ക്ഷേത്രഗ്രാമപുരാദിനായകബഹുവ്യാപാരദക്ഷോൽസുകാൻ
മന്ദഃപാപവിഷപ്രയോഗധനാഹൃദ്ദേഹാൎത്തിമിത്യാദയാൻ
രാജക്രോധവിരുദ്ധകാൎയ്യവിഫലോദ്യോഗാംഗപീഡോദയാൻ. ൭൮

സാ—ഇഷ്ടഫലദാതാവായ ശനി തന്റെ ദശയിൽ വേണ്ട വിഭവങ്ങൾ ബുദ്ധിശക്തി നീതിബോധം കൃഷിഭൂമി ഗ്രാമം പുരം മുതലായവയുടെ സ്ഥാനാധിപത്യം വ്യാപാരത്തിൽ വലിയ സാമർത്ഥ്യം മുതലായ ശുഭഫലങ്ങളെ ചെയ്യും. ശനി അനിഷ്ടദനായാൽ നിന്ദ്യകൎമ്മങ്ങളിൽനിന്ന് ധനസമ്പാദനവും ഹൃദയത്തിനും വിശിഷ്യ ശരീരത്തിനും രോഗദുഃഖവും രാജകോപവും കാൎയ്യങ്ങളുടെ വിരുദ്ധാനുഭവവും പ്രവൃത്തിക്കു വൈകല്യവും അവയവഭംഗവും സംഭവിക്കും.

സ്വോച്ചേസ്വക്ഷേത്രഗേമന്ദേമിത്രക്ഷേത്രേഥവായദി
മൂലത്രികോണഭാഗേവാതുംഗാംശേസ്വാംശഗേപിവാ. ൭൯

ദശയിൽക്ഷേലാഭഗേചൈവരാജസമ്മാനവൈഭവം.
സൽകീൎത്തിൎദ്ധനലാഭശ്ചവിദ്യാവാദവിനോദകൃൽ. ൮൦

മഹാരാജപ്രസാദേനഗജവാഹനഭൂഷണം
രാജയോഗംപ്രകുൎവ്വീതസേനാധീശാന്മഹൽസുഖം. ൮൧

ലക്ഷ്മീകടാക്ഷചിഹ്നാനിരാജ്യലാഭംകരോതിച
ഗൃഹേകല്യാണസമ്പത്തിർദ്ദാരപുത്രാദിലാഭകൃൽ. ൮൨

സാ—ഉച്ചം സ്വക്ഷേത്രം ബന്ധുരാശി മൂലത്രികോണം ഒൻപത് ഈ സ്ഥാനങ്ങളിൽ ഉച്ചാംശം സ്വാംശം ഇവയോടുകൂടി മൂന്ന് പതിനൊന്ന ഈ ഭാവങ്ങളിൽ നില്ക്കുന്ന ശനിയുടെ ദശാകാലത്ത് രാജബഹുമാനംകൊണ്ടു വിഭവങ്ങളും കീൎത്തിപുഷ്ടിയും ധനലാഭവും വിദ്യാവിഷയമായ വിനോദങ്ങളും രാജാവിൽനിന്ന ആന അലങ്കാരം മുതലായ ദാനങ്ങളും രാജതുല്യമായ സ്ഥിതിയും സേനാപതിയിൽനിന്ന

സുഖവും ഐശ്വൎയ്യനിലയും ഭൂമിലാഭവും വീട്ടിൽ ശോഭനാവസ്ഥയും ഭാൎയ്യ പുത്രൻ ഇവരിൽനിന്നു് ഇഷ്ടപ്രാപ്തിയും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേമന്ദേനീചേവാസ്തംഗതേപിവാ
വിഷശസ്ത്രപ്രപീഡാച സ്ഥാനഭ്രംശംമഹൽഭയം. ൧൩

പിതൃമാതൃവിയോഗഞ്ചദാരപുത്രാദിപീഡനം
രാജ്യവൈഷമ്യകാൎയ്യാണിഅനിഷ്ടംബന്ധനംതഥാ. ൧൪

സാ—ശനി ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നീചത്തിലോ മൌഢ്യത്തോടുകൂടിയോ നിന്നാൽ വിഷഭയം ആയുധങ്ങളിൽ നിന്നുപദ്രവം സ്ഥാനഭ്രംശം ഭയം പിതൃമാതൃവിയോഗം ഭാൎയ്യാ പുത്രൻ ഇവൎക്കു ഉപദ്രവം രാജകാൎയ്യങ്ങളിൽ വൈഷമ്യം ബന്ധനം ഇവ സംഭവിക്കുമെന്നു പറയണം.

ശുഭയുക്തേക്ഷിതേമന്ദേ യോഗകാരകസംയുതേ
കേന്ദ്രത്രികോണലാഭേവാ മീനഗേ കാൎമ്മുകേ ശനൌ. ൧൫

രാജ്യലാഭം മഹോത്സാഹം ഗജാശ്വാംബരസംകുലം. ൧൬

സാ—ശനി ശുഭയോഗത്തോടോ ശുഭദൃഷ്ടിയോടോ യോഗകാരകനായ ഗ്രഹത്തോടോ കൂടി കേന്ദ്രം ത്രികോണം പതിനൊന്നു് ഈ ഭാവങ്ങളിൽ മീനത്തിലോ ധനുസ്സിലോ നിന്നാൽ രാജ്യലാഭം വലിയ ഉത്സാഹം ആന കുതിര മുതലായ വാഹനലാഭം ഇവ സംഭവിക്കുമെന്നു പറയണം.

ഇങ്ങിനെ ശനിദശാഫലം.

---

## ബുധദശാഫലം.

സൌമ്യോൽകൃഷ്ടദശാകരോതി വസനാനന്താദിധാന്യോ-
ച്ഛ്രയാൻ
ശ്രേയസ്സൌഖ്യഗൃഹസബന്ധുവിജയപ്രാപ്തീഷ്ടവസ്ത്വാഗമാൻ
മൌഢ്യേപാപദശാ വിദേശഗമനം ക്ഷോഭഃസബന്ധുക്ഷയഃ
പ്രജ്ഞാഹീനമതിൎവ്വിനാത്തികലഹക്ഷേത്രാൎത്ഥനാശാപദഃ. ൧൭

സാ—ശുഭഫലദാതാവായ ബുധന്റെ ദശയിൽ അത്യവസാനം വസ്ത്രപുഷ്ടിയും ധാന്യസമൃദ്ധിയും ശ്രേയസ്സും സുഖവും ഭവനലാഭവും ബന്ധുഗുണവും വിജയവും ഇഷ്ടവസ്തുക്കളുടെ ലാഭവും സംഭവിക്കും. അനിഷ്ടപ്രദനായാൽ പരദേശഗമനവും സ്ഥിരമില്ലായ്മയും ബന്ധു

ക്കൾക്കു നാശവും ബുദ്ധിഹാനിയും ധനവിഷയമായ അനിഷ്ടവും രോഗവും കലഹവും കൃഷിനാശവും മററു ആപത്തുകളും സംഭവിക്കും.

സ്വോച്ചേ സ്വക്ഷേത്രസംയുക്തേ കേന്ദ്രലാഭത്രികോണഗേ
മിത്രക്ഷേത്രസമായുക്തേ സൌമ്യേദായേ മഹൽസുഖം. ൩൧

ധനധാന്യാദിലാഭഞ്ച സൽക്കീർത്തിധനസംഭവം
ജ്ഞാനാധിക്യം നൃപപ്രീതിം സൽക്കർമ്മഗുണവർദ്ധനം. ൩൨

പുത്രദാരാദിസൌഖ്യഞ്ച ദേഹാരോഗ്യം മഹൽസുഖം
ക്ഷീരേണഭോജനം സൌഖ്യം വ്യാപാരേണധനാഗമം. ൩൩

സാ—ബുധൻ ഉച്ചം സ്വക്ഷേത്രം ബന്ധുക്ഷേത്രം ഈ സ്ഥാനങ്ങളിൽ കേന്ദ്രം ത്രികോണം പതിനൊന്ന് ഈ ഭാവങ്ങളിൽ നിന്നാൽ വലുതായ സുഖവും ധനധാന്യാദികളുടെ ലാഭവും സൽക്കീർത്തിയും അറിവും രാജസന്തോഷവും സൽപ്രവൃത്തികളുടേയും സൽഗ്ഗുണങ്ങളുടേയും അഭിവൃദ്ധിയും ഭാര്യ പുത്രൻ ഇവരിൽനിന്നു സുഖവും ശരീരബലവും പാലുകൂട്ടി സൌഖ്യമായ ഭക്ഷണവും വ്യാപാരംകൊണ്ടു ധനവൃദ്ധിയും സംഭവിക്കും.

ശുഭദൃഷ്ടിയുതേ സൌമ്യേ ഭാഗ്യേ കർമ്മാധിപേ യദാ
ആധിപത്യേ ബലവതീ സംപൂർണ്ണഫലദായികാ. ൩൪

പാപഗ്രഹയുതേദൃഷ്ടേ രാജദ്വേഷം മനോരുജം
ബന്ധുവർഗ്ഗവിരോധഞ്ച വിദേശഗമനം തഥാ. ൩൫

പരപ്രേഷ്യഞ്ചകലഹം മൂത്രകൃച്ഛ്റാൻ മഹത്ഭയം. ൩൬

സാ—ബുധന് ശുഭദൃഷ്ടിയോ ഭാഗ്യകർമ്മാധിപത്യമോ ഉണ്ടായാൽ ദശ പ്രാബല്യമുള്ളതും സംപൂർണ്ണഫലത്തെ ദാനംചെയ്യുന്നതുമാകുന്നു. പാപഗ്രഹയോഗമോ ദൃഷ്ടിയോ ഉണ്ടായാൽ രാജദ്വേഷവും മനോദുഃഖവും ബന്ധുജനവിരോധവും പരദേശഗമനവും അന്യപ്രേരണനിമിത്തം കലഹവും മൂത്രകൃച്ഛ്റരോഗവും വലിയഭയവും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേ സൌമ്യേ ലാഭഭോഗാർത്ഥനാശനം
വാതപീഡാരുജംചൈവ പാണ്ഡുരോഗം തഥൈവച. ൩൭

നൃപചോരാഗ്നിഭീതിഞ്ച കൃഷിഗോഭൂമിനാശനം
ദശാദൌ ധനധാന്യഞ്ച വിദ്യാലാഭം മഹൽസുഖം. ൩൮

പുത്രകല്യാണസമ്പത്തിസന്മാർഗ്ഗധനലാഭകൃൽ
മദ്ധ്യേനരേന്ദ്രസന്മാനം അന്തേദുഃഖം ഭവിഷ്യതി. ൩൯

സാ—ബുധൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നി

ന്നാൽ സുഖം ലാഭം ധനം ഇവയ്ക്കു നാശവും വാതരോഗവും പാണ്ഡു രോഗവും രാജകോപവും കള്ളന്മാരിൽനിന്ന ഭയവും അഗ്നിഭീതിയും കൃഷിനാശം പശുനാശം ഭൂമിനഷ്ടം ഇവയും സംഭവിക്കുമെന്ന പറയണം.

ദശയുടെ ആരംഭം ധനധാന്യം വിദ്യ സുഖം ഇവയേയും പുത്രസമ്പത്തിനേയും സന്മാൎഗ്ഗവൃത്തിയേയും ലാഭത്തേയും ചെയ്യും. മദ്ധ്യകാലത്തു രാജബഹുമതിയും ഒടുവിൽ ദുഃഖവും സംഭവിക്കും.

ഇങ്ങിനെ ബുധദശാഫലം.

---

## കേതുദശാഫലം.

കേതുൎക്കഷ്ടദശാ കരോതി വിജയക്രൂരക്രിയാൎത്ഥാഗമം
മ്ലേഛരക്ഷാപതിലബ്ധഭാഗ്യകധനപ്രാരംഭശത്രുക്ഷയാൻ
കേതോഃ പാപദശാതികഷ്ടവിഫലാനൎത്ഥക്രിയായോഗഹൃ-
ച്ഛൂലാസ്ഥിജ്വരകമ്പനദ്വിജജനദ്വേഷാദിമൂൎഖക്രിയാൻ. ൧൦

സാ—കേതു ഇഷ്ടഫലകൎത്താവായാൽ ജയവും ക്രൂരകൎമ്മംനിമിത്തം ധനലാഭവും മ്ലേച്ഛന്മാരായ രക്ഷിതാക്കന്മാരിൽനിന്നു ഭാഗ്യലാഭവും ശത്രുഹാനിയും സംഭവിക്കുമെന്ന പറയണം. കേതു അനിഷ്ടഫലദാതാവായാൽ വളരെ കഷ്ടാവസ്ഥയും ഫലസിദ്ധിയുടെ അഭാവവും അനൎത്ഥകൎമ്മങ്ങളും ഹൃദ്രോഗം ശൂലരോഗം അസ്ഥിരോഗം ജ്വരം ഇവയും വിറയലും ബ്രാഹ്മണവിരോധവും ബുദ്ധിയില്ലാത്ത പ്രവൃത്തികളും സംഭവിക്കുമെന്ന പറയണം.

കേന്ദ്രലാഭത്രികോണേവാ ശുഭരാശൌശുഭേക്ഷിതേ
സ്വോച്ചേവാശുഭവൎഗ്ഗേവാ രാജപ്രീതിം മനസ്സുഖം. ൧൧
ദേശഗ്രാമാധിപത്യഞ്ച വാഹനം പുത്രസംഭവം
ദേശാന്തരപ്രയാണഞ്ച അന്യദേശേസുഖാവഹം. ൧൨
പുത്രദാരസുഖഞ്ചൈവ ചതുഷ്പാജ്ജീവലാഭകൃൽ. ൧൩

സാ—കേതു, കേന്ദ്രം ത്രികോണം പതിനൊന്ന് ഉച്ചം ഇവിടെയോ ശുഭരാശിയിലൊ ശുഭദൃഷ്ടിയോടും ശുഭവൎഗ്ഗത്തോടും കൂടി നിന്നാൽ രാജപ്രീതിയും മനസ്സുഖവും ദേശം ഗ്രാമം ഇവയുടെ ആധിപത്യവും വാഹനഗുണവും പുത്രസമ്പത്തും അന്യദേശഗമനവും തന്മൂലം സുഖാനുഭവവും ഭാൎയ്യാപുത്രാദിസുഖവും നാല്ക്കാലിലാഭവും സംഭവിക്കുമെന്ന പറയണം.

ദൃശ്ചിൽക്കേ ഷഷ്ഠലാഭേവോ കേതോർദ്ദായേ സുഖംഭവേൽ
രാജ്യംകരോതിസമ്മാനം ഗജവാജിസമന്വിതം. ൧൭

ദശാദൌ രാജയോഗാശ്ച ദശാമദ്ധ്യേമഹൽഭയം
അന്തേദൂരാടനഞ്ചൈവ ദേഹവിശ്രമണംതഥാ. ൧൮

സാ—കേതു മൂന്ന് ആറ് പതിനൊന്ന് ഈ ഭാവങ്ങളിൽ നിന്നാൽ സ്ഥിതിക്കൊത്ത ദ്രവ്യലാഭവും ആന കുതിര മുതലായ ഉൽകൃഷ്ട ദ്രവ്യങ്ങളുടെ സമ്മാനവും സംഭവിക്കും. ദശയുടെ ആദിയിൽ രാജയോഗവും മദ്ധ്യത്തിൽ വലുതായ ഭയവും അവസാനത്തിൽ ദൂരദേശസഞ്ചാരവും വിശ്രമവും സംഭവിക്കുമെന്നു പറയണം.

ധനേരന്ധ്രേവ്യയേകേതൌ പാപദൃഷ്ടിയുതേക്ഷിതേ
നിഗഡംബന്ധുനാശഞ്ച സ്ഥാനഭ്രംശംമനോരുജം. ൧൯

നിന്ദ്യശൂന്യാദിലാഭഞ്ച നാനാരോഗാകുലംഭവേൽ. ൨൦

സാ—കേതു രണ്ട് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപയോഗദൃഷ്ടികളോടുകൂടിനിന്നാൽ ബന്ധനവും ബന്ധുനാശവും സ്ഥാനഭ്രംശവും മനോദുഃഖവും നിന്ദ്യങ്ങളും ശൂന്യങ്ങളുമായ അനുഭവങ്ങളും പലവിധരോഗദുഃഖങ്ങളും സംഭവിക്കുമെന്നു പറയണം.

ഇങ്ങിനെ കേതുദശാഫലം കഴിഞ്ഞു.

---

## ശുക്രദശാഫലം

ശൌക്രീശ്രേഷ്ഠദശാകരോതിസുഖസൌഭാഗ്യോച്ഛ്റയാന്ദോളികാ-
ദൈ്യശ്വര്യ്യധർമ്മബുദ്ധികനകാരാമാശ്വഗീതോത്സവാൻ
ശൌക്രീപാപദശാകളത്രഭയകൃന്നീചാത്ഥഹാനിപ്രദാ
തിര്യ്യഗ്ജന്തുസമുദ്ധദോഷവിപുലസ്ത്രീവർഗ്ഗരോഗോത്ഭവാൻ. ൧

സാ—ശുഭഫലദാതാവായ ശുക്രന്റെ ദശാകാലത്തു സുഖം ഭാഗ്യാഭിവൃദ്ധി രാജോചിതചിഹ്നങ്ങൾ ഐശ്വര്യം ധർമ്മബുദ്ധി സ്വർണ്ണലാഭം പുഷ്പവാടി കുതിര സംഗീതം ഇവയിൽ താല്പര്യവും. പാപഫലദാതാവായാൽ ഭാര്യാനഷ്ടം നീചന്മാരിൽനിന്നു ധനനാശം ജന്തുക്കളിൽനിന്നു ഭയം സ്ത്രീകൾക്കു രോഗദുഃഖം മുതലായവയും സംഭവിക്കുമെന്നു പറയണം.

പരമോച്ചഗതേശുക്രേ സ്വോച്ചേസ്വക്ഷേത്രകേന്ദ്രഗേ
നൃപാഭിഷേകസംപ്രാപ്തിർവ്വാഹനാംബരഭൂഷണം. ൨

ഗജാശ്വപശുലാഭഞ്ച നിത്യമൃഷ്ടാന്നഭോജനം
അഖണ്ഡമണ്ഡലാധീശരാജസമ്മാനവൈഭവം. ൩൦

മൃദംഗവാദ്യഘോഷഞ്ച ഗൃഹേലക്ഷ്മീകടാക്ഷകൃൽ. ൩൧

സാ— അത്യുച്ചത്തിലോ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ കേന്ദ്രത്തിൽനിന്നാൽ രാജ്യാഭിഷേകഫലവും വാഹനം വസ്ത്രം ആഭരണം ഇവയുടെ ഫലവും ആന കുതിര പശുക്കറ്റം ഇവയുടെ ലാഭവും സുഖഭക്ഷണവും ഏകഛത്രാധിപതിയായ രാജാവിൽനിന്നു ബഹുമാനവും മൃദംഗാദിവാദ്യങ്ങളിൽ അഭിരുചിയും വീട്ടിൽ ഐശ്വര്യപുഷ്ടിയും സംഭവിക്കുമെന്നു പറയണം.

ത്രികോണസ്ഥധഷേശുക്രേ രാജ്യാത്മഗൃഹസമ്പദഃ
വിവാഹോത്സവകാര്യാണി പുത്രകല്യാണവൈഭവം. ൩൨

സേനാധിപത്യംകുരുതേ ഇഷ്ടബന്ധുസമാഗമം
നഷ്ടക്ഷേത്രധനപ്രാപ്തിർഗൃഹഗോധനസംഭവം. ൩൩

സാ— ശുക്രൻ ത്രികോണത്തിൽ മീനത്തിൽ നിന്നാൽ രാജ്യം ധനം ഗൃഹം മുതലായ സമ്പത്തുകളും വിവാഹവും പുത്രന്മാർക്ക് ഐശ്വര്യവും സേനാധിപത്യവും ഇഷ്ടജനങ്ങളോടുള്ള സഹവാസവും നഷ്ടപ്പെട്ട ഭൂധനാദികളുടെ ലാഭവും വീട്ടിൽ നാല്ക്കാലികളുടെ സമൃദ്ധിയും സംഭവിക്കുമെന്നു പറയണം.

ഷഷ്ഠാഷ്ടമവ്യയേശുക്രേ നീചേവാവ്യയരാശിഗേ
ആത്മബന്ധുജനദ്വേഷം രാജവർഗ്ഗാദിപീഡനം. ൩൪

വ്യവസായാൽഫലംനഷ്ടം ഗോമഹിഷ്യാദിഹാനികൃൽ
ദാരപുത്രാദിപീഡാച ആത്മബന്ധുവിയോഗകൃൽ. ൩൫

സാ— ശുക്രൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നീചത്തിൽ നിന്നാൽ തദ്ദശയിൽ ബന്ധുജനങ്ങളുടെ വിരോധവും ഭാര്യയ്ക്കും ആ വർഗ്ഗത്തിൽപെട്ടവക്കും ആപത്തും പ്രവൃത്തിമൂലം നഷ്ടവും പശു എരുമ മുതലായവയ്ക്കു ഹാനിയും പുത്രദുഃഖവും സംഭവിക്കുമെന്നു പറയണം.

ഭാഗ്യകർമ്മാധിപത്യേന ലഗ്നവാഹനരാശിഗേ
തദ്ദശായാംമഹത്സൌഖ്യം ദേശഗ്രാമാധിപത്യതാം. ൩൬

ദേവാലയതടാകാദി പുണ്യകർമ്മസുസംഗ്രഹം
അന്നദാനേമഹത്സൌഖ്യം നിത്യമിഷ്ടാന്നഭോജനം. ൩൭

ഉത്സാഹകീർത്തിസമ്പത്തിസ്ത്രീപുത്രധനസമ്പദഃ
സ്വഭുക്തൌഫലമേവംസ്യാൽ ഫലാന്യന്യാനിലക്ഷയേൽ. ൩൮

ദ്വിതീയദ്യൂനനാഥേതു ദേഹപീഡാഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം രുദ്രംവാത്ര്യംബകംജപേൽ. ൩൯
ശ്വേതാംഗാംമഹിഷീംദദ്യാൽ ആരോഗ്യഞ്ചഭവിഷ്യതി. ൪൦

സാ—ശുക്രനു ഭാഗ്യാധിപത്യമോ കർമ്മാധിപത്യമോ ല ഗ്നം നാലു് ഈ ഭാവങ്ങളിൽ സ്ഥിതിയോ ഉണ്ടായാൽ ആ ദശയിൽ വലുതായ സൌഖ്യവും ദേശം ഗ്രാമം മുതലായവയുടെ അധിപത്യവും ദേവാലയം തടാകം മുതലായവയുടെ സമ്പാദനവും അന്നദാനംകൊ ണ്ടു വലുതായ സൌഖ്യവും നിത്യവും സുഖഭോജനവും ഉത്സാഹവും കീർത്തിഗ്ഗുണവും ഭാൎയ്യാ പുത്രൻ ധനം ഇവയിൽ നിന്നു് ഐശ്വൎയ്യവും സംഭവിക്കമെന്നു പറയണം. ശുക്രന്റെ അപഹാരത്തിലും ഈ ഫല ങ്ങളെത്തന്നെ പറയാം. രണ്ടാ ഏഴാം ഭാവങ്ങളുടെ അധിപത്യമു ണ്ടായാൽ രോഗദുഃഖം മുതലായ അരിഷ്ടം സംഭവിക്കാം. അതിന്റെ പരിഹാരമായി രുദ്രമന്ത്രവും ത്ര്യംബകമന്ത്രവും ജപിക്കണം. വെളുത്ത പശുവിനേയും എരുമയേയും ദാനം ചെയ്കയും വേണം. ഇതുകൊണ്ടു ആരോഗ്യാദികൾ സംഭവിക്കും.

ഇങ്ങിനെ ശുക്രദശാഫലം.

---

# പതിമൂന്നാം അദ്ധ്യായം.

## ലഗ്നാദി ദ്വാദശഭാവാധിപന്മാരുടെ ദശാഫലഭേദങ്ങൾ.

ലഗ്നേശസ്യദശാഫലംബഹുധനംവിത്തേശിതുഃപഞ്ചതാം
കഷ്ടംവേത്തിസഹോദരാലയപതേഃപാപംഫലംപ്രായശഃ
തുൎയ്യസ്വാമിനആലയംകില സുതാധീശസ്യവിദ്യാൽസുഖം
രോഗാഗാരപതേരാതിജഭയംജായാപതേഃശോകതാം. ൧

സാ—ലഗ്നാധിപന്റെ ദശാകാലത്തു് പലവിധേന ധനലാഭ വും രണ്ടാംഭാവാധിപന്റെ ദശാകാലത്തു് മരണവും അഥവാ ദുരിത ങ്ങളും മൂന്നാംഭാവാധിപന്റെ ദശാകാലത്തു് മിക്കവാറും അനി ഷ്ടങ്ങളായ ഫലങ്ങളും നാലാംഭാവാധിപന്റെ ദശയിൽ ഭവനലാഭ വും അഞ്ചാംഭാവാധിപന്റെ ദശയിൽ വിദ്യാസുഖം മുതലായവയും ആറാംഭാവാധിപന്റെ ദശാകാലത്തു് ശത്രുക്കളിൽ നിന്നു ഭയവും ഏഴാംഭാവാധിപന്റെ ദശയിൽ ദുഃഖവും ഫലമാകുന്നു.

മൃത്യുംമൃത്യുപതേഃ കരോതിനിയതം ധർമ്മേശിതുഃസൽക്രിയാം
ഛിത്താ രാജപതേർനൃപാശ്രയമഥാലാഭംഹിലാഭേശിതുഃ
രോഗം ദ്രവ്യവിനാശനഷ്ടബദ്ധ ധാകഷ്ടംവ്യയേശസ്യവൈ
പൂർവൈർവംശഗതാമുദീരിതമിദംതന്വാദിഭാവേശജം. ൨

സാ—അഷ്ടമാധിപൻെറ ദശയിൽ മരണവും ഒൻപതാംഭാവാധിപൻെറ ദശയിൽ സൽക്കർമ്മാനുഷ്ഠാനവും പത്താംഭാവാധിപൻെറ ദശയിൽ രാജസേവയും പതിനൊന്നാംഭാവാധിപൻെറ ദശയിൽ ലാഭാനുഭവങ്ങളും പന്ത്രണ്ടാംഭാവാധിപൻെറ ദശയിൽ രോഗം, ധനനാശം, മററു കഷ്ടാനുഭവങ്ങളും ഇങ്ങനെ ഭാവാധിപന്മാരെക്കൊണ്ടു ആചാര്യന്മാർ ദശാഫലം പറയപ്പെട്ടിരിക്കുന്നു.

ഭാവാധിപോബലയുതോനിജഗേഹഗാമീ
തുംഗത്രികോണശുഭവർഗ്ഗഗതോപിപൂർണ്ണം
ജന്തോഃഫലം ഖലുകരോതിയദാരിനീച-
മൂഢസ്ഥിതോശുഭഫലം വിബലോവിശേഷാൽ. ൩

സാരം—ഭാവാധിപത്യത്തെ ആശ്രയിച്ചു മേൽപറയപ്പെട്ട ഫലം ഭാവാധിപനു ബലവും സ്വക്ഷേത്രത്തിലൊ ഉച്ചം ത്രികോണം ഈ സ്ഥാനങ്ങളിലൊ ശുഭവർഗ്ഗത്തോടുകൂടി നിന്നാൽ പൂർണ്ണമായി ദാനം ചെയ്യും. ശത്രുക്ഷേത്രം, നീചം മുതലായ അനിഷ്ടസ്ഥിതിയുണ്ടായാൽ അശുഭഫലം പൂർണ്ണമായി ദാനം ചെയ്യും. ദശാനാഥൻ ബലഹീനനായാൽ അശുഭഫലം തന്നെയാണ് അനുഭവിപ്പിക്കുന്നതു്.

ആഹുഃശുഭാശുഭഫലംനൃണാംകാലവിദോജനാഃ
ഏതദ്വൃത്തംവിനിർണ്ണീതം ആയുഷാംനിശ്ചയോനൃണാം. ൪

സാ—മനുഷ്യർക്കു അശുഭങ്ങളും ശുഭങ്ങളുമായ ഫലങ്ങളെയാണ് സാമാന്യേന ജ്യോതിശ്ശാസ്ത്രജ്ഞന്മാർ വിധിച്ചിട്ടുള്ളതു്. ഇതിൻെറ ക്രമവും ആയുസ്സിൻെറ പരിണാമവും ചിന്തിക്കപ്പെടണം.

പഞ്ചമേശദശായാന്തുധർമ്മപസ്യദശാതുയാ
അതീവശുഭദാപ്രോക്താകാലവിൽഭിർമ്മനീഷിഭിഃ. ൫

സാ—അഞ്ചാംഭാവാധിപൻെറയും ഒൻപതാംഭാവാധിപൻെറയും ദശയിൽ വളരെ നല്ലഫലങ്ങൾതന്നെ അനുഭവിക്കുമെന്നാണു ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം.

സമന്ത്രനാഥസ്യ തപോധിപസ്യ
ദശാശുഭാരാജ്യസുതപ്രദാസ്യാൽ

സൽകീർത്തിനാഥസ്യ സുഖേശ്വരസ്യ
ദശാതഥാപ്രാഹുരുദാരചിത്താഃ. ൯

സാ—അഞ്ചാംഭാവാധിപന്റെയും ഒൻപതാംഭാവാധിപന്റെയും ദശ ശുഭദശയാകുന്നു. അപ്പോൾ രാജ്യലാഭം, പുത്രലാഭം ഇവ സംഭവിക്കും. അതുപോലെതന്നെ പത്താംഭാവാധിപന്റെയും നാലാംഭാവാധിപന്റെയും ദശാകാലവും ശുഭഫലത്തെതന്നെ പ്രദാനം ചെയ്യുമെന്നാണ് ആചാര്യന്മാർ പറയുന്നത്.

പഞ്ചമേശേനയുക്തസ്യ ഗ്രഹസ്യശുഭദാദശാ
നാഥേധർമ്മപയുക്തസ്യ ദശാപരമശോഭനാ. ൧൦

സാ—അഞ്ചാംഭാവാധിപനോടു ചേർന്നുനില്ക്കുന്ന ഗ്രഹത്തിന്റെ ദശ ശുഭദശയാകുന്നു. നല്ല ഫലങ്ങളെ ദാനംചെയ്യുമെന്നുസാരം. ഒൻപതാംഭാവാധിപനോടു ചേർന്നുനില്ക്കുന്ന ഗ്രഹത്തിന്റെ ദശയിൽ അതിശോഭനങ്ങളായ ഫലങ്ങൾ സംഭവിക്കും.

പാപദൃഷ്ടസ്യഖേടസ്യ ദശാരാജ്യപ്രദായിനീ
ശുഭയുക്തസ്യഖേടസ്യ ദശാദ്രവ്യപ്രദായിനീ
സപഞ്ചമേശലഗ്നേശദശാരാജ്യപ്രദായിനീ. ൧൧

സാ—അഞ്ചാംഭാവാധിപന്നു പാപഗ്രഹദൃഷ്ടിയുണ്ടായാൽ ആ ദശയിൽ രാജയോഗവും ശുഭഗ്രഹയോഗമുണ്ടായാൽ ദ്രവ്യയോഗവും സംഭവിക്കും. അഞ്ചാംഭാവാധിപന്റെയും ലഗ്നാധിപന്റെയും ദശാകാലത്തു സാമാന്യേന രാജാധികാരം (ഭരണാധികാരം) സിദ്ധിക്കുമെന്നുപറയണം.

സപഞ്ചമേശസ്യ തപോധിപസ്യ
ദശാഭവേൽരാജ്യസുഖാർത്ഥലാഭാ
തഥൈവമാനാധിപസംയുതസ്യ
സുതേശ്വരസ്യാപി ദശാശുഭാസ്യാൽ. ൧൨

സാ—ഒൻപതും അഞ്ചും ഭാവങ്ങളുടെ അധിപന്റെ ദശാകാലം രാജ്യലാഭം, ധനലാഭം, സുഖം ഇവയെ അനുഭവിപ്പിക്കും. അതുപോലെ അഞ്ചാംഭാവാധിപന്നു പത്താംഭാവാധിപന്റെ യോഗമുണ്ടെങ്കിലും ആ ദശ വളരെ ശോഭനകരമായിരിക്കും.

പഞ്ചമേശേനയുക്തസ്യ മാനേന്ദ്രസ്യദശാശുഭാ
സുഖേശസഹിതസ്യാപി ധർമ്മേശസ്യദശാശുഭാ
പഞ്ചമസ്ഥാനഗസ്യാപി മാനേശസ്യദശാശുഭാ. ൧൩

സാ—പത്താംഭാവാധിപൻ അഞ്ചാംഭാവത്തിൽ നിന്നാലും അഞ്ചാംഭാവാധിപനോടു ചേൎന്നാലും ഒൻപതാംഭാവാധിപൻ നാലാംഭാവാധിപനോടു ചേൎന്നാലും അവരുടെ ദശകൾ ശുഭഫലങ്ങളെ ദാനംചെയ്യും.

ശുഭാശുഭസ്ഥാനഗമാനപസ്യ
തഥൈവമാനാൎത്ഥസുഖാനപീതാസ്യാൽ
തദാന്യനാം സൌഖ്യകരീഭവേദ്ധി
സുതേശയുക്തസ്യചമാനപസ്യ. ൧൧

സാ—പത്താംഭാവാധിപൻ ശുഭരാശിയിൽനിന്നാലും അശുഭരാശിയിൽനിന്നാലും ദശാകാലത്ത് അഭിമാനം, അൎത്ഥം, സുഖം ഇവയെ പ്രദാനംചെയ്യും. അതുപോലെതന്നെ നാലാംഭാവാധിപനോടു ചേൎന്നുനിന്നാലും ദശയിൽ സൌഖ്യകരങ്ങളായ ഫലങ്ങളെത്തന്നെ ചെയ്യും.

ഷഷ്ഠസ്യസപ്തമേശസ്യ നായകോമാനരാശിഗഃ
ദശാതസ്യശുഭാജ്ഞേയാതഥാതേനയുതസ്യച. ൧൨

സാ—ആറും ഏഴും ഭാവങ്ങളുടെ അധിപന്മാർ പത്താംഭാവത്തിൽ നിന്നാൽ അവന്റെ ദശ ശുഭദശയാകുന്നു. പത്താംഭാവാധിപനോടു ചേൎന്നാലും അതുപോലെതന്നെ ശുഭഫലപ്രദമാകുന്നു.

ഏകോദപിസപ്തമസ്ഥാന നായകോയദിസൌഖ്യഗഃ
തേനയുക്താദശാജ്ഞേയാ ശുഭാ പ്രാഹുൎമ്മനീഷിണഃ. ൧൩

സാ—ഏഴും രണ്ടും ഭാവങ്ങളുടെ ആധിപത്യമുള്ള ഗ്രഹം നാലാംഭാവത്തിൽ നിന്നാലും നാലാംഭാവാധിപനോടു ചേൎന്നാലും അവന്റെ ദശ ശുഭദശയാകുന്നു.

ഷഷ്ഠാഷ്ടമവ്യയാധീശാഃ പഞ്ചമാധിപസായുതാഃ
തേഷാംദശാചശുഭദോ പ്രോച്യതേകാലവിത്തമൈഃ. ൧൪

സാ—ആറ്, എട്ട്, പന്ത്രണ്ട് ഈ ഭാവങ്ങളുടെ അധിപന്മാർ അഞ്ചാംഭാവാധിപനോടു ചേൎന്നുനിന്നാൽ അവരുടെ ദശയും ശുഭദശയാകുന്നു.

സുഖേശോമാനഭാവസ്ഥാ മാനേശോസുഖരാശിഗഃ
തയോൎദ്ദശാംശുഭാംപ്രാഹുൎജ്യോതിഃശാസ്ത്രവിദോജനാഃ ൧൫

സാ—നാലാംഭാവാധിപൻ പത്താംഭാവത്തിൽനിന്നാലും പത്താംഭാവാധിപൻ നാലാംഭാവത്തിൽനിന്നാലും അവരുടെ ദശാകാലങ്ങളിൽ ശുഭഫലങ്ങളെ പറയണം.

സുതേശമാനേശസുഖേശധർമ്മപാ
ഏകത്രയുക്തായദിയത്രകുത്ര
തേഷാംദശാരാജ്യഫലപ്രദാ തൈ-
ര്യുക്തഗ്രഹാണാമപിവൈവദേപാ. ൨൬

സാ—അഞ്ചും പത്തും നാലും ഭാവങ്ങളുടെ അധിപന്മാർ ഒരുമിച്ച ഒരുരാശിയിൽ ഒരുഭാവത്തിൽ ഏതുരാശിയിലെങ്കിലും നിന്നാൽ അവരുടെ ദശാകാലത്തു രാജയോഗഫലം അനുഭവിക്കപ്പെടും. അവരോടു ചേൎന്നുനിൽക്കുന്ന ഗ്രഹങ്ങളുടെ ദശയിലും ആ ഫലംതന്നെ പറയപ്പെടാവുന്നതാണ്.

വാഹനസ്ഥാനസംയുക്തമന്ത്രനാഥദശാശ്ശുഭാ
സുഖരാശിസ്ഥകൎമ്മേശദശാരാജ്യപ്രദായിനീ. ൨൭

താഭ്യാംയുക്തസ്യഖേടസ്യദൃഷ്ടിയുക്തസ്യവൈതയോഃ
രാജ്യപ്രദാംദശാംപ്രാഹുർവിപാംസോവേദചിന്തകാഃ. ൨൮

സാ—നാലാംഭാവത്തിൽ നിൽക്കുന്ന അഞ്ചാംഭാവാധിപൻെറ ദശ ശുഭഫലങ്ങളെ പ്രദാനം ചെയ്യും. നാലാംഭാവത്തിൽ നിൽക്കുന്ന പത്താംഭാവാധിപൻെറ ദശ രാജയോഗത്തെ(ഭരണാവകാശത്തെ) പ്രദാനം ചെയ്യും. അവരോടു കൂടുകയോ അവരെ നോക്കുകയോ ചെയ്യുന്ന ഗ്രഹത്തിൻെറ ദശാകാലത്തും രാജയോഗം അനുഭവിക്കപ്പെടും.

കൎമ്മസ്ഥിതസ്യബുദ്ധീശദശാസമ്പൽക്കരീഭവേൽ
മാനസ്ഥിതതപോധീശദശാരാജ്യപ്രദായിനീ. ൨൯

സാ—പത്താംഭാവത്തിൽ നിൽക്കുന്ന അഞ്ചാംഭാവാധിപൻെറ ദശയിൽ സമ്പത്തുകൾ സംഭവിക്കും. പത്താംഭാവത്തിൽ നിൽക്കുന്ന ഒൻപതാംഭാവാധിപൻെറ ദശയിൽ രാജയോഗം അനുഭവിക്കപ്പെടും.

യസ്മിൻഭാവേശുഭസ്വാമിസംബന്ധസ്തുംഗഖേചരഃ
സ്യാത്തൽഭാവദശായാന്തു അത്യൈശ്വൎയ്യമഖണ്ഡിതം. ൩൦

സാ—ഏതൊരുഭാവത്തിൽ ഉച്ചരാശിയിൽ ഒൻപതാംഭാവാധിപൻ സംബന്ധിക്കുന്നുവോ ആ ദശകളിൽ അളവററ ഐശ്വൎയ്യം സംഭവിക്കുമെന്നു പറയണം.

യൽഭാവേശഃസ്വാർത്ഥരാശിമധിതിഷ്ഠതിപശ്യതി
തത്തൽഭാവദശാകാലേധനലാഭോമഹത്തരഃ. ൩൧

സാ—ഏതൊരു ഭാവത്തിന്റെ അധിപൻ അതിന്റെ രണ്ടാമത്തെ രാശിയിൽ നോക്കുകയൊ നിൽക്കുകയൊ ചെയ്യുന്നു. ആ ഭാവദശയിൽ ഉൽകൃഷ്ടമായ ധനലാഭം സംഭവിക്കുമെന്നു പറയണം.

> യസ്മാൽവ്യയഗതോയസ്തു തദ്ദശായാംധനക്ഷയം
> യസ്മാത്ത്രികോണഗാഃപാപാസ്തത്രാത്മസമനാശനം. ൧൧

സാ—ഏതൊരു രാശിയിൽനിന്നു അതിന്റെ അധിപൻ പന്ത്രണ്ടിൽ നിൽക്കുന്നുവോ ആ ദശയിൽ ധനനാശം സംഭവിക്കും. ഏതുഭാവത്തിൽനിന്നു ത്രികോണങ്ങളിൽ പാപന്മാർ നിൽക്കുന്നുവോ ആ ദശയിൽ തനിക്കു തുല്യമായവരുടെ നാശം സംഭവിക്കും.

> പുത്രഹാനിഃപിതുഃപീഡാമനസ്താപോമഹാൻഭവേൽ
> യസ്മാൽത്രികോണഗാരിഃഫരന്ധ്രേശാഃക്ഷേന്ദുസൂര്യജാഃ. ൧൨

സാ—ഏതു ഗ്രഹത്തിന്റെ ത്രികോണങ്ങളിൽ പന്ത്രണ്ടൊ എട്ടൊ ഭാവങ്ങളുടെ അധിപന്മാരും സൂര്യൻ, ചന്ദ്രൻ, ശനി ഇവരും നിന്നാൽ ആ ദശയിൽ പുത്രനാശം പിതൃദുഃഖം വലുതായ മനോദുഃഖം ഇവ സംഭവിക്കും.

> പുത്രപീഡാദ്രവ്യഹാനിസ്തത്രകേതുഹിസംഗമേ
> വിദേശഭ്രമണംക്ലേശോഭയംചൈവപദേപദേ. ൧൩

സാ—മേൽപറഞ്ഞവണ്ണം ത്രികോണങ്ങളിൽ കേതുവൊ രാഹുവൊ നിന്നാൽ പുത്രദുഃഖം ധനനാശം ദേശഭ്രമണം അടിക്കടിഭയം ദുഃഖം ഇവ സംഭവിക്കും.

> യസ്മാൽഷഷ്ഠാഷ്ടമേക്രൂരനീചഖേടാദയഃസ്ഥിതാഃ
> രോഗശത്രൂപദ്രവാസ്സ്യാൽമുഹുഃപീഡാസുദുസ്സഹാ. ൧൪

സാ—ഏതൊരു ഗ്രഹത്തിൽനിന്നു എട്ടിലൊ ആറിലൊ പാപൻ നീചസ്ഥിതൻ പാടുള്ളവൻ മുതലായ ഗ്രഹങ്ങൾ നിന്നാൽ ആ ദശയിൽ രോഗപീഡ ശത്രുപീഡ അസഹ്യതരമായ രീതിയിൽ രാജകോപം മുതലായവ സംഭവിക്കും.

> യസ്മാൽചതുർത്ഥേക്രൂരഃസ്യാൽ ഭൂഗൃഹക്ഷേത്രനാശനം
> പശുഹാനിസ്തത്രഭൗമേ ഗൃഹദാഹപ്രമാതൃധിക്. ൧൫

സാ—യാതൊരു ഗ്രഹത്തിൽനിന്നു നാലിൽ പാപഗ്രഹം നില്ക്കുന്നുവോ ആ ദശയിൽ ഭൂമി വീട്, ക്ഷേത്രം ഇവയ്ക്കു നാശം സംഭവിക്കും. ആ ഗ്രഹത്തിന്റെ അവിടെ ചൊവ്വ നിന്നാൽ പശുക്കൾക്കു നാശവും വീട്ടിനു അഗ്നിബാധയും മാതൃനിന്ദയും സംഭവിക്കും.

ശനൌഹൃദയശൂലംസ്യാൽ സൂര്യേരാജപ്രകോപനം
സൎവ്വസ്വഹരണംരാഹൌ വിഷചൌരാദിജംഭയം. ൨൭

സാ—ശനിനിന്നാൽ ഹൃദയശൂലവും ആദിത്യൻ നിന്നാൽ രാജ കോപവും സൎവ്വധനങ്ങൾക്കും നാശവും രാഹു നിന്നാൽ വിഷം കള്ളന്മാർ ഇവരിൽനിന്നും മററും ഉപദ്രവങ്ങളും സംഭവിക്കും.

യസ്മാദ്ദശമഭേരാഹുഃപുണ്യതീൎത്ഥാടനംഭവേൽ
തസ്മാൽകൎമ്മായഭാഗ്യൎക്ഷഗതാഃ ശോഭനഖേചരാഃ
വിദ്യാൎത്ഥധൎമ്മസൽകൎമ്മഖ്യാതിപൌരുഷസിദ്ധയഃ.

സാ—യാതൊരു ഗ്രഹത്തിന്റെ പത്താംഭാവത്തിൽ രാഹു നി ന്നാൽ ആ ദശയിൽ പുണ്യതീൎത്ഥത്തിനായി സഞ്ചരിക്കാനിടവരുമെ ന്നു പറയണം. അതിന്റെ പത്തു്, പതിനൊന്നു്, ഒൻപതു് ഈ ഭാവ ങ്ങളിൽ ശുഭഗ്രഹങ്ങൾ നിന്നാൽ ആ ദശയിൽ വിദ്യ, ധനം, ധൎമ്മം സൽകൎമ്മം, കീൎത്തി, പൌരുഷം ഈ ഫലങ്ങൾ സംഭവിക്കും.

യതഃപഞ്ചമകാമാരിഗതാഃ സ്വോച്ചശുഭഗ്രഹാഃ
പുത്രദാരാദിസംപ്രാപ്തിൎന്നൃപപൂജാമഹത്തരാ. ൨൯

സാ—ഒരു ഭാവത്തിൽനിന്നു അഞ്ചു്, ആറു്, ഏഴു് ഈ ഭാവ ങ്ങളിൽ ഉച്ചത്തിൽ ശുഭഗ്രഹങ്ങൾ നിന്നാൽ ഭാൎയ്യ, പുത്രൻ മുതലാ യവരുടെ ലാഭവും ഉൽകൃഷ്ടമായ രീതിയിൽ രാജബഹുമാനവും സംഭ വിക്കും.

യസ്മിന്നാജ്ഞായകൎമ്മാംബുനവലഗ്നാധിപാഃസ്ഥിതാഃ
തത്തൽഭാവാൎത്ഥസിദ്ധിഃസ്യാൽശ്രേയോയോഗാനുസാരതഃ

സാ—യാതൊരുഭാവത്തിൽ അതിന്റെ പത്തു്, പതിനൊന്നു, നാലു്, ഒൻപതു് ലഗ്നം ഇതുകളുടെ അധിപന്മാർ സ്ഥിതന്മാരായാൽ അവരവരുടെ ദശയിൽ അതാതു ഭാവഫലങ്ങൾ യോഗത്തിനനുകൂല മായ നിലയിൽ സംഭവിക്കും.

യസ്മിൻഗുരുൎവ്വാശുക്രോവാ ശുഭേശോവാപിസംസ്ഥിതഃ
കല്യാണോത്സവസമ്പത്തിൎദ്ദേവബ്രാഹ്മണതൎപ്പണം. ൩൧

സാ—യാതൊരുഭാവത്തിൽ ഗുരുവോ ശുക്രനോ ഒൻപതാംഭാ വാധിപനോ നില്ക്കുന്നുവോ ആ ഭാവനാഥന്റെ ദശയിൽ മംഗലം സുഖം മുതലായവയും ദേവന്മാർ ബ്രാഹ്മണർ ഇവരുടെ തൎപ്പണവും സംഭവിക്കുമെന്നു പറയണം.

യച്ചതുർത്ഥതുംഗഖേടാഃ ശുഭസ്വാമിഗ്രഹോച്ചപാ
വാഹനഗ്രാമലാഭശ്ച പശുവൃദ്ധിശ്ചഭൂയസീ. ൯൧

സാ—യാതൊരു ഭാവത്തിന്റെ നാലിൽ ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹം അല്ലെങ്കിൽ ശുഭനോയോ ഭാവനാഥനായോ ഇരിക്കുന്ന ഗ്രഹം ആരുന്നു ആ ദശയിൽ വാഹനലാഭം ഗ്രാമലാഭം വളരെ പശുക്കളുടെ അഭിവൃദ്ധി മുതലായ ഫലങ്ങളെ സാഭവിപ്പിക്കും.

തത്രചന്ദ്രേസുലാഭസ്സ്യാൽ ബഹുധാന്യരസാന്വിതഃ
പൂർണ്ണേവിധൌനിധിപ്രാപ്തിർല്ലേഭോമണിസഞ്ചയം ൯൨

സാ—മേൽപറഞ്ഞവണ്ണം ചന്ദ്രൻ നിന്നാൽ പലവിധേന ധനലാഭവും നല്ലധാന്യങ്ങളുടെ അനുഭവവും ഉണ്ടാകും. ചന്ദ്രൻ പൂർണ്ണനായാൽ നിധിദ്രവ്യലാഭവും രത്നങ്ങളുടെ സിദ്ധിയുംകൂടി സംഭവിക്കുമെന്നു പറയണം.

തത്രശുക്രേമൃദംഗാദിവാദ്യഗാനപുരസ്കൃതഃ
അന്ദോളികാപ്തിജ്ജീവേതുകനകാന്ദോളികാധ്രുവം
ലഗ്നാൽകർമ്മേശഭാഗ്യേശതുംഗസ്ഥശുഭയോഗതഃ
സർവ്വോൽക്കർഷംമഹൈശ്വര്യസാമ്രാജ്യാദിമഹൽഫലം
ഏവംതത്തൽഭാവദായഫലംയസ്മാദചിചിന്തയേൽ.

സാ—മേൽപറഞ്ഞവണ്ണം ശുക്രൻ നിന്നാൽ ആ ഭാവദശയിൽ മൃദംഗം മുതലായ വാദ്യങ്ങളിലും സംഗീതത്തിലും അഭിരുചിയും വ്യാഴം നിന്നാൽ സ്വർണ്ണലാഭം രാജോചിതലക്ഷണങ്ങൾ ഇവയും സംഭവിക്കുമെന്നു പറയണം. ലഗ്നം പത്താമിടം ഒൻപതാമിടം ഈ ഭാവങ്ങളുടെ അധിപന്മാൎക്കു ഉച്ചം ശുഭയോഗം മുതലായ ഗുണങ്ങളുണ്ടായാൽ പലവിധേന ഉൽക്കർഷവും മഹത്തായ ഐശ്വര്യവും സാമ്രാജ്യലക്ഷ്മിയും സംഭവിക്കുമെന്നു പറയണം. ഇങ്ങനെ ഓരോ ഭാവങ്ങളുടേയും ദശാഫലം വിചാരിച്ചുകൊള്ളണം.

ഏകൈകസ്യദശാസ്വീയഗുണൈരഷ്ടാദശാത്മനാ
ഭിന്നാഫലവിഭാഗസ്തുകഥ്യാദ്വൈചിത്ര്യസംയുതം
പരമോച്ചേതുംഗമാത്രേതദർവ്വാക്ക്തദ്വപഷ്യപി
മൂലത്രികോണഭേസ്വർക്ഷേസ്വാതിമിത്രഗ്രഹസ്യഭേ
തൽക്കാലസുഹൃദോഗേഹേ ഉദാസീനസ്യഭേതഥാ
ശത്രോർഭേതിരിപോർഭേചനീചാന്താദൂർദ്ധ്വദേശഭേ
തസ്മാദർവ്വാങ്ങ്നീചമാത്രേനീചാന്തേപരമാംശകേ
നീചാരിവർഗ്ഗേശഃലേസ്വവർഗ്ഗേകേന്ദ്രകോണഗേ

വ്യവസ്ഥിതസ്യഖേടസ്യസമരേപീഡിതസ്യച
ഗാഢമൂഢസ്യചദശാപചിതിഃസ്യുഗ്രണൈഃഫലം. ൩൫

സാ—അത്യുച്ചം ഉച്ചം, ദക്ഷിണഭാഗസ്ഥിതി, മൂലത്രികോണം സ്വക്ഷേത്രം, അതിബന്ധുക്ഷേത്രം, തൽക്കാലബന്ധുക്ഷേത്രം സമക്ഷേത്രം, ശത്രുക്ഷേത്രം, അതിശത്രുക്ഷേത്രം, നീചം. യുദ്ധത്തിൽ ഉത്തരഭാഗസ്ഥിതി, നീചവർഗ്ഗം, ശത്രുവർഗ്ഗം, സ്വവർഗ്ഗം, കേന്ദ്രം, ത്രികോണം, യുദ്ധത്തിൽ തോൽവി മൌഢ്യമുള്ള ഗ്രഹം ഇങ്ങനെ ഗ്രഹങ്ങളുടെ ഗുണങ്ങളനുസരിച്ചു ദശയുടേയും അപഹാരത്തിൻെറയും ഫലങ്ങൾക്കു ഭേദം പറയപ്പെട്ടിരിക്കുന്നു.

പരമോച്ചഗതോയസ്തു യോതിവീര്യഃപരത്രവാൻ
സമ്പൂർണ്ണാഖ്യാതദ്ദശാതുരാജ്യഭോഗശുഭപ്രദാ
ലക്ഷ്മീകടാക്ഷചിഹ്നാനാം ചിരാവാസഗൃഹപ്രദാ. ൩൬

സാ—പരമോച്ചത്തിൽ നില്ക്കുന്ന ഗ്രഹത്തിൻെറയും പരിപൂർണ്ണ ബലവാനായ ഗ്രഹത്തിൻെറയും ദശ സമ്പൂർണ്ണദശയെന്നു പറയപ്പെട്ടും. അതു രാജ്യാനുഭൂതി, മുതലായ ശുഭങ്ങളെ പ്രദാനംചെയ്യും. ലക്ഷ്മിയുടെ അനുഗ്രഹചിഹ്നങ്ങളും വീട്ടിൽ ദൈവീകചൈതന്യത്തിൻെറ സ്ഥാപ്യം ഉണ്ടായിരിക്കും.

തുംഗമാത്രഗതസ്യാപി തഥാവീര്യാധികസ്യച
പൂർണ്ണാഖ്യാബഹ്വൈശ്വര്യദായിന്യപിരുജാപ്രദാ. ൩൭

സാ—ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹത്തിൻെറയും ബലവാനായ ഗ്രഹത്തിൻെറയും ദശ പൂർണ്ണദശയെന്നു പറയപ്പെട്ടും. അപ്പോൾ പലവിധത്തിലുള്ള ഐശ്വര്യം സംഭവിക്കും. എങ്കിലും ദുഃഖവും ഉണ്ടായിരിക്കും.

അതിനീചഗതസ്യാപി ദുർബ്ബലസ്യഗ്രഹസ്യതു
രിക്താഖ്യാനിഷ്ടഫലദാ വ്യാധ്യനർത്ഥമൃതിപ്രദാ. ൩൮

സാ—അതിനീചത്തിലോ ദുർബ്ബലനായോ നില്ക്കുന്ന ഗ്രഹത്തിൻെറ ദശ രിക്തയെന്നു പറയപ്പെടുന്നു. രോഗം, അനത്ഥം മരണം മുതലായ അനിഷ്ടഫലങ്ങൾ സംഭവിക്കും.

അത്യുച്ചാദതിനീചാന്തം ഷൾക്കഗസ്യാവരോഹിണി
മിത്രോച്ചകോണപ്രാപ്തസ്യമദ്ധ്യമാഹ്വർത്ഥദാദശാ. ൩൯

സാ—അത്യുച്ചത്തിൽനിന്നു അതിനീചത്തിലേക്കു പോകുന്ന ഗ്രഹത്തിൻെറ ദശ അവരോഹിണി എന്നു പറയപ്പെട്ടും. അതായത് പൂ

ന്നു ബലമുള്ള സ്ഥാനത്തുനിന്നും തീരെ ബലമില്ലാത്ത സ്ഥാനത്തിലേക്കു പോകുന്ന ഗ്രഹമായതുകൊണ്ടു ക്ഷയോന്മുഖമായ ദശയാകുന്നു എ)ന്നു താല്പൎയ്യം. അത്യുച്ചംമുതൽ നീചംവരെയുള്ള രാശികളിൽവച്ചു് ഉച്ചം, ബന്ധുക്ഷേത്രം, മൂലത്രികോണം ഈ രാശികളിൽ നില്ക്കയാണെങ്കിൽ ആ ദശ അവരോഹിണിയല്ല മദ്ധ്യമയാകുന്നു. ഇങ്ങിനെയുള്ള സ്ഥിതികൊണ്ടു അവരോഹിണിയുടെ ഫലമല്ല ധനാഭിവൃദ്ധി മുതലായ മദ്ധ്യമരൂപങ്ങളായ ശോഭനഫലങ്ങൾ അനുഭവിക്കും.

> നീചാന്താദുച്ചഭാവാന്തം ഭഷട്കേമദ്ധ്യഗസ്യ ച
> ദശാ ചാരോഹിണീ നീചരിപുഭാംശഗതസ്യ ച
> അധമാഖ്യാഭയക്ലേശവ്യാധിദുഃഖവിവൎദ്ധിനീ
> നാമാനുരൂപഫലദാപാകകാലേദശാഖിലാ. ൭൦

സാ—അതിനീചത്തിൽനിന്നു ഉച്ചംവരെയുള്ള ആറു രാശികളിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശആരോഹിണിയെന്നു പറയപ്പെടും. നീചം ശത്രുരാശി, ശത്രുരാശ്യംശകം ഇവിടെ നില്ക്കുന്ന ഗ്രഹത്തിന്റെ ദശ അധമദശയാകുന്നു. ഭയം, ക്ലേശം, രോഗം, ദുഃഖം ഇവയെ വൎദ്ധിപ്പിക്കയും ചെയ്യും. മേൽപറയപ്പെട്ട ദശകളുടെ പേരിനനുകൂലങ്ങളായ ഫലങ്ങളെയാണു് അവരവരുടെ ദശകളിൽ ചെയ്യുന്നതു്.

> ശീൎഷോദയഭഗസ്ഥാഃ സ്വദശാദൌ ഫലപ്രദാ
> ഉഭയോദയരാശിസ്ഥദശാമദ്ധ്യഫലപ്രദാ
> പൃഷ്ഠോദയൎക്ഷഗാഃഖേടാഃ സ്വദശാന്തേഫലപ്രദാഃ. ൭൧

സാ—ശീൎഷോദയരാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയുടെ ആരംഭകാലത്തും ഉഭയോദയരാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയുടെ മദ്ധ്യകാലത്തും പൃഷ്ഠോദയരാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയുടെ അവസാനകാലത്തുമാണു് അവരവരുടെ ദശാഫലങ്ങളുടെ പ്രാബല്യത്തെ സൂചിപ്പിക്കുന്നതു്.

ഇങ്ങിനെ ദശാവിശേഷം കഴിഞ്ഞു.

---

## അപഹാരഫലം.

### ആദിത്യദശയിൽ ആദിത്യൻ മുതലായഗ്രഹങ്ങളുടെ അപഹാരകാലവും ഫലങ്ങളും.

ആദിത്യദശയിൽ ആദ്യം മൂന്നുമാസം പതിനെട്ടുദിവസം ആദിത്യന്റെ അപഹാരകാലമാണു ഇതിനു സ്വാപഹാരമെന്നു പറയും.

ഉച്ചക്ഷേത്രേഗതേസൂര്യ്യേകേന്ദ്രലാഭത്രികോണഗേ
രവിർദായേസ്വഭുക്തൌചധനധാന്യാദിലാഭകൃൽ
ദേഹാരോഗ്യംവിത്തലാഭംരാജപ്രീതികരംശുഭം
സർവ്വകാര്യ്യാർത്ഥസിദ്ധിഃസ്യാൽവിവാഹംരാജദർശനം    ൨൮

സാ —ആദിത്യൻ ഉച്ചരാശിയിൽ ലഗ്നം നാലു് ഏഴ് പത്തു് അഞ്ചു് ഒൻപതു പതിനൊന്നു ഈ ഭാവങ്ങളിൽ നിന്നാൽ സ്വാപഹാരകാലത്തു ധനധാന്യാദിലാഭവും രാജാവിന് പ്രീതികരമായ നന്മയും എല്ലാകാര്യങ്ങളുടെയും ഫലപ്രാപ്തിയും വിവാഹവും രാജദർശനവും സിദ്ധിക്കും. രോഗദുഃഖം അനുഭവിപ്പാനും ഇടവരികയില്ല.

ദ്വിതീയദ്യൂനനാഥേതുഅപമൃത്യുർഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം മൃത്യുഞ്ജയജപംചരേൽ
സൂര്യ്യപ്രീതികരീംശാന്തിംകുര്യ്യാദാരോഗ്യമാദിശേൽ    ൨൯

സാ—ആദിത്യൻ രണ്ടോ ഏഴോ ഭാവങ്ങളുടെ അധിപനായിരുന്നാൽ അപഹാരകാലത്തു അപമൃത്യുസംഭവിപ്പാൻ ന്യായമുണ്ട്. തൽപരിഹാരമായി മൃത്യുഞ്ജയജപം നടത്തണം. ആദിത്യനു പ്രീതികരങ്ങളായ മററു ശാന്തികർമ്മങ്ങളും പ്രവൎത്തിച്ചാലും ആരോഗ്യം സിദ്ധിക്കുമെന്നുപറയാം.

---

ആദിത്യാപഹാരത്തിനുശേഷം ആറുമാസം ചന്ദ്രാപഹാരമാകുന്നു

### തൽഫലം.

സൂര്യ്യസ്യാന്തർഗതേചന്ദ്രേലഗ്നാൽ കേന്ദ്രത്രികോണഗേ
വിവാഹശ്ശുഭകാര്യ്യംചധനധാന്യസമൃദ്ധികൃൽ    ൨൰

ഗൃഹക്ഷേത്രാഭിവൃദ്ധിംചപശ്വാവാഹനസംപദഃ
തുങ്ഗേവാസ്വർക്ഷഗേവാപിദാരസൌഖ്യംധനാഗമം ൨൭
പുത്രലാഭംസുഖംചൈവസൌഖ്യംരാജസമാഗമം
മഹാരാജപ്രസാദേന ഇഷ്ടസിദ്ധിസ്സുഖാവഹം. ൨൮

സാ—ആദിത്യദശയിൽ ചന്ദ്രന്റെ അപഹാരകാലത്തു ചന്ദ്രൻ ലഗ്നാൽകേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ നില്ക്കുന്നുവെങ്കിൽ വിവാഹം മുതലായ ശുഭകാൎയ്യങ്ങളുടെ സിദ്ധിയും ധനധാന്യാദികളുടെയും വീട്ട്കൃഷിഭൂമി മുതലായവയുടെയും പശുക്കൾ വാഹനങ്ങൾ മുതലായവയുടെയും അഭിവൃദ്ധിയെ പറയണം. കേന്ദ്രത്രികോണങ്ങളിൽ നില്ക്കുന്ന ചന്ദ്രൻ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ആയിരുന്നാൽ ഭാൎയ്യാസുഖം ധനലാഭം പുത്രസുഖം രാജാക്കന്മാരോടുള്ള ചേൎച്ച അവരുടെ പ്രസാദം ഹേതുവായിട്ടു ഇഷ്ടസിദ്ധി മുതലായ ഗുണങ്ങളെ പറയണം.

ക്ഷീണേവാപാപസംയുക്തേ ദാരപുത്രാദിപീഡനം
വൈഷമ്യംധനസംപാതം ഭൃത്യവൎഗ്ഗവിനാശനം ൨൯
വിരോധംരാജകലഹം ധനധാന്യപശുക്ഷയം.

സാ—മേൽപ്രകാരം നില്ക്കുന്ന ചന്ദ്രൻ ക്ഷീണനായോ പാപയോഗത്തോടുകൂടിയോ ഇരുന്നാൽ ഭാൎയ്യാപുത്രാദികളിൽനിന്നു ഉപദ്രവവും ദുൎജ്ജനസഹവാസവും ഭൃത്യജനനാശവും വിരോധവും രാജകലഹവും ധനം ധാന്യം പശുക്കൾ ഇവയുടെ നാശവും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേചന്ദ്രേ ജലഭീതിംമനോരുജം ൩൦

ബന്ധനംരോഗപീഡാച സ്ഥാനവിച്യുതികാരകം
ദുഃസ്ഥാനംചാപിവിത്തേന ദായാദജനവിഗ്രഹം ൩൧
നിധനംകുത്സിതാന്നംച ചൌരാരിനൃപപീഡനം.
മൂത്രകൃച്ഛ്റാദിരോഗശ്ച ദേഹപീഡാ ക്ഷയോഭവേൽ ൪൦

സാ—അപഹാരനാഥനായ ചന്ദ്രൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ ജലഭയം മനോദുഃഖം രോഗം സ്ഥാനഭ്രംശം സന്താനകലഹം ധനഹീനത നീചാന്നഭോജനം ചോരന്മാരെക്കൊണ്ടും ശത്രുക്കളെക്കൊണ്ടും രാജകോപംകൊണ്ടും ഉപദ്രവവും മൂത്രകൃച്ഛ്റം ക്ഷയം മുതലായ രോഗപീഡകളുംസംഭവിക്കും.

ദായേശാൽലാഭഭാഗ്യേച കേന്ദ്രേവാശുഭസംയുതേ
ഭോഗഭാഗ്യാദിസന്തോഷം ദാരപുത്രാദിവൎദ്ധനം ൪൧
രാജ്യപ്രാപ്തിംമഹൽസൌഖ്യം സ്ഥാനപ്രാപ്തിംചശാശ്വതീം

വിവാഹംയജ്ഞദീക്ഷാംച മുദ്ധാന്യമ്ബരഭൂഷണം
വാഹനംപുത്രപൌത്രാദിലഭതേസുഖവദ്ധനം. ൧൨.

സാ—ദശാനാഥനായ ആദിത്യന്റെ പതിനൊന്നിലൊ ഒൻപതിലോ കേന്ദ്രങ്ങളിലൊ ശുഭഗ്രഹത്തോടുകൂടിയാണ് ചന്ദ്രൻ നിൽക്കുന്നത് എങ്കിൽ സുഖാനുഭവവും ഭാഗ്യസിദ്ധിയും, സന്തോഷം ഭാര്യാപുത്രാഭിവൃദ്ധി രാജപ്രീതി ഉൽകൃഷ്ടമായ സുഖം സ്ഥിരമായ സ്ഥാനപ്രാപ്തിവിവാഹം യാഗം ദീക്ഷ മുതലായ കമ്മങ്ങൾ വസ്ത്രാഭരണലാഭംവാഹനം പുത്രപൌത്രാദിസിദ്ധി ഈ വക ഗുണങ്ങളും സംഭവിക്കും.

ദായേശാദ്രിപുരന്ധ്രസ്ഥേ വ്യയേവാബലവജ്ജിതേ
അകാലേഭോജനംചൈവദേശാദ്ദേശംഗമിഷ്യതി ൧൩.
ദ്വിതീയദ്യൂനനാഥേനഅപമൃത്യുർഭവിഷ്യതി
ശ്വേതാംഗാംമഹിഷീംദദ്യാൽശാന്തിംകുയ്യാൽസുഖംലഭേൽ. ൧൪.

സാ—ദശാനാഥന്റെ ആറിലൊ എട്ടിലൊ പന്ത്രണ്ടിലൊ ബലഹീനനായ ചന്ദ്രൻ നിന്നാൽ ആ ചന്ദ്രന്റെ അപഹാരകാലത്തു അകാലഭോജനവും അന്യദേശഗമനവും പറയണം. ആ ചന്ദ്രൻ രണ്ടൊ ഏഴൊ ഭാവങ്ങളുടെ അധിപനാണെങ്കിൽ അപമൃത്യു സംഭവിക്കാം. തദ്ദോഷപരിഹാരമായി വെളുത്ത പശുവിനേയൊ എരുമയേയൊ ദാനംചെയ്തു വിധിപ്രകാരം ശാന്തികമ്മം അനുഷ്ഠിക്കേണ്ടതാണ്

ഇങ്ങിനെ ആദിത്യദശയിലെ ചന്ദ്രാപഹാരം.

---

ആദിത്യദശയിൽ നാലുമാസവും ആറുദിവസവും ചൊവ്വായുടെ അപഹാരകാലമാകുന്നു.

## തൽഫലം.

സൂയ്യസ്യാന്തഗ്ഗതേഭൌമേ സ്വോച്ചേസ്വക്ഷേത്രലാഭഗേ.
ലഗ്നാൽകേന്ദ്രത്രികോണേവാശുഭകായ്യംശുഭാദികം ൧൫
ഭൂലാഭംകൃഷിലാഭംചധനധാന്യാദിവൃദ്ധിതഃ
ഗൃഹക്ഷേത്രാദിലാഭംചരക്തവസ്ത്രാദിലാഭകൃൽ. ൧൬

ലഗ്നാധിപേനസംയുക്തേനിത്യംരാജപ്രിയംസുഖം
ഭാഗ്യലാഭാധിപൈയ്യുക്തേലാഭശ്ചൈവഭവിഷ്യതി ൧൭

ബഹുസേനാധിപത്യംചശത്രുനാശംമനോദ്ഭവം
ആത്മബന്ധുസുഖംചൈവഭ്രാതൃവർദ്ധനകംതഥാ. ൪൮

സാ—ചൊവ്വാ ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ ലഗ്നത്തിന്റെ കേന്ദ്രത്രികോണങ്ങളിലൊ പതിനൊന്നിലൊ വന്നാൽ നല്ലകാൎയ്യങ്ങൾക്ക നന്മതന്നെയുണ്ടാകും. ഭൂമിലാഭം കൃഷിലാഭം ധനധാന്യാഭിവൃദ്ധി വീട്ട കൃഷി ഭൂമി ഇവയുടെ ലാഭം ചുവന്ന വസ്ത്രത്തിന്റെ ലാഭം ഇവ ഉണ്ടായിരിക്കും. ആ ചൊവ്വാ ലഗ്നാധിപനോട്ട ചേൎന്നു നില്ക്കുന്നുവെങ്കിൽ രാജസന്തോഷവും സുഖവും സിദ്ധിക്കും. പതിനൊന്നാംഭാവാധിപനോടൊ ഒൻപതാംഭാവാധിപനോടൊ ചേൎന്നു നില്ക്കുന്നുവെങ്കിൽ സേനാധിപത്യവും ശത്രുനാശവും മനസ്സിന്നു ദൃഢതയും ബന്ധുക്കളിൽനിന്നു സുഖവും സഹോദരാദികൾക്ക അഭിവൃദ്ധിയും സിദ്ധിക്കും.

ദായേശാദ്രിപുരന്ധ്രസ്ഥേ പാപയുക്തേചവീക്ഷിതേ
ആധിപത്യബലൈർഹീനേ ക്രൂരബുദ്ധിംമനോരുജം ൪൯
കാരാഗൃഹേപ്രവേശംചനിരയംബന്ധുനാശനം
ഭ്രാതൃവൎഗ്ഗവിരോധംചകൎമ്മനാശമഥാപിവാ. ൫൦

സാ—ദശാനാഥന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപന്റെ ദൃഷ്ടിയോഗങ്ങളോട്ടുകൂടിയാണു ചൊവ്വാ നില്ക്കുന്നതെങ്കിൽ ക്രൂരബുദ്ധിയും മനോദുഃഖവും കാരാഗൃഹവാസവും ദുരിതവും ബന്ധുനാശവും സഹോദരവിരോധവും മററും സംഭവിക്കും.

നീചേവാദുർബ്ബലേഭൗമേരാജമൂലാൽധനക്ഷയഃ
ദ്വിതീയദ്യൂനനാഥേതുദേഹജാഡ്യംമനോരുജം ൫൧
സുബ്രഹ്മജപദാനംചഅനംഗാഹ്വംതഥൈവച
ശാന്തിംകുൎവ്വീതവിധിവൽആയുരാരോഗ്യസിദ്ധിദം. ൫൨

സാ—മേൽപറഞ്ഞ ചൊവ്വായ്ക്കു നീചസ്ഥിതിയൊ ബലഹാനിയൊ ഉണ്ടായിരുന്നാൽ രാജകോപം ഹേതുവായിട്ട ധനനാശം അനുഭവിക്കും. രണ്ടാംഭാവാധിപനൊ ഏഴാംഭാവാധിപനൊ ആണെങ്കിൽ ശരീരം സ്തംഭിച്ച മനോദുഃഖം അനുഭവിക്കേണ്ടിവരും. ബ്രഹ്മജപദാനം അനംഗാഹ്വ മുതലായ അനുഷ്ഠാനങ്ങൾ വിധിപ്രകാരം ചെയ്താൽ ആയുരാരോഗ്യം സിദ്ധിക്കും.

ഇങ്ങനെ കുജാപഹാരം.

---

അദിത്യദശയിൽ പത്തുമാസവും ഇരുപത്തിനാലു
ദിവസവും രാഹുവിൻെറ അപഹാരകാലമാകുന്നു.

## തൽഫലം.

സൂര്യസ്യാന്തർഗ്ഗതേരാഹൌലഗ്നാൽകേന്ദ്രത്രികോണഗേ
ആദൌദ്വിമാസപര്യന്തംധനനാശംമഹൽഭയം ൰൨
ചോരാഹിവ്രണഭീതിംചദാരപുത്രാദിപീഡനം
തൽപരംസുഖമാപ്നോതിശുഭയുക്തേശുഭാംശകേ. ൰൩
ദേഹാരോഗ്യംമനസ്തുഷ്ടിരാജപ്രീതികരംസുഖം.

സാ—ആദിത്യദശയിൽ ലഗ്നകേന്ദ്രങ്ങളിലൊ ത്രികോണങ്ങളിലൊ നില്ക്കുന്ന രാഹുവിൻെറ അപഹാരകാലത്തു ആദ്യം രണ്ടുമാസംവരെ ധനനാശഭയവും. കള്ളന്മാരിൽനിന്നും സർപ്പങ്ങളിൽനിന്നും വ്രണരോഗം കൊണ്ടും ഭീതിയും ഭാര്യാപുത്രാദിദുഃഖവും അതിനുശേഷം സുഖവും സംഭവിക്കും. ആ രാഹുവിന്നു ശുഭയോഗമോ ശുഭാംശകമോ ഉണ്ടായാൽ വിശേഷേണ ആരോഗ്യവും സന്തോഷവും രാജബഹുമാനയോഗ്യമായ സുഖവും സിദ്ധിക്കും.

ലഗ്നാത്തൃപചയേരാഹൌയോഗകാരകസംയുതേ ൰൪
ദാരേശാച്ശുഭരാശിസ്ഥേരാജസമ്മാനകീർത്തിദം
ഭാഗ്യവൃദ്ധിംയശോലാഭംദാരപുത്രാദിപീഡനം ൰൫
പുത്രോത്സവാദിസന്തോഷംഗൃഹേകല്യാണശോഭനം.

സാ—ആ രാഹു മൂന്നു ആറു പത്തു പതിനൊന്നു. ഈ ഭാവങ്ങളിൽ ശുഭയോഗകർത്താക്കന്മാരായ ഗ്രഹങ്ങളോടുകൂടി ശുഭരാശിയിൽ നിന്നാൽ രാജസമ്മാനവും കീർത്തിയും ഭാഗ്യവൃദ്ധിയും യശസ്സും ഭാര്യാപുത്രാദിപീഡയും പുത്രസന്തോഷവും വീട്ടിൽ മംഗല്യാവസ്ഥയും സംഭവിക്കും.

ദായേശാൽ ഷഷ്ഠരിഃഫസ്ഥേരന്ധ്രേവാബലവർജ്ജിതേ. ൰൬
ബന്ധനംസ്ഥാനനാശശ്ചകാരാഗൃഹനിവേശനം
ചോരാഹിവ്രണഭീതിശ്ച ദാരപുത്രാദിവർദ്ധനം ൰൭
ചതുഷ്പാൽജീവനാശശ്ച ഗൃഹക്ഷേത്രാദിനാശനം
ഗുന്മക്ഷയാദിരോഗശ്ച അതിസാരാദിപീഡനം. ൰൮

സാ—ദശാനാഥനായ ആദിത്യൻെറ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ ബലഹീനനായി നില്ക്കുന്ന രാഹുവിൻെറ അപഹാരകാലത്തു ബന്ധനം സ്ഥാനനാശം ജയിൽവാസം ചോരഭയം സർ

ഭീതി വ്രണരോഗം നാല്ക്കാലി മുതലായവയുടെ ജീവനാശം വീട്ട കൃഷി ഭൂമി മുതലായവയ്ക്ക അനൎത്ഥം ഗുന്മം ക്ഷയം അതിസാരം മുതലായ രോഗങ്ങൾ ഇവയെല്ലാം സംഭവിക്കും.

ദ്വിസപ്തസ്ഥേതഥാരാഹൌതൽസ്ഥാനാധിപസംയുതേ
അപമൃത്യുഭയംചൈവ സൎവ്വഭീതിശ്ചസംഭവേൽ ൧൦
ദുൎഗ്ഗാജപംചകൃഷ്ണാംഗാംമഹിഷീംദദ്യാൽശാന്തിമാപ്നോത്യസംശയം. ൧൧

*(ms: ദുൎഗ്ഗാജപം ചകൃഷ്ണാംഗാംദാനം സമാചരേൽ / കൃഷ്ണാംഗാംമഹിഷീം ദദ്യാൽശാന്തിമാപ്നോത്യസംശയം.)*

സാ—രാഹു രണ്ട് ഏഴ് ഈ ഭാവങ്ങളിൽ നില്ക്കുകയോ ഈ ഭാവാധിപന്മാരോട്ട കൂട്ടുകയോ ചെയ്താൽ എല്ലാവിധത്തിലും ഭയവും വിശേഷിച്ചു മരണഭയവും സംഭവിക്കും.

ദുൎഗ്ഗാജപം അടു കറുത്തപശു എരുമ ഇവയുടെ ദാനം മുതലായ പുണ്യകൎമ്മങ്ങൾ ദോഷശാന്തികരമാകുന്നു.

ഇങ്ങിനെ രാഹുവിൻെറ അപഹാരഫലം.

---

ആദിത്യദശയിൽ ഒൻപതുമാസവും പതിനെട്ടു ദിവസവും വ്യാഴത്തിൻെറ അപഹാരകാലമാകുന്നു.

## തൽഫലം.

സൂൎയ്യസ്യാന്തൎഗ്ഗതേജീവേലഗ്നാൽ കേന്ദ്രത്രികോണഗേ
സ്വോച്ചേമിത്രസ്യവൎഗ്ഗസ്ഥേ വിവാഹം രാജദൎശനം ൧൫
ധനധാന്യാദിലാഭംച പുത്രലാഭംമഹൽസുഖം
മഹാരാജപ്രസാദേന ഇഷ്ടകാൎയ്യാൎത്ഥലാഭകൃൽ. ൧൬
ബ്രാഹ്മണപ്രിയസമ്മാനം പ്രിയവസ്ത്രാദിലാഭകൃൽ
ഭാഗ്യകൎമ്മാധിപവശാൽ രാജ്യലാഭം മഹോത്സവം. ൧൭
നരവാഹനയോഗാശ്ച സ്ഥാനാധിക്യംമഹൽശുഭം.

സാ—ആദിത്യദശയിൽ ലഗ്നത്തിൽനിന്ന കേന്ദ്രത്രികോണങ്ങളിൽ ഉച്ചത്തിലോ മിത്രവൎഗ്ഗത്തിലോ നില്ക്കുന്ന വ്യാഴത്തിൻെറ അപഹാരകാലത്തു വിവാഹം രാജദൎശനം ധനധാന്യസമൃദ്ധി പുത്രലാഭം സുഖാതിശയം രാജപ്രീതിനിമിത്തം ഇഷ്ടകാൎയ്യസിദ്ധി ബ്രാഹ്മണസമ്മാനം വിശേഷവസ്ത്രലാഭം ഇവയും ഒൻപതാംഭാവാധിപൻെറയും കൎമ്മാധിപൻെറയും നിലയ്ക്കനുകൂലമായി രാജ്യലാഭം ഉത്സവം സ്ഥാന

വിശേഷം മുതലായ ഉൽകൃഷ്ടസുഖങ്ങളും സിദ്ധിക്കും. അധികമായ ധനപുഷ്ടിയും സിദ്ധിക്കും.

ദായേശാൽ ശുഭരാശിസ്ഥേ ഭാഗ്യവൃദ്ധിസ്സുഖാവഹാ ൫
ദാനധർമ്മക്രിയായുക്തോ ദേവതാരാധനപ്രിയഃ
ഗുരുഭക്തിർമനസ്സിദ്ധിഃ പുണ്യകർമ്മാദിസംഗ്രഹഃ. ൬

സാ—ദശാനാഥനായ ആദിത്യനിൽനിന്നു ഇഷ്ടരാശിയിൽ നില്ക്കുന്ന വ്യാഴത്തിന്റെ അപഹാരകാലത്തു ഭാഗ്യപുഷ്ടി ദാനധർമ്മാദിസൽക്കർമ്മം ഈശ്വരാരാധനം ഗുരുഭക്തി മനസ്സന്തോഷം പുണ്യസമ്പാദ്യം ഇവക ഫലങ്ങൾ സിദ്ധിക്കും.

ദായേശാദ്രിപുരന്ധ്രസ്ഥേ നീചേ വാ പാപസംയുതേ
ദാരപുത്രാദിപീഡാ ച ദേഹപീഡാ മഹദ്ഭയം ൭
രാജകോപം പ്രകുരുതേ ഇഷ്ടവസ്തുവിനാശനം
പാപമൂലാൽ ദ്രവ്യനാശം സ്ഥാനഭ്രംശം മനോരുജം ൮
സ്വർണ്ണദാനം പ്രകുർവീത ഇഷ്ടജപ്യം ച കാരയേൽ
ഗവാം കപിലവർണ്ണാനാം ദാനേനാരോഗ്യമാദിശേൽ. ൯

സാ—ആദിത്യന്റെ ആറിലോ എട്ടിലോ പന്ത്രണ്ടിലോ പാപനോടുകൂടി വ്യാഴം നില്ക്കയാണെങ്കിൽ അപ്പോൾ ഭാര്യാപുത്രാദിപീഡയും രോഗവും ഭയവും രാജകോപവും ഇഷ്ടദ്രവ്യനാശവും പാപംനിമിത്തം ധനഹാനിയും സ്ഥാനഭ്രംശവും മനോദുഃഖവും ഫലമാകുന്നു. സ്വർണ്ണദാനം ഇഷ്ടമന്ത്രജപം കപിലവർണ്ണത്തോടുകൂടിയ പശുവിന്റെ ദാനം മുതലായവ ചെയ്താൽ അനിഷ്ടശാന്തി ഉണ്ടാകും.

ഇങ്ങിനെ വ്യാഴത്തിന്റെ അപഹാരഫലം.

---

ആദിത്യദശയിൽ പതിനൊന്നുമാസവും പന്ത്രണ്ടുദിവസവും
ശനിയുടെ അപഹാരകാലമാകുന്നു,

## തൽഫലം.

സൂര്യസ്യാന്തർഗ്ഗതേ മന്ദേ ലഗ്നാൽ കേന്ദ്രത്രികോണഗേ
ശത്രുനാശം മഹൽസൌഖ്യം സ്വല്പധാന്യാർത്ഥലാഭകൃൽ ൰
വിവാഹോത്സവകാര്യാണി ശുഭകാര്യം ശുഭാവഹം.
സ്വോച്ചേ സ്വക്ഷേത്രഗേ മന്ദേ സുഹൃൽഗ്രഹസമന്വിതേ ൰൧

ഗൃഹേകല്യാണസംപത്തിർവ്വിവാഹാദിഷുസൽക്രിയാം
രാജസമ്മാനകീർത്തിശ്ചനാനാവസ്ത്രസമാഗമഃ. ൯൮

സാ — ആദിത്യദശയിൽ ലഗ്നത്തിൻെറ കേന്ദ്രത്രികോണങ്ങളിൽ നില്ക്കുന്ന ശനിയുടെ അപഹാരം വരുമ്പോഠം ശത്രുനാശം വളരെ സുഖം അല്പമായ ധനധാന്യലാഭം വിവാഹം മുതലായ ശുഭകാര്യങ്ങഠംക്കു ശുഭപ്രാപ്തി ഇവയും ആ ശനി മേൽപ്രകാരം ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ ബന്ധുക്ഷേത്രത്തിലൊ നില്ക്കുന്നവെങ്കിൽ വിവാഹാദിസൽകർമ്മങ്ങഠം നിമിത്തം വീട്ടിൽ മംഗലസമ്പത്തിയും രാജസമ്മാനവും കീർത്തിയും പലതരത്തിലുള്ള വസ്ത്രലാഭവും ഫലമാകുന്നു.

ദായേശാൽരിപുരന്ധ്രസ്ഥേവ്യയേവാംപാപസംയുതേ
വാതശൂലമഹാവ്യാധിജ്വരാതിസാരപീഡനം ൯൯
ബന്ധനംകാര്യഹാനിശ്ചവിത്തനാശംമഹൽഭയം
അകസ്മാൽകലഹശ്ചൈവദായാദജനവിഗ്രഹം. ൧൦൦

ഭുക്ത്യാദൌമിത്രഹാനിഃസ്യാൽമദ്ധ്യേകിഞ്ചിൽസുഖാവഹഃ
അന്തേക്ലേശകരശ്ചൈവനീചേതേഷാംതഥൈവച. ൧൦൧

പിതൃമാതൃവിയോഗംച ഗമനാഗമനംതഥാ
ദ്വിതീയദ്യൂനനാഥേതു അപമൃത്യുഭയംഭവേൽ.

കൃഷ്ണാംഗാംമഹിഷീംദദ്യാൽ മൃത്യുഞ്ജയജപംചരേൽ
ഛാഗദാനംപ്രകുർവീതസർവ്വസംപൽപ്രദായകം. ൧൦൨

സാ — ആദിത്യൻെറ ആറു എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ പാപനോടുകൂടി ശനി നില്ക്കുന്നവെങ്കിൽ വാതം ശൂല ജ്വരം അതിസാരം മുതലായ രോഗോപദ്രവങ്ങളും ബന്ധനവും ധനകാര്യങ്ങഠംക്കു ഹാനിയും ഭയവും വൃഥാകലഹവും പുത്രവിരോധവും സംഭവിക്കും. അപഹാരകാലത്തിൻെറ മൂന്നിലൊന്നു ആദ്യവും ഒടുവിലും ദുഃഖഫലങ്ങളും മദ്ധ്യത്തിൽ അല്പം സുഖവും സംഭവിക്കും. പിതൃമാതൃവിയോഗം മുതലായ ദുരിതങ്ങളും സംഭവിക്കും ഈ ശനിക്കു ഏഴാംഭാവാധിപത്യമൊ രണ്ടാംഭാവാധിപത്യമോ ഉണ്ടായാൽ അപമരണംകൂടിസംഭവിക്കും. കറുത്ത പശുവിനെയൊ എരുമയേയൊ ദാനം ചെയ്യുകയും മൃത്യുഞ്ജയജപം നടത്തുകയും ചെയ്യുന്നതു ദോഷപരിഹാരകരമാകുന്നു.

ഇങ്ങിനെ ശനിയുടെ അപഹാരഫലം.

---

ആദിത്യദശയിൽ പത്തുമാസവും ആറുദിവസവും
ബുധന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

സൂര്യസ്യാന്തർഗ്ഗതേസൌമ്യേസ്വോച്ചേവാസ്വർക്ഷഗേപിവാ
കേന്ദ്രത്രികോണലാഭസ്ഥേബുധേവർഗ്ഗബലൈര്യുതേ. ൩൭

രാജ്യലാഭംമഹോത്സാഹംദാരപുത്രാദിസൌഖ്യകൃൽ
മഹാരാജപ്രസാദേനവാഹനാംബരഭൂഷണം ൩൮
പുണ്യതീർത്ഥഫലാവാപ്തിർഗൃഹേഗോധനസംകുലം
ഭാഗ്യലാഭാധിപൈര്യുക്തേലാഭവൃദ്ധികരോഭവേൽ ൩൯
ഭാഗ്യപഞ്ചമകർമ്മസ്ഥേസംമാനോഭവേതിധ്രുവം
സ്വകർമ്മധർമ്മബുദ്ധിശ്ചഗുരുധർമ്മദ്വിജാർച്ചനം ൪൦
ധനധാന്യാദിസംയുക്തിർവിവാഹംപുത്രസംഭവം.

സാ—ആദിത്യദശയിൽ ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ കേന്ദ്രത്രികോണലാഭങ്ങളിൽ വർഗ്ഗബലത്തോടുകൂടി നിൽക്കുന്ന ബുധന്റെ അപഹാരകാലത്തു രാജ്യലാഭം ഉത്സാഹം ഭാര്യാപുത്രാദിസൌഖ്യം രാജസന്തോഷം നിമിത്തം വാഹനവസ്ത്രാഭരണങ്ങളുടെ ലാഭം പുണ്യതീർത്ഥലാഭം പശുനാല്ക്കാലിവൃദ്ധി ഇവയും ബുധനു ഭാഗ്യലാഭാധിപന്മാരുടെ യോഗമുണ്ടെങ്കിൽ ഉൽകൃഷ്ടമായ ലാഭോദയവും മേൽപ്രകാരം അഞ്ചിലൊ ഒൻപതിലൊ നിന്നാൽ ശത്രുക്കളിൽനിന്നു ബഹുമാനവും കുലധർമ്മകർമ്മങ്ങൾക്ക അഭിവൃദ്ധിയും ഗുരുക്കന്മാർ ബ്രാഹ്മണർ ഇവരുടെ പൂജനവും ധനധാന്യാദിസംയോഗവും വിവാഹവും പുത്രലാഭവും സംഭവിക്കും.

ദായേശാച്ശുഭരാശിസ്ഥേ സൌമ്യെയുക്തം മഹൽസുഖം ൪൧
വൈവാഹികം യജ്ഞകർമ്മ ദാനധർമ്മജപാദികം
സ്വനാമാങ്കിതപദ്യാനി നാമദ്വയമഥാപിവാ ൪൨
ഭോജനാംബരഭൂഷാപ്തിാമരേശോഭവേന്നരഃ.

സാ—ആദിത്യന്റെ ഇഷ്ടസ്ഥാനത്താണു ബുധൻ നിൽക്കുന്നതെങ്കിൽ വിവാഹസംബന്ധമായ യാഗകർമ്മവും ദാനധർമ്മജപാദിയും അരശംസാപത്ര്യങ്ങളുടെയൊ സ്ഥാനമാനങ്ങളുടെയൊ ലാഭവും ഭക്ഷണവസ്ത്രാഭരണാദിലാഭവും അസാമാന്യസമ്പത്തും സിദ്ധിക്കും.

ദായേശാൽരിപുരന്ധ്രസ്ഥേ രിഃഫഗേനീചഗേപിവാ ൪൩
ദേഹപീഡാമനസ്താപോ ദാരപുത്രാദിപീഡനം

ഭുക്ത്യാദൌദുഃഖമാപ്നോതി മദ്ധ്യേകിഞ്ചിൽസുഖാവഹം ൯൪
അന്തേതുരാജഭീതിശ്ച ഗമനാഗമനംതഥാ
ദ്വിരിരീയേഭ്യനനാഥേതു ദേഹജാഡ്യംജ്വരാദികം ൯൫
വിഷ്ണുനാമസഹസ്രഞ്ച അന്നദാനംച കാരയേൽ
രജതപ്രതിമാദാനം കുൎയ്യാദാരോഗ്യമാദിശേൽ. ൯൬

സാ—ബുധൻ ആദിത്യന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ വരികയൊ നീചസ്ഥിതി ഉണ്ടാവുകയൊ ചെയ്താൽ രോഗദുഃഖവും ശരീരപീഡയും കളത്രപുത്രാദ്ത്യുപദ്രവവും അപഹാരത്തിന്റെ ആദ്യഭാഗം ദുഃഖവും മദ്ധ്യഭാഗം അല്പസുഖവും അന്ത്യഭാഗം രാജഭീതിയും സംഭവിക്കും. രണ്ടാംഭാവാധിപത്യമോ ഏഴാംഭാവാധിപത്യമോ ഉണ്ടായാൽ ശരീരത്തിന്ന സ്വാതന്ത്ര്യഹാനിയും ജ്വരാദിരോഗദുഃഖവും ഉണ്ടാകും. വിഷ്ണുനാമസഹസ്രജപവും അന്നദാനവും വെള്ളികൊണ്ടുള്ള പ്രതിമാദാനവുംചെയ്താൽ ദോഷപരിഹാരം ഉണ്ടാകും.

ഇങ്ങിനെ ബുധന്റെ അപഹാരഫലം.

---

അദിത്യദശയിലെ നാലുമാസവും ആറുദിവസവും
കേതുവിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

സൂൎയ്യസ്യാന്തർഗ്ഗതേകേതൌ ദേഹപീഡാമനോവ്യഥാ
അർത്ഥവ്യയംരാജകോപം സ്വജനാനാമുപദ്രവം ൯൭
ലഗ്നാധിപേന സംയുക്തേ ആദൌസൌഖ്യംധനാഗമം
മദ്ധ്യേതൽക്ലേശമാപ്നോതി മൃതിർബാഹ്യാമയംവദേൽ. ൯൮

സാ—അദിത്യദശയിൽ കേതുവിന്റെ അപഹാരകാലത്തു ധനനാശം രാജകോപം സ്വജനങ്ങളിൽനിന്ന് ഉപദ്രവം ഈവകദോഷങ്ങൾ സംഭവിക്കും. കേതു ലഗ്നാധിപനോടുചേൎന്ന നിൽക്കുന്നവെങ്കിൽ ആദ്യം ധനലാഭം സുഖം മുതലായവയും മദ്ധ്യേ ദുഃഖവും മരണമോ രോഗമോ ഇവയും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേചൈവം ദായേശാൽപാപസംയുതേ
കപോലദന്തരോഗശ്ച മൂത്രകൃച്ഛ്രസ്യസംഭവഃ ൯൯
സ്ഥാനവിച്യുതിരർത്ഥസ്യ മിത്രഹാനിഃപിതുർമൃതിഃ
വിദേശഗമനംചൈവ ശത്രുപീഡാമഹൽഭയം. ൧൦൦

സാ—ദശാനാഥൻെറ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ കേതു പാപനോടുകൂടി നിന്നാൽ കവിളിന്നും ദന്തങ്ങൾക്കും രോഗവും മൂത്രകൃഛ്റവും സ്ഥാനനാശവും അൎത്ഥം ബന്ധു പിതാവു ഇവക്കു നാശവും ശത്രൂപദ്രവവും വലിയ ഭയങ്ങളും ഉണ്ടാകും.

ലഗ്നാദുപചയേകേതൌ യോഗകാരകസംയുതേ
ശുഭാംശേശുഭവർഗ്ഗേച ശുഭകൎമ്മഫലപ്രദഃ. ൬൦൧

പുത്രദാരാദിസൌഖ്യംചസന്തോഷംപ്രിയവൎദ്ധനം
വിചിത്രവസ്ത്രലാഭംചയശോവൃദ്ധിസ്സുഖാവഹഃ. ൬൦൨

ദ്വിതീയദ്യൂനനാഥേവാഹ്യപമൃത്യുഭയംവദേൽ
ദുർഗ്ഗാജപംചകുൎവീതഛാഗദാനംതഥൈവച
മഹാമൃത്യുഞ്ജയജപംകുൎയ്യാൽശാന്തിമവാപ്നുയാൽ. ൬൦൩

സാ—കേതു ലഗ്നത്തിൽ നിന്നു ഉപചയരാശിയിൽ യോഗകാരകഗ്രഹത്തോടൊ ശുഭാംശത്തോടൊ ശുഭവൎഗ്ഗത്തോടൊ കൂടി നിന്നാൽ നല്ലകൎമ്മങ്ങൾക്കു ഫലപ്രാപ്തിയും കളത്രപുത്രാദിസുഖവും സന്തോഷവൃദ്ധിയും വിശേഷവസ്ത്രലാഭവും യശസ്സും സുഖവും സംഭവിക്കും. രണ്ടാംഭാവാധിപത്യമൊ ഏഴാംഭാവാധിപത്യമൊ ഉണ്ടായാൽ മരണഭയംതന്നെ സംഭവിക്കും. ദുൎഗ്ഗാജപം മൃത്യുഞ്ജയജപം ഛാഗദാനം മുതലായ ശാന്തികരങ്ങളായ കൎമ്മങ്ങൾചെയ്തു ദോഷനിവാരണം വരുത്തിക്കൊള്ളണം.

ഇങ്ങനെ ആദിത്യദശയിൽ കേതുവിൻെറ അപഹാരഫലം.

---

## ആദിത്യദശയിൽ ശുക്രാപഹാരഫലം.

ഒരുകൊല്ലം ശുക്രൻെറ അപഹാരകാലമാകുന്നു.

സൂൎയ്യസ്യാന്തൎഗ്ഗതേശുക്രേത്രികോണേകേന്ദ്രഗേപിവാ
സ്വോച്ചേമിത്രസ്വവൎഗ്ഗസ്ഥേഇഷ്ടസ്ത്രീഭോഗ്യസംപദഃ. ൬൦൪

ഗ്രാമാന്തരപ്രയാണംചബ്രാഹ്മണപ്രഭുദൎശനം
രാജ്യലാഭംമഹോത്സാഹംഛത്രചാമരവൈഭവം. ൬൦൫

ഗൃഹേകല്യാണസംപത്തിൎന്നിത്യമിഷ്ടാന്നഭോജനം
വിദ്രുമാദിരത്നലാഭംമുക്താവസ്ത്രാദിലാഭകൃൽ. ൬൦൬

൬൦

ചതുഷ്ട്വാൽജീവിലാഭസ്സ്യേ പ്രാൽബഹുധാന്യധനാദികം
ഉത്സാഹംകീർത്തിസമ്പത്തിർനരവാഹനസമ്പദഃ. ൧൦൭

സാ—ആദിത്യദശയിൽ ശുക്രൻ ലഗ്നാൽ കേന്ദ്രത്തിലൊ ത്രികോണത്തിലൊ ഉച്ചരാശിയിൽ ബന്ധുവർഗ്ഗത്തോടൊ സ്വവർഗ്ഗത്തോടോകൂടി നിന്നാൽ ആ അപഹാരത്തിൽ സ്ത്രീസുഖവും അന്യഗ്രാമഗമനവും ബ്രാഹ്മണരുടെയും പ്രഭുക്കന്മാരുടെയും ദർശനവും രാജ്യലാഭവും ഉത്സാഹശക്തിയും രാജോചിതങ്ങളായ വിഭവങ്ങളും വീട്ടിൽ കല്യാണരൂപമായ സമ്പത്തും എപ്പൊഴും ഇഷ്ടഭോജനവും മുത്തു പവിഴം മുതലായ രത്നങ്ങളുടെയും വസ്ത്രങ്ങളുടെയും നാല്ക്കാലികൾ വളരെ ധനധാന്യാദികൾ കീർത്തി, മേനാവു് പല്ലക്കുമുതലായ വാഹനങ്ങൾ ഉത്സാഹം ഇവയുടെയും ലാഭവും സിദ്ധിക്കും.

ഷഷ്ഠാഷ്ടമവ്യയേശുക്രേദായേശാൽബലവർജ്ജിതേ
രാജകോപംമനഃക്ലേശംപുത്രസ്ത്രീധനനാശനം. ൧൦൮

ഭുക്ത്യാദൌവാഹനംമദ്ധ്യേലാഭഃശുഭകരോഭവേൽ
അന്തേയശോനാശനംചസ്ഥാനഭ്രംശമഥാപിവാ. ൧൦൯

ബന്ധുദ്വേഷമനന്തം ച സ്വകുലാൽഭോഗനാശനം
ഭാർഗ്ഗവേദ്യൂനനാഥേതുദേഹേ ജാഡ്യംമനോരുജം. ൧൧൦

രന്ധ്രരിഃഫസമായുക്തേ അപമൃത്യുർഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം മൃത്യുഞ്ജയജപംചരേൽ ൧൧൧

സാ—ദശാനാഥന്റെ ആറു എട്ടു ൧൨ ഭാവങ്ങളിൽ ശുക്രൻ ബലഹീനനായിനിന്നാൽ രാജകോപം മനോദുഃഖം ഭാര്യ പുത്രൻ ധനം ഇതുകൾക്കു നാശം ഇവയും അപഹാരത്തിന്റെ ആദ്യകാലത്തു വാഹനലാഭവും മദ്ധ്യകാലത്തു ശുഭകരങ്ങളായ മററു ലാഭവും അവസാനകാലത്തു യശസ്സിന്നും സ്ഥാനത്തിന്നും കുലത്തിന്നും നാശവും കഠിനമായ ബന്ധുദ്വേഷവും സംഭവിക്കും. ശുക്രന്നു ഏഴാംഭാവാധിപത്യമുണ്ടായാൽ ശരീരത്തിന്നു ജഡതയും മനോരോഗവും അഷ്ടമത്തിലൊ പന്ത്രണ്ടിലൊ നിന്നാൽ അപമൃത്യുവും സംഭവിക്കും. അതിന്റെ പരിഹാരമായി മൃത്യുഞ്ജയജപം നടത്തണം.

ഇങ്ങിനെ ആദിത്യദശയിൽ ശുക്രന്റെ
അപഹാരഫലം.

—:*:—

## ചന്ദ്രദശയിലെ അപഹാരങ്ങൾ.

ചന്ദ്രദശയിൽ പത്തുമാസം ചന്ദ്രന്റെ സ്വാപഹാരമാകുന്നു.

### തൽഫലം.

സ്വോച്ചേസ്വക്ഷേത്രഗേ ചന്ദ്രേ ത്രികോണേലാഭഗേപിവാ
ഭാഗ്യകർമ്മാധിപൈര്യുക്തേ ഗോജാശ്വാംബരസംകുലം. ൧൬൨

ദേവതാഗുരുഭക്തിശ്ച പുണ്യശ്ലോകാദികീർത്തനം
രാജ്യലാഭംമഹൽസൌഖ്യം യശോവൃദ്ധിസ്സുഖാവഹഃ. ൧൬൩

പൂർണ്ണചന്ദ്രേപൂർണ്ണഫലംസേനാധിപമഹൽസുഖം
പാപയുക്തേഥവാ ചന്ദ്രേ നീചേവാ രിഃഫഷഷ്ഠഗേ. ൧൬൪

തൽക്കാലേ ധനനാശഃസ്യാൽ സ്ഥാനച്യുതിമഥാപിവാ
ദേഹാലസ്യംമനസ്താപം രാജമന്ത്രിവിരോധകൃൽ. ൧൬൫

മാതൃക്ലേശംമനോദുഃഖം നിരയംബന്ധുനാശനം
ദ്വിതീയദ്യൂനനാഥേതുരന്ധ്രരിഃഫസമന്വിതേ. ൧൬൬

ദേഹജാഡ്യംമഹാഭംഗമപമൃത്യുഭയംഭവേൽ
ശ്വേതാംഗാംമഹിഷീംദദ്യാൽ ദാനേനാരോഗ്യമാദിശേൽ.

സാ—ചന്ദ്രദശയിൽ ആദ്യത്തെ അപഹാരം ചന്ദ്രന്റേതാണല്ലോ. ആ ചന്ദ്രൻ ഉച്ചം സ്വക്ഷേത്രം ഇവിടെയോ ത്രികോണത്തിലൊ ലാഭത്തിലൊ ഭാഗ്യകർമ്മാധിപന്മാരോടുകൂടി വന്നാൽ പശു ആടു കുതിര വസ്ത്രങ്ങൾ ഇവയുടെ ലാഭവും ദേവന്മാരിലും ഗുരുക്കന്മാരിലും ഭക്തിയും പുണ്യശ്ലോകനെന്നും മറ്റുമുള്ള ബഹുമാനവും രാജ്യലാഭവും വളരെ സൌഖ്യവും യശസ്സും ഭവിക്കും. ചന്ദ്രൻ ബലവാനാണെങ്കിൽ മേൽപറഞ്ഞ ഫലങ്ങൾക്കു പൂർണ്ണതയും സേനാധിപത്യവും സിദ്ധിക്കും. ചന്ദ്രന് പാപയോഗമോ നീചമോ പന്ത്രണ്ടിലും ആറിലും സ്ഥിതിയോ ഉണ്ടായാൽ ധനനാശം സ്ഥാനഭ്രംശം ദേഹാലസ്യം മനോദുഃഖം രാജഭൃത്യകോപം മാതൃദുഃഖം ബന്ധുനാശം ഇവയും ചന്ദ്രന് രണ്ടാംഭാവാധിപത്യമൊ ഏഴാംഭാവാധിപത്യമൊ എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ സ്ഥിതിയൊ ഉണ്ടായാൽ ശരീരത്തിനു ജഡതയും അപമൃത്യുഭയവും സംഭവിക്കും. വെളുത്തപശുവിനെയും എരുമയേയും മറ്റുകാലോചിതമായ ദ്രവ്യങ്ങളേയും ദാനംചെയ്താൽ ചന്ദ്രാപഹാരദോഷപരിഹാരം സിദ്ധിക്കും.

ഇങ്ങിനെ ചന്ദ്രദശയിൽ ചന്ദ്രാപഹാരഫലം.

---

ചന്ദ്രദശയിൽ ഏഴ്മാസം കുജാപഹാരകാലമാകുന്നു.

## തൽഫലം.

ചന്ദ്രസ്യാന്തർഗതേഭൗമേ ലഗ്നാൽകേന്ദ്രത്രികോണഗേ
സൌഭാഗ്യംരാജസമ്മാനം വസ്ത്രാഭരണഭൂഷണം. ൧൭

ലഗ്നാൽകാൎയ്യാൎത്ഥസിദ്ധിസ്സ്യാൽ ഭവിഷ്യതിനസംശയഃ
ഗൃഹക്ഷേത്രാഭിവൃദ്ധിശ്ച വ്യവഹാരേജയോഭവേൽ. ൧൮

കാൎയ്യലാഭംമഹൽസൌഖ്യം സ്വോച്ചേസ്വക്ഷേത്രഗേഫലം

സാ—ചന്ദ്രദശയിൽ ചൊവ്വാ ലഗ്നാൽ കേന്ദ്രത്രികോണഭാവങ്ങളിൽ ഉച്ചം സ്വക്ഷേത്രം ഇവയോടുകൂടിനിന്നാൽ ആ അപഹാരത്തിൽ സൌഭാഗ്യം രാജസമ്മാനം വസ്ത്രാഭരണസിദ്ധി പ്രയത്നേനകാൎയ്യാൎത്ഥസിദ്ധി ഗൃഹാദികൾക്കു അഭിവൃദ്ധിവ്യവഹാരത്തിൽ വിജയം കാൎയ്യലാഭം വളരെസൌഖ്യം ഈവക ഫലങ്ങൾ സിദ്ധിക്കും.

ഷഷ്ഠാഷ്ടമവ്യയേഭൌമേ പാപയുക്തേഥവായദി ൧൯

ദായേശാദശുഭസ്ഥാനേ ദേഹാൎത്തിഃപാപവീക്ഷിതേ
ഗൃഹക്ഷേത്രാദിഹാനിശ്ച വ്യവഹാരേതഥൈവച. ൨൦

ഭൃത്യവൎഗ്ഗേഷുകലഹം ഭൂപാലസ്യവിരോധനം
ആത്മബന്ധുവിയോഗംച നിത്യംനിഷ്ഠുരഭാഷണം ൨൧

ദ്വിതീയദ്യൂനനാഥേതു രന്ധ്രരന്ധ്രാധിപേയദി
തദ്ദോഷപരിഹാരാൎത്ഥം ബ്രാഹ്മണസ്യാച്ചനംഭവേൽ. ൨൨

സാ—ചൊവ്വാ ദശാനാഥന്റെ ആറിലോ എട്ടിലോ പന്ത്രണ്ടിലോ പാപയോഗത്തോടും പാപദൃഷ്ടിയോടുംകൂടി നിന്നാൽ ഗൃഹാദികൾക്കുനാശവും അപ്രകാരം വ്യവഹാരനാശവും ഭൃത്യകലഹവും രാജകോപവും ഇഷ്ടബന്ധുക്കളുടെ വിയോഗവും എപ്പോഴും നിന്ദ്യവചനവും ഫലമാകുന്നു. രണ്ടിന്റെയോ ഏഴിന്റെയോ എട്ടിന്റെയോ ആധിപത്യമൊ അഷ്ടമസ്ഥിതിയോ ഉണ്ടായാൽ തൽപരിഹാരമായി ബ്രാഹ്മണരെ പൂജിച്ചുകൊള്ളണം.

ഇങ്ങനെ ചന്ദ്രദശയിൽ കുജന്റെ അപഹാരം.

—:*:—

ചന്ദ്രദശയിൽ ഒരുവത്സരം ആറുമാസം രാഹുവിന്റെ അപഹാര കാലമാകുന്നു.

## തൽ ഫലം.

ചന്ദ്രസ്യാന്തർഗതേ രാഹൌ ലഗ്നാൽകേന്ദ്രത്രികോണയോഃ
ആദൌസ്വല്പഫലംജ്ഞേയം ശത്രുപീഡാമഹൽഭയം. ൧൨൩

ചൌരാദിരാജഭീതിശ്ച ചതുഷ്പാൽജീവിപീഡനം
ബന്ധുനാശംമിത്രഹാനിം മാനഹാനിംമനോവ്യഥാം. ൧൨൪

സാ—ചന്ദ്രദശയിൽ രാഹു ലഗ്നാൽ കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ അപഹാരത്തിന്റെ ആദിയിൽ അല്പം ചില ശുഭഫലം പറയാമെങ്കിലും സാമാന്യേന ശത്രുപീഡാ ഭയം മോഷണം സർപ്പപീഡ നാല്ക്കാലികളിൽനിന്നു ഉപദ്രവം ബന്ധുനാശം മാനഹാനി മനോദുഃഖം മുതലായവ സംഭവിക്കും.

ശുഭയുക്തേക്ഷിതേശുഭൈർദൃഷ്ടേ ലഗ്നാദുപചയേപിവാ
യോഗകാരകസംബന്ധേ യത്രകാര്യാർത്ഥസിദ്ധികൃൽ. ൧൨൫

നൈരൃത്യേപശ്ചിമേഭാഗേ കശ്ചിൽപ്രഭുസമാഗമം
വാഹനാംബരലാഭം ച ഇഷ്ടകാര്യാർത്ഥസിദ്ധികൃൽ. ൧൨൬

സാ—അപഹാരനാഥനായ രാഹുവിന്നു ശുഭയോഗം ശുഭദൃഷ്ടി ലഗ്നാൽ ഉപചയസ്ഥിതി യോഗകാരകസംബന്ധം ഈവക ഗുണങ്ങളുണ്ടെങ്കിൽ കാര്യഗുണവും ധനലാഭവും നിരൃതികോണിലോ പടിഞ്ഞാറോ ഉള്ള ഒരു പ്രഭുവിന്റെ സമാഗമവും വാഹനം വസ്ത്രം ഇഷ്ടകാര്യം ധനം ഇവയുടെ ലാഭവും സിദ്ധിക്കും.

ദായേശാൽരിപുരന്ധ്രസ്ഥേ വ്യയേവാബലവർജ്ജിതേ
സ്ഥാനഭ്രംശംമനോദുഃഖം പുത്രക്ലേശംമഹൽഭയം. ൧൨൭

രാജകാര്യകലാപം ച ദാരപീഡാമഹൽഭയം
വൃശ്ചികാദിവിഷാൽഭീതിശ്ചോരാഹിനൃപപീഡനം. ൧൨൮

സാ—ദശാനാഥന്റെ ആറു് എട്ടു പന്ത്രണ്ടു് ഈ ഭാവങ്ങളിൽ രാഹു ബലഹീനനായി നിന്നാൽ സ്ഥാനനാശം മനോദുഃഖം പുത്രതാപം ഭയം രാജകീയമായ കലഹം ഭാര്യാപീഡ വിഷോപദ്രവം മോഷണംകൊണ്ടും സർപ്പങ്ങളിൽനിന്നും രാജാക്കന്മാരിൽനിന്നും ഉപദ്രവം ഈവകഫലങ്ങൾ സംഭവിക്കും.

ദായേശാൽകേന്ദ്രകോണേവാ ദുശ്ചിക്യേലാഭഗേപിവാ
പുണ്യതീർത്ഥഫലാവാപ്തിർദേവതാദർശനംമഹൽ. ൧൨൯

പരോപകാരധർമ്മാദി പുണ്യകർമ്മാദിസംഗ്രഹഃ
ദ്വിതീയദ്യൂനരാശിസ്ഥേ ദേഹബാധാഭവിഷ്യതി.
ഛാഗദാനംപ്രകുർവീത ദേഹാരോഗ്യംപ്രജായതേ. ൧൩൦

സാ — അപഹാരനാഥനായ രാഹു ദശാനാഥനായ ചന്ദ്രന്റെ മൂന്നിലോ പതിനൊന്നിലോ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ നിന്നാൽ പുണ്യതീർത്ഥഫലം മഹത്തായ ദേവദർശനം പരോപകാരധർമ്മം മററുപുണ്യങ്ങളായ ധർമ്മങ്ങൾ ഇവയുടെ സംഗ്രഹവും സിദ്ധിക്കും. ചന്ദ്രൻ രണ്ടിലോ ഏഴിലോ നിന്നാൽ ദേഹോപദ്രവം ഉണ്ടായിരിക്കും. ചന്ദ്രാപഹാരദോഷപരിഹാരമായി ആടിനെ ദാനംചെയ്യണം.

ഇങ്ങനെ ചന്ദ്രദശയിൽ സർപ്പാപഹാരഫലം.

---

ഒരുവത്സരം നാലുമാസം ചന്ദ്രദശയിൽ വ്യാഴത്തിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ചന്ദ്രസ്യാന്തർഗതേജീവേലഗ്നാൽകേന്ദ്രത്രികോണഗേ
സ്വഗേഹലാഭേസ്വോച്ചേവാരാജ്യലാഭംമഹൽസുഖം. ൧൩൧

വസ്ത്രാലംകാരഭൂഷാപ്തിം രാജപ്രീതിധനാഗമം
ഇഷ്ടദേവപ്രസാദേന ഗർഭാധാനാദികംഫലം. ൧൩൨

ശുഭശോഭനകാര്യാണി ഗേഹലക്ഷ്മീകടാക്ഷകൃത്
രാജാശ്രയംധനംഭൂമി ഗജവാജിസമന്വിതം. ൧൩൩

മഹാരാജപ്രസാദേന ഇഷ്ടസിദ്ധിസ്സുഖാവഹഃ

സാ — ചന്ദ്രദശയിൽ ലഗ്നത്തിന്റെ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ നില്ക്കുന്ന വ്യാഴത്തിന്റെ അപഹാരകാലത്തു രാജ്യലാഭം വളരെ സന്തോഷം വസ്ത്രം ആഭരണം ആന ധനം ഇതുകളുടെ ലാഭം ഇഷ്ടദേവപ്രസാദംകൊണ്ടു ഗർഭോൽപത്തി ശുഭകാര്യങ്ങൾക്കു ശോഭനം വീട്ടിൽ ഐശ്വര്യസമൃദ്ധി രാജാവിൽനിന്നു ധനവും ഭൂമി ആന കുതിര മുതലായവയുടെ ലാഭവും മഹാരാജാവിന്റെ സന്തോഷംനിമിത്തം ആഗ്രഹനിവൃത്തിയും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേജീവേ നീചേവാസ്തംഗതേയദി. ൫൩൪

പാപയുക്തേശ്ശുഭംകൎമ്മ ഗുരുപുത്രാദിനാശനം
സ്ഥാനഭ്രംശംമനോദുഃഖം അകസ്മാൽകലഹംധ്രുവം. ൫൩൫

ഗൃഹക്ഷേത്രാദിനാശംച വാഹനാംബരനാശനം

സാ—വ്യാഴംലഗ്നാൽ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നീചം മൌഢ്യം പാപയോഗം ഈവക ദോഷങ്ങളോടുകൂടി നിന്നാൽ അശുഭകൎമ്മവും ഗുരുപുത്രന്മാർ സ്ഥാനം ഇവകൾക്കു നാശവും കാരണംകൂടാതെ കലഹവും ദുഃഖവും വീടു കൃഷിഭൂമി വാഹനം വസ്ത്രം ഇവയുടെ വിനാശവും സംഭവിക്കും.

ദായേശാൽകേന്ദ്രകോണേവാ ദുശ്ചിൽക്യേലാഭഗേപിവാ. ൫൩൬

ഭോജനാംബരപശ്വാദി മഹോത്സാഹംകരോതിച
ഭ്രാത്രാദിസുഖസമ്പത്തിർധൈൎയ്യംവീൎയ്യപരാക്രമം. ൫൩൭

യജ്ഞോവീതവിവാഹശ്ച രാജ്യശ്രീധനസമ്പദഃ

സാ—അപഹാരനാഥൻ ദശാനാഥന്റെ കേന്ദ്രത്രികോണങ്ങളിലോ മൂന്നിലോ പതിനൊന്നിലോ നിന്നാൽ ഭോജനസുഖം വസ്ത്രസുഖം നാല്ക്കാലിലാഭം വലിയ ഉത്സാഹം ജ്യേഷ്ഠസഹോദരങ്ങളിൽനിന്നു സുഖാനുഭവം ധൈൎയ്യം വിവാഹം ധനസമ്പത്തു രാജ്യലക്ഷ്മി ഈവകഗുണങ്ങൾ സിദ്ധിക്കും.

ദായേശാൽരിപുരന്ധ്രസ്ഥേ വ്യയേവാബലവൎജ്ജിതേ. ൫൩൮

കരോതികുത്സിതാന്നംച വിദേശഗമനംതഥാ
ഭുക്ത്യാദൌശോഭനംപ്രോക്തമന്തേശോകകരംഭവേൽ. ൫൩൯

ഛിതിയദ്യന്തനാഥശ്ചേദപമൃത്യുർഭവിഷ്യതി
തദ്ദോഷപരിഹാരാൎത്ഥം ശിവസാഹസ്രകംജപേൽ. ൫൪൦

സ്വൎണ്ണദാനമിതിപ്രോക്തം സൎവ്വസമ്പൽപ്രദായകം

സാ—അപഹാരനാഥൻ ദശാനാഥന്റെ ആറിലോ എട്ടിലോ പന്ത്രണ്ടിലോ ബലഹാനിയോടുകൂടിനിന്നാൽ നിന്ദ്യഭക്ഷണവും അന്യദേശഗമനവും സംഭവിക്കും. അപഹാരത്തിന്റെ ആരംഭത്തിൽ ശോഭനവും അവസാനത്തിൽ ശോകവും ഫലമാകുന്നു.

ഏഴും രണ്ടും ഭാവങ്ങളുടെ ആധിപത്യം ഉണ്ടെങ്കിൽ അപമൃത്യു

സംഭവിക്കും. ശിവസഹസ്രനാമജപവും സ്വൎണ്ണദാനവും അതിന്നു പരിഹാരമാകുന്നു.

ഇങ്ങിനെ ചന്ദ്രദശയിൽ വ്യാഴത്തിന്റെ അപഹാരഫലം.

---

ഒരു വത്സരം ഏഴുമാസം ചന്ദ്രദശയിൽ ശനിയുടെ അപഹാരകാലമാകുന്നു.

## തൽഫലം.

ചന്ദ്രസ്യാന്തൎഗ്ഗതേമന്ദേ ലഗ്നാൽകേന്ദ്രത്രികോണഗേ
സ്വക്ഷേത്രസ്വാംശകേചൈവ। മന്ദേതുംഗാംശസംയുതേ. ൧൭൧

ശുഭദൃഷ്ടിയുതേവാപി ലാഭേവാബലസംയുതേ
പുത്രമിത്രാൎത്ഥസമ്പത്തിഃ ശൂദ്രപ്രഭുസമാഗമം. ൧൭൨

വ്യവസായാൽഫലാധിക്യം ഗൃഹക്ഷേത്രാദിവൃദ്ധിദം
പുത്രലാഭംചകല്യാണം രാജാനുഗ്രഹവൈഭവം. ൧൭൩

സാ—ചന്ദ്രദശയിൽ ശനി ലഗ്നാൽ കേന്ദ്രത്രികോണങ്ങളിൽ സ്വക്ഷേത്രത്തിലോ സ്വാംശത്തിലോ ഉച്ചാംശകത്തിലോ പതിനൊന്നിലോ ശുഭന്മാരുടെ ദൃഷ്ടിയോഗങ്ങളോടുകൂടി ബലവാനായി നിന്നാൽ ആ അപഹാരത്തിൽ പുത്രൻ ബന്ധു ധനം ഈവക സമ്പത്തും ശൂദ്രവൎഗ്ഗത്തിൽപ്പെട്ട പ്രഭുവിന്റെ സമാഗമവും പ്രയത്നംകൊണ്ട് അധികഫലപ്രാപ്തിയും ഗൃഹക്ഷേത്രാദിവൃദ്ധിയും പുത്രലാഭവും ശുഭവും രാജാനുഗ്രഹംകൊണ്ടു വിഭവവും സിദ്ധിക്കും.

ഷഷ്ഠാഷ്ടമവ്യയേമന്ദേ നീചേവാധനഗേപിവാ
തൽഭുക്ത്യാദൌപുണ്യതീൎത്ഥസ്നാനംചൈവതുദൎശനം. ൧൭൪

അനേകജനഭീതിശ്ച ശസ്ത്രപീഡാഭവിഷ്യതി

സാ—ശനി ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിലോ രണ്ടിലോ നീചനായി നിന്നാൽ പുണ്യതീൎത്ഥസ്നാനവും പുണ്യദൎശനവും വളരെ ആളുകൾക്കു ഭയവും ആയുധപീഡയും സംഭവിക്കും.

ദായേശാൽകേന്ദ്രരാശിസ്ഥേ ത്രികോണേബലഗേപിവാ. ൧൭൫

കദാചിൽസൌഖ്യംധനാപ്തിശ്ച ദാരപുത്രവിരോധകൃൽ
ദ്വിതീയദ്യൂനരന്ധ്രസ്ഥേ ദേഹബാധാഭവിഷ്യതി.

തദ്ദോഷപരിഹാരാൎത്ഥം മൃത്യുഞ്ജയജപംചരേൽ. ൧൭൬

സാ—ദശാനാഥന്റെ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ ശനി ബലവാനായി നിന്നാൽ ചിലപ്പോൾ സൌഖ്യവും ധനലാഭവും ഭാൎയ്യാപുത്രാദിവിരോധവും സംഭവിക്കും. രണ്ടിലോ ഏഴിലോ എട്ടിലോ നിന്നാൽ ദേഹോപദ്രവം ഭവിക്കും. ആ ദോഷത്തിന്റെ പരിഹാരത്തിനായി മൃത്യുഞ്ജയജപത്തെ ആചരിക്കണം.

ഇങ്ങിനെ ചന്ദ്രദശയിൽ ശനിയുടെ അപഹാരഫലം.

---

ഒരുസംവത്സരം അഞ്ചുമാസം ചന്ദ്രദശയിൽ
ബുധന്റെ അപഹാരകാലം.

## തൽഫലം.

ചന്ദ്രസ്യാന്തർഗതേ സൌമ്യേ കേന്ദ്രലാഭത്രികോണഗേ
സ്വോച്ചേനവാംശകേ സൌമ്യേ തുംഗേ വാ ബലസംയുതേ ॥ ൧൭൮ ॥

ധനാഗമം രാജമാനം പ്രിയവസ്ത്രാദിലാഭകൃൽ
വിദ്യാവിനോദസൽഭോഗം ജ്ഞാനവൃദ്ധിസ്സുഖാവഹഃ. ൧൭൯

സന്താനപ്രാപ്തിസന്തോഷം വാണിജ്യാൽധനലാഭകൃൽ
വാഹനഛത്രസംയുക്തം നാനാലങ്കാരഭൂഷിതം. ൧൮൦

സാ—ചന്ദ്രദശയിൽ ലഗ്നത്തിന്റെ കേന്ദ്രലാഭത്രികോണങ്ങളിൽ സ്വരാശിയിലോ സ്വനവാംശത്തിലോ ഉച്ചത്തിലോ ബലവാനായി നില്ക്കുന്ന ബുധന്റെ അപഹാരകാലത്തു ധനം ഇഷ്ടവസ്ത്രം വിദ്യാവിനോദാദിസുഖം സുഖരൂപമായ ബോധം സന്താനം കച്ചവടംനിമിത്തം ധനലാഭം രാജോചിതമായ വിഭവങ്ങൾ പലവിധത്തിലുള്ള ആഭരണങ്ങൾ ഇവയും രാജബഹുമാനവും സിദ്ധിക്കും.

ദായേശാൽ കേന്ദ്രകോണേവാലാഭേചാധനഗേപിവാ
വിവാഹംയജ്ഞദീക്ഷാംചദാനധർമ്മശുഭാദികം. ൧൮൧

രാജപ്രീതികരംചൈവവിദ്വജ്ജനസമാഗമം
മുക്താമണിപ്രവാളാദിവാഹനാംബരഭൂഷണം. ൧൮൨

ആരോഗ്യപ്രീതിസൌഖ്യംചസോമയജ്ഞാദികംശുഭം

സാ—ചന്ദ്രന്റെ കേന്ദ്രത്രികോണങ്ങളിലൊ പതിനൊന്നിലൊ രണ്ടിലൊ ബുധൻ നിന്നാൽ വിവാഹം യാഗദീക്ഷ ദാനധർമ്മാദി പുണ്യകർമ്മം രാജപ്രീതി വിദ്വാന്മാരുടെ സമാഗമം മുത്തു പവിഴം മുത

ലായ രത്നങ്ങൾ വാഹനം ആഭരണം വസ്ത്രം ഇവയുടെ ലാഭവും ആരോഗ്യം സന്തോഷം സുഖം മുതലായവയും സിദ്ധിക്കും.

ദായേശാൽരിപുരന്ധ്രസ്ഥേവ്യയേവാനീചഗേപിവാ. ൫൧

തൽഭുക്തൌദേഹബാധാചകൃഷിഗോഭൂമിനാശനം
കാരാഗൃഹപ്രവേശംചദാരപുത്രാദിപീഡനം. ൫൨

ദ്വിതീയദ്യൂനനാഥേതുജ്വരപീഡാമഹൽഭയം
തദ്ദോഷശാന്തയേദാനംപ്രകുർവ്വീതവിഷ്ണുസാഹസ്രകംജപേൽ. ൫൩

സാ—ദശാനാഥന്റെ ആറു എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ നീചത്തിൽ ബുധൻനിന്നാൽ ആ അപഹാരകാലത്തു ദേഹപീഡയും കൃഷി പശുക്കൾ ഭൂമികൾ ഇവയ്ക്കു നാശവും ജയിൽവാസവും കളത്രപുത്രാദിദുരിതവും സംഭവിക്കും. രണ്ടു ഏഴു ഈ ഭാവങ്ങളുടെ ആധിപത്യമുണ്ടെങ്കിൽ ജ്വരരോഗവും മൃതിഭയവും സംഭവിക്കും. വിഷ്ണുസഹസ്രനാമം ജപിക്കുന്നതും ആടിനെ ദാനംചെയ്യുന്നതും ഇവിടെ ദോഷപരിഹാരമാകുന്നു.

ഇങ്ങിനെ ചന്ദ്രദശയിൽ ബുധാപഹാരഫലം.

---

ഏഴുമാസം ചന്ദ്രദശയിൽ കേതുവിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ചന്ദ്രസ്യാന്തർഗ്ഗതേകേതൌകേന്ദ്രലാഭത്രികോണഗേ
ദുശ്ചിൽക്യബലസംയുക്തേധനലാഭംമഹൽസുഖം. ൫൪

പുത്രദാരാദിസൌഖ്യഞ്ചവിഘ്നകർമ്മകരോതിച
ഭുക്ത്യാദൌധനഹാനിഃസ്യാൽമദ്ധ്യേസുഖമാപ്നുയാൽ. ൫൫

സാ—ചന്ദ്രദശയിൽ കേന്ദ്രത്രികോണങ്ങളിലൊ മൂന്നിലൊ ബലവാനായി നില്ക്കുന്ന കേതുവിന്റെ അപഹാരകാലത്തു ധനലാഭം സുഖം ഭാൎയ്യാപുത്രാദിസൌഖ്യം കർമ്മവിഘ്നം അപഹാരത്തിന്റെ ആരംഭത്തിൽ ധനഹാനി മദ്ധ്യത്തിൽ സുഖം ഇവയും സംഭവിക്കും.

ദായേശാൽകേന്ദ്രലാഭേവാത്രികോണേബലസംയുതേ
കിഞ്ചിൽഫലംദശാദൌതുഅല്പസൌഖ്യംധനാഗമം. ൫൬

ഗോമഹിഷ്യാദിലാഭംചഭുക്ത്യന്തേചാൎത്ഥനാശനം

സാ—ദശാനാഥന്റെ കേന്ദ്രലാഭത്രികോണങ്ങളിൽ കേതു ബലവാനായി നിന്നാൽ ദശാരംഭകാലത്തു അല്പരൂപമായ സൌഖ്യം ധനാഗമം മുതലായ ചില ചില്ലറഫലങ്ങളും പശു എരുമ മുതലായവയുടെ ലാഭവും അപഹാരാന്തത്തിൽ ധനനാശവും സംഭവിക്കും.

പാപയുക്തേഥവാദൃഷ്ടേദായേശാൽരന്ധ്രരിഃഫഗേ. ൧൭൪

ഹീനശത്രുത്വകാര്യാണിഅകസ്മാൽകലഹംധ്രുവം
ദ്വിതീയദ്യൂനരാശിസ്ഥേഹ്യനാരോഗ്യംമഹൽഭയം. ൧൭൫

മൃത്യുഞ്ജയംചകുർവീതസർവ്വസമ്പൽപ്രദായകം

സാ—കേതു പാപയോഗത്തോടൊ ദൃഷ്ടിയോടോകൂടി എട്ടിലോ പന്ത്രണ്ടിലോ നിന്നാൽ കാര്യംകൂടാതെ ശത്രുകാര്യങ്ങളും വൃഥാ കലഹവും സംഭവിക്കും. രണ്ട് ഏഴ് ഈ ഭാവങ്ങളിൽ നിന്നാൽ രോഗദുഃഖവും ഭയവും ഉണ്ടാവാനിടയുള്ളതുകൊണ്ടു മൃത്യുഞ്ജയജപം നടത്തേണ്ടതാണ്.

ഇങ്ങനെ ചന്ദ്രദശയിൽ കേത്വപഹാരഫലം.

—:*:—

ഒരുസംവത്സരം ൮ മാസം ചന്ദ്രദശയിൽ
ശുക്രന്റെ അപഹാരകാലമാകുന്നു.

ചന്ദ്രസ്യാന്തർഗതേശുക്രേകേന്ദ്രലാഭത്രികോണഗേ. ൧൭൬

സ്വോച്ചേസ്വക്ഷേത്രഗേവാപിരാജ്യലാഭംകരോതിച
മഹാരാജപ്രസാദേനവാഹനാംബരഭൂഷണം. ൧൭൭

ചതുഷ്പാൽജീവലാഭഃസ്യാൽദാരപുത്രാദിവർദ്ധനം
നൂതനാഗാരനിർമ്മാണംനിത്യമിഷ്ടാന്നഭോജനം. ൧൭൮

സുഗന്ധപുഷ്പദായാദിര്യസ്ത്യാരോഗ്യസമ്പദഃ
ദശാധിപേനസംയുക്തേദേഹസൌഖ്യം മഹൽസുഖം. ൧൭൯

സൽകീർത്തിസ്സ്വജനാനുബന്ധിർഗൃഹക്ഷേത്രാദിവൃദ്ധികൃൽ

സാ—ചന്ദ്രദശയിൽ കേന്ദ്രലാഭത്രികോണങ്ങളിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ നിൽക്കുന്ന ശുക്രന്റെ അപഹാരകാലത്തു രാജ്യലാഭം മഹാരാജപ്രീതികൊണ്ടു വാഹനം വസ്ത്രം ആഭരണം ഇവയുടെ ലാഭം പശുക്കൾ ഭാര്യാപുത്രാദികൾ ഇവൾക്ക അഭിവൃദ്ധി പുത്തനായി വീടുപണി എപ്പൊഴും സുഖഭക്ഷണം സുഗന്ധപുഷ്പങ്ങൾ സൽപുത്രന്മാർ ഉത്തമസ്ത്രീകൾ ഇവരോടുള്ള ചേർച്ച ഇവയും അപഹാരനാഥൻ ദശാനാഥനോടു ചേർന്നു നില്ക്കുന്നവെങ്കിൽ

ദേഹസൌഖ്യവും സുഖവും കീൎത്തിയും സമ്പത്തും വീടു കൃഷി ഭൂമി മുതലായവയ്ക്കു അഭിവൃദ്ധിയും സംഭവിക്കും.

നീചേവാസ്തംഗതേശുക്രേ പാപഗ്രഹയുതേക്ഷിതേ ൫൩൮

ഭൂനാശം പുത്രമിത്രാദിനാശനം പത്നിനാശനം.

ചതുഷ്പാൽജീവഹാനിഃസ്യാൽ രാജദ്വാരേവിരോധകൃൽ. ൫൩൯

സാ—ശുക്രന് നീചമോ മൌഢ്യമോ പാപഗ്രഹദൃഷ്ടിയോഗങ്ങളോ ഉണ്ടായിരുന്നാൽ ഭൂമിനാശം പുത്രമിത്രാദിനഷ്ടം പത്നീനാശം പശുക്കൾക്കും മററും ഹാനി രാജദ്വാരത്തിൽവെച്ചു തൎക്കം ഇവ സംഭവിക്കും.

ദായേശാൽ ലാഭഗേ ശുക്രേ ത്രികോണേ കേന്ദ്രഗേപിവാ
ഗൃഹക്ഷേത്രാഭിവൃദ്ധിശ്ചവിത്തലാഭംമഹൽസുഖം ൫൪൦

ദായേശാൽ രിപുരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ
വിദേശവാസദുഃഖാൎത്തിർമൃത്യുചോരാദിപീഡനം ൫൪൧

ദ്വിതിയദ്യൂനനാഥേതു അപമൃത്യുഭയംഭവേൽ
തദ്ദോഷാണാംനിവൃത്ത്യൎത്ഥം രുദ്രജാപംചകാരയേൽ
ശ്വേതാംഗാംരജതംദദ്യാൽശാന്തിമാപ്നോത്യസംശയം. ൫൪൨

സാ—ദശാനാഥന്റെ പതിനൊന്നിലോ കേന്ദ്രത്രികോണങ്ങളിലോ ശുക്രൻ നിന്നാൽ വീടു കൃഷി ഭൂമി മുതലായവയ്ക്കു അഭിവൃദ്ധിയും ധനലാഭവും സുഖവും സംഭവിക്കും. ദശാനാഥന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിന്നാൽ അന്യദേശവാസംകൊണ്ടു ദുഃഖവും മരണം മോഷണം മുതലായ അനിഷ്ടങ്ങളും സംഭവിക്കും. ഏഴ് രണ്ട് ഈ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ അപമൃത്യു സംഭവിച്ചേക്കുന്നവരാം. അതിന്നു പരിഹാരമായി രുദ്രജപവും വെളുത്ത പശുവിന്റെയും വെള്ളിയുടെയും ദാനവും ചെയ്യേണ്ടതാണ്.

ഇങ്ങിനെ ചന്ദ്രദശയിൽ ശുക്രാപഹാരഫലം.

---

ആറുമാസം ചന്ദ്രദശയിൽ ആദിത്യന്റെ
അപഹാരകാലമാകുന്നു.

## തൽഫലം.

ചന്ദ്രസ്യാന്തൎഗതേഭാനൌസ്വോച്ചേസ്വക്ഷേത്രസംയുതേ
കേന്ദ്രത്രികോണലാഭേവാധനേവാസോദരേബലേ ൫൪൩

നഷ്ടരാജ്യഫലപ്രാപ്തിം ഗൃഹേകല്യാണശോഭനം
മിത്രരാജപ്രസാദേന ഗ്രാമഭൂമ്യാദിലാഭകൃൽ. ൧൧൦

ഗർഭാധാനഫലപ്രാപ്തിർഗേഹേലക്ഷ്മീകടാക്ഷകൃൽ
ഭുക്ത്യന്തേദേഹആലസ്യം ജ്വരപീഡാഭവിഷ്യതി. ൧൧൧

സാ—ചന്ദ്രന്റെ ദശയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ കേന്ദ്രം ത്രികോണം ലാഭം രണ്ടു മൂന്നു ഈ ഭാവങ്ങളിൽ നില്ക്കുന്ന ആദിത്യന്റെ അപഹാരകാലത്തു നശിക്കപ്പെട്ട രാജ്യത്തിന്റെയും ധനത്തിന്റെയും ലാഭവും മംഗലാവസ്ഥയും ഇഷ്ടരാജാക്കന്മാരുടെ സഹായത്താൽ ഗ്രാമദേശങ്ങളുടെയും മററും ലാഭവും ഗർഭലാഭവും വീട്ടിൽ ഐശ്വര്യവൃദ്ധിയും ഫലമാകുന്നു.

അപഹാരത്തിന്റെ അവസാനത്തിൽ ആലസ്യവും ജ്വരരോഗവും സംഭവിക്കും.

ദായേശാൽ രിപുരന്ധ്രസ്ഥേ വ്യയേവാ പാപസംയുതേ
നൃപചൌരാഹിഭീതിശ്ച ജ്വരരോഗാദിസംഭവം. ൧൧൨

ദ്വിതീയദ്യൂനനാഥേതു ജ്വരപീഡാഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം ശിവപൂജാംചകാരയേൽ. ൧൧൩

സാ—ആദിത്യൻ ദശാനാഥന്റെആറിലോ എട്ടിലോ പന്ത്രണ്ടിലോ പാപയോഗത്തോടുകൂടി നിന്നാൽ രാജാക്കന്മാർ കള്ളന്മാർ സർപ്പങ്ങൾ ഇവയിൽനിന്നു ഭയവും ജ്വരാദിരോഗങ്ങളും സംഭവിക്കും. രണ്ടും ഏഴും ഭാവങ്ങളുടെ ആധിപത്യം ഉണ്ടെങ്കിൽ നിശ്ചയമായും ജ്വരരോഗമുണ്ടാകും. അതിന്നു പരിഹാരമായി ശിവപൂജ ചെയ്യുകൊള്ളണം.

ഇങ്ങിനെ ചന്ദ്രദശയിൽ ആദിത്യന്റെ അപഹാരഫലം.

---

കുജദശയിൽ നാലുമാസം ഇരുപത്തേഴുദിവസം ആദ്യം കുജന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

കുജസ്യാന്തർഗ്ഗതേഭൌമേ ലഗ്നാൽകേന്ദ്രത്രികോണഗേ
ലാഭേവാധനസംയുക്തേ ദുശ്ചിൽക്കേബലസംയുതേ. ൧൧൪

ലഗ്നാധിപേനസംയുക്തേ രാജാനുഗ്രഹവൈഭവം
ലക്ഷ്മീകടാക്ഷചിഹ്നാനിനഷ്ടരാജ്യാർത്ഥലാഭകൃൽ. ൧൧൫

പുത്രോത്സവാദിസന്തോഷം ഗൃഹേഗോക്ഷീരസംകുലം

സാ—ചൊവ്വാദശയിൽ കേന്ദ്രം ത്രികോണം ലാഭം ൨-൩- ഈ ഭാവങ്ങളിൽ ഏതുവിടെ എങ്കിലും ലഗ്നാധിപനോടുകൂടി നിൽക്കുന്ന ചൊവ്വായുടെ അപഹാരകാലത്തു രാജാനുഗ്രഹവും ഐശ്വൎയ്യലക്ഷണങ്ങളും നഷ്ടപ്പെട്ട രാജ്യധനങ്ങളുടെ ലാഭവും പുത്രോത്സവം മുതലായ സന്തോഷവും വീട്ടിൽ പശുക്കളിൽ നിന്നുള്ള അനുഭവവും ഫലമാകുന്നു.

സ്വോച്ചേവാസ്വൎക്ഷഗേഭൌമേസ്വാംശേവാബലസംയുതേ

ഗൃഹക്ഷേത്രാഭിവൃദ്ധിശ്ച ഗോമഹിഷ്യാദിലാഭകൃൽ
മഹാരാജപ്രസാദേന ഇഷ്ടസിദ്ധിഃ സുഖാവഹഃ. ൮൭

സാ—ചൊവ്വാ ഉച്ചം സ്വക്ഷേത്രം സ്വാംശം ഇവിടെ ബലവാനായി നിന്നാൽ വീട്ടിനും കൃഷിഭൂമിക്കും അഭിവൃദ്ധിയും പശുക്കൾ മുതലായ നാൽക്കാലിലാഭവും മഹാരാജപ്രീതിനിമിത്തം ഇഷ്ടസാദ്ധ്യവും സംഭവിക്കും

ഷഷ്ഠാഷ്ടമവ്യയേഭൌമേ പാപദൃഗ്യോഗസംയുതേ
മൂത്രകൃച്ഛ്റാദിരോഗശ്ചപ്രേഷ്ഠാധിക്യംവ്രണാൽഭയം. ൮൮

ചൌരാഹിരാജപീഡാചധനധാന്യപശുക്ഷയം
ദ്വിതീയദ്യൂനനാഥേതുദേഹജാഡ്യം മനോരുജം ൮൯

തദ്ദോഷപരിഹാരാൎത്ഥം രുദ്രജപ്യംചകാരയേൽ.

സാ—ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപയോഗദൃഷ്ടിയോടുകൂടി നിന്നാൽ മൂത്രകൃച്ഛ്റം മുതലായ രോഗവും വ്രണഭയവും കള്ളന്മാർ രാജാക്കന്മാർ സൎപ്പങ്ങൾ ഇവരിൽനിന്നു ഉപദ്രവവും ധനം ധാന്യം പശു ഇവകൾക്കു നാശവും രണ്ട് ഏഴ് ഈ ഭാവങ്ങളുടെ അധിപത്യമുണ്ടെങ്കിൽ സ്വാതന്ത്ര്യഹാനിയും മനോദുഃഖവും സംഭവിക്കും. ഈ ദോഷപരിഹാരമായി രുദ്രജപം നടത്തേണ്ടതാണ്.

ഇങ്ങിനെ കുജദശയിൽ കുജാപഹാരഫലം.

---

ഒരുകൊല്ലം പതിനെട്ടുദിവസം കുജദശയിൽ
രാഹുവിൻെറ അപഹാരകാലമാകുന്നു.

## തൽഫലം.

കുജസ്യാന്തൎഗതേരാഹൌ സ്വോച്ചേമൂലത്രികോണഗേ
ശുഭയുക്തേശുഭൈൎദൃഷ്ടേകേന്ദ്രലാഭത്രികോണഗേ ൯൦

തൽകാലേരാജസമ്മാനം ഗൃഹപുണ്യാദിലാഭക്രൽ
കളത്രപുത്രലാഭഃസ്യാൽ വ്യവസായാൽഫലാധികം ൧൮൧

ഗംഗാസ്നാനഫലാവാപ്തിം വിദേശഗമനംതഥാ.

സാ—കുജദശയിൽ രാഹു ഉച്ചത്തിലൊ മൂലത്രികോണത്തിലൊ ശുഭയോഗദൃഷ്ടിയോടുകൂടി കേന്ദ്രം ലാഭം ത്രികോണം ഈ ഭാവങ്ങളിൽ നിന്നാൽ ആ അപഹാരകാലത്ത് രാജബഹുമതി വീടു ഭൂമി മുതലായവയുടെ ലാഭം ഭാൎയ്യാപുത്രാദിസിദ്ധി വ്യവസായംകൊണ്ടു ഫലസിദ്ധി ഇവയും ഗംഗാസ്നാനഫലവും വിദേശഗമനവും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേ രാഹൌപാപയുക്തേഥ വീക്ഷിതേ ൧൮൨

ചൌരാദിവ്രണഭീതിശ്ചചതുഷ്പാജ്ജീവനാശനം
വാതപിത്തക്ഷയം ചൈവകാരാഗൃഹനിവേശനം. ൧൮൩

സാ—രാഹു പാപഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടുകൂടി ആറു എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ നിന്നാൽ കള്ളന്മാരിൽ നിന്നും സൎപ്പങ്ങളെക്കൊണ്ടും വ്രണരോഗം ഹേതുവായും ഭീതിയും നാല്ക്കാലി ദ്രവ്യനാശവും വാതം പിത്തം ക്ഷയം ഈ വക രോഗവും ജയിൽവാസവും സംഭവിക്കും.

ധനസ്ഥാനഗതേരാഹൌ ധനനാശം മഹൽഭയം
ദ്വിതീയേസപ്തമേവാപി അപമൃത്യുഭയംമഹൽ ൧൮൪

നാഗദാനംപ്രകുൎവ്വീതദേവബ്രാഹ്മണഭോജനം
മൃത്യുഞ്ജയജപംകുൎയ്യാൽആയുരാരോഗ്യമാദിശേൽ. ൧൮൫

സാ—രാഹു രണ്ടാംഭാവത്തിൽ നില്ക്കയാണെങ്കിൽ ധനനാശവും വലിയഭയവും സംഭവിക്കും. രണ്ടിലൊ ഏഴിലൊ നിന്നാൽ അപമൃത്യു സംഭവിക്കും. തദ്ദോഷ പരിഹാരമായി സൎപ്പപ്രതിമാദാനം ദേവബ്രാഹ്മണഭോജനം മൃത്യുഞ്ജയജപം മുതലായവയെ ചെയ്യണം.

ഇങ്ങിനെ കുജദശയിൽ രാഹുവിന്റെ അപഹാരഫലം.

---

കുജദശയിൽ പതിനൊന്നുമാസം ആറുദിവസം
വ്യാഴത്തിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

കുജസ്യാന്തർഗ്ഗതേജീവേത്രികോണേകേന്ദ്രഗേപിവാ
ലാഭേവാധനസംയുക്തേ തുംഗാംശേസ്വാംശകേപിവാ ൫൫൭

സൽകീർത്തീരാജസമ്മാനം ധനധാന്യസ്യവൃദ്ധികൃൽ
ഗേഹേകല്യാണസംപത്തിർദാരപുത്രാദിലാഭകൃൽ. ൫൫൮

സാ—കുജദശയിൽ വ്യാഴം കേന്ദ്രത്രികോണങ്ങളിലൊ രണ്ടിലൊ പതിനൊന്നിലൊ തുംഗം സ്വാംശം മുതലായ ഗുണങ്ങളോട്ടുകൂടി നിന്നാൽ ആ അപഹാരത്തിൽ കീർത്തി രാജബഹുമാനം ധനധാന്യവൃദ്ധി വീട്ടിൽ മംഗളോദയം ഭാൎയ്യാപുത്രാദിസിദ്ധി ഇവ സംഭവിക്കും.

ദായേശാൽകേന്ദ്രരാശിസ്ഥേത്രികോണേലാഭഗേപിവാ
ഭാഗ്യകൎമ്മാധിപൈൎയ്യുക്തേ വാഹനാധിപസംയുതേ. ൫൫൯

ലഗ്നാധിപസമായുക്തേ ശുഭാംശേശുഭവർഗ്ഗകേ
ഗൃഹക്ഷേത്രാഭിവൃദ്ധിശ്ചഗൃഹേകല്യാണസംപദഃ ൫൬൦

ദേഹാരോഗ്യംമഹാകീൎത്തിർഗ്ഗൃഹേഗോകുലസംഗ്രഹഃ
ചതുഷ്പാൽജീവലാഭഃസ്യാൽ വ്യവസായാൽഫലാദികം ൫൬൧

കളത്രപുത്രവിഭവം രാജസമ്മാനവൈഭവം.

സാ—വ്യാഴം ദശാനാഥന്റെ കേന്ദ്രങ്ങളിലൊ പതിനൊന്നിലൊ ത്രികോണത്തിലോ വരികയോ ഭാഗ്യകൎമ്മാധിപന്മാരോടൊ നാലാംഭാവാധിപൻ ലഗ്നാധിപൻ ഇവരോടൊ ചേരുകയോ ശുഭവൎഗ്ഗസ്ഥിതി വരികയോ ചെയ്താൽ ആ അപഹാരത്തിൽ വീട്ടിന്നും കൃഷിഭൂമിക്കും അഭിവൃദ്ധിയും വീട്ടിൽ മംഗളോദയവും ശരീരാരോഗ്യവും കീൎത്തിയും നാല്ക്കാലിസമ്പത്തും വ്യവസായംകൊണ്ടു ഫലപുഷ്ടിയും ഭാൎയ്യാപുത്രസിദ്ധിയും രാജസമ്മാനവും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേജീവേനീചേവാസ്തംഗതേയദി ൫൬൨

പാപഗ്രഹേണസംയുക്തേ ദൃഷ്ടേവാദുർബ്ബലേയദി
ചോരാഹിനൃപഭീതിശ്ച കുഷ്ഠരോഗാദിസംഭവം ൫൬൩

പ്രേതബാധാംഭൃത്യനാശം സോദരാണാംവിനാശനം
ദ്വിതീയദ്യൂനനാഥേതു അപമൃത്യുജ്വരാദികം
തദ്ദോഷപരിഹാരാർത്ഥം വിഷ്ണുസാഹസ്രകംജപേൽ. ൫൬൪

സാ—കുജദശയിൽ വ്യാഴം ആറു എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ നീചം മൌഢ്യം പാപയോഗദൃഷ്ടി ബലഹാനി ഈവക ദോഷങ്ങളോടുകൂടിനിന്നാൽ ആ അപഹാരത്തിൽ ചോരഭയം സർവ്വഭീതി രാജകോപം കുഷ്ഠരോഗം പ്രേതബാധ ഭൃത്യനാശം സോദരാനിഷ്ടം ഇവ സംഭവിക്കും. രണ്ടിന്റെയോ ഏഴിന്റെയോ ആധിപത്യമുണ്ടായാൽ ജ്വരാദിരോഗവും അപമൃത്യുവും സംഭവിക്കാം. ദോഷപരിഹാരമായി വിഷ്ണുസഹസ്രനാമം ജപിക്കണം.

ഇങ്ങിനെ കുജദശയിൽ വ്യാഴത്തിന്റെ അപഹാരഫലം.

---

കുജദശയിൽ ഒരു വത്സരം ഒരു മാസം ഒൻപതുദിവസം ശനിയുടെ അപഹാരകാലമാകുന്നു.

## തൽഫലം.

കുജസ്യാന്തർഗ്ഗതേമന്ദേസ്വർക്ഷേകേന്ദ്രത്രികോണഗേ
മൂലത്രികോണകേന്ദ്രേവാ തുംഗാംശേസ്വാംശകേയദി. ൧൯൪

ലഗ്നാധിപതിനാവാപിശുഭദൃഷ്ടിയുതേബലേ
രാജ്യസൌഖ്യംയശോവൃദ്ധിം സ്വഗ്രാമേധാന്യവൃദ്ധികൃൽ. ൧൯൫

പുത്രപൌത്രസമായുക്തേ ഗൃഹേഗോധനസംഗ്രഹഃ
സ്വവാരേരാജസമ്മാനം സ്വമാസേപുത്രവൃദ്ധികൃൽ. ൧൯൬

സാ—കുജദശയിൽ തുംഗത്തിലൊ സ്വരാശിയിലൊ സ്വാംശകത്തിലൊ മൂലത്രികോണത്തിലൊ കേന്ദ്രത്രികോണങ്ങളിൽ ലഗ്നാധിപന്റെയൊ ശുഭഗ്രഹത്തിന്റെയൊ ദൃഷ്ടിയോഗങ്ങളോടുകൂടി ബലവാനായിനിൽക്കുന്ന ശനിയുടെ അപഹാരകാലത്തു രാജ്യസൌഖ്യം യശസ്സ് സ്വന്തപ്രദേശത്തു ധാന്യവൃദ്ധി പുത്രൻ പൌത്രൻ പശ്വാദി ഇവയും തന്റെ ആഴ്ചയിൽ രാജസമ്മാനവും തന്റെ മാസത്തിൽ പുത്രവൃദ്ധിയും സംഭവിക്കും.

നീചാരിക്ഷേത്രഗേമന്ദേ ഷഷ്ഠാഷ്ടവ്യയരാശിഗേ
മ്ലേഛരവർഗ്ഗപ്രഭൂഭയം ധനധാന്യാദിനാശനം. ൧൯൭

നികടംബന്ധനംരോഗമന്തേക്ഷേത്രനിവാസകൃത്
ദ്വിതീയദ്യൂനനാഥേതു പാപയുക്തേമഹൽഭയം. ൧൯൮

ഏസ

ധനനാശശ്ചസഞ്ചാരം രാജദ്വേഷംമനോരുജം
ചൌരാഗ്നിനൃപപീഡാച സഹോദരവിനാശനം. ൯൯

ബന്ധുദ്വേഷകരംചൈവ ജീവഹാനിശ്ചജായതേ.
അകസ്മാച്ച മൃതേർഭീതിഃ പുത്രദാരാദിപീഡനം. ൨൦൦

കാരാഗൃഹാദിഭീതിശ്ച രാജദണ്ഡാമഹൽഭയം.

സാ — കുജരാശിയിൽ ശനി നീചത്തിലൊ ശത്രുക്ഷേത്രത്തിലൊ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിലോ നിന്നാൽ അ അപഹാര ത്തിൽ ദുഷ്ടന്മാരായ പ്രഭുക്കളിൽനിന്ന ഭയവും ധനധാന്യാദിനാശവും ചങ്ങലകൊണ്ടുള്ള ബന്ധനവും അവസാനരോഗവും, ക്ഷേത്രവാസവും ണ്ട്എട്ട് ഈ ഭാവങ്ങളുടെ ആധിപത്യവും പാപയോഗവും ഉണ്ടെങ്കി ൽ മഹത്തായ ഭയവും ധനനാശവും സഞ്ചാരവും രാജകോപവും മ നോദുഃഖവും കള്ളന്മാരിൽനിന്നും അഗ്നികൊണ്ടും രാജാക്കന്മാർ ഹേ തുവായും ഉപദ്രവവും സഹോദരനാശവും ബന്ധുവിരോധവുംജീവനാ ശവും കാരണമെന്യേ മരണഭയവും ഭാര്യാപുത്രാദിഉപദ്രവവും കാരാ ഗൃഹാദികളിൽനിന്നുള്ള ഭയവും രാജദണ്ഡവും സംഭവിക്കും.

ദായേശാൽകേന്ദ്രരാശിസ്ഥേ ലാഭസ്ഥേവാത്രികോണഗേ ൨൦൧

വിദേശയാനംലഭതേ ദുഷ്കീർത്തിർവിവിധാതഥാ
പാപകർമ്മരതോനിത്യം ബഹുജീവ്യാദിഹിംസകഃ. ൨൦൨

വിക്രയാൽക്ഷേത്രഹാനിശ്ച സ്ഥാനഭ്രംശോമനോവ്യഥാ
വധേതപചയംചൈവ മൂത്രകൃഛ്റാൽമഹൽഭയം. ൨൦൩

സാ—ദശാനാഥനായ കുജന്റെ കേന്ദ്രങ്ങളിലൊ ത്രികോണങ്ങളി ലൊ പതിനൊന്നിലൊ ശനിനിന്നാൽ അ അപഹാരത്തിൽ അന്യ ദേശഗമനം പലവിധേന ദുഷ്കീർത്തി പാപകർമ്മങ്ങളിൽ താല്പര്യം ഇതരജീവിഹിംസാകർമ്മം കൃഷിഭൂമികളുടെയും മററുംവിക്രയം സ്ഥാന നാശം മനോദുഃഖം യുദ്ധങ്ങളിൽ തോൽവി മൂത്രകൃഛ്റംനിമിത്തം ഭ യം ഇവ സംഭവിക്കും.

ദായേശാൽഷഷ്ഠരന്ധ്രേവാ വ്യയേവാപാപസംയുതേ
തൽഭുക്തൌമരണംജ്ഞേയം നൃപചൌരാദിപീഡനം. ൨൦൪

വാതപീഡാചശൂലാദി ശത്രുപീഡാഭയംവദേൽ
തദ്ദോഷപരിഹാരാർത്ഥം മൃത്യുഞ്ജയജപംചരേൽ. ൨൦൫

സാ—ദശാനാഥനായ കുജന്റെ ആറിലൊ എട്ടിലൊ പന്ത്രണ്ടി ലൊ പാപയോഗത്തോടുകൂടി നിൽക്കുന്ന ശനിയുടെ അപഹാരത്തിൽ

രാജപീഡ ചോരഭയം വാതം ശൂലം മുതലായരോഗങ്ങൾ വേണ്ടപ്പെട്ടവക്ക ശത്രുത്വം മരണം ഇവ സംഭവിക്കും. ദോഷപരിഹാരമായി മൃത്യുഞ്ജയജപം നടത്തേണ്ടതാണ്.

ഇങ്ങിനെ കുജദശയിൽ ശനിയുടെ അപഹാരഫലം

---

കുജദശയിൽ പതിനൊന്നു മാസവും ഇരുപത്തേഴ്
ദിവസവും ബുധൻെറ അപഹാരകാലമാകുന്നു.

തൽഫലം.

കുജസ്യാന്തർഗ്ഗതേസൌമ്യേ ലഗ്നാൽകേന്ദ്രത്രികോണഗേ
സൽക്കഥാശ്ചപ്രപാദാനം ധർമ്മബുദ്ധിർമഹദ്യശഃ. ൨൦൫

നീതിമാർഗ്ഗപ്രസംഗശ്ച നിത്യമൃഷ്ടാന്നഭോജനം
വാഹനാംബരപശ്വാദി രാജകർമ്മസുഖാനി ച. ൨൦൬

കൃഷികർമ്മഫലംസിദ്ധിർവാരണാംബരഭൂഷണം

സാ—ചൊവ്വാദശയിൽ ലഗ്നാൽ കേന്ദ്രത്രികോണങ്ങളിൽ നില്ക്കുന്ന ബുധൻെറ അപഹാരം വരുമ്പോൾ സൽക്കഥാസമ്പാദനവും ധർമ്മബുദ്ധിയും യശസ്സും നീതിമാർഗ്ഗങ്ങളെക്കുറിച്ചുള്ള പ്രസംഗവും സുഖകരമായ ഭോജനവും വാഹനം വസ്ത്രം നാല്ക്കാലികൾ രാജകീയകർമ്മങ്ങൾ ഇവയിൽനിന്നു സുഖവും കൃഷികൊണ്ടുലാഭവും ആന ആഭരണങ്ങൾ മുതലായവയുടെ ലാഭവും സിദ്ധിക്കും.

നീചേവാസ്തംഗതേവാപി ഷഷ്ഠാഷ്ടവ്യയഗേപിവാ ൨൦൭

ഹൃദ്രോഗംമാനഹാനിശ്ച ബന്ധനംബന്ധുനാശനം
ദാരപുത്രാർത്ഥനാശഃസ്യാൽ ചതുഷ്പാൽജീവിനാശനം. ൨൦൮

ദശാധിപേനസംയുക്തേ ശത്രുവൃദ്ധിർമഹൽഭയം
വിദേശഗമനംചൈവ നാനാരോഗസ്തഥൈവ ച. ൨൧൦

രാജദ്വാരേവിരോധശ്ച കലഹഃസൌഖ്യനിഷ്ഠുരം

സാ—കുജദശയിൽ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നീചസ്ഥിതനായ ബുധൻെറ അപഹാരത്തിൽ ഹൃദയരോഗവും മാനഹാനിയും ബന്ധനവും ബന്ധുനാശവും ഭാര്യാപുത്രാദ്യനർത്ഥവും നാല്ക്കാലിനഷ്ടവും ദശാധിപനൊട്ട ചേൎന്ന നിൽക്കുന്നുവെങ്കിൽ ശത്രുവൃദ്ധിയും ഭയവുംഅന്യദേശഗമനവും പലവിധരോഗങ്ങളും രാജദ്വാര

ത്തിൽ നിരോധനവും സുഖാഹാരങ്ങളിൽപോലും കലഹവും സംഭവിക്കും.

ദായേശാൽകേന്ദ്രകോണേവാ സ്വോച്ചേയുക്താൽഫലാക്കേൽ. ൨൭൭

അനേകധനനാഥത്വം രാജസമ്മാനമേവച
ഭൂപാലയോഗംകുരുതേ ധനാംബരവിഭൂഷണം. ൨൭൮

ഭേരിവാദ്യമൃദംഗാദി സേനാപത്യം മഹൽസുഖം
വിപ്രാവിനോദവിമലാവസ്ത്രാവാഹനഭൂഷണം. ൨൭൯
ദാരപുത്രാദിവിഭവം ഗൃഹേലക്ഷ്മീകടാക്ഷകൽ

സാ—ദശാനാഥനായ കുജന്റെ കേന്ദ്രത്രികോണങ്ങളിൽ ഉച്ചത്തിൽ നിൽക്കുന്ന ബുധന്റെ അപഹാരത്തിൽ യുക്തങ്ങളായ എല്ലാധനങ്ങളുടെയും ലാഭവും രാജബഹുമാനവും അഥവാ രാജയോഗവുംവസ്ത്രാഭരണങ്ങളും ഭേരി മുതലായ സൈന്യോചിതങ്ങളായ വാദ്യങ്ങളും സേനാധിപത്യവും വിപ്രന്മാരിൽനിന്നു വിനോദസുഖവും ഉൽകൃഷ്ടവസ്ത്രാഭരണങ്ങളും ഭാര്യാപുത്രസമ്പത്തും വീട്ടിൽ ഐശ്വര്യപുഷ്ടിയും സംഭവിക്കും.

ദായേശാൽഷഷ്ഠരിഃഫസ്ഥേ രന്ധ്രേവാപാപസംയുതേ ൨൮൦

തദ്ദായേമാനഹാനിഃസ്യാൽ ക്രൂരബുദ്ധിസ്തു ക്രൂരവാക്
ചൌരാഗ്നിനൃപപീഡാച മാർഗ്ഗേചൌരഭയാദികം. ൨൮൧

അകസ്മാൽകലഹശ്ചൈവ ബുധഭുക്തൌനസംശയഃ
ദ്വിതീയദ്യൂനനാഥേതു മഹാവ്യാധിർഭയങ്കരഃ. ൨൮൨

അശ്വദാനംപ്രകുർവീത വിഷ്ണോർനാമസഹസ്രകം
സർവ്വസമ്പൽപ്രദംസൌഖ്യം സർവ്വാരിഷ്ടപ്രശാന്തയേ. ൨൮൩

സാ—ദശാനാഥനായ കുജന്റെ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപനോടുകൂടിയ ബുധന്റെ അപഹാരത്തിൽ മാനഹാനിയും ക്രൂരബുദ്ധിയും ക്രൂരവാക്കും ചോരന്മാരിൽനിന്നും രാജാക്കന്മാരിൽനിന്നും അഗ്നിനിമിത്തവും ഭയവുംവിശേഷിച്ചു വഴിയിൽവെച്ചു കള്ളന്മാരിൽ നിന്നു ഉപദ്രവവും കാരണം കൂടാതെ കലഹവും നിശ്ചയമായും സംഭവിക്കും. രണ്ടു് ഏഴു് ഈ ഭാവങ്ങളുടെ ആധിപത്യമുണ്ടെങ്കിൽ ഭയങ്കരമായ രോഗദുഃഖം ഉണ്ടാകും. അശ്വദാനം വിഷ്ണുസഹസ്രനാമം മുതലായ കർമ്മങ്ങൾ സൌഖ്യസംപത്തുകളെ വർദ്ധിപ്പിച്ചു അരിഷ്ടശാന്തിയെ ഉണ്ടാക്കും.

ഇങ്ങിനെ കുജദശയിൽ ബുധാപഹാരഫലം.

കുജദശയിൽ നാലുമാസം ഇരുപത്തേഴുദിവസം
കേതുവിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

കുജസ്യാന്തർഗ്ഗതേകേതൌ ത്രികോണേകേന്ദ്രഗേപിവാ
ദുശ്ചിൽകേലാഭഗേവാപിശുഭയുക്തേശുഭേക്ഷിതേ. ൨൧൮

രാജാനുഗ്രഹശാന്തിശ്ചബഹുസൌഖ്യംധനാഗമം
കിഞ്ചിൽഫലംദശാദൌതുഭൂലാഭംപുത്രലാഭകൃൽ. ൨൧൯

രാജസംലാഭകാര്യ്യംചചതുഷ്പാജ്ജീവലാഭകൃൽ
യോഗകാരകസംയോഗേപൂർണ്ണവീര്യ്യസമന്വിതേ. ൨൨൦

പുത്രലാഭോയശോവൃദ്ധിർഗൃഹേലക്ഷ്മീകടാക്ഷകൃൽ
ഭൃത്യവർഗ്ഗധനപ്രാപ്തിസ്സേനാപത്യംമഹൽസുഖം. ൨൨൧
ഭൂപാലമിത്രംകുരുതേ ചിത്രാംബരവിഭൂഷണം

സാ—കുജദശയിൽ കേന്ദ്രത്രികോണങ്ങളിലൊ മൂന്നിലോ പതിനൊന്നിലോ ശുഭദൃഷ്ടിയോടൊ ശുഭയോഗത്തോടോകൂടി നില്ക്കുന്ന കേതുവിന്റെ അപഹാരകാലത്തു രാജാനുഗ്രഹവും വളരെ സുഖവും ഭൂമിലാഭം പുത്രലാഭം ഗൌരവകാര്യ്യങ്ങൾ നാൽകാലിലാഭം ഇവയും യോഗകർത്തൃബന്ധമോ പൂർണ്ണബലമോ കൂടി ഉണ്ടെങ്കിൽ പുത്രലാഭം യശസ്സു വീട്ടിൽഐശ്വര്യ്യസമ്പത്ത് ഭൃത്യന്മാരിൽനിന്നു ധനലാഭം സൈന്യനായകത്വം രാജബന്ധുത്വം വിശേഷവസ്ത്രം ആഭരണം മുതലായവയുടെ ലാഭം എന്നീ ഫലങ്ങൾ സംഭവിക്കും.

ദായേശാൽഷഷ്ഠരിഃഫസ്ഥേരന്ധ്രേവാപാപസംയുതേ ൨൨൨

കലഹോദന്തരോഗശ്ച ചൌരവ്യാഘ്രാദിപീഡനം
ജ്വരാതിസാരകുഷ്ഠാദിദാരപുത്രാദിപീഡനം. ൨൨൩

ദ്വിതീയസപ്തമസ്ഥാനേദേഹേവ്യാധിർഭവിഷ്യതി
സമാനജനസന്താപംധനധാന്യസ്യവിച്യുതിം
മൃത്യുഞ്ജയംപ്രകുർവീതസർവ്വസമ്പൽപ്രദായകം. ൨൨൪

സാ—ദശാനാഥനായ കുജന്റെ ആറ് എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നില്ക്കുന്നകേതുവിന്റെ അപഹാരകാലത്തുകലഹം ദന്തരോഗം മോഷണം പുലിമുതലായ വനജന്തുക്കളിൽനിന്നു ഉപദ്രവം ജ്വരം അതിസാരം കുഷ്ഠം ഭാര്യാപുത്രാദ്യുപദ്രവം

ഇവയെ ചെയ്യും. രണ്ടിലൊ ഏഴിലൊ നിന്നാൽ ദേഹപീഡാ ജനസന്താപം ധനധാന്യനാശം ഇവ സംഭവിക്കും. മൃത്യുഞ്ജയജപം ചെയ്യപ്പെടണം അത് ആപൽശാന്തികരമാകുന്നു.

ഇങ്ങിനെ കുജദശയിൽ കേതുവിന്റെ അപഹാരഫലം.

കുജദശയിൽ ഒരുകൊല്ലം രണ്ടുമാസം ശുക്രന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

കുജസ്യാന്തർഗ്ഗതേ ശുക്രേ കേന്ദ്രലാഭത്രികോണഗേ
സ്വോച്ചേ വാ സ്വർക്ഷഗേ വാപി ശുഭസ്ഥാനാധിപോഥവാ ൨൨൫

രാജ്യലാഭം മഹൽസൌഖ്യം ഗജാശ്വാംബരഭൂഷണം
ലഗ്നാധിപേന സംബന്ധേ പുത്രദാരാദിവർദ്ധനം. ൨൨൬

ആയുഷോ വൃദ്ധിരൈശ്വര്യം ഭാഗ്യവൃദ്ധിസ്സുഖം ഭവേൽ.

സാ—കുജദശയിൽ ശുക്രൻ കേന്ദ്രം ത്രികോണം ലാഭം ഈ ഭാഗങ്ങളിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ നിൽക്കുകയൊ ഒൻപതാം ഭാവാധിപത്യം വരികയൊ ചെയ്താൽ ആ ശുക്രന്റെ അപഹാരത്തിൽ രാജ്യലാഭം വളരെ സൌഖ്യം ആന കുതിര മുതലായ വാഹനങ്ങൾ ആഭരണങ്ങൾ ഇവയും ശുക്രന്നു ലഗ്നാധിപനോടു ബന്ധമുണ്ടെങ്കിൽ ഭാര്യാപുത്രാദികൾക്കു അഭിവൃദ്ധിയും ദീർഘായുസ്സും ഐശ്വര്യവും ഭാഗ്യവൃദ്ധിയും സുഖവും സംഭവിക്കും.

ദായേശാൽ കേന്ദ്രലാഭേ സ്ഥേ കോണേ വാ ധനഗേപി വാ ൨൨൭

തൽക്കാലേ ശ്രിയമാപ്നോതി പുത്രലാഭം മഹൽസുഖം
സ്വപ്രഭോശ്ച മഹൽസൌഖ്യം ശ്വേതവസ്ത്രാദിലാഭകൃൽ. ൨൨൮

മഹാരാജപ്രസാദേന ഗ്രാമഭൂമ്യാദിലാഭദഃ
ഭുക്ത്യന്തേ ഫലമാപ്നോതി ഗീതനൃത്താദിലാഭകൃൽ. ൨൨൯

പുണ്യതീർത്ഥസ്ഥാനലാഭം കർമ്മാധിപസമന്വിതേ
ദാനധർമ്മദയാപുണ്യം തടാകം കാരയിഷ്യതി. ൨൩൦

സാ—ദശാനാഥനായ കുജന്റെ കേന്ദ്രത്രികോണങ്ങളിലൊ പ

തിനൊന്നിലൊ രണ്ടിലൊ നിൽക്കുന്ന ശുക്രന്റെ അപഹാരകാലത്തു സമ്പത്തും പുത്രസുഖങ്ങളും തന്റെ പ്രഭുവിൽനിന്നു സൌഖ്യവും ശുഭവസ്ത്രലാഭവും മഹാരാജസന്തോഷംകൊണ്ടു ഗ്രാമദേശാദികളുടെ ലബ്ധിയും അപഹാരാവസാനത്തു ഗീതനൃത്താദികളിൽനിന്നു ലാഭവും പുണ്യതീർത്ഥസ്നാനവും കർമ്മാധിപന്റെ യോഗമുണ്ടെങ്കിൽ ധർമ്മകർമ്മവും ജലാശയകർത്തൃത്വവും സംഭവിക്കും.

ദായേശാൽരന്ധ്രരിഃഫസ്ഥേഷഷ്ഠേവാപാപസംയുതേ
കരോതിദുഃഖബാഹുല്യംദേഹപീഡാംധനക്ഷയം. ൨൩൭

രാജചൌരാദിഭീതിശ്ച ഗ്രഹേകലഹമേവച
ദാരപുത്രാദിപീഡാചചതുഷ്പാദിനാശകൃൽ. ൨൩൮

ദ്വിതീയദ്യൂനനാഥേതുദേഹബാധാഭവിഷ്യതി
ശ്വേതാംഗാംമഹിഷീംദദ്യാദായുരാരോഗ്യമാദിശേൽ. ൨൩൯

സാ — ദശാനാഥനായ കുജന്റെ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിൽക്കുന്ന ശുക്രന്റെ അപഹാരത്തിൽ വളരെ ദുഃഖങ്ങളും ദേഹപീഡയും ധനനാശവും രാജചോരഭയംകൂട്ടംബകലഹം ഭാര്യാപുത്രാദ്യുപദ്രവം നാൽക്കാലിനാശം ഇവയും സംഭവിക്കും. രണ്ടാംഭാവാധിപത്യമോ ഏഴാംഭാവാധിപത്യമോ ഉണ്ടായാൽ രോഗപീഡ അധികമായിരിക്കും. വെളുത്ത ഗോവിനേയും എരുമയേയും ദാനംചെയ്താൽ രോഗശാന്തി സിദ്ധിക്കും.

ഇങ്ങിനെ കുജദശയിൽ ശുക്രാപഹാരഫലം.

---

കുജദശയിൽ നാലുമാസം ആറുദിവസം ആദിത്യന്റെ
അപഹാരകാലമാകുന്നു.

## തൽഫലം.

കുജസ്യാന്തർഗതേസൂര്യേസ്വോച്ചേസ്വക്ഷേത്രകേന്ദ്രഗേ
മൂലത്രികോണലാഭേവോ ഭാഗ്യകർമ്മേശസംയുതേ. ൨൪൦

തൽഭൂക്തൌവാഹനംകീർത്തിംപുത്രലാഭംചവിന്ദതി
ധനധാന്യസമൃദ്ധിഃസ്യാൽഗേഹേകല്യാണസംപദഃ. ൨൪൧

ക്ഷേമാരോഗ്യംമഹൽധൈര്യംരാജപൂജാമഹൽസുഖം
വ്യവസായാൽഫലാധിക്യംവിദേശേരാജദർശനം. ൨൪൨

**സാ**—കുജദശയിൽ ഉച്ചം സ്വക്ഷേത്രം മൂലക്ഷേത്രം ഈ സ്ഥാനങ്ങളിൽ ഭാഗ്യാധിപനോടോ കൎമ്മാധിപനോടോ കൂടി കേന്ദ്രത്തിലൊ പതിനൊന്നിലൊ നില്ക്കുന്ന ആദിത്യന്റെ അപഹാരകാലത്തു വാഹനം കീൎത്തി പുത്രൻ ധനധാന്യങ്ങൾ ഇവയുടെ ലാഭവും കുടുംബത്തിൽ മംഗളസംപത്തും ആരോഗ്യവും രാജബഹുമതിയും സുഖവും വ്യവസായംനിമിത്തം ഫലപ്രാപ്തിയും വിദേശഗമനവും ഫലമാകുന്നു.

ഭായേശാൽഷഷ്ഠരിഃഫേവാവ്യയേവാപാപസംയുതേ
ദേഹപീഡാമനസ്താപഃകാൎയ്യഹാനിർമഹൽഭയം. ൨൩൭

ശിരോരോഗംജ്വരാദിശ്ചഅതിസാരമഥാപിവാ
ദ്വിതീയദ്യൂനനാഥേതുജ്വരസ്സൎപ്പദ്വിപാൽഭയം
സുതപീഡാകരംചൈവശാന്തിംകുൎയ്യാദ്യഥാവിധി. ൨൩൮

**സാ**—ആദിത്യൻ ദശാനാഥനായ കുജന്റെ ആറു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടിനിന്നാൽ ആ അപഹാരത്തിൽ ദേഹത്തിനും മനസ്സിനും പീഡയും കാൎയ്യഹാനിയും ഭയവും ജ്വരരോഗം അതിസാരം ശിരോരോഗം മുതലായവയും സംഭവിക്കും. രണ്ടാംഭാവാധിപത്യമൊ ഏഴാംഭാവാധിപത്യമൊ ഉണ്ടായാൽ ജ്വരം നാൽക്കാലിഭയം വിഷഭീതി ഇവ നിശ്ചയമായും സംഭവിക്കും. വിധിപ്രകാരം പരിഹാരം ചെയ്തുകൊള്ളേണ്ടതാണു്.

ഇങ്ങിനെ കുജദശയിൽ ആദിത്യാപഹാരഫലം.

---

കുജദശയിൽ ഏഴുമാസം ചന്ദ്രാപഹാരകാലമാകുന്നു

## തൽഫലം.

കുജസ്യാന്തൎഗ്ഗതേചന്ദ്രേസ്വോച്ചേസ്വക്ഷേത്രകേന്ദ്രഗേ
ഭാഗ്യവാഹനകൎമ്മേശലഗ്നാധിപസമന്വിതേ. ൨൩൯

കരോതിവിപുലംരാജ്യംഗന്ധമാല്യാംബരാദികം
തടാകംഗോകുലാദീനാംപുണ്യധൎമ്മാദിസംഗ്രഹം. ൨൪൦

വിവാഹോത്സവകൎമ്മാണിദാരപുത്രാദിസൌഖ്യകൃൽ
പിതൃമാതൃസുഖാവാപ്തിൎഗ്ഗൃഹേലക്ഷ്മീകടാക്ഷകൃൽ. ൨൪൧

മഹാരാജപ്രസാദേനഇഷ്ടസിദ്ധിസ്സുഖാദികം

സാ—കുജദശയിൽ ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ കേന്ദ്രത്രി കോണങ്ങളിൽ ഒൻപതു് നാലു് പത്തു് ലഗ്നം ഈ ഭാവങ്ങളുടെ അധിപനോടു ചേൎന്നു നിൽക്കുന്ന ചന്ദ്രാപഹാരത്തിൽ മഹത്തായ രാജ്യലാഭവും, സുഗന്ധമാല വസ്ത്രം മുതലായവയുടെ അനുഭവം ജലാശയ നിർമ്മാണം തടാകം മാളികകൾ ഇവയുടെ നിർമ്മാണം പുണ്യധർമ്മവൃത്തി വിവാഹാദിഉത്സവകർമ്മം ഭാൎയ്യാപുത്രാദിസുഖം പിതൃമാതൃഗുണം വീട്ടിൽ ഐശ്വൎയ്യം രാജബഹുമതിമൂലം ഇഷ്ടകാൎയ്യസാദ്ധ്യം ഇവയും സംഭവിക്കും. ചന്ദ്രൻ പൂൎണ്ണബലവാനാണെങ്കിൽ ഫലങ്ങൾ പൂൎണ്ണങ്ങളും ക്ഷീണനാണെങ്കിൽ ഫലങ്ങൾ അല്പങ്ങളുമായിരിക്കും.

നീചാരിസ്ഥേഥഷ്ടമേഷഷ്ഠേദായേശാൽരിപുരന്ധ്രഗേ. ൨൪൨

മരണംദാരപുത്രാണാംകഷ്ടംഭൂപതിനാശനം
പശുധാന്യക്ഷയംചൈവചൌരാദിരണഭീതികൃൽ. ൨൪൩

ദ്വിതീയദ്യൂനനാഥേതുഅപമൃത്യുർഭവിഷ്യതി
ദേഹജാഡ്യംമനോദുഃഖംദുർഗ്ഗാലക്ഷ്മീജപംചരേൽ
ശ്വേതാംഗാംമഹിഷീംദദ്യാൽദാനേനാരോഗ്യമാദിശേൽ. ൨൪൪

സാ—ചന്ദ്രൻ ദശാനാഥനായ കുജന്റെ ആറിലൊ എട്ടിലൊ അഥവാ ലഗ്നാൽ ആറിലൊ എട്ടിലൊ നീചത്തിലോ സ്ഥിതിയുണ്ടായാൽ ആ അപഹാരത്തിൽ ഭാൎയ്യ, പുത്രൻ മുതലായവൎക്ക മരണവും രാജനാശവും പശു ധാന്യാദിനഷ്ടവും ചോരഭയം കലഹദുഃഖം ഇവയും സംഭവിക്കും. രണ്ടാംഭാവാധിപത്യമൊ ഏഴാംഭാവാധിപത്യമൊ കൂടിയുണ്ടായാൽ ശരീരത്തിന്നു സ്വാതന്ത്ര്യക്കുറവും അഥവാ അപമൃത്യുതന്നെയും സംഭവിച്ചേക്കാം. തൽപരിഹാരമായി ലക്ഷ്മീദേവി ദുൎഗ്ഗാദേവി ഇവരെ സേവിക്കയും വെളുത്ത പശുവിനെയും എരുമയെയും ദാനം ചെയ്യുകയും വേണം.

ഇങ്ങിനെ കുജദശയിൽ ചന്ദ്രന്റെ അപഹാരഫലം അവസാനിച്ചു.

---

## രാഹുദശ.

### രാഹുദശയിൽ രണ്ടു വത്സരം എട്ടുമാസം പന്ത്രണ്ടുദിവസം രാഹുവിന്റെ അപഹാരകാലമാകുന്നു.

### തൽഫലം.

കുളീരേ വൃശ്ചികേചൈവ കന്യായാം ചാപഗേപിവാ
തൽഭുക്തൗ രാജസമ്മാനം വസ്ത്രവാഹനഭൂഷണം. ൨൪൬

വ്യവസായാൽഫലപ്രാപ്തിശ്ചതുഷ്പാൽജീവിലാഭകൃൽ
പ്രയാണം പശ്ചിമേഭാഗേ വാഹനാംബരലാഭകൃൽ. ൨൪൭

സാ—രാഹു കൎക്കടകം വൃശ്ചികം കന്നി ധനു ഈ രാശികളിൽ നിൽക്കയാണെങ്കിൽ സ്വാപഹാരത്തിൽ രാജബഹുമതിയും വസ്ത്രം വാഹനം ആഭരണം ഇവയുടെ ലാഭവും പ്രയത്നത്തിനൊത്ത ഫലപ്രാപ്തിയും നാല്ക്കാലികളുടെ ലാഭവും പടിഞ്ഞാറെ ദിക്കിൽ യാത്രയും തദ്വാരാ വാഹനവസ്ത്രാദികളുടെ ലാഭവും ഫലമാകുന്നു.

ലഗ്നാദുപചയേ രാഹൗ ശുഭദൃഷ്ടിയുതേക്ഷിതേ
മിത്രാംശേ തുംഗലാഭാംശേ യോഗകാരകസംയുതേ. ൨൪൮

രാജ്യലാഭം മഹോത്സാഹം രാജപ്രീതിം ശുഭാവഹം
ഗൃഹേ കല്യാണസമ്പത്തിർദാരപുത്രാഭിവൎദ്ധനം. ൨൪൯

സാ—രാഹുവിനു ശുഭയോഗദൃഷ്ടികളോടുകൂടി ലഗ്നാൽ ഉപചയരാശികളിൽ സ്ഥിതിയും ബന്ധുരാശി തുംഗരാശി ഇവിടെ അംശകവും യോഗകാരകഗ്രഹത്തോടു യോഗവും ഉണ്ടായാൽ സ്വാപഹാരത്തിൽ രാജ്യലാഭം ഉത്സാഹശക്തി ഉൽകൃഷ്ടമായ രാജപ്രീതി വീട്ടിൽ മംഗളാവസ്ഥ ഭാൎയ്യാപുത്രാദ്യഭിവൃദ്ധി ഇവ സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേ രാഹൗ പാപയുക്തേഥവീക്ഷിതേ
ചോരാദിവ്രണപീഡാ ച സൎവ്വത്ര ജനപീഡനം. ൨൫൦

രാജദ്വാരജനദ്വേഷ ഇഷ്ടബന്ധുവിനാശനം
ദാരപുത്രാദിപീഡാ ച സൎവ്വത്ര ജനപീഡനം. ൨൫൧

ദ്വിതീയദ്യൂനനാഥേ തു സപ്തമസ്ഥാനമാശ്രിതഃ
സദാരോഗം മഹാകഷ്ടം ശാന്തിം കുൎയ്യാൽ യഥാവിധി. ൨൫൨

സാ—രാഹു ആറിലൊ എട്ടിലൊ പന്ത്രണ്ടിലൊ പാപയോഗദൃഷ്ടിയോടുകൂടി നിന്നാൽ സ്വാപഹാരത്തിൽ ചോരഭയം വ്രണരോഗം

എല്ലാ ജനങ്ങളോടും കലഹം രാജസേവകന്മാരോടുവിരോധം ഇഷ്ട ബന്ധുക്കളുടെ നാശം ഭാൎയ്യാപുത്രാദ്യുപദ്രവം ഇവ സംഭവിക്കും. ഏഴു രണ്ടു ഈ ഭാവങ്ങളുടെ ആധിപത്യമൊ ഏഴിൽസ്ഥിതിയൊ ഉണ്ടായാൽ എപ്പോഴും രോഗദുഃഖവും വളരെ കഷ്ടാവസ്ഥയും അനുഭവിക്കേണ്ടിവ രും. വിധിപ്രകാരം ശാന്തികൎമ്മങ്ങൾചെയ്തു പരിഹാരം വരുത്തി ക്കൊള്ളണം.

ഇങ്ങിനെ രാഹുദശയിൽ രാഹുവിന്റെ അപഹാരഫലം.

---

രണ്ടുവൎഷം നാലുമാസം ഇരുപത്തിനാലുദിവസം രാഹുദശയിൽ വ്യാഴത്തിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

രാഹോരന്തൎഗ്ഗതേജീവേ ലഗ്നാൽകേന്ദ്രത്രികോണഗേ
സ്വോച്ചേസ്വക്ഷേത്രഗേവാപി തുംഗേസ്വാംശേംശകേപിവാ.

സ്ഥാനലാഭംമനോധൈൎയ്യം ശത്രുനാശംമഹൽസുഖം
രാജപ്രീതികരംസൌഖ്യം മഹതീംസമശ്നുതേ. ൨൪൨

ദിനേദിനേവൃദ്ധിരപി സിതപക്ഷേശശീയഥാ
വാഹനാദിധനംഭൂരി ഗൃഹേഗോധനസംകുലം. ൨൪൩

നൈരൃത്യാംപശ്ചിമേഭാഗേ പ്രയാണംരാജദൎശനം
സിദ്ധാൎത്ഥകാൎയ്യസിദ്ധിഃസ്യാൽ സ്വദേശേപുനരേഷ്യതി. ൨൪൪

ഉപകാരീബ്രാഹ്മണാനാം തീൎത്ഥയാത്രാദികൎമ്മണാം
വാഹനംഗ്രാമലാഭംച ദേവബ്രാഹ്മണപൂജനം. ൨൪൫

പുത്രോത്സവാദിസന്തോഷം നിത്യമൃഷ്ടാന്നഭോജനം.

സാ—രാഹുദശയിൽ ഉച്ചം സ്വക്ഷേത്രം ഈ രാശ്യംശങ്ങളിൽ ലഗ്നാൽ കേന്ദ്രത്രികോണങ്ങളിൽ നില്ക്കുന്ന വ്യാഴത്തിന്റെ അപഹാര കാലത്തു സ്ഥാനലാഭം മനസ്സിന്നു ധൈൎയ്യം ശത്രുനാശം സുഖം രാജ പ്രീതികൊണ്ടു മഹത്തായ സൌഖ്യം ചന്ദ്രനെപ്പോലെ പ്രതിദിനമഭി വൃദ്ധി വാഹനാദികളായ ധനബാഹുല്യം വീട്ടിൽ നാല്ക്കാലിവൃദ്ധി പ ടിഞ്ഞാറൊ നിരൃതിയിലൊ ഉള്ള യാത്രയിൽ രാജദൎശനവും അവിടെ വെച്ചു ഇഷ്ടകാൎയ്യസിദ്ധിയോടുകൂടി സ്വഗൃഹഗമനവും ബ്രാഹ്മണൎക്കു ഉപകാരവും തീൎത്ഥയാത്രയും വാഹനലാഭം പുത്രലാഭം ദേവന്മാരിലും

ബ്രാഹ്മണരിലും ഭക്തി പുത്രസുഖം നിത്യവും ഇഷ്ടഭോജനം ഇവ സംഭവിക്കും.

നീചേവാസ്തംഗതേവാപി ഷഷ്ഠാഷ്ടവ്യയരാശിഗേ ൨൫൭

ശത്രുക്ഷേത്രേപാപയുക്തേ ധനഹാനിർഭവിഷ്യതി।
കർമ്മവിഘ്നോമാനഹാനിഃ സാപതിഘ്നാഭവിഷ്യതി. ൨൫൮

കളത്രപുത്രപീഡാച ഹൃദ്രോഗംരാജകാര്യഹൃൽ;

സാ—രാഹുദശയിൽ വ്യാഴത്തിന്ന ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ സ്ഥിതി നീചം മൌഢ്യം ശത്രുക്ഷേത്രം പാപയോഗം ഇവയുണ്ടായാൽ ആ അപഹാരത്തിൽ ധനനാശവും കർമ്മവിഘ്നവും മാനഹാനിയുംസ്ത്രീയാണെങ്കിൽ ഭർത്തൃനിർയ്യാണവും സംഭവിക്കും. കൂടാതെ ഭാര്യാപുത്രാദ്യുപദ്രവം ഹൃദയരോഗം രാജകാര്യനാശം ഇവയും സംഭവിക്കും.

ദായേശാൽകേന്ദ്രകോണേവാ ലാഭേവാധനഗേപിവാ ൨൫൯

ദുശ്ചിൽക്യേബലസംപൂർണ്ണേ ഗൃഹക്ഷേത്രാഭിവൃദ്ധികൃൽ
ഭോജനാംബരപശ്വാദി ദാനധർമ്മജപാദികം. ൨൬൦

ഭുക്ത്യന്തേരാജകോപാദി ദ്വിമാസംദേഹപീഡനം
ജ്യേഷ്ഠഭ്രാതൃവിനാശംച മാതൃപിത്രാദിപീഡനം. ൨൬൧

സാ—വ്യാഴംദശാനാഥനായ രാഹുവിന്റെ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലൊ രണ്ടിലൊമൂന്നിലൊ പതിനൊന്നിലൊ ബലവാനായിനിന്നാൽ വീട്ട കൃഷി ഭൂമി മുതലായവയ്ക്കു അഭിവൃദ്ധിയും ഭക്ഷണം വസ്ത്രം നാല്ക്കാലികൾ ദാനം ധർമ്മം ജപം ഇവയും സംഭവിക്കും. അപഹാരത്തിന്റെ അവസാനകാലത്തു രണ്ടുമാസംവരെ ദേഹപീഡയും ജ്യേഷ്ഠസഹോദരനാശം മാതാപിതാക്കന്മാൎക്ക ദുഃഖം ഇവയും സംഭവിക്കും.

ദായേശാൽഷഷ്ഠരന്ധ്രേവാരിഃഫേവാപാപസംയുതേ
തൽഭുക്തൌധനഹാനിഃസ്യാൽ ദേഹപീഡാഭവിഷ്യതി. ൨൬൨

ദ്വിതീയദ്യൂനനാഥേവാ ഹ്യപമൃത്യുർഭവിഷ്യതി
സ്വർണ്ണസ്യപ്രതിമാദാനം ശിവപൂജാംചകാരയേൽ. ൨൬൩

സാ—വ്യാഴം ദശാനാഥനായ രാഹുവിന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിന്നാൽ ആ അപഹാരത്തിൽ ധനഹാനിയും ദേഹപീഡയും സംഭവിക്കും. ഏഴാംഭാവാധിപത്യമോ രണ്ടാംഭാവാധിപത്യമോ ഉണ്ടായാൽ അപമൃത്യു സംഭവിക്കും.

തൽപരിഹാരമായി സ്വർണ്ണംകൊണ്ടുള്ള പ്രതിമാദാനം ശിവപൂജ മുതലായ സൽകൎമ്മങ്ങൾ അനുഷ്ഠിക്കണം.

ഇങ്ങിനെ രാഹുദശയിൽ വ്യാഴത്തിന്റെ അപഹാരഫലം.

---

രണ്ടുവത്സരം പത്തുമാസം ആറുദിവസം രാഹുദശയിൽ ശനിയുടെ അപഹാരകാലമാകുന്നു.

## തൽഫലം.

രാഹോരന്തർഗ്ഗതേമന്ദേ ലഗ്നാൽകേന്ദ്രത്രികോണഗേ
സ്വോച്ചേമൂലത്രികോണേവാ ദുശ്ചിൽകേലാഭരാശിഗേ. ൨൩൪

തൽഭുക്തൌവാഹനംസേവാ രാജപ്രീതികരംശുഭം
വിവാഹോത്സവകാൎയ്യാണി കൃത്വാപുണ്യാനിഭൂരിശഃ. ൨൩൫

ആരാമകരണേയുക്തം തടാകംകാരയിഷ്യതി
ശൂദ്രപ്രഭുവശാദിഷ്ടം ലാഭംഗോധനസംഗ്രഹം. ൨൩൬

പ്രയാണംപശ്ചിമേഭാഗേ പ്രഭുമൂലാൽധനാഗമഃ
ദേഹായാസാൽധനാല്പത്വംസ്വദേശേപുനരേഷ്യതി. ൨൩൭

നീചാരിക്ഷേത്രഗേമന്ദേ രന്ധ്രേവാവ്യയഗേപിവാ
നീചാരിരാജഭീതിശ്ച ദാരപുത്രാദിപീഡനം. ൨൩൮

ആത്മബന്ധുമനസ്താപാ ദായാദജനവിഗ്രഹം
വ്യവഹാരേചകലഹമകസ്മാൽഭ്രഷണംലഭേൽ. ൨൩൯

സാ—രാഹുദശയിൽ ലഗ്നാൽ കേന്ദ്രത്രികോണങ്ങളിലൊ മൂന്നിലൊ പതിനൊന്നിലൊ ഉച്ചത്തിലൊ മൂലക്ഷേത്രത്തിലൊ നില്ക്കുന്ന ശനിയുടെ അപഹാരകാലത്തു വാഹനവും ഭൃത്യവൎദ്ധനയും രാജസന്തോഷംഹേതുവായിട്ടു നന്മയും വിവാഹാദികൎമ്മങ്ങൾ മററുവളരെ പുണ്യകർമ്മങ്ങൾ പുഷ്പവനം ജലാശയം മുതലായവയുടെ സമ്പാദനം ശൂദ്രവൎഗ്ഗത്തിൽപ്പെട്ട പ്രഭുവിൽനിന്നു ഇഷ്ടലാഭം നാല്ക്കാലിവൃദ്ധി പടിഞ്ഞാറേദിക്കിലേക്ക യാത്രഇവയും പ്രഭുവിൽനിന്നു ധനലാഭവും ശരീരപ്രയത്നവും അല്പഫലസിദ്ധിയും വീണ്ടുംസ്വദേശഗമനവും നീചത്തിലൊ ശത്രുക്ഷേത്രത്തിലൊ എട്ടിലൊ പന്ത്രണ്ടിലൊ നില്ക്കുന്ന ശനിയാണെങ്കിൽ നീചന്മാരിൽനിന്നും അരികളിൽനിന്നും ഭീതിയും ഭാൎയ്യാപുത്രാദ്യുപദ്രവവും ആത്മബന്ധുക്കളെക്കുറിച്ചു മനസ്താപവും പുത്രകല

ഹവും വ്യവഹാരവും കാരണംകൂടാതെ കലഹവും ഭൂഷണലാഭവും സിദ്ധിക്കും.

ദായേശാൽഷഷ്ഠരിഃഫേവാ രന്ധ്രേവാപാപസംയുതേ
ഹൃദ്രോഗംമാനഹാനിശ്ച വിവാദേശത്രുപീഡനം. ൧൦

അന്യദേശാദിസഞ്ചാരം ഉന്മാദിവ്യാധിഭാഗ്ഭവേൽ
കുഭോജനംമഹൽഭൂതജാതിദുഃഖാൽഭയംഭവേൽ. ൧൧

ദ്വിതീയദ്യൂനനാഥേതുഹ്യപമൃത്യുർവിഷ്യതി
കൃഷ്ണാംഗാംമഹിഷീംദദ്യാദ്ദാനേനാരോഗ്യമാദിശേൽ. ൧൨

സാ—ദശാനാഥനായ രാഹുവിൻെറ ആറിലൊ എട്ടിലൊ പന്ത്രണ്ടിലൊ ശനി പാപരോടുകൂടി നിന്നാൽ ഹൃദയരോഗവുംമാനഹാനിയും വിവാഹവിഷയമായി ശത്രുപീഡയും അന്യദേശങ്ങളിലുംമററും സഞ്ചാരവും ഉന്മാദിവ്യാധികളും നിന്ദ്യഭോജനവും ദുഃഖവും ഭയവും സംഭവിക്കും. രണ്ട് ഏഴ് ഈ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ അപമൃത്യുസംഭവിക്കും. കറുത്ത പശുവിനെയൊ എരുമയേയോ ദാനം ചെയ്തു ആരോഗ്യലാഭം വരുത്തിക്കൊള്ളണം

ഇങ്ങിനെ രാഹുദശയിൽ ശനിയുടെ അപഹാരഫലം.

---

രാഹുദശയിൽ രണ്ടുവത്സരം ആറുമാസം പതിനെട്ടുദിവസം ബുധൻെറ അപഹാരഫലമാകുന്നു.

## തൽഫലം.

രാഹോരന്തർഗതേസൌമ്യേഭാഗ്യേവാസ്വർക്ഷഗേപിവാ
തുംഗേവാകേന്ദ്രരാശിസ്ഥേപുത്രേവാബലഗേപിവാ. ൧൩

രാജയോഗംപ്രകുരുതേഗേഹേകല്യാണവർദ്ധനം
വ്യാപാരേണധനപ്രാപ്തിർവിദ്യാവാഹനമുത്തമം. ൧൪

വിവാഹോത്സവകാര്യാണിചതുഷ്പാൽജീവിലാഭകൃൽ
സൌമ്യമാസേമഹോത്സാഹംസ്വവാരേരാജദർശനം. ൧൫

സുഗന്ധപുഷ്പശയ്യാദിസ്ത്രീസൌഖ്യംചാതിശോഭനം
മഹാരാജപ്രസാദേനധനലാഭോമഹദ്യശഃ. ൧൬

സാ—രാഹുദശയിൽ ഒൻപതിലൊ സ്വക്ഷേത്രത്തിലോ ഉച്ച ത്തിലോ കേന്ദ്രത്തിലോ അഞ്ചിലൊ ബലവാനായി നില്ക്കുന്ന ബു ധന്റെ അപഹാരകാലത്തു രാജയോഗം വീട്ടിൽ ഐശ്വര്യവൃദ്ധി വ്യാപാരത്തിൽനിന്നുധനപ്രാപ്തി വിദ്യാ വാഹനം വിവാഹാദി ഉത്സ വകാൎയ്യങ്ങൾ നാല്ക്കാലിലാഭം ഇവ സിദ്ധിക്കും. ബുധന്റെ മാസങ്ങ ളിലും വാരങ്ങളിലും രാജദർശനം സുഗന്ധലേപനം പുഷ്പം ശയ്യാ സ്ത്രീ ഇത്യാദികളിൽനിന്നു സുഖവും മറ്റൊരാളുടെ ആരോഗ്യം ഹേതുവായിട്ടു ധനലാഭവും വളരെ യശസ്സും സംഭവിക്കും.

> ദായേശാൽ കേന്ദ്രലാഭേവാദുശ്ചിൽകേഭാഗ്യകർമ്മഗേ
> ദേഹാരോഗ്യംഹൃദുത്സാഹം ഇഷ്ടസിദ്ധിഃസുഖാവഹാ.    ൨൭
>
> പുണ്യശ്ലോകാദികീൎത്തിശ്ചപുരാണശ്രവണാദികം
> വിവാഹോയജ്ഞദീക്ഷാച ദാനധർമ്മദയാദികം.

സാ—ബുധൻ ദശാനാഥനായ രാഹുവിന്റെ കേന്ദ്രങ്ങളിലൊ മൂന്നു പതിനൊന്നു ഒൻപതു പത്തു ഈ ഭാവങ്ങളിലൊ നിന്നാൽ ആ അപഹാരത്തിൽ ആരോഗ്യവും ഉത്സാഹവും ഇഷ്ടസാദ്ധ്യസംഭവവും പു ണ്യശ്ലോകനെന്നുള്ള ബഹുമതിയും പുരാണശ്രവണംമുതലായ പുണ്യങ്ങ ളുംവിവാഹവും യാഗം വ്രതം ദാനം ധർമ്മം ദയ ഇവയും സംഭവിക്കും.

> ഷഷ്ഠാഷ്ടമവ്യയേ സൌമ്യേ നീചേപാപയുതേക്ഷിതേ
> ദായേശാൽഷഷ്ഠരിഃഫെവാരന്ധ്രേവാപാപസംയുതേ.    ൨൫
>
> ദേവബ്രാഹ്മണനിന്ദാചഭോഗഭാഗ്യവിഹീനതാ
> സത്യഹാനിശ്ചദുർബുദ്ധിശ്ചോരാഹിനൃപപീഡനം.    ൨൯
>
> അകസ്മാൽകലഹശ്ചൈവഭൃത്യപുത്രാദിനാശനം
> അൎത്ഥവ്യയോരാജകോപോദാരപുത്രാദിപീഡനം.    ൨൧൦
>
> ദ്വിതീയദ്യൂനനാഥേവാ അപമൃത്യുമപശ്രിയം
> തദ്ദോഷപരിഹാരാൎത്ഥം വിഷ്ണുസാഹസ്രകംചരേൽ.    ൨൧൧

സാ—രാഹുദശയിൽ ബുധൻ ലഗ്നത്തിന്റെ ആറു്, എട്ടു്, പ ന്ത്രണ്ടു് ഈ ഭാവങ്ങളിലും ദശാനാഥനിൽനിന്നു മേൽപറഞ്ഞ ഭാവ ങ്ങളിലും നിന്നാൽ ആ അപഹാരത്തിൽ ദേവബ്രാഹ്മണനിന്ദയും സു ഖഭാഗ്യങ്ങൾക്കു നാശവും സത്യഹാനിയും ചോരണം സൎപ്പഭയം രാജ ചോദ്യം ഇവയും കാൎയ്യംകൂടാതെ കലഹവും ഭൃത്യന്മാരുടെയും പുത്ര ന്മാരുടെയും നാശവും ധനനാശവും മററും സംഭവിക്കും. രണ്ടോ ഏഴ

ഞ്ഞാ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ അപമൃത്യുവും ഐശ്വര്യക്ഷ റവും ഉണ്ടാകും അതിന്റെ പരിഹാരമായി വിഷ്ണുസഹസ്രനാമം ജപി ക്കേണ്ടതാണ്.

ഇങ്ങിനെ രാഹുദശയിൽ ബുധന്റെ അപഹാരഫലം

—:*:—

ഒരുസംവത്സരം പതിനെട്ടുദിവസം രാഹുദശയിൽ
കേതുവിന്റെ അപഹാരകാലമാകുന്നു.

തൽഫലം.

രാഹോരന്തർഗതേകേതൌ ഭ്രമണംരാജകൃന്തനം
വാതജ്വരാദിരോഗശ്ച ചതുഷ്പാജ്ജീവിഹാനികൃൽ. ൨൩൮

അഷ്ടമാധിപസംയുക്തേ ദേഹജാഡ്യംമനോരുജം
ശുഭയുക്തേശുഭൈർദ്ദൃഷ്ടേ ദേഹസൌഖ്യംധനാഗമം. ൨൩൯

രാജസമ്മാനഭൂപ്രാപ്തിർഗൃഹേ ശുഭകരോഭവേൽ
ലഗ്നാധിപസമായുക്തേ ലാഭോവാഭവേതിധ്രുവം. ൨൪൦

ചതുഷ്പാൽജീവിലാഭഃസ്യാൽകേന്ദ്രേവാഥത്രികോണഗേ

സാ—രാഹുദശയിൽ കേതുവിന്റെ അപഹാരത്തിൽ നാടു വിട്ടു ചുററി സഞ്ചാരവും വാതം ജ്വരം മുതലായ രോഗങ്ങളും നാ ല്ക്കാലിനാശവും അഷ്ടമേശയോഗമുണ്ടെങ്കിൽ ശരീരക്ലേശവും മനോ ദുഃഖവും ശുഭയോഗദൃഷ്ടികളുണ്ടെങ്കിൽ ദേഹസൌഖ്യം ധനലാഭംരാജ സമ്മാനം വീട്ടിൽ ഐശ്വര്യം ഇവയും ലഗ്നാധിപനോടു ബന്ധമു ണ്ടെങ്കിൽ വിശിഷ്ടലാഭവും നാല്ക്കാലിഗുണവും മററും സംഭവിക്കും. കേന്ദ്രത്രികോണങ്ങളിൽ നിന്നാലും ഇപ്രകാരം ശുഭഫലങ്ങൾ തന്നെ യാണ്.

രന്ധ്രസ്ഥാനഗതേകേതൌ വ്യയേവാബലവർജ്ജിതേ
തൽഭുക്തൌബഹുരോഗഃസ്യാൽചൌരാഹിവ്രണപീഡനം. ൨൪൧

പിതൃമാതൃവിയോഗശ്ച ഭ്രാതൃദ്വേഷംമനോരുജം
സ്വപ്രഭോശ്ചമഹൽകഷ്ടം വൈഷമ്യംചിത്തഹിംസകം. ൨൪൨

ദ്വിതീയദ്യൂനനാഥേതുദേഹബാധാഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥംഛാഗദാനംചകാരയേൽ. ൨൪൩

സാ—രാഹുദശയിൽ കേതു ബലഹീനനായി എട്ടിലോ പന്ത്രണ്ടിലോ നിന്നാൽ ആ അപഹാരത്തിൽ പലവിധ രോഗവും കള്ളന്മാരിൽനിന്നും സർപ്പങ്ങളിൽനിന്നും വ്രണരോഗം ഹേതുവായും ഉപദ്രവവും മാതാപിതാക്കന്മാരുടെ വിയോഗവും സഹോദരവിരോധവും മനഃപീഡയും തൻെറ പ്രഭുവിൽനിന്ന കഷ്ടാനുഭവവും മാനസികമായ ഉപദ്രവവും സംഭവിക്കും. രണ്ടാംഭാവാധിപത്യമോ ഏഴാംഭാവാധിപത്യമോ ഉണ്ടായാൽ ദേഹദുഃഖം സംഭവിക്കും. തൽപരിഹാരമായി ആടിനെ ദാനംചെയ്യേണ്ടതാണ്.

ഇങ്ങിനെ രാഹുദശയിൽ കേതുവിൻെറ
അപഹാരഫലം.

---

മൂന്നുവത്സരം രാഹുദശയിൽ ശുക്രൻെറ
അപഹാരകാലമാകുന്നു.

## തൽഫലം.

രാഹോരന്തർഗ്ഗതേശുക്രേ ലഗ്നാൽകേന്ദ്രത്രികോണഗേ
ലാഭേവാ ബലസംയുക്തേയോഗപ്രാബല്യമാദിശേൽ. ൨൭൯

വിപ്രമൂലാൽധനപ്രാപ്തിം ഗോമഹിഷ്യാദിലാഭകൃൽ
പുത്രോത്സവാദിസന്തോഷം ഗൃഹേകല്യാണസംഭവം. ൨൮൦

സമ്മാനംരാജസമ്മാനം രാജ്യലാഭംമഹൽസുഖം.

സാ—രാഹുദശയിൽ കേന്ദ്രത്രികോണങ്ങളിലൊ പതിനൊന്നിലൊ ബലവാനായി നിൽക്കുന്ന ശുക്രൻെറ അപഹാരകാലത്തു ശ്രേഷ്ഠങ്ങളായ യോഗങ്ങൾ അനുഭവിപ്പാനിടവരും. വിശേഷിച്ച ബ്രാഹ്മണരിൽനിന്ന ധനം പശുക്കൾ എരുമ ഇവയുടെ ലാഭവും പുത്രോത്സവവും വീട്ടിൽ മംഗലപ്രാപ്തിയും ബഹുമതി രാജബഹുമാനം രാജ്യലാഭം വളരെ സുഖം ഇവയും സിദ്ധിക്കും.

സ്വോച്ചേവാസ്വർക്ഷഗേവാപിതുംഗാംശേസ്വാംശകേപിവാ

നൂതനംഗൃഹനിർമ്മാണംനിത്യംമിഷ്ടാന്നഭോജനം
കളത്രപുത്രവിഭവംമിത്രസംയുക്തഭോജനം ൨൮൧

അന്നദാനപ്രിയംനിത്യംദാനധർമ്മാദിസംഗ്രഹം
മഹാരാജപ്രസാദേന വാഹനാംബരഭൂഷണം ൨൮൨

വ്യവസായാൽഫലാധിക്യം വിവാഹോമൌഞ്ജിബന്ധനം.

സാ—രാഹുദശയിൽ ശുക്രൻ സ്വോച്ചംസ്വക്ഷേത്രം ഈ രാശ്യം ശങ്ങളിൽ നിന്നാൽ ആ അപഹാരത്തിൽ ഗൃഹനിർമ്മാണം സുഖ ഭോജനം ഭാര്യാപുത്രാദി സമ്പത്തു ഇഷ്ടജനങ്ങളോ ഒരുമിച്ചുക്ഷേമം അന്നദാനം ചെയ്യുന്നതിൽ ഉത്സാഹം ദാനധർമ്മങ്ങളോ മഹാരാജാവി ന്റെ പ്രസാദത്താൽ വാഹനം വസ്ത്രം ആഭരണം ഇവയുടെ ലാഭം വ്യവസായത്താൽ ഫലപ്രാപ്തി വിവാഹം അരഞ്ഞാൺബന്ധനം മു തലായവ സിദ്ധിക്കും.

ഷഷ്ഠാഷ്ടമവ്യയേശുക്രേ നീചേ ചശത്രുഗേഹേസ്ഥിതേ ൨൮൫

മന്ദാരരാഹുസംയുക്തേ തൽഭുക്തൌ രോഗമാദിശേൽ
അകസ്മാൽകലഹംചൈവ പിതൃപുത്രവിയോഗകൃൽ. ൨൮൬

സ്വബന്ധുജനഹാനിശ്ച സർവത്രജനപീഡനം
ദായാദികലഹംചൈവ സ്വപ്രഭോസ്തസ്യമൃത്യുകൃൽ. ൨൮൭

കളത്രപുത്രപീഡാം ച ശൂലരോഗാദിസംഭവം

സാ—രാഹുദശയിൽ ശുക്രൻ ആറ്, എട്ട്, പന്ത്രണ്ട് ഈ ഭാവ ങ്ങളിൽ നീചത്തിലൊ ശത്രുക്ഷേത്രത്തിലൊ രാഹു കേതു ശനി ചൊ വ്വാ ഇവരോടുകൂടി നിന്നാൽ ആ അപഹാരത്തിൽ കാരണംകൂടാതെ കലഹവും സ്വജനവിയോഗവും ബന്ധുനാശവും ജനങ്ങളിൽ നിന്ന ഉപദ്രവവും പുത്രവിരോധവും പ്രഭുക്കന്മാൎക്ക മൃത്യുവും ഭാര്യാദുഃഖവും ഉദരരോഗവും ഫലമാകുന്നു.

ദായേശാൽകേന്ദ്രരാശിസ്ഥേ ത്രികോണേവാസമന്വിതേ. ൨൮൮

ലാഭേവാധർമ്മരാശിസ്ഥേ ക്ഷേത്രപാലമഹൽസുഖം
സുഗന്ധവസ്ത്രശയ്യാദിഗാനവിദ്യാപരിശ്രമം. ൨൮൯

ഛത്രചാമരവിദ്യാദിഗന്ധപത്മസമന്വിതം

സാ—ദശാനാഥനായരാഹുവിന്റെ കേന്ദ്രത്തിലോ ത്രികോണ ത്തിലോ ശുക്രൻനിന്നാൽ ആ അപഹാരത്തിൽ ക്ഷേത്രസംരക്ഷ സുഗ ന്ധസാധനം വിശേഷവസ്ത്രം ശയ്യാസുഖം ഇവയും സംഗീതവിദ്യ യും കൊടി കുട മുതലായ ദിവ്യാനുഭവങ്ങളും ഫലമാകുന്നു. അപ ഹാരനാഥൻ പതിനൊന്നിലൊ ഒൻപതിലൊ നിന്നാലും ഇപ്രകാരം തന്നെ.

ദായേശാൽരിപുരന്ധ്രസ്ഥേവ്യയേവാപാപസംയുതേ. ൨൯൦

വിഷാഹിനൃപചൌരാദിമൂത്രകൃച്ഛ്റാൽമഹൽഭയം
പ്രമേഹാദ്രുധിരംരോഗംകുത്സിതാന്നംശിരോരുജം ൩൦൦

കാരാഗ്രഹപ്രവേശംച രാജദണ്ഡാൽധനക്ഷയം
ദ്വിതീയദ്യൂനനാഥേവാദാരപുത്രാദിനാശനം. ൩൦൧

ആത്മപീഡാഭയംചൈവഹ്യപമൃത്യുസ്തഥാഭവേൽ
ദുൎഗ്ഗാലക്ഷ്മീജപംകുൎയ്യാൽ മൃത്യുനാശകരോഭവേൽ. ൩൦൨

സാ—ദശാനാഥനായ രാഹുവിന്റെ ആറു് എട്ടു പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപനോടുകൂടി അപഹാരനാഥനായ ശുക്രൻ നിന്നാൽ വിഷം സൎപ്പം രാജാവു കള്ളന്മാർ ഇവരിൽനിന്നു ഭയവും മൂത്രകൃച്ഛ്റം പ്രമേഹം രക്തകോപം മുതലായ രോഗങ്ങളും നികൃഷ്ടഭോജനവും ശിരോരോഗവും ജയിൽവാസവും രാജകോപത്താൽ ധനനാശവും ഫലമാകുന്നു. അപഹാരനാഥൻ രണ്ടും ഏഴും ഭാവങ്ങളുടെ അധിപനായാൽ ഭാൎയ്യാപുത്രനാശവും ആത്മദുഃഖവും മൃത്യുഭയവും സംഭവിക്കും. തൽപരിഹാരമായി ദുർഗ്ഗാ ലക്ഷ്മിദേവി ഇവരെ ഭജിച്ചുകൊള്ളണം.

ഇങ്ങനെ രാഹുദശയിൽ ശുക്രന്റെ അപഹാരഫലം.

---

പത്തുമാസവും ഇരുപത്തിനാലുദിവസവും രാഹുദശയിൽ ആദിത്യന്റെ അപഹാരകാലമാകുന്നു.

തൽഫലം.

രാഹോരന്തൎഗ്ഗതേസൂൎയ്യേസ്വോച്ചേസ്വക്ഷേത്രകേന്ദ്രഗേ
ത്രികോണേലാഭഗേവാപിതുംഗാംശേസ്വാംശകേപിവാ. ൩൦൩

ശുഭഗ്രഹേണസംദൃഷ്ടേരാജപ്രീതികരംശുഭം
ധനധാന്യസമൃദ്ധിശ്ച അല്പസൌഖ്യംസുഖാവഹം. ൩൦൪

അല്പഗ്രാമാധിപത്യംചസ്വല്പലാഭോഭവിഷ്യതി

സാ—രാഹുദശയിൽ ഉച്ചത്തിലോ ഉച്ചാംശത്തിലോ സ്വക്ഷേത്രത്തിലൊ സ്വാംശത്തിലൊ ത്രികോണങ്ങളിലൊ പതിനൊന്നിലൊ ശുഭഗ്രഹദൃഷ്ടിയോടുകൂടി നില്ക്കുന്ന ആദിത്യന്റെ അപഹാരകാലത്തു മഹത്തായ രാജ്യബഹുമാനവും ധനധാന്യവൎദ്ധനയും അല്പമാണെങ്കിലും ഇളക്കമില്ലാത്ത സുഖവും ഗ്രാമാധിപത്യവും അല്പം ചില ലാഭാനുഭവങ്ങളും സംഭവിക്കും.

ഭാഗ്യലഗ്നേശസംയുക്തേ കർമ്മേശേനനിരീക്ഷിതേ. ൨.൧൭

രാജാശ്രയോമഹാകീർത്തിർവിദേശഗമനംമഹൽ
ദേശാധിപത്യയോഗംചഗജാശ്വാംബരഭൂഷണം. ൨.൧൮

മനോഭീഷ്ടപ്രദാനംചപുത്രകല്യാണസംഭവം

സാ— രാഹുദശയിൽ അപഹാരനാഥനായസൂര്യൻ ലഗ്നാധിപ നോടൊ ഭാഗ്യാധിപനോടൊ ചേൎന്ന് കർമ്മാധിപന്റെ ദൃഷ്ടിയോടുകൂ ടി നിന്നാൽ രാജാവിന്റെ അനുകൂല്യവും കീർത്തിയും അന്യദേശഗമനം കൊണ്ടു സ്ഥാനമാനങ്ങളും ദേശനായകത്വവും ആന കുതിര മുതലായ വിശേഷവാഹനലാഭവും വിചാരിക്കുന്നകാൎയ്യങ്ങൾക്കെല്ലാം സാഫല്യത യും പുത്രന്മാരിൽനിന്നു മംഗലാനുഭവങ്ങളും സംഭവിക്കും.

ദായേശാൽരിപുരന്ധ്രസ്ഥേഷഷ്ഠേവാനീചഗേപി വാ. ൨.൧൯

ജ്വരാതിസാരരോഗാശ്ചകലഹം രാജവിദ്വിഷം
പ്രയാണംശത്രുവൃദ്ധിശ്ചന്യപചൗരാഹിപീഡനം. ൨.൨൦

സാ—ദശാനാഥനായ രാഹുവിന്റെ ആറു എട്ടു പന്ത്രണ്ട് ഈ ഭാവങ്ങളിലൊ നീചത്തിലോ അപഹാരനാഥനായ സൂര്യൻ നി ന്നാൽ ജ്വരം അതിസാരം കലഹം അന്യദേശഗമനം ശത്രുവൃദ്ധി രാജ കോപം ചോരഭയം അഹിബാധ മുതലായ ദുരിതങ്ങൾ സംഭവിക്കും.

ദായേശാൽകേന്ദ്രകോണേവാ ദുശ്ചിൽക്കേലാഭഗേപിവാ
വിദേശേരാജസന്മാനം കല്യാണംചശുഭാവഹം. ൨.൨൧

ദ്വിതീയദ്യൂനനാഥേതു മഹാരോഗോഭവിഷ്യതി
സൂര്യപ്രണാമശാന്തിംച കുൎയ്യാദാരോഗ്യസംഭവാം. ൨.൨൨

സാ—ദശാനാഥനായ രാഹുവിന്റെ കേന്ദ്രത്രികോണങ്ങളിലൊ മൂന്നിലൊ പതിനൊന്നിലൊ അപഹാരനാഥനായ സൂര്യൻ നിന്നാൽ വിദേശത്തിൽവെച്ചു രാജബഹുമാനവും ശുഭകരങ്ങളായ മററനുഭവ ങ്ങളും സംഭവിക്കും. ഏഴോ രണ്ടോ ഭാവത്തിന്റെ ആധിപത്യമുണ്ടാ യാൽ മഹാരോഗദുഃഖം അനുഭവിക്കേണ്ടിവരും. തദ്ദോഷശാന്തിക്കാ യി ആദിത്യനമസ്കാരം മുതലായവ അനുഷ്ഠിക്കേണ്ടതാണ്.

ഇങ്ങിനെ രാഹുദശയിൽ ആദിത്യാപഹാരഫലം.



## രാഹുദശയിൽ ഒരുവത്സരവും ആറുമാസവും ചന്ദ്രന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

രാഹോരന്തർഗതേചന്ദ്രേ സ്വക്ഷേത്രേസ്വോച്ചഗേപിവാ
കേന്ദ്രത്രികോണലാഭേവാ മിത്രർക്ഷേക്രൂരസംയുതേ. ൩൧

രാജത്വംരാജപൂജ്യത്വം ധനധാന്യാദിലാഭകൃൽ
ആരോഗ്യംഭൂഷണംചൈവ മിത്രസ്ത്രീപുത്രസംപദഃ. ൩൨

പൂർണ്ണേചന്ദ്രേപൂർണ്ണഫലം രാജപ്രീത്യാശ്ശുഭാവഹം
അശ്വവാഹനലാഭസ്സ്യാൽ ഗൃഹക്ഷേത്രാഭിവൃദ്ധികൃൽ. ൩൩

ദായേശാൽസുഖഭാഗ്യസ്ഥേ കേന്ദ്രേവാലാഭഗേപിവാ
ലക്ഷ്മീകടാക്ഷചിഹ്നാനി ഗൃഹേകല്യാണസംഭവം. ൩൪

യത്നാൽകാര്യാർത്ഥസിദ്ധിഃസ്യാൽ ധനധാന്യസുഖാവഹം
സൽകീർത്തിർലാഭസമ്മാനം ദേവ്യാരാധനമാചരേൽ. ൩൫

സാ—രാഹുദശയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ ബന്ധുരാശിയിൽ ക്രൂരഗ്രഹത്തോടുകൂടി നിൽക്കുന്ന ചന്ദ്രന്റെ അപഹാരകാലത്തു് രാജസമാനമായ അവസ്ഥ രാജാക്കന്മാരിൽനിന്നു ബഹുമാനം ധനധാന്യവൃദ്ധി ആരോഗ്യപുഷ്ടി ബന്ധുഗുണം ഭാര്യാപുത്രസമ്പത്തു ഇവ സംഭവിക്കും. ചന്ദ്രൻ പൂർണ്ണനാണെങ്കിൽ രാജപ്രീതി വിശേഷവാഹനസിദ്ധി വീടു മുതലായവയുടെ അഭിവൃദ്ധി ഇവ പൂർണ്ണമായി അനുഭവിക്കും. അപഹാരനാഥൻ ദശാനാഥന്റെ നാലിലൊ ഒൻപതിലൊ കേന്ദ്രങ്ങളിലൊ പതിനൊന്നിലൊ നിന്നാൽ അത്യുൽകൃഷ്ടമായ സൌഭാഗ്യസമ്പത്തുകളും എല്ലാ പ്രവൃത്തികളിൽനിന്നും ധനധാന്യാദിസമ്പത്തുകളും സൽകീർത്തികളും സമ്മാനങ്ങളും ദേവീഭക്തിയും സംഭവിക്കും.

ദായേശാൽഷഷ്ഠരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ
പിശാചക്ഷുദ്രവ്യാഘ്രാദി ഗൃഹക്ഷേത്രാർത്ഥനാശനം. ൩൬

മാർഗ്ഗേചോരഭയംചൈവ വ്രണാധിക്യംമഹോദരം
ദ്വിതീയദ്യൂനനാഥേതു അപമൃത്യുസ്തദാഭവേൽ
ശ്വേതാംഗാംമഹിഷീം ദദ്യാൽധനമാരോഗ്യമാഹരേൽ. ൩൭

സാ—ദശാനാഥനായ രാഹുവിന്റെ ആറു് എട്ടു് പന്ത്രണ്ടു് ഈ

ഭാവങ്ങളിൽ അപഹാരനാഥനായ ചന്ദ്രൻപാപഗ്രഹത്തോടുകൂടി നിന്നാൽ പൈശാചികോപദ്രവവും ക്ഷുദ്രംനിമിത്തവും വ്യാഘ്രാദിക്ഷുദ്രജന്തുക്കളിൽനിന്നും നാശവും കുടുംബഃ കൃഷി മുതലായവയ്ക്കു അനിഷ്ടങ്ങളും വഴിയിൽവെച്ചു കള്ളന്മാരിൽ നിന്നു ഭയവും വ്രണരോഗവും മഹോദരരോഗവും സംഭവിക്കും. രണ്ടോ ഏഴോ ഭാവങ്ങളുടെ അധിപനായാൽ അഥവാ മരണവും സംഭവിച്ചെന്നുവരാം.

അപമൃത്യുപരിഹാരമായി വെളുത്തപശുവിനെയൊ എരുമയെയൊ ദാനംചെയ്യണം.

ഇങ്ങിനെ രാഹുദശയിൽ ചന്ദ്രന്റെ അപഹാരഫലം.

—:*:—

രാഹുദശയിൽ ഒരുവത്സരം പതിനെട്ടുദിവസം
ചൊവ്വായുടെ അപഹാരകാലമാകുന്നു.

## തൽഫലം.

രാഹോരന്തർഗതേഭൌമേ ലഗ്നാൽലാഭത്രികോണഗേ
കേന്ദ്രേവാശുഭസംയുക്തേ സ്വോച്ചേസ്വക്ഷേത്രഗേപിവാ.

നഷ്ടരാജ്യധനപ്രാപ്തിർഗ്ഗൃഹക്ഷേത്രാദിവൃദ്ധികൃൽ
ഇഷ്ടദേവപ്രസാദേന സന്താനസുഖഭോജനം. ൩൭൯

ക്ഷിപ്രഭോജ്യാൻമഹൽസൌഖ്യം ഭൂഷണാശ്വാംബരാദികൃൽ.

സാ—രാഹുദശയിൽ ലഗ്നകേന്ദ്രത്തിലോ ത്രികോണത്തിലോ പതിനൊന്നിലോ സ്വോച്ചത്തിലോ സ്വരാശിയിലൊ ശുഭഗ്രഹങ്ങളോടുകൂടി നില്ക്കുന്ന ചൊവ്വായുടെ അപഹാരകാലത്തു നശിക്കപ്പെട്ട ധനാദികളുടെ അഭിവൃദ്ധിയും വീടുസംബന്ധമായ ഉൽകർഷങ്ങളും ഈശ്വരാനുഗ്രഹത്താൽ സന്താനലാഭവും ഭക്ഷണതൃപ്തിയും വാഹനങ്ങളും ആഭരണപുഷ്ടിയും സംഭവിക്കും.

ദായേശാൽകേന്ദ്രകോണേവാദുശ്ചിൽക്യേലാഭഗേപിവാ. ൩൮൦

രക്തവസ്ത്രാദിലാഭഃസ്യാൽ പ്രയാണം രാജദർശനം
പുത്രവർഗ്ഗേഷുകല്യാണംസപ്രഭോജ്യമഹൽസുഖം. ൩൮൧

സേനാപത്യംമഹോൽസാഹംഭ്രാതൃവർഗ്ഗധനാഗമം

സാ—ദശാനാഥനായ രാഹുവിന്റെ കേന്ദ്രത്രികോണങ്ങളിലൊ

മൂന്നിലൊ പതിനൊന്നിലൊ നില്ക്കുന്ന ചൊവ്വായുടെ അപഹാരകാലത്തു് ചുവന്ന വസ്ത്രസമ്മാനവും ദേശാന്തരയാത്രയിൽ രാജദൎശനവും അധികമായ പരിശ്രമവും പുത്രന്മാൎക്കു ബുദ്ധിമതിയും രക്ഷിതാക്കന്മാരിൽ നിന്നുസഹായവും സേനാധിപത്യവും സഹോദരങ്ങളിൽ നിന്നു ധനലാഭവും സംഭവിക്കും.

ദായേശാൽകേന്ദ്രരിഃഫേവാഷഷ്ഠേപാപസമന്വിതേ. ൩൨൨

പുത്രദാരാദിഹാനിശ്ചസോദരാണാംചപീഡനം
സ്ഥാനഭ്രംശംബന്ധുവൎഗ്ഗദാരപുത്രവിരോധനം. ൩൨൩

ചൌരാഹിവ്രണഭീതിശ്ചസോദരാണാംചപീഡനം
ആദൌക്ലേശതരം ചൈവമദ്ധ്യാന്തേസൌഖ്യമാപ്നുയാൽ.

ദ്വിതീയദ്യൂനനാഥേതുദേഹാലസ്യംമഹൽഭയം
അനംഗാഹപഞ്ചഗാംദദ്യാദാരോഗ്യംചഭവിഷ്യതി. ൩൨൫

സാ—ദശാനാഥനായരാഹുവിന്റെ ആറു എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽപാപഗ്രഹത്തോടുകൂടി നില്ക്കുന്നചൊവ്വായുടെ അപഹാരകാലത്തു് ഭാൎയ്യാപുത്രന്മാർ സഹോദരങ്ങൾ ഇവരുടെ നാശവും സ്ഥാനഭ്രഷ്ടതയുംബന്ധുവൎഗ്ഗങ്ങളോടു വിരോധവും കള്ളന്മാരിൽ നിന്നു ഉപദ്രവവും വ്രണരോഗവും സംഭവിക്കും അപഹാരത്തിന്റെ ആദ്യഭാഗം കഷ്ടമാണു്. മദ്ധ്യഭാഗവും അവസാനഭാഗവും നന്നായിരിക്കും. രണ്ടാംഭാവാധിപത്യമൊ ഏഴാംഭാവാധിപത്യമൊ ഉണ്ടായാൽ വളരെ ദുഃഖവും ആലസ്യവും അനുഭവിക്കും. അതിനു പ്രതിവിധിയായി അനംഗാഹകൎമ്മവും ഗോദാനവും ചെയ്യണം

ഇങ്ങിനെ രാഹുദശയും അതിലുള്ള അപഹാര
ഭേദവും കഴിഞ്ഞു.

---

## ഗുരുദശ.

രണ്ടുവത്സരം ഒരുമാസം പതിനെട്ടുദിവസം ആദ്യംവ്യാഴത്തിന്റെ ദശയിൽ വ്യാഴത്തിന്റെ അപഹാരമാകുന്നു.

### തൽഫലം.

സ്വോച്ചേസ്വക്ഷേത്രഗേജീവേ ലഗ്നാൽകേന്ദ്രത്രികോണഗേ
അനേകരാജാധീശശ്ചസംപന്നോരാജപൂജിതഃ. ൩൨൬

ഗോമഹിഷ്യാദിലാഭശ്ച വസ്ത്രവാഹനഭൂഷണം
നൂതനസ്ഥാനനിർമ്മാണം ഹർമ്മ്യപ്രാകാരസംയുതം. ൩൨൬

ഗജാന്തൈശ്വര്യസമ്പത്തിർഭാഗ്യകർമ്മാണിസംയുതേ
ബ്രാഹ്മണപ്രഭുസമ്മാനം സമ്മാനംപ്രഭുദർശനം. ൩൨൭

സ്വപ്രഭോഃസ്വഫലാധിക്യം രാജപുത്രാദിലാഭകൃൽ

സ—വ്യാഴം ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ കേന്ദ്രത്രികോണങ്ങളിലോ നിന്നാൽ തന്റെ ദശയിൽ തന്റെ അപഹാരകാലത്ത് മഹാരാജതുല്യമായ സമ്പത്തും രാജബഹുമാനവും പശു എരുമ മുതലായവയുടെ ലാഭവും വസ്ത്രം ആഭരണം വാഹനം ഇവയുടെ സിദ്ധിയും മാളിക മതിൽക്കെട്ടു മുതലായ വിശേഷഭവനങ്ങളുടെ നിർമ്മാണവും ആന മുതലായവയുടെ സിദ്ധിയും മററു പലതരത്തിൽ ഭാഗ്യസൂചനകളും ബ്രാഹ്മണരിൽ നിന്നും പ്രഭുക്കന്മാരിൽനിന്നും ബഹുമതിയും മഹാന്മാരുമായിട്ടുള്ള ചേർച്ചയും തന്റെ രക്ഷിതാക്കന്മാരിൽ നിന്നു ഇഷ്ടസാദ്ധ്യവും ഭാര്യാപുത്രസമ്പത്തിയും ഫലമാകുന്നു.

നീചാംശേനീചരാശിസ്ഥേ ഷഷ്ഠാഷ്ടവ്യയരാശിഗേ. ൩൨൯

നീചസംഗംമഹാദുഃഖം ദായാദജനവിജ്വരം
കലഹംനവിചാരോസ്യ സ്വപ്രഭുഷ്വപമൃത്യുകൃൽ. ൩൩൦

പുത്രദാരവിയോഗഞ്ച ധനധാന്യാർത്ഥഹാനികൃത്
സപ്തമാധിപയോഗേന ദേഹബാധാഭവിഷ്യതി. ൩൩൧

തദ്ദോഷപരിഹാരാർത്ഥം ശിവസാഹസ്രകംജപേൽ
രുദ്രജപ്യഞ്ചഗോദാനം കുര്യാദിഷ്ടം സമാപ്നുയാൽ. ൩൩൨

സാ—വ്യാഴം നീചസ്ഥിതനോ നീചാംശകനോ ആയി ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ സ്വാപഹാരത്തിൽ നീചജനങ്ങളുമായിചേർച്ച വലുതായദുഃഖം പുത്രമിത്രാദിവിരോധം കലഹം വിചാരശൂന്യത രക്ഷിതാക്കന്മാൎക്ക് അപമൃത്യു ഭാര്യാ പുത്രൻ ഇവരോടു വേർപാടു ധനം ധാന്യം കാര്യങ്ങൾ ഇവയുടെ നാശം മുതലായ ഫലങ്ങൾ സംഭവിക്കും.

ഏഴാംഭാവാധിപത്യമുണ്ടെങ്കിൽ ശരീരപീഡ സംഭവിക്കും. ഈ ദോഷത്തിന്റെ പരിഹാരമായി ശിവസഹസ്രനാമവും രുദ്രസൂക്തവും ജപിക്കയും പശുവിനെ ദാനംചെയ്കയും ചെയ്യേണ്ടതാകുന്നു.

ഇങ്ങനെ വ്യാഴദശയിൽ സ്വാപഹാരഫലം



വ്യാഴത്തിന്റെ ദശയിൽ രണ്ടുവത്സരം ആറുമാസം പന്ത്രണ്ടുദിവസം ശനിയുടെ അപഹാരകാലമാകുന്നു.

## തൽഫലം.

ജീവസ്യാന്തർഗ്ഗതേമന്ദേ സ്വോച്ചേസ്വക്ഷേത്രമിത്രഗേ
ലഗ്നാൽകേന്ദ്രത്രികോണസ്ഥേ ലാഭേവാബലസംയുതേ. ൩൩൩

രാജ്യലാഭംമഹൽസൌഖ്യം വസ്ത്രാഭരണസംയുതം
ധനധാന്യാദിലാഭശ്ച സ്ത്രീലാഭംബഹുസൌഖ്യകൃൽ. ൩൩൪

വാഹനാംബരപശ്വാദി ഭൂലാഭംസ്ഥാനലാഭഗം
പുത്രമിത്രാദിസൌഖ്യഞ്ച നരവാഹനയോഗകൃൽ. ൩൩൫

നീലവസ്ത്രാദിലാഭഞ്ച നീലാശ്വംലഭതേചസഃ
പശ്ചിമാംദിശമാശ്രിത്യ പ്രയാണംരാജദർശനം. ൩൩൬

അനേകയാനലാഭഞ്ച നിർദ്ദിശന്മന്ദഭുക്തിഷു

സാ—വ്യാഴദശയിൽ അപഹാരനാഥനായ ശനി ഉച്ചത്തിലോ സ്വരാശിയിലോ ബന്ധുരാശിയിലോ ലഗ്നത്തിന്റെ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ ബലവാനായിനിന്നാൽ രാജ്യലാഭം ഉൽകൃഷ്ടമായ സൌഖ്യം വസ്ത്രാഭരണലാഭം ധനധാന്യാദിസിദ്ധി ഭാര്യാലാഭം വാഹനാദിഗുണം ഗോലാഭം സ്ഥാനലബ്ധി പുത്രമിത്രഗുണം വൈശ്രവണനെപ്പോലെ ധനപുഷ്ടി നീലവസ്ത്രലാഭം നീലവർണ്ണത്തിലുള്ള കുതിരയുടെലാഭം പടിഞ്ഞാറെദിക്കിൽ യാത്ര അവിടെവച്ചു പ്രഭുക്കന്മാരുടെ ദർശനം മുതലായവ സംഭവിക്കും.

ലഗ്നാൽഷഷ്ഠാഷ്ടമേമന്ദേ വ്യയേനീചാസ്തഗേപ്യരൌ ൩൩൭

ധനധാന്യാദിനാശശ്ച ജ്വരപീഡാമനോരുജഃ
സ്ത്രീപുത്രാദിഷുപീഡാവാ വ്രണാർത്ത്യാദികമുത്ഭവേൽ. ൩൩൮

ഗേഹേതസ്കരഭകോയ്യാണി ഭൃത്യവർഗ്ഗാദിപീഡനം
ഗോമഹിഷ്യാദിഹാനിശ്ച ബന്ധുദ്വേഷോഭവിഷ്യതി. ൩൩൯

സാ—വ്യാഴദശയിൽ അപഹാരനാഥനായ ശനി ആറ് എട്ട് പന്ത്രണ്ട് ഈഭാവങ്ങളിൽ നീചത്തിലോ ശത്രുരാശിയിലോ മൌഢ്യത്തോടുകൂടിയോനിന്നാൽ ധനധാന്യാദിനാശവും ജ്വരരോഗവും മനോദുഃഖവും ഭാര്യാപുത്രാദികൾക്കു ഉപദ്രവവും വ്രണരോഗവും വീട്ടിൽ പല

വിധത്തിൽ അശുഭങ്ങളും ദാസന്മാൎക്ക ഉപദ്രവവും പശു എരുമ മുതലായവയുടെനഷ്ടവും ബന്ധുക്കളുടെ വിരോധവും സംഭവിക്കും.

ദാരേശാൽകേന്ദ്രകോണസ്ഥേ ലാഭേവാധനഗേപിവാ
ഭൂലാഭഞ്ചാൎത്ഥലാഭഞ്ച പുത്രലാഭംസുഖംഭവേൽ. ൩൭൦
ഗോമഹിഷ്യാദിലാഭഞ്ച ശൂദ്രമൂലാൽധനക്ഷയം

സാ ദശാനാഥനായ വ്യാഴത്തിന്റെ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ രണ്ടിലോ നില്ക്കുന്ന ശനിയുടെ അപഹാരകാലത്തു ഭൂമി ധനം പുത്രൻപശുക്കൾ എരുമകൾ മുതലായവയുടെ ലാഭവും ദുൎജ്ജനങ്ങൾ ഹേതുവായി ധനനാശവും സംഭവിക്കും.

ദായേശാൽരിപുരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ. ൩൭൧
ധനധാന്യാദിനാശഞ്ച ബന്ധുമിത്രവിയോഗകൃൽ
ഉദ്യോഗഭംഗോരോഗഹാൎത്തിഃ സ്വജനാനാംമഹൽഭയം. ൩൭൨

ദ്വിസപ്തമാധിപേമന്ദേ അപമൃത്യുൎഭവിഷ്യതി.
തദ്ദോഷപരിഹാരാൎത്ഥം വിഷ്ണുസാഹസ്രകംജപേൽ. ൩൭൩
കൃഷ്ണാംഗാംമഹിഷീംദദ്യാൽ ദാനേനാരോഗ്യമാദിശേൽ.

സാ—ദശാനാഥനായ വ്യാഴത്തിന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽപാപയോഗത്തോടുകൂടി നില്ക്കുന്നശനിയുടെ അപഹാരകാലത്തു ധനധാന്യനാശവും ഇഷ്ടജനവിരോധവും ഉദ്യോഗമുടക്കവും രോഗപീഡയും സ്വജനകലഹവും വലുതായ ഭയപ്പാടും സംഭവിക്കും. ഏഴോ രണ്ടോ ഭാവങ്ങളുടെ ആധിപത്യമുണ്ടെങ്കിൽ അപമൃത്യു സംഭവിച്ചു എന്നും വരാം. ഈവക ദോഷപരിഹാരമായി വിഷ്ണുസഹസ്രനാമം ജപിക്കയും കറുത്തപശുവിനേയോ എരുമയേയോ ദാനം ചെയ്കയുംവേണം. ദാനംകൊണ്ട് ആരോഗ്യലാഭമുണ്ടാകും.

ഇങ്ങനെ ഗുരുദശയിൽ മന്ദാപഹാരഫലം.

---

വ്യാഴദശയിൽ രണ്ടു വത്സരം മൂന്നുമാസം ആറുദിവസം
ബുധന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ജീവസ്യാന്തൎഗ്ഗതേസൌമ്യേ കേന്ദ്രലാഭത്രികോണഗേ
സ്വോച്ചേസ്വക്ഷേത്രഗേവാപി ദശാധിപസമന്വിതേ. ൩൭൪

അർത്ഥലാഭംദേഹസൌഖ്യം രാജ്യലാഭംമഹൽസുഖം
മഹാരാജപ്രസാദേന ഇഷ്ടസിദ്ധിസ്സുഖാവഹാ. ൩൰൫

വാഹനാംബരപശ്വാദി ഗോധനൈസ്സംകുലംഗൃഹം
മഹീസുതേനസംദൃഷ്ടേ ശത്രുവൃദ്ധിഃസുഖക്ഷയം. ൩൰൬

വ്യവസായാൽഫലംനഷ്ടം ജ്വരാതിസാരപീഡനം.

സാ—വ്യാഴദശയിൽ ഉച്ചത്തിലൊ സ്വക്ഷേത്രത്തിലൊ വ്യാഴത്തൊട്ടുകൂടിനില്ക്കുന്ന ബുധൻെറ അപഹാരകാലത്തു ധനലാഭം ശരീരസുഖം രാജ്യസിദ്ധി മനസ്സന്തോഷം മഹാരാജപ്രീതിനിമിത്തം അഭീഷ്ടകാൎയ്യസിദ്ധി വാഹനങ്ങൾ വസ്ത്രങ്ങൾ പശുക്കൾ ധനങ്ങൾ ഇവയുടെ സമൃദ്ധിയും ബുധനു ചൊവ്വായുടെ ദൃഷ്ടിയുണ്ടെങ്കിൽ ശത്രുവൃദ്ധിയും സുഖഹാനിയും സംഭവിക്കും. പ്രയത്നത്തിൻെറ ഫലം സിദ്ധിക്കയില്ല. ജ്വരം അതിസാരം മുതലായ രോഗങ്ങളും സംഭവിക്കും.

ദായേശാൽകേന്ദ്രകോണേവാ ഭാഗ്യേവാതുംഗസംസ്ഥിതേ. ൩൰൭

സ്വദേശാൽധനലാഭശ്ച പിതൃമാതൃസുഖാവഹം
ഗജവാജിസമായുക്തോ രാജമിത്രപ്രസാദകഃ. ൩൰൮

സാ—ദശാനാഥനായ വ്യാഴത്തിൻെറ കേന്ദ്രത്രികോണങ്ങളിലൊ ഒൻപതിലോ ഉച്ചത്തിൽ നില്ക്കുന്ന ബുധൻെറ അപഹാരകാലത്തു സ്വദേശത്തുനിന്നു ധനലാഭവും അച്ഛനമ്മമാൎക്കു സുഖവും ആനകുതിര മുതലായവാഹനങ്ങളുടെ ലാഭവും രാജസംബന്ധികളിൽനിന്നു സന്തോഷവും സംഭവിക്കും.

ദായേശാൽഷഷ്ഠരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ
ശുഭദൃഷ്ടിവിഹീനശ്ചേൽ ധനധാന്യപരിച്യുതിഃ. ൩൰൯

വിദേശഗമനംചൈവ മാൎഗ്ഗേചോരഭയംതഥാ
വ്രണദാഹാക്ഷിരോഗശ്ച നാനാദേശപരിഭ്രമം. ൪൰

സാ—ദശാനാഥനായ വ്യാഴത്തിൻെറ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടിനില്ക്കുന്ന ബുധൻെറ അപഹാരകാലത്തു് ശുഭദൃഷ്ടിയില്ലെങ്കിൽ ധനധാന്യനാശവും പരദേശഗമനവും വഴിയിൽവെച്ചു കള്ളന്മാരിൽനിന്നു ഭയവും വ്രണം ദാഹം നേത്രരോഗം മുതലായ പീഡകളും ഒരിടത്തും സ്ഥിരമില്ലാതെ നാനാദിക്കുകളിൽ ചുററിസഞ്ചാരവും സംഭവിക്കും.

ലഗ്നാൽഷഷ്ഠാഷ്ടരിഃഫേവാ വ്യയേവാപാപസംയുതേ
അകസ്മാൽകലഹശ്ചൈവ ഗൃഹേനിഷ്ഠുരഭാഷണം. ൪൰൧

ചതുഷ്ഷാൽജീവഹാനിശ്ച വ്യവഹാരസ്തഥൈവ ച
അപമൃത്യുഭയംചൈവ ശത്രൂണാംകലഹോഭവേൽ. ൩൧

ശുഭദൃഷ്ടേശുഭൈര്യുക്തേ ദാരസൌഖ്യംധനാഗമം
ആരോഗ്യംദേഹസൌഖ്യം വാഹനാംബരലാഭകം. ൩൨

അന്തേതുധനഹാനിശ്ചേൽ ആത്മസൌഖ്യംചജായതേ
ദ്വിതീയദ്യൂനനാഥേവാഹ്യപമൃത്യുർഭവിഷ്യതി. ൩൩

തദ്ദോഷപരിഹാരാർത്ഥം വിഷ്ണുസാഹസ്രകംജപേൽ
ബുധപ്രീതികരംചൈവ ദാനംശാന്തിംചകാരയേൽ. ൩൪

ആയുർവൃദ്ധികരംചൈവ സർവസൌഭാഗ്യസംപദഃ

സാ—വ്യാഴദശയിൽ അപഹാരനാഥനായ ബുധൻ ലഗ്നത്തിന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിന്നാൽ കാരണംകൂടാതെ കലഹവും വീട്ടിൽവെച്ചു നിന്ദ്യസംഭാഷണവും പശുനാശവും വ്യവഹാരത്തിൽ തോൽവിയും ശത്രുവൈരവും ശുഭയോഗമോ ശുഭദൃഷ്ടിയോ ഉണ്ടായാൽ ഭാര്യാസുഖവും ധനലാഭവും സംഭവിക്കും. അപഹാരത്തിന്റെ ആദ്യകാലത്തു ആരോഗ്യം വാഹനലാഭം വസ്ത്രലാഭം മുതലായ ശുഭവും അവസാനത്തിൽ ധനഹാനിയും ആത്മസുഖവും സംഭവിക്കും രണ്ടാംഭാവാധിപത്യമോ ഏഴാംഭാവാധിപത്യമോ ഉണ്ടായാൽ അപമൃത്യു സംഭവിപ്പാനിടയുണ്ട്. തദ്ദോഷപരിഹാരമായി വിഷ്ണുസഹസ്രനാമം ജപിക്കയും ബുധനു പ്രീതികരങ്ങളായ ദാനം ഹോമം മുതലായവ നടത്തുകയും ചെയ്യുന്നു ആയുഃപുഷ്ടമെന്നല്ല സമ്പൽക്കരവുമാകുന്നു.

ഇങ്ങിനെ ഗുരുദശയിൽ ബുധാപഹാരഫലം.

---

വ്യാഴദശയിൽ പതിനൊന്നുമാസവും ആറുദിവസവും
കേതുവിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ജീവസ്യാന്തർഗ്ഗതേകേതൌശുഭഗ്രഹസമന്വിതേ
ആത്മസൌഖ്യംധനാവാപ്തിഃകുത്സിതാന്നസ്യഭോജനം ൩൫

പരാന്നഞ്ചൈവശ്രാദ്ധാന്നംപാപമൂലാദ്ധനാനിച.

സാ—വ്യാഴദശയിൽ ശുഭയോഗമുള്ള കേതുവിന്റെ അപഹാര

കാലത്തു ആത്മസൌഖ്യം ധനലാഭം നിന്ദ്യഭക്ഷണം പരന്മാരിൽനിന്നും. ശ്രാദ്ധകർമ്മങ്ങളിൽനിന്നും അനുഭവം ദുർജ്ജനങ്ങളിൽനിന്നു ധനലാഭം ഇവ സംഭവിക്കും.

ദായേശാൽരിപുരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ. ൩൭

രാജകോപോധനച്ഛേദംബന്ധനംരോഗപീഡനം
ബലഹാനിഃപിതൃദ്വേഷോമാതൃദ്വേഷംമനോരുജഃ. ൩൮

സാ—ദശാനാഥനായ വ്യാഴത്തിന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിൽക്കുന്ന കേതുവിന്റെ അപഹാരകാലത്ത് രാജകോപം ധനനാശം ജയിൽവാസം രോഗദുഃഖം ബലമില്ലായ്മ പിതൃദ്വേഷം മാതൃകോപം മനോദുഃഖം മുതലായവ സംഭവിക്കും.

ദായേശാൽസുതഭാഗ്യസ്ഥേവാഹനേകർമ്മഗേപിവാ
നരവാഹനയോഗശ്ചഗജാംശ്വാംബരസംകുലം. ൩൯

മഹാരാജപ്രസാദേനഇഷ്ടകാര്യാർത്ഥലാഭകൃത്
വ്യവസായാൽഫലാധിക്യംഗോമഹിഷ്യാദിലാഭകൃത്. ൪൦

യവനപ്രഭുമൂലാദ്വാപിതൃവസ്ത്രാദിലാഭകൃത്
ദ്വിതീയദ്യൂനനാഥേതുദേഹബാധാഭവിഷ്യതി. ൪൧

ഛാഗദാനംപ്രകുർവീതമൃത്യുഞ്ജയജപംചരേൽ
സർവ്വദോഷോപശമനീം ശാന്തിംകുര്യാദ്വിശേഷതഃ. ൪൨

സാ—ദശാനാഥനായ വ്യാഴത്തിന്റെ അഞ്ചിലൊ ഒൻപതിലൊ നാലിലൊ പത്തിലൊ അപഹാരനാഥനായ കേതു നിന്നാൽ ഏററവും ധനപുഷ്ടിയും ആന കുതിര മുതലായ വാഹനങ്ങളുടെ സമ്പത്തിയും മഹാരാജാവിന്റെ ആനുകൂല്യംകൊണ്ട് ഇഷ്ടകാര്യസിദ്ധിയും പരിശ്രമത്തിൽനിന്ന് ഫലപ്രാപ്തിയും പശു എരുമ മുതലായവയുടെ ലാഭവും നീചപ്രഭുക്കന്മാരിൽനിന്നു പിതാവിനു വസ്ത്രലാഭവും സംഭവിക്കും. രണ്ടാംഭാവാധിപത്യമൊ ഏഴാംഭാവാധിപത്യമൊ ഉണ്ടായാൽ ശരീരപീഡ അനുഭവിക്കാനിടവരും. ഛാഗദാനവും മൃത്യുഞ്ജയജപവും സർവരോഗശമനകരങ്ങളായ പൂജകളുംചെയ്തു ദോഷശാന്തി വരുത്തുക.

ഇങ്ങനെ ഗുരുദശയിൽ കേത്വപഹാരഫലം.



വ്യാഴദശയിൽ രണ്ടുവത്സരം എട്ടുമാസം ശുക്രന്റെ
അപഹാരകാലമാകുന്നു.

## തൽഫലം

ജീവസ്യാന്തർഗ്ഗതേശുക്രേഭാഗ്യേകേന്ദ്രേശസംയുതേ
ലാഭേവാസുതരാശിസ്ഥേസ്വക്ഷേത്രേസുഖസംയുതേ. ൩൩൨

നരവാഹനയോഗശ്ചഗജാശ്വാംബരസംയുതം
മഹാരാജപ്രസാദേനദേശാധിക്യംമഹൽസുഖം. ൩൩൩

നീലാംബരാണാംശസ്ത്രാണാംലാഭശ്ചൈവഭവിഷ്യതി
പൂർവ്വസ്യാംദിശമാശ്രിത്യപ്രയാണംധനലാഭദം. ൩൩൪

കല്യാണഞ്ചമഹാപ്രീതിഃപിതൃമാതൃസുഖാവഹാ
ദേവതാഗുരുഭക്തിശ്ചദാനദാനംമഹത്തഥാ. ൩൩൫

തടാകഗോപുരാദീനികൃതവാപുണ്യാനിഭൂരിശഃ.

സാ—വ്യാഴദശയിൽ ഒൻപതിലൊ അഞ്ചിലൊ പതിനൊന്നി ലൊ സ്വക്ഷേത്രത്തിൽ ശുഭഗ്രഹത്തോടൊ കേന്ദ്രനാഥന്മാരോടോകൂടി നിൽക്കുന്ന ശുക്രന്റെ അപഹാരകാലത്തു വൈശ്രവണയോഗവും ആന കുതിര മുതലായ വാഹനങ്ങളുടെയും വസ്ത്രങ്ങളുടെയും ലാഭവും മഹാരാജാവിന്റെ പ്രീതിനിമിത്തം ഭൂലാഭങ്ങളുംസുഖവും നീലവസ്ത്രങ്ങളുടേയും ആയുധങ്ങളുടേയും ലാഭവും കിഴക്കേ ദിക്കിൽ യാത്രയും തന്മൂലം ധനലാഭവും മംഗലകരങ്ങളായ അനുഭവങ്ങളും മാതാപിതാക്കന്മാൎക്കു സുഖവും ദേവന്മാരിലും ഗുരുക്കന്മാരിലും ഭക്തിയുംഅന്നദാനവും ജലാശയങ്ങൾ ഗോപുരങ്ങൾ മുതലായ പുണ്യപ്രദങ്ങളായ സ്ഥാപനങ്ങൾ സ്ഥാപിക്കുക മുതലായവയും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേനീചേദായേശാദ്വാതഥൈവച. ൩൩൬

കലഹോബന്ധുവൈഷമ്യംദാരപുത്രാദിപീഡനം
മന്ദാരരാഹുസംയുക്തേകലഹോരാജവിഗ്രഹം. ൩൩൭

സ്ത്രീമൂലാൽകലഹംചൈവശത്രുരാൽകലഹംതഥാ
സോദരേണവിവാദഃസ്യാൽധനധാന്യപരിച്യുതിഃ. ൩൩൮

ദായേശാൽകേന്ദ്രരാശിസ്ഥേധനേവാഭാഗ്യഗേപിവാ.
ധനധാന്യാദിലാഭശ്ചസ്ത്രീലാഭംര[illegible]ദർശനം. ൩൪൦

വാഹനംപുത്രലാഭശ്ചപശുവൃദ്ധിർമ്മഹൽസുഖം
ഗീതവാദ്യപ്രസംഗാദിവിദ്വജ്ജനസമാഗമഃ. ൩൯

ദിവ്യാന്നഭോജനംസൌഖ്യംസ്വബന്ധുജനപോഷകം
ദ്വിസപ്തമാധിപേശുക്രേതദ്ദശായാംയുതേക്ഷിതേ. ൩൧

അപമൃത്യുഭയംതസ്യസ്ത്രീമൂലാദൌഷധാദിഭിഃ
തസ്യരോഗസ്യശാന്ത്യർത്ഥംശാന്തികർമ്മസമാചരേൽ

ശ്വേതാംഗാംമഹിഷീംദദ്യാൽആയുരാരോഗ്യവൃദ്ധികൃൽ.

സാ— ദശാനാഥനായ വ്യാഴത്തിന്റെ ആറിലോ എട്ടിലേ ങ്ങിലോ അപഹാരനാഥനായ ശുക്രൻ നിന്നാൽ കലഹവും ളോട്ടും ഭാര്യാപുത്രാദികളോട്ടും സുഖമില്ലായ്മയും ശനി രാഹു ചേന്നാൽ കലഹവും രാജകോപവും സ്ത്രീകാരണനിമിത്തം ങ്ങളിൽനിന്ന് മത്സരവും സഹോദരങ്ങളുമായി പിണക്കവും നാശവും സംഭവിക്കും. ദശാനാഥന്റെ കേന്ദ്രങ്ങളിലോ പ ണ്ടിലോ നിന്നാൽ ധനധാന്യലാഭവും സ്ത്രീലാഭവും രാജ വാഹനലാഭം പുത്രലാഭം പശുവൃദ്ധി സുഖം സംഗീതം വാ യവയിൽ അഭിരുചി വിദ്വജ്ജനങ്ങളോട്ട ചേച്ച അതിവിര ഭക്ഷണസൌഖ്യം ബന്ധുജനങ്ങൾക്ക വൎദ്ധന ഇവകളും സം

രണ്ടാംഭാവാധിപത്യമോ ഏഴാംഭാവാധിപത്യമോ ഉ അപമൃത്യു സംഭവിച്ചു എന്നു വരാം. അതിന്റെ കാരണം സ്ത്രീ ഔഷധങ്ങളോ ആകാം. അവക ദോഷശമനത്തിനായി വെളു പശുവിനേയും എരുമയേയും ദാനംചെയ്യുക മുതലായ പുണ്യകർമ്മ ങ്ങൾ അനുഷ്ഠിക്കണം.

ഇങ്ങിനെ വ്യാഴദശയിൽ ശുക്രാപഹാരഫലം

---

വ്യാഴദശയിൽ ഒൻപതുമാസവും പതിനെട്ടുദിവസവും ആദിത്യന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ജീവസ്യാന്തർഗ്ഗതേസൂര്യേ സ്വോച്ചേസ്വക്ഷേത്രഗേപിവാ
കേന്ദ്രേവാഥത്രികോണേച ദുശ്ചിക്യേലാഭഗേപിവാ. ൩൨

ഭാഗ്യേവാബലസംയുക്തേ ദായേശാദ്വാതഥൈവച
തല്ക്കാലേധനലാഭസ്സ്യാൽ രാജസമ്മാനവൈഭവം. ൩൩

വാഹനാംബരപശ്വാദി ഭൂഷണംപുത്രസംഭവം
മിത്രപ്രഭുവരാദിഷ്ടം സർവ്വകാര്യശുഭാവഹം. ൩൭

സാ—വ്യാഴദശയിൽ ഉച്ചത്തിലോ സ്വരാശിയിലോ കേന്ദ്രം ത്രികോണം മൂന്ന് പതിനൊന്ന് ഈ ഭാവങ്ങളിൽ നില്ക്കുന്ന ആദിത്യന്റെ അപഹാരകാലത്തു ധനലാഭം രാജസമ്മാനം വാഹനഗ്രഹണം വസ്ത്രലാഭം നാല്ക്കാലിഗ്രഹണം ആഭരണം പുത്രസിദ്ധി ബന്ധുക്കളിൽ നിന്നും പ്രഭുക്കന്മാരിൽനിന്നും ഇഷ്ടപ്രാപ്തി എല്ലാകാര്യങ്ങളിലും ശുഭപ്രാപ്തി സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേസൂർയ്യേദായേശാദ്വാതഥൈവ ച
ശിരോരോഗാദിപീഡാ ചജ്വരപീഡാതഥൈവ ച. ൩൮

ധർമ്മണാവിഹീനത്വം പാപകർമ്മതഥൈവ ച
സർവ്വത്രജനവിദ്വേഷോ ആത്മബന്ധുവിയോഗകൃത്. ൩൯

കസ്മാൽകലഹംചൈവജീവസ്യാന്തർഗ്ഗതേരവൌ
ദ്വിതീയദ്യൂനനാഥേതുദേഹപീഡാഭവിഷ്യതി. ൪൦

തദ്ദോഷപരിഹാരാർത്ഥം ആദിത്യഹൃദയംജപേൽ
ദേഹപീഡോപശമനംസൂർയ്യപ്രീതിം ചകാരയേൽ. ൪൧

സാ—വ്യാഴത്തിന്റെ ആറ് എട്ട് പന്ത്രണ്ട ഈ ഭാവങ്ങളിലഗ്നാൽ ഈ ഭാവങ്ങളിലൊ ആദിത്യൻ വന്നാൽ ആ അപഹാരത്തിൽ ശിരോരോഗം മുതലായ ദേഹപീഡയും വിശേഷിച്ചു ജ്വരരോഗവും സൽക്കർമ്മങ്ങളുടെ അഭാവവും ദുഷ്കർമ്മങ്ങളിൽ രതിയും എല്ലാവർക്കും വിരോധവും ഇഷ്ടബന്ധുക്കളുടെ വേർപാടും കാരണം കൂടാതെ കലഹവും രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപത്യമുണ്ടെങ്കിൽ അധികമായ ദേഹാലസ്യവും സംഭവിക്കും. ആദിത്യഹൃദയം ജപിക്കുകയും ആദിത്യപ്രീതികരങ്ങളായിരിക്കുന്ന മററു കർമ്മങ്ങളനുഷ്ഠിക്കയും ചെയ്താൽ അവക ദോഷത്തിന് പരിഹാരം സിദ്ധിക്കും.

ഇങ്ങിനെ ഗുരുദശയിൽ ആദിത്യന്റെ അപഹാരഫലം.

വ്യാഴദശയിൽ ഒരു വത്സരവും നാലുമാസവും
ചന്ദ്രന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ജീവസ്യാന്തർഗ്ഗതേ ചന്ദ്രേ കേന്ദ്രേലാഭത്രികോണഗേ
സ്വോച്ചേ വാ സ്വർക്ഷരാശിസ്ഥേ പൂർണ്ണചന്ദ്രേബലൈര്യുതേ.

ദായേശാച്ശുഭരാശിസ്ഥേ രാജസമ്മാനവൈഭവം
ദാരപുത്രാദിസൌഖ്യഞ്ച ക്ഷീരാണാംഭോജനംതഥാ. ൩൨൨

സൽക്കർമ്മം ചതഥാകീർത്തിപുത്രപൌത്രാദിവൃദ്ധിദം
മഹാരാജപ്രസാദേന സർവ്വസൌഖ്യംധനാഗമം. ൩൨൩

അനേകജനസൌഖ്യഞ്ചദാനധർമ്മാദിസംഗ്രഹഃ

സാ—വ്യാഴദശയിൽ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ പതിനൊന്നിലോ ഉച്ചം സ്വക്ഷേത്രം ഈ സ്ഥാനങ്ങളിൽ ബലവാനായ പൂർണ്ണചന്ദ്രൻ നിന്നാൽ ആ ചന്ദ്രന്റെ അപഹാരകാലത്ത് രാജാവിൽനിന്ന് സമ്മാനവും ഭാര്യാപുത്രാദിസൌഖ്യവും പാൽഭക്ഷിക്കുകയും സൽപ്രവൃത്തിയും രാജാനുകൂല്യംനിമിത്തം ധനലാഭവും ജനപദങ്ങളിൽനിന്ന് ധനലാഭാദിഇഷ്ടപ്രാപ്തിയും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേചന്ദ്രേത്രികോണേ പാപസംയുതേ. ൩൨൪

ദായേശാൽഷഷ്ഠരന്ധ്രേവാ വ്യയേവാബലവർജ്ജിതേ
മാനാൎത്ഥബന്ധുഹാനിശ്ചവിദേശപരിവിച്യുതിഃ. ൩൨൫

നൃപചൌരാദിപീഡാ ചദായാദജനവിഗ്രഹം
മാതുലാദിവിയോഗശ്ച മാതൃപീഡാതഥൈവച. ൩൨൬

ദ്വിതീയഷഷ്ഠയോരീശേരോഗപീഡാഭവിഷ്യതി
തദ്ദോഷപരിഹാരാൎത്ഥം ദുർഗ്ഗാദ്ധ്യാനംചകാരയേൽ. ൩൨൭

സാ—ലഗ്നത്തിൽനിന്നുംദശാനാഥനായ വ്യാഴത്തിൽനിന്നും ആറ് എട്ട് പന്ത്രണ്ട് ഒൻപത് അഞ്ച് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി ബലഹീനനായി നിൽക്കുന്ന ചന്ദ്രന്റെ അപഹാരകാലത്തു മാനഹാനി ധനഹാനി ബന്ധുനാശം പരദേശത്തുവച്ചു സ്ഥാനഭ്രംശം രാജകോപം കള്ളന്മാരിൽ നിന്നു ഉപദ്രവം പുത്രമിത്രാദ്യുപദ്ര

വം അമ്മാവൻ മുതലായവരോടു വേർപാടു് അമ്മയ്ക്കു് ഉപദ്രവം മുതലായവ സംഭവിക്കും.

ആറാം ഭാവാധിപത്യമോ രണ്ടാംഭാവാധിപത്യമോ ഉണ്ടായാൽ രോഗപീഡ സംഭവിക്കും. ദോഷപരിഹാരമായി ദുർഗ്ഗാദേവിയെ ഭജിക്കണം.

ഇങ്ങിനെ ഗുരുദശയിൽ ചന്ദ്രാപഹാരഫലം.

---

വ്യാഴദശയിൽ പതിനൊന്നുമാസം ചൊവ്വായുടെ അപഹാരകാലമാകുന്നു.

## തൽഫലം.

ജീവസ്യാന്തർഗ്ഗതേഭൌമേലഗ്നാൽകേന്ദ്രത്രികോണഗേ
സ്വോച്ചേവാസ്വർക്ഷഗേവാപിതുംഗാംശേസ്വാംശഗേപിവാ.

വിദ്യാവിവാദകാര്യാണിഗ്രാമഭൂമ്യാദിലാഭകൃൽ
ജനസാമർത്ഥ്യമാപ്നോതിസർവ്വകാര്യാർത്ഥസിദ്ധിദം. ൩൭൬

സാ—വ്യാഴദശയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ഈ അംശകങ്ങളിലോ ലഗ്നത്തിൻെറ കേന്ദ്രത്രികോണങ്ങളിൽ നിൽക്കുന്ന ചൊവ്വായുടെ അപഹാരകാലത്തു് വിദ്യാസംബന്ധമായ വിവാദങ്ങളും ദേശാധിപത്യം ഭൂമിലാഭം സാമർത്ഥ്യം എല്ലാകാര്യങ്ങളിലും അഭീഷ്ടസിദ്ധി ഇവയും സംഭവിക്കും.

ദായേശാൽകേന്ദ്രകോണസ്ഥേ ലാഭേവാധനഗേപിവാ
ശുഭയുക്തേക്ഷിതശുഭൈർദൃഷ്ടേധനധാന്യാദിസമ്പദഃ. ൩൭൭

മൃഷ്ടാന്നദാനവിഭവം രാജപ്രീതികരംശുഭം
സ്ത്രീസൌഖ്യഞ്ചസുതപ്രാപ്തിഃ പുണ്യതീർത്ഥഫലപ്രദം. ൩൭൮

സാ—അപഹാരനാഥനായ ചൊവ്വാ ദശാനാഥനായ വ്യാഴത്തിൻെറ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ ശുഭയോഗദൃഷ്ടികളോടുകൂടി നിന്നാൽ ധനധാന്യാദി സമ്പത്തുകളും മൃഷ്ടാന്നഭോജനവും രാജസന്തോഷം ഹേതുവായിട്ടു നന്മയും സ്ത്രീസുഖവും പുത്രലാഭവും പുണ്യതീർത്ഥഫലവും സംഭവിക്കും.

ദായേശാൽഷഷ്ഠരന്ധ്രേവാ വ്യയേവാനീചഗേപിവാ
പാപയുക്തേക്ഷിതേവാപിധാന്യാർത്ഥഗൃഹനാശനം. ൩൭൯

നാനാരോഗഭയം ദുഃഖം നേത്രരോഗാദിസംഭവം
പൂർവ്വാൎദ്ധേക്ലേശമധികമപരാൎദ്ധേമഹൽസുഖം.

ദ്വിതീയദ്യൂനനാഥേതു ദേഹജാഡ്യംമനോരുജം
അനംഗാഹ്വാംപ്രകുൎവ്വീത സൎവ്വസമ്പൽപ്രദായകം. ൩൮൬

സാ—ദശാനാഥനായ വ്യാഴത്തിൻെറ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നീചത്തിൽ പാപയോഗദൃഷ്ടികളോടുകൂടി ചൊവ്വാ നിന്നാൽ ധനം ധാന്യം ഗൃഹം ഇവയുടെ നാശവും നേത്രരോഗം മുതലായ പലവിധരോഗങ്ങളും ദുഃഖവും സംഭവിക്കും. അപഹാരകാലത്തിൻെറ ആദ്യം ദുഃഖവും ഒടുവിൽ സുഖവുമാകുന്നു ഏഴോ രണ്ടോഭാവങ്ങളുടെ ആധിപത്യം ഉണ്ടായാൽ ശരീരത്തിന്നു രോഗക്ലേശമുണ്ടാകും. മനോദുഃഖവും സംഭവിക്കും അനംഗാഹ്വജപം എല്ലാവിധത്തിലും സമ്പത്തിനെച്ചെയ്യും.

ഇങ്ങനെ വ്യാഴദശയിൽ കുജാപഹാരഫലം.

---

വ്യാഴദശയിൽ രണ്ടുവത്സരവും മൂന്നു മാസവും ഇരുപത്തിനാലുദിവസവും രാഹുവിൻെറ അപഹാരകാലമാകുന്നു.

## തൽഫലം.

ജീവസ്യാന്തൎഗ്ഗതേരാഹൌ സ്വോച്ചേവാകേന്ദ്രഗേപിവാ
മൂലത്രികോണേഭാഗ്യേച കേന്ദ്രാധിപസമന്വിതേ. ൩൮൭

ശുഭയുക്തേക്ഷിതേവാപി യോഗപ്രീതിംസമാദിശേൽ
ഭുക്ത്യാദൌശരമാസാംശ്ച ധനധാന്യപരിശ്രമം. ൩൮൮

ദേശഗ്രാമാധികാരഞ്ച യവനപ്രഭുദർശനം
ഗൃഹേകല്യാണസമ്പത്തിർബഹുസേനാധിപത്യതാം. ൩൮൯

ദൂരയാത്രാദിഗമനം പുണ്യധൎമ്മാദിസംഗ്രഹം
സേതുസ്നാനഫലാവാപ്തിരിഷ്ടസിദ്ധിസ്സുഖാവഹൌ. ൩൯൦

സാ—വ്യാഴദശയിൽ ഉച്ചത്തിലോ കേന്ദ്രത്തിലോ മൂലത്രികോണത്തിലോ ഒൻപതിലോ കേന്ദ്രഭാവാധിപന്മാരോടുചേൎന്നോ നിൽക്കുന്ന രാഹുവിൻെറ അപഹാരകാലത്തു ഭാഗ്യയോഗം സംഭവിക്കും. അപഹാരത്തിൻെറ ആരംഭത്തിൽ അഞ്ചുമാസകാലം ധനധാന്യാദിപ

വും ഗ്രാമാധിപത്യവും നീചപ്രഭുക്കന്മാരുടെ ദർശനവും വിപൈശ്വര്യപൂർത്തിയും സേനാധിപത്യവും ദൂരയാത്രയും പുണ്യസംഗ്രഹവും തീർത്ഥസ്നാനവും അനുഗ്രഹസാമർത്ഥ്യവും സംഭവിക്കും.

ദായേശാൽഷഷ്ഠരന്ധ്രേവാ വ്യയേവാപാപസംയുതേ
ചൌരാഹിവ്രണഭീതിശ്ച രാജവൈഷമ്യമേവച. ൩൯൯

ഗൃഹേകർമ്മകലാപേന വ്യാകുലോഭവതിധ്രുവം
സോദരേണവിരോധസ്യാൽ ദാരാദജനവിഗ്രഹം.

ഗൃഹേതച്ഛത്രുകാര്യാണി ദുസ്സ്വപ്നാദിഭയംധ്രുവം
അകസ്മാൽകലഹശ്ചൈവ ക്ഷുദ്രശൂന്യാദിരോഗകൃൽ. ൪൦൦

ദ്വിസപ്തമസ്ഥിതേരാഹൌ ദേഹബാധാംവിനിർദ്ദിശേൽ
തദ്ദോഷപരിഹാരാർത്ഥം മൃത്യുഞ്ജയജപം ചരേൽ.

ഛാഗദാനംപ്രകുർവ്വീത സർവ്വസൌഖ്യാദികാദിശേൽ. ൪൦൧

സാ—ദശാനാഥനായ വ്യാഴത്തിന്റെ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിൽക്കുന്ന രാഹുവിന്റെ അപഹാരകാലത്തു രാജകോപം പലവിധേന കലഹം തന്നിമിത്തം മനോദുഃഖം സഹോദരകലഹം പുത്രവിരോധം വീട്ടിൽ പലവിധേന അശുഭങ്ങളും ദുസ്സ്വപ്നഭയം കാരണംകൂടാതെ കലഹം ഉദരപീഡ മുതലായവ സംഭവിക്കും.

രാഹു രണ്ടിലോ ഏഴിലോ നിന്നാൽ രോഗദുഃഖമുണ്ടാകും. ഇതിന്റെ പരിഹാരമായി മൃത്യുഞ്ജയജപം ഛാഗദാനം ഇവചെയ്യണം. ഇതു സൌഖ്യപ്രദമാകുന്നു.

ഇങ്ങനെ വ്യാഴദശയിൽ രാഹുവിന്റെ അപഹാരഫലം.

—:*:—

## ശനിദശ.

ശനിദശയിൽ മൂന്നുവത്സരവും മൂന്നുദിവസവും
സ്വാപഹാരകാലമാകുന്നു.

### തൽഫലം.

മൂലത്രികോണേസ്വർക്ഷേവാ തുലായാമുച്ചഗേപിവാ
കേന്ദ്രത്രികോണലാഭേവാ രാജയോഗാദിസംയുതേ. ൪൦൨

രാജ്യലാഭം മഹൽസൌഖ്യം ദാരപുത്രാദിവർദ്ധനം
വാഹനത്രയസംയുക്തം ഗജാശ്വാംബരസംയുതം. ൨൦൭

മഹാരാജപ്രസാദേന അശ്വമൈത്ര്യാദിലാഭകൃൽ
ചതുഷ്പാജ്ജീവിലാഭഃസ്യാൽ ഗ്രാമപുണ്യാദിലാഭകൃൽ. ൨൦൮

സാ — ശനി മൂലത്രികോണത്തിലോ സ്വരാശിയിലോ ഉച്ചത്തി ലോ അത്യുച്ചത്തിലോ കേന്ദ്രം ത്രികോണം പതിനൊന്നു ഈ ഭാവ ങ്ങളിൽ നിന്നാൽ തന്റെ അപഹാരകാലത്തു ഉത്സാഹകർമ്മങ്ങളും ഭാര്യാപുത്രാദിസമ്പത്തും ആന കുതിര കാലാൾ മുതലായ സൈന്യസമൃദ്ധിയും മഹാരാജാവിൽനിന്നു സന്തോഷവും മൈത്ര്യകർമ്മസിദ്ധിയും നാൽക്കാലിലാഭവും ഗ്രാമപ്രദേശത്തിന്റെ ലാഭവും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേമന്ദേ നീചേവാപാപസംയുതേ
തൽഭുക്ത്യാദൌരാജകോപം വിഷശസ്ത്രാദിപീഡനം. ൨൦൯

രക്തസ്രാവംഗുന്മരോഗമതിസാരാദികംതഥാ
മദ്ധ്യേചൌരാദിഭീതിശ്ച ദേശത്യാഗംമനോരുജം. ൨൧൦

അന്തേശുഭകരഞ്ചൈവഗ്രാമഭൂമ്യാദിലാഭകൃൽ
ദ്വിതീയദ്യൂനനാഥേതുഹ്യപമൃത്യുർഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം മൃത്യുഞ്ജയജപം ചരേൽ. ൨൧൧

സാ—ശനി ലഗ്നാൽ ആറു എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നീചത്തിലോ പാപദൃഷ്ടിയോടുകൂടിയോ നിന്നാൽ സ്വാപഹാരത്തി ന്റെ ആരംഭകാലത്തു് രാജകോപവും വിഷം ആയുധം രക്തസ്രാവം ഗുന്മരോഗം അതിസാരം ഇവയിൽനിന്നു ഉപദ്രവവും മദ്ധ്യകാലത്തു് കള്ളന്മാരിൽനിന്നും ദേശഭ്രമണംകൊണ്ടും മനോദുഃഖവും സംഭവിക്കും. അപഹാരത്തിന്റെ അവസാനത്തു ഗ്രാമലാഭം ഭൂമിലാഭം മുതലാ യ ശുഭഫലങ്ങളും സിദ്ധിക്കും. രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപ ത്യമുണ്ടായാൽ അപമൃത്യു സംഭവിക്കാനിടയുണ്ടു്. തൽപരിഹാരമായി മൃത്യുഞ്ജയജപം അനുഷ്ഠിക്കേണ്ടതാണു്.

ഇങ്ങനെ ശനിദശയിൽ സ്വാപഹാരഫലം.

ശനിദശയിൽ രണ്ടുവത്സരം എട്ടു മാസം ഒൻപതുദിവസം ബുധന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ചന്ദ്രസ്യാന്തർഗ്ഗതേ സൌമ്യേ ത്രികോണേ കേന്ദ്രഗേപിവാ
സമ്മാനഞ്ചമഹാകീർത്തിവിദ്യാലാഭംധനാഗമം. ൩൦൯

സ്വദേശേസുഖമാപ്നോതി വാഹനാദിഫലൈര്യുതഃ
യജ്ഞാദികർമ്മസിദ്ധിശ്ച രാജയോഗാദിസംഭവം. ൩൧൦

ദേഹസൌഖ്യംമഹോത്സാഹം ഗൃഹേ കല്യാണസംഭവം
സത്രുസ്നാനഫലാവാപ്തിസ്തീർത്ഥയാത്രാദികർമ്മണാ. ൩൧൧

വാണിജ്യാൽധനലാഭശ്ച പുരാണശ്രവണാദികം
അന്നദാനഫലംചൈവ നിത്യമൃഷ്ടാന്നഭോജനം. ൩൧൨

സാ—ശനിദശയിൽ ത്രികോണകേന്ദ്രങ്ങളിൽ നില്ക്കുന്ന ബുധന്റെ അപഹാരകാലത്തു സമ്മാനം കീർത്തി വിദ്യാ ധനം ഇവയുടെ ലാഭവും സ്വദേശത്തു സുഖപ്രാപ്തിയും വാഹനഗുണവും യാഗാദികർമ്മപുഷ്ടിയും രാജതുല്യമായ അവസ്ഥയും ശരീരസുഖവും ഉത്സാഹശക്തിയും മംഗലാനുഭവവും തീർത്ഥയാത്രാദി പുണ്യസ്ഥാനഫലവും കച്ചവടങ്ങളിൽ ധനലാഭവും പുരാണാദിപുണ്യശ്രവണങ്ങളും അന്നദാനപുണ്യവും നിത്യവും ഭക്ഷണസുഖവും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേസൌമ്യേ നീചേവാസ്തംഗതേസതി
വ്യാരഫണിസംയുക്തേ ദായേശാദ്വാതഥൈവച. ൩൧൩

നൃപാഭിഷേകമർത്ഥാപ്തിർദ്ദേശഗ്രാമാധിപത്യതാ
ഫലമീദൃശമാദൌതു മദ്ധ്യാംശേ രോഗപീഡനം. ൩൧൪

നഷ്ടാനിസർവ്വകാര്യാണി വ്യാകുലത്വം മഹൽഭയം
ദ്വിതീയസപ്തമാധീശോ ദേഹബാധാഭവിഷ്യതി ൩൧൫

തദ്ദോഷപരിഹാരാർത്ഥം വിഷ്ണുസാഹസ്രകംജപേൽ
അന്നദാനംപ്രകുർവ്വീത സർവ്വസമ്പൽപ്രദായകം. ൩൧൬

സാ—ലഗ്നത്തിൽനിന്നോ ദശാനാഥനായ ശനിയിൽനിന്നോ അപഹാരനാഥനായ ബുധൻ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നീചത്തിലോ മൗഢ്യത്തോടുകൂടിയോ നിന്നാൽ അഭിഷേകഫലവും ധ

നലാഭവും ദേശം ഗ്രാമം ഇവയുടെ ആധിപത്യവും അപഹാരത്തിന്റെ അന്ത്യകാലത്തു സംഭവിക്കും. മദ്ധ്യത്തും ഒടുവിലും പലേ കാൎയ്യനഷ്ടങ്ങളും ഉറപ്പില്ലായ്മയും വലിയ ഭയവും സംഭവിക്കും, രണ്ടോ ഏറ്റേ ഭാവങ്ങളുടെ ആധിപത്യമുണ്ടെങ്കിൽ ശരീരക്ലേശത്തിനിടവരും. അതിന്റെ പരിഹാരമായി വിഷ്ണുസഹസ്രനാമജപവും അന്നദാനകൎമ്മവും അനുഷ്ഠിക്കണം. ഇത് സകലവിധ സമ്പത്തുകൾക്കും നിദാനമാകുന്നു.

ഇങ്ങനെ ശനിദശയിൽ ബുധാപഹാരഫലം.

---

ശനിദശയിൽ ഒരുവത്സരം ഒരുമാസം ഒൻപതുദിവസം കേതുവിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

മന്ദസ്യാന്തർഗ്ഗതേകേതൌ ക്രൂരദൃഷ്ടിയുതേക്ഷിതേ
സ്വോച്ചേവാശുഭരാശിസ്ഥേ യോഗകാരകസംയുതേ. ൨൯൭

ഷഷ്ഠാഷ്ടമവ്യയഗതേ സ്ഥാനഭ്രംശംമഹൽഭയം
ദാരിദ്ര്യംബന്ധനംഭീതിം പുത്രദാരാദിനാശനം. ൨൯൮

സ്വപ്രഭോശ്ചമഹാക്ലേശം വിദേശഗമനംതഥാ
ലഗ്നാധിപേനസംയുക്തേ ആദൌസൗഖ്യംധനാഗമം. ൨൯൯

ഗംഗാദിസൽതീൎത്ഥേഷു സ്നാനംദൈവതദർശനം

സാ—ശനിദശയിൽ ക്രൂരയോഗദൃഷ്ടികളോടുകൂടി ഉച്ചത്തിൽ യോഗകാരകഗ്രഹത്തോടു ചേൎന്നുനില്ക്കുന്ന കേതുവിന്റെ അപഹാരകാലത്ത് സ്ഥാനഭ്രംശവും ഭയവും ദാരിദ്ര്യവും ബന്ധനവും ഭാൎയ്യാപുത്രാദിനാശവും രക്ഷിതാവിൽനിന്നു ഉപദ്രവവും അന്യദേശഗമനവും സംഭവിക്കും. ലഗ്നാധിപയോഗമുണ്ടെങ്കിൽ ആദിയിൽ ധനലാഭവും സുഖവും സംഭവിക്കും. വിശേഷിച്ചു ഗംഗമുതലായ പുണ്യതീൎത്ഥസ്നാനവും ദേവദർശനവും സിദ്ധിക്കും.

ദായേശാൽകേന്ദ്രകോണേവാ സ്വക്ഷേത്രേതുംഗരാശിഗേ. ൩൦൦

സമർത്ഥോധൎമ്മബുദ്ധിശ്ച സൌഖ്യംനൃപസമാഗമം
ഷഷ്ഠാഷ്ടമവ്യയേകേതൌ ദായേശാദ്വാതഥൈവച ൩൦൧

അപമൃത്യുഭയംചൈവ കുത്സിതാന്നസ്യഭോജനം
ശീതജ്വരാതിസാരശ്ച വ്രണചോരാദിപീഡനം. ൩൦൨

ദാരപുത്രവിയോഗശ്ച സംഗരോഭവതിധ്രുവം
ദ്വിതീയദ്യൂനരാശിസ്ഥേ ദേഹപീഡാഭവിഷ്യതി. ൩൨൩

ഛാഗദാനംപ്രകുർവ്വീതഹ്യപമൃത്യുഭയംഹരേൽ

സാ—ദശാനാഥനായ ശനിയുടെ കേന്ദ്രത്രികോണങ്ങളിലോ ആറ്, എട്ട് പന്ത്രണ്ട ഈ ഭാവങ്ങളിലോ അപഹാരനാഥനായ കേതു നിന്നാൽ സാമർത്ഥ്യവും ധർമ്മബുദ്ധിയും സുഖവും രാജാക്കന്മാരോട്ട സാഹചര്യവും സംഭവിക്കും. ദശാനാഥന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ മരണവും നിന്ദ്യമായ ഭോജനവും ശീതജ്വരം അതിസാരം വ്രണം കള്ളന്മാരിൽനിന്ന നഷ്ടം ഈവക ഉപദ്രവങ്ങളും ഭാര്യാ പുത്രന്മാർ ഇവരോട്ട കലഹവും വേർപാടും സംഭവിക്കും. ഏഴിലോ രണ്ടിലോ നിന്നാൽ ബലമായ രോഗദുരിതമനുഭവിക്കേണ്ടിവരും. അപമൃത്യു പരിഹാരമായി ആടിനെ ദാനംചെയ്യണം.

ഇങ്ങനെ ശനിദശയിൽ കേതപഹാരഫലം.

—:*:—

ശനിദശയിൽ മൂന്നവത്സരവും രണ്ടുമാസവും ശുക്രന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

മന്ദസ്യാന്തർഗ്ഗതേശുക്രേ സ്വോച്ചേസ്വക്ഷേത്രഗേപിവാ
കേന്ദ്രേവാശുഭസംയുക്തേ ത്രികോണേലാഭഗേപിവാ. ൩൨൪

ദാരപുത്രധനാവാപ്തിർദേഹാരോഗ്യംമഹോത്സവം
ഗൃഹേകല്യാണസമ്പത്തീ രാജ്യലാഭം മഹൽസുഖം. ൩൨൫

മഹാരാജപ്രസാദേന ഇഷ്ടസിദ്ധിസ്സുഖാവഹാ
സമ്മാനംപ്രഭുസമ്മാനം പ്രിയവസ്ത്രാദിലാഭകൃൽ. ൩൨൬

ദ്വീപാന്തരാദ്വസ്ത്രലാഭം ശ്വേതാശ്വാംമഹിഷീംതഥാ
ഗുരുചാരവശാൽഭാഗ്യം സൌഖ്യഞ്ചധനസമ്പദഃ. ൩൨൭

ശനിചാരാന്മനുഷ്യോസൌ യോഗമാപ്നോത്യസംശയം

സാ—ശനിദശയിൽ അത്യുച്ചത്തിലോ സ്വരാശിയിലോ കേന്ദ്രം ത്രികോണം പതിനൊന്ന് ഈ ഭാവങ്ങളിൽ ശുഭയോഗത്തോടുകൂടി നിൽക്കുന്ന ശുക്രന്റെ അപഹാരകാലത്തു ഭാര്യാ പുത്രന്മാർ ധനം അ

രോഗ്യം മഹോത്സവം വീട്ടിൽ ഐശ്വര്യപുഷ്ടി രാജ്യലാഭം സുഖം മഹാരാജാവിന്റെ വാത്സല്യത്താൽ ഇഷ്ടസാദ്ധ്യം സജ്ജനങ്ങളുടേയും പ്രഭുക്കന്മാരുടേയും സമ്മാനം വിശേഷവസ്ത്രലാഭം വെള്ളക്കുതിര എന്നിവ സംഭവിക്കും. വ്യാഴത്തിന്റെ ശുഭചാരകാലത്തു സൌഖ്യവും ധനസമ്പത്തും ശനിയുടെ ഇഷ്ടചാരകാലത്തു ഭാഗ്യയോഗവും സിദ്ധിക്കും.

ശത്രുനീചാസ്തഗേ ശുക്രേ ഷഷ്ഠാഷ്ടവ്യയരാശിഗേ. ൧൨൮

ദാരനാശം മനഃക്ലേശം സ്ഥാനനാശം മനോരുജം
ദാരാണാം സ്വജനക്ലേശം സന്താപം ജനവിപ്ലവം ൧൨൯

സാ—ശനിദശയിൽ ശുക്രൻ ശത്രുസ്ഥിതനായോ നീചസ്ഥിതനായോ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ ആ അപഹാരത്തിൽ ഭാര്യാനാശവും സ്ഥാനഭ്രംശവും മനോദുഃഖവും സ്വജനങ്ങളിൽനിന്നു ക്ലേശവും ജനപദകലഹവും സന്താപവും സംഭവിക്കും.

ദായേശാൽ ഭാഗ്യഗേ ലാഭേ കേന്ദ്രേ വാ ബലസംയുതേ
രാജപ്രീതികരം ചൈവ മനോഭീഷ്ടപ്രദായകം. ൧൩൦

ദാനധർമ്മദയായുക്തം തീർത്ഥയാത്രാദികം ഫലം
ശാസ്ത്രാർത്ഥകാവ്യരചനാം വേദാന്തശ്രവണാദികം. ൧൩൧

ദാരപുത്രാദിസൌഖ്യം ച വാഹനാംബരലാഭകം

സാ ദശാനാഥനായ ശനിയുടെ ഒൻപതിലോ പതിനൊന്നിലോ കേന്ദ്രങ്ങളിലോ നിൽക്കുന്ന ശുക്രന്റെ അപഹാരകാലത്തു രാജസന്തോഷവും ഇഷ്ടകാര്യസിദ്ധിയും ദാനം ധർമ്മം ദയ ഇവയും തീർത്ഥയാത്രയും ശാസ്ത്രഗ്രഹണം കാവ്യനിർമ്മാണം വേദാന്തപഠനം ഇവയും ഭാര്യാപുത്രസുഖവും വാഹനങ്ങൾ കുട ഇവയുടെ ലാഭവും സംഭവിക്കും.

ദായേശാൽ വ്യയഗേ ശുക്രേ ഷഷ്ഠേ വാഷ്ടമേഽപി വാ. ൧൩൨

നേത്രപീഡാ ജ്വരഭയം സ്വകുലാചാരവർജ്ജനം.
കപോലേ ദന്തശൂലാദി ഹൃദി ഗുഹ്യേ ച പീഡനം. ൧൩൩

ജലഭീതിർമനസ്താപോ വൃക്ഷാൽ പതനസംഭവഃ
രാജദ്വാരേ ജനദ്വേഷോ സോദരേണ വിരോധനം ൧൩൪

ദ്വിതീയസപ്തമാധീശേ അതമക്ലേശോ ഭവിഷ്യതി.
തദ്ദോഷപരിഹാരാർത്ഥം ദുർഗ്ഗാദേവീജപം ചരേൽ
ശ്വേതാം ഗാം മഹിഷീം ദദ്യാൽ ആയുരാരോഗ്യവൃദ്ധിദം. ൧൩൫

സാ—ദശാനാഥനായ ശനിയുടെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ അപഹാരനാഥനായ ശുക്രൻ നിന്നാൽ നേത്രരോഗം ജ്വരം കുലധർമ്മഹാനി കവിൾത്തടത്തിലും ഹൃദയത്തിലും ഗുഹ്യത്തിലും പല്ലിനും രോഗപീഡകളും വെള്ളത്തിൽവച്ചു ഭയവും മനോദുഃഖവും വൃക്ഷത്തിൽനിന്നും വീഴ്ചയും രാജദ്വാരത്തിൽവച്ചും സോദരന്മാരോടും വിരോധവും സംഭവിക്കും. ഏഴോ രണ്ടോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ ആത്മക്ലേശമനുഭവിക്കും. ഈ ദോഷപരിഹാരമായി ദുർഗ്ഗാദേവിയെ ഭജിക്കുക വെളുത്ത പശുവിനേയും എരുമയേയും ദാനംചെയ്യുക ഇവ ആയുരാരോഗ്യകരമാകുന്നു.

ഇങ്ങനെ ശനിദശയിൽ ശുക്രാപഹാരഫലം.

---

## ശനിദശയിൽ പതിനൊന്നുമാസം പന്ത്രണ്ടുദിവസം ആദിത്യൻെറ അപഹാരകാലമാകുന്നു.

### തൽഫലം.

മന്ദസ്യാന്തർഗ്ഗതേസൂര്യേ സ്വോച്ചേസ്വക്ഷേത്രഗേപിവാ
ഭാഗ്യാധിപേനസംയുക്തേ കേന്ദ്രലാഭത്രികോണഗേ. ൪൩൬

ശുഭദൃഷ്ടിയുതേവാപി സ്വപ്രഭോശ്ചമഹാസുഖം
ഗൃഹേകല്യാണസമ്പത്തിഃ പുത്രാദിസുഖവർദ്ധനം. ൪൩൭

വാഹനാംബരപശ്വാദി ഗോക്ഷീരൈസ്സംകുലംഗൃഹം

സാ—ശനിയുടെ ദശയിൽ ഉച്ചത്തിലോ സ്വരാശിയിലോ ഒൻപതാംഭാവാധിപനോടുകൂടി ത്രികോണകേന്ദ്രലാഭങ്ങളിൽ ശുഭദൃഷ്ടിയോടുകൂടി നിൽക്കുന്ന ആദിത്യൻെറ അപഹാരകാലത്തു തൻെറ സ്വാമിയിൽനിന്നു വലുതായ സുഖവും വീട്ടിൽ ഐശ്വര്യവും പുത്രൻ മുതലായ ഇഷ്ടജനങ്ങളിൽനിൻ സുഖവൃദ്ധിയും വാഹനങ്ങൾ പശുക്കൾ വസ്ത്രങ്ങൾ പശുവിൻപാല് ഇവ വീട്ടിന്നലങ്കാരമായിത്തീരുകയും ചെയ്യും.

ഷഷ്ഠാഷ്ടമവ്യയേസൂര്യേ ദായേശാദ്വാതഥൈവച. ൪൩൮

ഹൃദ്രോഗോമാനഹാനിശ്ച സ്ഥാനഭ്രംശംമനോരുജഃ
ഇഷ്ടബന്ധുവിയോഗശ്ച ഉദ്യോഗസ്യവിനാശനം. ൪൩൯

പാപഗ്രഹാദിപീഡാച വ്യാകുലത്വം ഭയംതഥാ
ആത്മസംബന്ധിമരണം ഇഷ്ടബന്ധുവിയോഗകൃൽ. ൪൪൦

ദ്വിതീയദ്യൂനനാഥേത്തു ദേഹബാധാഭവിഷ്യതി.
തദ്ദോഷപരിഹാരാൎത്ഥം സൂൎയ്യപൂജാം ച കാരയേൽ. ൩൩൧

സാ—ദശാനാഥനായ ശനിയുടേയോ ലഗ്നത്തിൻേറയോ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ അപഹാരനാഥനായ സൂൎയ്യൻ നിന്നാൽ ഹൃദയരോഗം മാനഹാനി സ്ഥാനനാശം മനോദുഃഖം ഇഷ്ടജനവിയോഗം ഉദ്യോഗനാശം ഉഷ്ണജ്വരം മനോവ്യാകുലത ഏററവും അടുത്തവരുടെ മരണം ഇവ സംഭവിക്കും. ഏഴോ രണ്ടോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ തനിക്കു രോഗദുഃഖം സംഭവിക്കും. ആദിത്യപൂജാ ഈ ദോഷങ്ങളുടെ പരിഹാരമാകുന്നു.

ഇങ്ങനെ ശനിദശയിൽ ആദിത്യാപഹാരഫലം.

---

ശനിദശയിൽ ഒരു വത്സരവും ഏഴുമാസവും ചന്ദ്രൻെറ അപഹാരകാലമാകുന്നു.

തൽഫലം.

മന്ദസ്യാന്തൎഗ്ഗതേചന്ദ്രേ ജീവ ദൃഷ്ടിസമന്വിതേ
സ്വോച്ചേസ്വക്ഷേത്രകേന്ദ്രസ്ഥേത്രികോണേലാഭഗേപിവാ. ൩൩൨

പൂൎണ്ണചന്ദ്രേസൌമ്യയുക്തേരാജപ്രീതിസമാഗമഃ
മഹാരാജപ്രസാദേനവാഹനാംബരഭൂഷണം. ൩൩൩

സൌഭാഗ്യംസുഖവൃദ്ധിംചഭൃത്യസ്യപരിപാലനം
പിതൃമാതൃകുലേസൌഖ്യംപശുവൃദ്ധിസ്സുഖാവഹാ. ൩൩൪

സാ—ശനിദശയിൽ വ്യാഴത്തിൻെറ യോഗദൃഷ്ടികളോടുകൂടി ഉച്ചത്തിലൊ സ്വരാശിയിലോ കേന്ദ്രത്രികോണങ്ങളിലൊ പതിനൊന്നിലൊ നില്ക്കുന്ന ചന്ദ്രൻെറ അപഹാരകാലത്തു രാജാവിൽനിന്നു ബഹുമാനസിദ്ധി വാഹനം വസ്ത്രം ആഭരണം ഇവയുടെ ലാഭം എല്ലാവിധത്തിലും സുഖം ഭൃത്യന്മാരുടെ സംരക്ഷ അച്ഛനമ്മമാക്കും അവംശത്തിനും സുഖപ്രാപ്തി ഇവ സംഭവിക്കും. പക്ഷേ ചന്ദ്രൻ പൂൎണ്ണനായിരിക്കണം.

ക്ഷീണേവാപാപസംയുക്തേപാപദൃഷ്ടേപിനീചഗേ
ക്രൂരാംശകഗതേവാപിക്രൂരക്ഷേത്രഗതേപിവാ. ൩൩൫

ജാതകസ്യമഹൽകഷ്ടംരാജകോപോധനക്ഷയഃ
പിതൃമാതൃവിയോഗശ്ചപുത്രീപുത്രാദിരോഗകൃൽ. ൩൩൬

വ്യവസായാൽഫലംനഷ്ടംനാനാമാർഗ്ഗേധനവ്യയം
അകാലേഭോജനംചൈവഔഷധസ്യചഭക്ഷണം. ൩൩൭

സാ—ശനിദശയിൽ ചന്ദ്രൻ പാപയോഗത്തോടൊ പാപദൃഷ്ടി യോടോകൂടി നീചസ്ഥിതികൊണ്ടോ ക്രൂരാംശം പാപക്ഷേത്രസ്ഥിതി ക്ഷീണത ഇവകൊണ്ടൊ ദുർബ്ബലനായിരുന്നാൽ അപഹാരം വളരെ കഷ്ടതരമാകുന്നു. രാജകോപം ധനനാശം മാതാപിതൃദുഃഖം പുത്രന്മാർ പുത്രിമാർ ഇവൎക്കു രോഗം പ്രയത്നത്തിനു ഫലമില്ലായ്ക പലവഴിത്തിലും ധനനാശം സമയംതെറ്റി ഭക്ഷണം ഔഷധസേവ ഇവ സംഭവിക്കും.

ദായേശാൽ കേന്ദ്രരാശിസ്ഥേ ത്രികോണേലാഭഗേപിവാ
വാഹനാംബരപശ്വാദിഭ്രാതൃവൃദ്ധിസ്സുഖാവഹഃ. ൩൩൮

പിതൃമാതൃസുഖാവാപ്തിഃസ്ത്രീസൌഖ്യംചധനാഗമം
മിത്രപ്രഭുവശാദിഷ്ടംസൎവ്വസൌഖ്യശുഭാവഹം. ൩൩൯

സാ—ദശാനാഥനായ ശനിയുടെ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ അപഹാരനാഥനായ ചന്ദ്രന്റെ സ്ഥിതിവന്നാൽ വാഹനം വസ്ത്രം പശുക്കൾ സഹോദരങ്ങൾ ഇവൎക്കു അഭിവൃദ്ധിയും സുഖവും അച്ഛനമ്മമാൎക്കും ഭാൎയ്യക്കും സൌഖ്യവും ധനലാഭവും ബന്ധു ക്കളിൽനിന്നും പ്രഭുക്കന്മാരിൽനിന്നും ഇഷ്ടസിദ്ധിയും സംഭവിക്കും.

ദായേശാൽഷഷ്ഠരിഃഫേവാരന്ധ്രേവാബലവൎജ്ജിതേ
ശയനംരോഗബാഹുല്യംസ്ഥാനഭ്രംശംധനക്ഷയം. ൩.൪൦

ശത്രുവൃദ്ധിവിരോധംച ഇഷ്ടബന്ധുവിയോഗകൃത്
ദ്വിതീയദ്യൂനനാഥേതു ദേഹാലസ്യോഭവിഷ്യതി. ൩൪൧

തദ്ദോഷശമനാർത്ഥംച തിലഹോമാദികംചരേൽ
ഗുഡംഘൃതംദധിയുതംതണ്ഡുലംചയഥാവിധി. ൩൪൨

ശ്വേതാംഗാംമഹിഷീംദദ്യാൽആയുരാരോഗ്യവൃദ്ധിദം. ൩൪൩

സാ—ദശാനാഥനായ ശനിയുടെ ആറു എട്ടു പന്ത്രണ്ടു ഈ ഭാ വങ്ങളിൽ അപഹാരനാഥനായ ചന്ദ്രൻ ബലഹീനനായി നിന്നാൽ രോഗശയ്യയിൽ കിടക്കുക സ്ഥാനഭ്രംശം ധനനാശം ശത്രുക്ക ളുടെ അഭിവൃദ്ധി വിരോധം ബന്ധുജനങ്ങളുടെ വേർപാടു ഇവ സംഭ വിക്കും. രണ്ടോ ഏഴോ ഭാവങ്ങളുടെ അധിപത്യമുണ്ടെങ്കിൽ രോഗ പീഡയുണ്ടാകും. ഈ ദോഷശമനത്തിനായി തിലഹോമം ശൎക്കര നെ

ണ്ണ് തയിർ അരി പശു എരുമ ഇവയുടെ ദാനം വിധിപ്രകാരം അനുഷ്ഠിക്കേണ്ടതാകുന്നു.

ഇങ്ങനെ ശനിദശയിൽ ചന്ദ്രാപഹാരം.

—*—

**ശനിദശയിൽ ഒരുവത്സരം ഒരുമാസം ഒൻപതുദിവസം ചൊവ്വായുടെ അപഹാരകാലമാകുന്നു.**

തൽഫലം.

മന്ദസ്യാന്തർഗതേഭൗമേകേന്ദ്രലാഭത്രികോണഗേ
തുംഗസ്വക്ഷേത്രഗേവാപിദശാധിപസമന്വിതേ. ൧൮൧

ലഗ്നാധിപേനസംയുക്തേ ആദൗസൗഖ്യംധനാഗമം
രാജപ്രീതികരംസൌഖ്യംവാഹനാംബരഭൂഷണം. ൧൮൨

സേനാധിക്യംനൃപപ്രീതിഃകൃഷിഗോധാന്യസംപദഃ
നൂതനസ്ഥാനനിർമ്മാണംഭ്രാതൃസൌഖ്യപുഷ്ടസൌഖ്യകൃൽ.

സാ—ശനിയുടെ ദശയിൽ കേന്ദ്രങ്ങളിലോ പതിനൊന്നിലോ ത്രികോണങ്ങളിലോ ഉച്ചത്തിലോ സ്വരാശിയിലൊ ദശാനാഥനോടോ ലഗ്നാധിപനോടോക്കൂടി നില്ക്കുന്ന ചൊവ്വായുടെ അപഹാരകാലത്തു രാജപ്രീതിയും വാഹനം വസ്ത്രം ആഭരണം ഇവയുടെ ലാഭവും കൃഷി പശുക്കൾ ധാന്യം ഇവയിൽനിന്നു സമ്പത്തും പുതിയ ഭവനനിർമ്മാണവും സഹോദരവർഗങ്ങളിൽനിന്നു സൌഖ്യവും സംഭവിക്കും.

നീചേവാസ്തംഗതേഭൗമേ ഷഷ്ഠാഷ്ടവ്യയരാശിഗേ
പാപദൃഷ്ടിയുതേവാപി ധനഹാനിർഭവിഷ്യതി. ൧൮൩

ചൌരാഹിവ്രണശസ്ത്രാദിഗ്രന്ഥിരോഗാദിപീഡനം
ഭ്രാതൃപിത്രാദിപീഡാച ദായാദജനവിഗ്രഹം. ൧൮൪

ചതുഷ്പാജ്ജീവഹാനിശ്ച കുത്സിതാന്നസ്യഭോജനം
വിദേശഗമനംചൈവ നാനാമാർഗ്ഗേധനവ്യയഃ. ൧൮൫

അഷ്ടമദ്യൂനനാഥേതു ദ്വിതീയസ്ഥേഥവായദി
അപമൃത്യുഭയംചൈവ നാനാകഷ്ടതരോഭവേൽ. ൧൯൦

തദ്ദോഷപരിഹാരാർത്ഥം ശാന്തിംഹോമഞ്ചകാരയേൽ. ൧൯൧

**സാ—ശനിദശയിൽ ചൊവ്വായ്ക്കു നീചം മൌഢ്യം ആറ് എട്ടു**

പന്ത്രണ്ട് ഈ ഭാവങ്ങളിൽ സ്ഥിതി പാപയോഗദൃഷ്ടികൾ ഇവയുണ്ടായാൽ ആ അപഹാരകാലത്തു ധനനാശം കള്ളന്മാരിൽനിന്നും സർപ്പങ്ങളിൽനിന്നും ആയുധങ്ങളിൽനിന്നും വ്രണം ഗ്രന്ഥി ഇത്യാദി രോഗങ്ങളിൽനിന്നും സഹോദരന്മാർ പിതാക്കന്മാർ സന്താനങ്ങൾ ഇവരിൽനിന്നും ഉപദ്രവങ്ങളും നാല്ക്കാലിനാശവും അനിഷ്ടമായ ഭക്ഷണവും പരദേശഗമനവും. പലവഴിയായി ധനച്ചെലവും സംഭവിക്കും. ഏഴോ എട്ടോ ഭാവങ്ങളുടെ ആധിപത്യമൊ രണ്ടാംഭാവത്തിൽ സ്ഥിതിയൊ ഉണ്ടായാൽ അപമൃത്യു സംഭവിച്ചു എന്നും വരാം. അല്ലെങ്കിൽ പലവിധ കഷ്ടപ്പാടുകൾ അനുഭവിക്കാം. ആ ദോഷങ്ങളുടെ പരിഹാരത്തിനായി ഹോമം പൂജ മുതലായ സൽക്കർമ്മങ്ങൾ അനുഷ്ഠിപ്പാൻ വിധിക്കണം.

ഇങ്ങനെ ശനിദശയിൽ കുജാപഹാരഫലം.

—*0*—

ശനിദശയിൽ രണ്ടുകൊല്ലം ആറുമാസം പത്തുദിവസം രാഹുവിൻെറ അപഹാരകാലമാകുന്നു.

## തൽഫലം.

മന്ദസ്യാന്തർഗ്ഗതേരാഹൌ കലഹശ്ചമനോവ്യഥാ
ദേഹപീഡാമനസ്താപഃ പുത്രദ്വേഷോമനോരുജഃ. ൧൱൨

അർത്ഥവ്യയംരാജഭയം സ്വജനാനാമുപദ്രവം
വിദേശഗമനംചൈവ ഗൃഹക്ഷേത്രാദിനാശനം. ൧൱൩

ലഗ്നാധിപേനസംയുക്തേ യോഗകാരകസംയുതേ
സ്വോച്ചേസ്വക്ഷേത്രഗേകേന്ദ്രേ ദായേശാൽലാഭരാശിഗേ ൧൱൪

ആദൌസൌഖ്യംധനാവാപ്തിം ഗൃഹക്ഷേത്രാദിസമ്പദം
ദേവബ്രാഹ്മണഭക്തിഞ്ച തീർത്ഥയാത്രാദികംലഭേൽ. ൧൱൫

ചതുഷ്പാജ്ജീവലാഭഃസ്യാൽ ഗൃഹേകല്യാണവർദ്ധനം.

സാ—ശനിദശയിൽ രാഹുവിൻെറ അപഹാരകാലത്തു കലഹം മനോദുഃഖം രോഗം പുത്രവിരോധം അർത്ഥനാശം രാജകോപം സ്വജനകലഹം പരദേശഗമനം കുടുംബനാശം ഇവ സംഭവിക്കും. ലഗ്നാധിപനോടൊ യോഗകർത്താവായ ഗ്രഹത്തോടൊ യോജിച്ചുനിന്നാലും ദശാനാഥനിൽ നിന്നു കേന്ദ്രം പതിനൊന്ന് ഈ ഭാവങ്ങളിൽ ഉച്ചരാശി സ്വരാശി ഈ സ്ഥാനങ്ങളിൽനിന്നാലും ആദി

യിൽ സുഖവും ധനലാഭവും വീട്ടിന്നും കൃഷിഭൂമികൾക്കും ഉൽഗതിയും ദേവന്മാരിലും ബ്രാഹ്മണരിലും ഭക്തിയും തീൎത്ഥയാത്രയും നാൽക്കാലിദ്രവ്യലാഭവും വീട്ടിൽ പലവിധത്തിലും ഐശ്വൎയ്യപുഷ്ടിയും സംഭവിക്കും. മധ്യകാലത്തു രാജഭീതിയും പുത്രമിത്രജനങ്ങളോടു വൈരാഗ്യവും സംഭവിക്കും.

മേഷേ ചകന്യകായാം വൈകുളീരേ വൃഷഭേതഥാ. ൫൩൩

മീനേ കോദണ്ഡസിംഹേഷു ഭഗാന്തൈശച്ശമാദിശേൽ.
രാജസമ്മാനഭൂഷാപ്തിം മൃദ്ഗളാംബരസൌഖ്യകൃൽ. ൫൩൪

ദ്വിസപ്തമാധിപൈൎയ്യുക്തേ ദേഹബാധാഭവിഷ്യതി.
മൃത്യുഞ്ജയംപ്രകുൎവ്വീത മഹാഗദാനംപ്രകാരയേൽ. ൫൩൫

സാ—ശനിദശയിൽ രാഹു മേടം കന്നി കൎക്കടകം എടവം മീനം ധനസ്സു ചിങ്ങം ഈ രാശികളിൽ നിന്നാൽ ആ അപഹാരകാലത്തു് അന്നയുടെ ലബ്ധിവരെയുള്ള സമ്പത്തും രാജബഹുമാനാദിശ്രേയസ്സും സംഭവിക്കും. ഏഴോ രണ്ടോ ഭാവങ്ങളുടെ അധിപതിയോടുകൂടി നിന്നാൽ രോഗദുഃഖമനുഭവിപ്പാനിടവരും. തൽപരിഹാരമായി മൃത്യുഞ്ജയജപം നടത്തേണ്ടതാണു്.

ഇങ്ങനെ ശനിദശയിൽ രാഹുവിന്റെ അപഹാരഫലം.

---

ശനിദശയിൽ രണ്ടുവത്സരം അറു മാസം പന്ത്രണ്ടു ദിവസം വ്യാഴത്തിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

മന്ദസ്യാന്തൎഗ്ഗതേജീവേ കേന്ദ്രേലാഭത്രികോണഗേ
ലഗ്നാധിപേനസംയുക്തേ സ്വോച്ചേസ്വക്ഷേത്രഗേപിവാ.

സൎവ്വകാൎയ്യാൎത്ഥസിദ്ധിഃസ്യാൽ ശോഭനംഭവതിധ്രുവം
മഹാരാജപ്രസാദേന ധനവാഹനഭൂഷണം. ൫൩൬

സമ്മാനംപ്രഭുസമ്മാനം പ്രിയവസ്ത്രാൎത്ഥലാഭകൃൽ
ദേവതാഗുരുഭക്തിശ്ച വിദ്വജ്ജനസമാഗമഃ ൫൩൭

ദാരപുത്രാദിലാഭശ്ച പുത്രകല്യാണവൈഭവം. ൫൩൮

സാ—ശനിദശയിൽ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ ഉച്ചത്തിലോ സ്വരാശിയിലോ ലഗ്നാധിപനോട്ടുകൂടി നിൽക്കുന്ന വ്യാഴത്തിന്റെ ദശാകാലത്ത് എല്ലാവിധത്തിലും കാര്യസാദ്ധ്യവും ശുഭാനുഭവങ്ങളും രാജപ്രീതിയും ധനം വാഹനം ഭൂഷണം ഇവയുടെ ബഹുമതിയും പുത്രക്കന്മാരുടെ ആനുകൂല്യവും വസ്ത്രലാഭവും ദേവഭക്തി ഗുരുഭക്തി വിദ്വാന്മാരുടെ സമാഗമം ഭാര്യാപുത്രസമ്പത്ത് സന്താനങ്ങളിൽ നിന്നു ഉൽകൃഷ്ടമായ ഐശ്വര്യാനുഭവം ഇവയും സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേ ജീവേ നീചേ വാ പാപസംയുതേ
ആത്മസംബന്ധിമരണം ധനധാന്യവിനാശനം ൧൬

രാജദ്വേഷം മനോദ്വേഷം കാര്യഹാനിർഭവിഷ്യതി
വിദേശഗമനം ചൈവ കുഷ്ഠരോഗാദിസംഭവഃ ൧൭

സാ—ശനിദശയിൽ വ്യാഴം ആറ് എട്ട് പന്ത്രണ്ടു ഈ ഭാവങ്ങളിൽ നീചത്തിലോ പാപയോഗത്തോടുകൂടിയോ നിന്നാൽ ആ അപഹാരകാലത്തു, തനിക്കു ഏറാവും അടുത്തവരുടെ മരണവും ധനധാന്യാദി നാശവും രാജകോപവും മനോവൈരവും കാര്യവിഘ്നവും അന്യദേശയാത്രയും കുഷ്ഠരോഗം മുതലായ അനിഷ്ടങ്ങളും സംഭവിക്കും.

ദായേശാൽ കേന്ദ്രകോണേ വാ ധനേ വാ ലാഭഗേപി വാ
വിഭവം ദാരസൗഭാഗ്യം രാജശ്രീധനസമ്പദഃ. ൧൮

ഭോജനാംബരസൌഖ്യഞ്ച ദാനധർമ്മാദികം ഭവേൽ
ബ്രഹ്മപ്രതിഷ്ഠാസിദ്ധിശ്ച ക്രതുകർമ്മഫലപ്രദം. ൧൯

അന്നദാനം മഹാകീർത്തിർവേദാന്തശ്രവണാദികം. ൨൦

സാ—ദശാനാഥനായ ശനിയുടെ കേന്ദ്രത്രികോണങ്ങളിലോ രണ്ടിലോ പതിനൊന്നിലോ അപഹാരനാഥനായ വ്യാഴം നിന്നാൽ ഐശ്വര്യപുഷ്ടിയും ഭാര്യാഗുണവും വസ്ത്രസുഖം ഭക്ഷണസുഖം കർമ്മനിഷ്ഠ ദാനശീലം ബ്രഹ്മപ്രതിഷ്ഠയുടെ സാദ്ധ്യം അനുഭവരൂപങ്ങളായ യാഗാദികർമ്മങ്ങൾ അന്നദാനം വളരെ കീർത്തി വേദാന്തസംബന്ധങ്ങളായ സംഗതികളെ കേൾക്കുക ഇവ സംഭവിക്കും.

ദായേശാൽ ഷഷ്ഠരന്ധ്രേ വാ വ്യയേ വാ ബലവർജ്ജിതേ
ബന്ധുദ്വേഷം മനോദുഃഖം ബ്രാഹ്മണ്യപദവിച്യുതിം. ൨൧

കുഭോജനം കർമ്മഹാനീ രാജദണ്ഡാൽ ധനക്ഷയം
കാരാഗൃഹപ്രവേശഞ്ച പുത്രദാരാദിപീഡനം. ൨൨

ദ്വിതീയദ്യൂനനാഥേഷു ദേഹബാധാമനോരുജാ
ആത്മസംബന്ധിമരണം ഭവിഷ്യതിനസംശയഃ.                    ൨൰൫൮

തദ്ദോഷപരിഹാരാർത്ഥം ശിവസാഹസ്രകംജപേൽ
സ്വർണ്ണദാനംപ്രകുർവീത ആരോഗ്യംഭവേതിധ്രുവം.                ൨൰൫൯

സാ—ദശാനാഥനായ ശനിയുടെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ ബലഹീനനായി അപഹാരനാഥനായ വ്യാഴംനിന്നാൽ ബന്ധുവിരോധം മനോദുഃഖം ബ്രാഹ്മണ്യനാശം നിന്ദ്യഭക്ഷണം കർമ്മവിഘ്നം രാജകോപത്താൽ ധനനാശം ജയിൽവാസം ഭാര്യാപുത്രാദിദുഃഖം ഇവയും രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപത്യമുണ്ടെങ്കിൽ അതികഠിനമായ മനോദുഃഖവും തങ്ങളെ സംബന്ധിച്ചവക്ക് നിശ്ചയമായും മരണവും സംഭവിക്കും. അപഹാരദോഷപരിഹാരമായി ശിവസഹസ്രനാമം സ്വർണ്ണദാനം മുതലായ കർമ്മങ്ങൾ ചെയ്തു ആരോഗ്യലബ്ധി വരുത്തിക്കൊള്ളണം.

ഇങ്ങനെ ശനിദശയിൽ വ്യാഴത്തിൻെറ
അപഹാരഫലം.

---

## ബു ധ ദ ശ .

ബുധദശയിൽ രണ്ടുവത്സരം നാലുമാസം
ഇരുപത്തേഴ്ദിവസം ബുധൻെറ അപഹാരകാലമാകുന്നു.

### തൽഫലം.

മുക്താവിദ്രുമലാഭശ്ച ജ്ഞാനകർമ്മസുഖാദികം
വിദ്യാമഹത്വംകീർത്തിശ്ച നൂതനപ്രഭുദർശനം.                ൨൰൬൦

വിവാഹം ദാരപുത്രാദിപിതൃമാതൃസുഖാവഹം
നീചോഗ്രഖേടസംയുക്തേ ഷഷ്ഠാഷ്ടവ്യയരാശിഗേ.             ൨൰൬൧

പാപയുക്തേഥവാദൃഷ്ടേധനധാന്യപശുക്ഷയഃ
ആത്മബന്ധുവിരോധശ്ചശൂലരോഗാദിസംഭവഃ.                 ൨൰൬൨

രാജകാര്യകലാപേന വ്യാകുലോ ഭവതിധ്രുവം
ദ്വിതീയദ്യൂനനാഥേഷു ദാരക്ലേശോ ഭവിഷ്യതി.                ൨൰൬൩

ഫൽ

അത്മസംബന്ധിമരണം വാതശൂലാദിസംഭവഃ
തദ്ദോഷപരിഹാരാർത്ഥം വിഷ്ണുസാഹസ്രകംജപേൽ. ൩൯൨

സാ—ബുധദശയിൽ ബുധന്റെ അപഹാരകാലത്തു മുത്തു് പവിഴം ഇവയുടെ ലാഭം അറിവു് സുഖം വിദ്യയിൽനിന്നു ശ്രേഷ്ഠത കീൎത്തി പുതിയ പ്രഭുക്കന്മാരുടെ സമാഗമം അച്ഛൻ അമ്മ ഭാൎയ്യ പുത്രൻ ഇവരിൽനിന്നു സുഖം ഇവ സംഭവിക്കും.

നീചമോ പാപയോഗമോ ആറു് എട്ടു് പന്ത്രണ്ടു് ഇതിൽ സ്ഥിതിയോ പാപദൃഷ്ടിയോ ഉണ്ടായാൽ ധനധാന്യാദിനാശം ബന്ധുജനങ്ങളുമായി വിരോധം ഉദരത്തിൽ ചില വ്യാധികൾ രാജസംബന്ധമായ കലഹം തന്മൂലം മനോദുഃഖം ഇവ സംഭവിക്കും.

രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ ഭാൎയ്യാദുഃഖവും സ്വന്തജനങ്ങൾക്കു മരണവും വാതം ശൂല ഈ രോഗങ്ങളും സംഭവിക്കും. ഇതിന്നു പ്രായശ്ചിത്തമായി വിഷ്ണുസഹസ്രനാമം ജപിക്കണം.

ഇങ്ങനെ ബുധദശയിൽ സ്വാപഹാരഫലം.

---

ബുധദശയിൽ പതിനൊന്നു മാസം ഇരുപത്തിഏഴു ദിവസം
കേതുവിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ബുധസ്യാന്തർഗ്ഗതേകേതൌ ലഗ്നാൽകേന്ദ്രത്രികോണഗേ
ശുഭയുക്തേശുഭൈർദൃഷ്ടേ ലഗ്നാധിപസമന്വിതേ. ൩൯൩

യോഗകാരകസംബന്ധേ ദായേശാൽകേന്ദ്രലാഭഗേ
ദേഹസൌഖ്യംധനാല്പത്വം ബന്ധുസ്നേഹസഹായകൃൽ. ൩൯൪

ചതുഷ്പാജ്ജീവിലാഭഃസ്യാൽ സംസാരേദേഹതാപനം
വിദ്യാകീൎത്തിപ്രസംഗശ്ച സമാനപ്രഭുദൎശനം. ൩൯൫

ഭോജനാംബരസൌഖ്യഞ്ച ആദൌമദ്ധ്യേസുഖാവഹം

സാ—ബുധദശയിൽ കേന്ദ്രത്രികോണങ്ങളിൽ ശുഭയോഗദൃഷ്ടികൾ, ലഗ്നാധിപനോടോ യോഗകൎത്താവായ ഗ്രഹത്തോടോ യോഗം, ദശാനാഥന്റെ കേന്ദ്രങ്ങളിലോ പതിനൊന്നിലോ സ്ഥിതി, ഈവക ബന്ധമുള്ള കേതുവിന്റെ അപഹാരകാലത്തു ധനപുഷ്ടി കുറവാണെങ്കിലും ആരോഗ്യം ഇഷ്ടജനങ്ങളുടെ സ്നേഹസഹായങ്ങൾ നാല്ക്കാലിജന്തുക്കളുടെ ലാഭം വിഷയസംബന്ധമായ ദുഃഖം വിദ്യനിമിത്തം കീ

ത്തി തുല്യമായ പ്രഭുക്കന്മാരുടെ ദർശനം ഭക്ഷണസുഖം വസ്ത്രസുഖം ഈവക ഫലങ്ങളാൽ അപഹാരത്തിന്റെ ആദിഭാഗവും മദ്ധ്യഭാഗവും ശുഭകരമാകുന്നു.

ദായേശാൽരിപുരന്ധ്രസ്ഥേ അഷ്ടമേപാപസംയുതേ. ൨൭൦

വാഹനാൽപതനംചൈവ പുത്രക്ലേശസമാകുലം
ചോരാരിരാജഭീതിശ്ച പാപകർമ്മരതസ്സദാ. ൨൭൧

വൃശ്ചികാദിവിഷാൽഭീതിർ നീചൈഃകലഹസംയുതഃ
ശോകരോഗാദിദുഃഖഞ്ച സംസാരാദ്വിചലോഭവേൽ. ൨൭൨

ദ്വിതീയദ്യൂനനാഥേതു ദേഹജാഡ്യംഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം ഛാഗദാനംതുകാരയേൽ. ൨൭൩

സാ—ദശാനാഥനായ ബുധന്റെ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിൽക്കുന്ന കേതുവിന്റെ അപഹാരകാലത്തു വാഹനത്തിൽനിന്നു പതനം പുത്രന്മാരെക്കുറിച്ചു കഠിനമായ ദുഃഖം മോഷണം രാജകോപം ദുഷ്കർമ്മങ്ങളിൽ താല്പര്യം തേൾമുതലായ ജന്തുക്കളിൽനിന്നു വിഷഭയം ദുർജ്ജനങ്ങളോടു കലഹം ലൌകികദുഃഖത്താൽ സ്ഥിരമില്ലായ്മ ഈ ഫലങ്ങളെ ചെയ്യും. രണ്ടിലോ ഏഴിലോ നില്ക്കുന്നുവെങ്കിൽ ദേഹത്തിനു ചൈതന്യഹാനി സംഭവിക്കും. അപഹാരദോഷപരിഹാരമായി വിധിപ്രകാരം ആടിനെ ദാനംചെയ്യണം.

ഇങ്ങനെ ബുധദശയിൽ കേത്വപഹാരഫലം

---

ബുധദശയിൽ രണ്ടുവത്സരം പത്തുമാസം ശുക്രന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

സൌമ്യസ്യാന്തർഗ്ഗതേശുക്രേ കേന്ദ്രേലാഭത്രികോണഗേ.
സൽക്കഥാപുണ്യധർമ്മാദിസംഗ്രഹഃപുണ്യകർമ്മകൃൽ. ൨൭൪

മിത്രപ്രഭുവരാദിഷ്ടം ക്ഷേത്രലാഭസുഖംഭവേൽ
ദശാധിപാൽകേന്ദ്രഗതേത്രികോണേലാഭഗേപിവാ ൨൭൫

തൽക്കാലേശ്രിയമാപ്നോതി രാജശ്രീധനസമ്പദഃ
വാപീകൂപതടാകാദിധർമ്മകർമ്മാദിസംഗ്രഹഃ ൨൭൬

വ്യവസായാൽ ഫലാധിക്യംധനധാന്യസമുല്ഭിദം

സാ- —ബുധദശയിൽ പതിനൊന്നിലോ ത്രികോണങ്ങളിലോ കേന്ദ്രങ്ങളിലോ നില്ക്കുന്ന ശുക്രൻെറ അപഹാരകാലത്തു നല്ല കഥകഠം കേഠംക്കുക പുണ്യങ്ങളേയും ധൎമ്മങ്ങളേയും സമ്പാദിക്കുക ബന്ധുക്കളിൽനിന്നും പ്രഭുക്കന്മാരിൽനിന്നും അഭീഷ്ടം നേടുക വിശേഷാൽ ഭൂമി സിദ്ധിക്കുക ദശാനാഥൻെറ കേന്ദ്രത്രികോണലാഭങ്ങളിൽ നിന്നാൽ രാജപ്രീതി ഐശ്വൎയ്യം ധനം കിണറു കുളം ചിറ മുതലായ പുണ്യസ്ഥാപനങ്ങഠം പ്രയത്നത്തിൽനിന്നു പുഷ്ടികരമായ ഫലപ്രാപ്തി ധനധാന്യങ്ങളുടെ അഭിവൃദ്ധി ഇവ സംഭവിക്കും.

ദായേശാൽഷഷ്ഠരന്ധ്രസ്ഥേ വ്യയേവാ ബലവൎജ്ജിതേ. ൩൯൮

ഏദ്രോഗോമാനഹാനിശ്ച ജ്വരാതീസാരപീഡനം
ആത്മബന്ധുവിയോഗശ്ച സംസാരേദേഹവിഭ്രമം. ൩൯൯

ആത്മദുഃഖംമനസ്താപം മാനഹാനികരംതഥാ
ദ്വിതീയദ്യൂനനാഥേതു ഹ്യപമൃത്യുർഭവിഷ്യതി. ൩൯൯

തദ്ദോഷപരിഹാരാൎത്ഥം ദുൎഗ്ഗാദേവീജപംചരേൽ. ൪൦൦

സാ —ദശാനാഥനായ ബുധൻെറ ആറു് എട്ടു് പന്ത്രണ്ടു് ഇവ ഭാവങ്ങളിൽ ബലഹാനിയോടുകൂടി നില്ക്കുന്ന ശുക്രൻെറ അപഹാരകാലത്തു് ഉദരരോഗം ജ്വരം അതിസാരം മുതലായ ഉപദ്രവങ്ങഠം തൻെറ ബന്ധുജനങ്ങളോടു വേർപാടു് ലൌകികവിഷയമായ ദുഃഖം മനസ്താപം മാനഹാനി മുതലായവ സംഭവിക്കും.

രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപത്യമുണ്ടെങ്കിൽ അപമൃത്യു സംഭവിച്ചു എന്നു വരാം. അതിൻെറ പരിഹാരമായി ദുൎഗ്ഗാസൂക്തം ജപിച്ചുകൊള്ളണം.

ഇങ്ങനെ ബുധദശയിൽ ശുക്രാപഹാരഫലം

---

ബുധദശയിൽ പത്തുമാസവും ആറുദിവസവും
ആദിത്യൻെറ അപഹാരകാലമാകുന്നു.

തൽഫലം.

സൌമ്യസ്യാന്തൎഗ്ഗതേസൂൎയ്യേസ്വോച്ചേസ്വക്ഷേത്രകേന്ദ്രഗേ
ത്രികോണേധനലാഭേവാ തുംഗാംശേസ്വാംശഗേപിവാ. ൪൦൧

രാജപ്രസാദസൌഭാഗ്യം മിത്രപ്രഭുവശാൽ സുഖം
ഭ്രാതൃജേനസംദൃഷ്ടേ ആരംഭേ ഭൂലാഭമേവ ച. ൫൨

ലഗ്നാധിപേനസംദൃഷ്ടേ ബഹുസൌഖ്യം ധനാഗമം
ഗ്രാമഭൂമ്യാദിലാഭഞ്ച ഭോജനാംബരസൌഖ്യകൃൽ. ൫൩

സാ—ബുധദശയിൽ ഉച്ചം സ്വക്ഷേത്രം ഉച്ചാംശം സ്വാംശം കേന്ദ്രം ത്രികോണം രണ്ട് പതിനൊന്നു ഈ ഭാവങ്ങളിൽ നിൽക്കുന്ന ആദിത്യന്റെ അപഹാരകാലത്ത് രാജാനുകൂല്യംകൊണ്ടു ഭാഗ്യവും ഇഷ്ടന്മാരിൽനിന്നും പ്രഭുക്കന്മാരിൽനിന്നും സുഖവും സംഭവിക്കും. ചൊവ്വായുടെ ദൃഷ്ടിയുണ്ടെങ്കിൽ ആരംഭത്തിൽ ഭൂലാഭം സംഭവിക്കും ലഗ്നാധിപന്റെ ദൃഷ്ടിയുണ്ടെങ്കിൽ വളരെ സുഖവും ധനവും ഗ്രാമഭൂമിയുടേയും മററും സിദ്ധിയും ഭോജനാദി സൌഖ്യങ്ങളും സംഭവിക്കും.

ദായേശാൽരിപുരന്ധ്രസ്ഥേ വ്യയേവാബലവർജ്ജിതേ
ചൌരാഗ്നിശസ്ത്രപീഡാ ച പിത്താധിക്യംഭവിഷ്യതി. ൫൪

ശിരോരോഗംമനസ്താപം ഇഷ്ടബന്ധുവിയോഗകൃത്
ദ്വിതീയസപ്തമാധീശേ അപമൃത്യുർഭവിഷ്യതി. ൫൫

തദ്ദോഷപരിഹാരാർത്ഥം ശാന്തിംകുര്യാൽയഥാവിധി
സൂര്യപ്രീതികരംചൈവ ദദ്യാൽധേനും ഹിരണ്യകം. ൫൬

സാ—ദശാനാഥനായ ബുധന്റെ ആറ് എട്ട് പന്ത്രണ്ടു ഈ ഭാവങ്ങളിൽ ബലഹീനനായി നിൽക്കുന്ന ആദിത്യന്റെ അപഹാരകാലത്ത് ചോരന്മാർ അഗ്നി ആയുധങ്ങൾ ഇവകളിൽനിന്നു ഉപദ്രവവും ഉഷ്ണരോഗവും ശിരോരോഗവും മനോദുഃഖവും ബന്ധുജനങ്ങളുടെ വേർപാടും സംഭവിക്കും രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ അപമൃത്യു സംഭവിക്കാം. അതിന്റെ പരിഹാരമായി വിധിപ്രകാരമുള്ള ശാന്തികർമ്മങ്ങളും വിശേഷിച്ചു സ്വർണ്ണംകൊണ്ടുള്ള കാമധേനുപ്രതിമാദാനവുംചെയ്യേണ്ടതാണ്.

ഇങ്ങനെ ബുധദശയിൽ ആദിത്യാപഹാരഫലം.

---

ബുധദശയിൽ ഒരു വത്സരം അഞ്ചുമാസം ചന്ദ്രന്റെ
അപഹാരകാലമാകുന്നു

## തൽഫലം.

സൌമ്യസ്യാന്തർഗ്ഗതേചന്ദ്രേകേന്ദ്രേലാഭത്രികോണഗേ
സ്വോച്ചേവാസ്വർക്ഷഗേവാപിഗുരുദൃഷ്ടിസമന്വിതേ. ൩൦൧

യോഗസ്ഥാനാധിപത്യേനയോഗപ്രാബല്യമാദിശേൽ
സ്ത്രീലാഭംപുത്രലാഭഞ്ചവസ്ത്രവാഹനഭൂഷണം. ൩൦൨

നൂതനാലയലാഭശ്ച നിത്യമൃഷ്ടാന്നഭോജനം
ഗീതവാദ്യപ്രസംഗശ്ചശാസ്ത്രവിദ്യാപരിശ്രമഃ ൩൦൩

ദക്ഷിണാംദിശമാശ്രിത്യപ്രയാണഞ്ചഭവിഷ്യതി
ദ്വീപാന്തരാദനേകാനാംലാഭശ്ചൈവഭവിഷ്യതി. ൩൦൪

മുക്താവിദ്രുമരത്നാനാംധൌതവസ്ത്രാദിലാഭകൃൽ
നീചാരിക്ഷേത്രസംയുക്തേ ദേഹബാധാഭവിഷ്യതി. ൩൦൫

സാ—ബുധദശയിൽ കേന്ദ്രത്രികോണങ്ങളിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ വ്യാഴത്തിന്റെ യോഗദൃഷ്ടികളോടുകൂടി നില്ക്കുന്ന ചന്ദ്രന്റെ അപഹാരകാലത്തു യോഗകർത്തൃത്വമുണ്ടെങ്കിൽ വലിയ ഭാഗ്യയോഗങ്ങൾ സംഭവിക്കുമെന്നു പറയണം. സ്ത്രീ പുത്രൻ വാഹനം വസ്ത്രം ആഭരണം പുതിയവീട്ട് ഇവയുടെ ലാഭവും എപ്പോഴും തൃപ്തികരമായ ഭക്ഷണവും സംഗീതം വാദ്യം ഇവയിൽ ഉത്സാഹവും ശാസ്ത്രാഭ്യാസത്തിൽ അഭിരുചിയും തെക്കേദിക്കിൽ യാത്രയും അന്യദ്വീപുകളിൽനിന്നു മുത്തു് പവിഴം ഇവയുടെ ലാഭവും സംഭവിക്കും. നീചത്തിലോ ശത്രുക്ഷേത്രത്തിലോ നിന്നാൽ രോഗപീഡ അനുഭവിക്കും.

ദായേശാൽകേന്ദ്രകോണസ്ഥേ ദുശ്ചിൽക്കേലാഭഗേപിവാ
തൽഭുക്ത്യാദൌപുണ്യതീർത്ഥസ്നാനദൈവതദർശനം. ൩൦൬

മനോധൈര്യംഉത്സാഹംവിദേശധനലാഭകൃൽ

സാ—ദശാനാഥനായ ബുധന്റെ കേന്ദ്രത്രികോണങ്ങളിലോ മൂന്നിലോ പതിനൊന്നിലോ അപഹാരനാഥനായ ചന്ദ്രൻ നിന്നാൽ പുണ്യതീർത്ഥങ്ങളിലെ അഭിഷേകലാഭവും മനോധൈര്യവും ഉത്സാഹവും പരദേശത്തിൽനിന്നു ധനലാഭവും സംഭവിക്കും.

ദായേശാൽഷഷ്ഠരന്ധ്രേവാ വ്യയേവാപാപസംയുതേ. ൭൧൩

ചൌരാഗ്നിനൃപഭീതിശ്ചസ്ത്രീസംഗേശമനംഭവേൽ
ദുഷ്കൃതംധനഹാനിശ്ചകൃഷിഗോശ്വാദിനാശകൃൽ. ൭൧൪

ദ്വിതീയദ്യൂനനാഥേതു ദേഹബാധാഭവിഷ്യതി
തദ്ദോഷപരിഹാരാൎത്ഥംദുൎഗ്ഗാദേവീജപംചരേൽ. ൭൧൫

വസ്ത്രദാനംപ്രകുൎവ്വീതആയുൎവൃദ്ധിസ്സുഖാവഹം. ൭൧൬

സാ—അപഹാരനാഥനായ ചന്ദ്രൻ ദശാനാഥനായ ബുധന്റെ അറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപനോടുകൂടി നിന്നാൽ ചോരഭയം അഗ്നിഭീതി രാജഭയം സ്ത്രീസേവനിമിത്തം അന്യദേശഗമനം ദുഷ്കൎമ്മങ്ങളാൽ ധനനാശം കൃഷി പശ്വക്കൾ കുതിരകൾ മുതലായവയുടെ നാശം ഇവ സംഭവിക്കും. രണ്ടോ ഏഴോ ഭാവങ്ങളുടെ അധിപത്യമുണ്ടായാൽ രോഗദുഃഖമുണ്ടായിരിക്കും. തൽപരിഹാരമായി ദുൎഗ്ഗാദേവിയെ ഭജിക്കുകയും വസ്ത്രദാനം ചെയ്കയും ചെയ്താൽ സുഖവും ദീൎഘായുസ്സും സിദ്ധിക്കും.

ഇങ്ങനെ ബുധദശയിൽ ചന്ദ്രാപഹാരഫലം.

---

ബുധദശയിൽ പതിനൊന്നു മാസം ഇരുപത്തേഴു ദിവസം
കുജന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

സൌമ്യസ്യാന്തൎഗ്ഗതേഭൌമേ ലഗ്നാൽകേന്ദ്രത്രികോണഗേ
സ്വോച്ചേവാസ്വൎക്ഷഗേവാപിലഗ്നാധിപസമന്വിതേ. ൭൧൭

രാജാനുഗ്രഹശാന്തിശ്ചഗൃഹേകല്യാണസംഭവഃ
ലക്ഷ്മീകടാക്ഷചിഹ്നാനിനഷ്ടരാജ്യാൎത്ഥലാഭകൃൽ. ൭൧൮

പുത്രോത്സവാദിസന്തോഷംഗൃഹേഗോധനസംകുലം
ഗൃഹക്ഷേത്രാദിലാഭഞ്ച ഗജവാജിസമന്വിതം. ൭൧൯

രാജപ്രീതികരഞ്ചൈവസ്ത്രീസൌഖ്യഞ്ചാതിശോഭനം

സാ—ബുധന്റെ ദശയിൽ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ ഉച്ചം സ്വക്ഷേത്രം മുതലായ സ്ഥാനങ്ങളിൽ ലഗ്നാധിപനോടുകൂടി നിൽക്കുന്ന ചൊവ്വായുടെ അപഹാരകാലത്തു് രാജപ്രീതി മനശ്ശാന്തി

വീട്ടിൽ ഐശ്വൎയ്യസമ്പത്തു് നഷ്ടപ്പെട്ടുപോയ ധനാദികളുടെ അനുഭവം പുത്രസുഖം നാല്ക്കാലിവൃദ്ധി വീടു് കൃഷിഭൂമി മുതലായവയുടെ ലാഭം ആനകുതിര മുതലായ വാഹനങ്ങളുടെ ലാഭം ഭാൎയ്യാസുഖം മുതലായ അതിശോഭനങ്ങളായ ഫലങ്ങൾ സിദ്ധിക്കും.

നീചക്ഷേത്രസമായുക്തേഹ്യഷ്ടമേവാവ്യയേപിവാ
പാപദൃഷ്ടിയുതേവാപി ദേഹപീഡാമനോവ്യഥാ. ൫൦

ഉദ്യോഗഭംഗോദേഹാദൌസ്വഗ്രാമേധാന്യനാശനം
ഗ്രന്ഥിശസ്ത്രവ്രണാദീനാം ഭയംതാപജ്വരാദികം ൫൧

സാ—ചൊവ്വാ നീചത്തിൽ എട്ടിലോ പന്ത്രണ്ടിലോ പാപയോഗത്തോടുകൂടി നിന്നാൽ രോഗദുഃഖവും മനഃക്ലേശവും പ്രവൃത്തിവിഘ്നവും സ്വദേശത്തുവച്ചു് ധനധാന്യനാശവും ഗ്രന്ഥിരോഗം ആയുധംകൊണ്ടുള്ള വ്രണഭയം താപജ്വരരോഗം മുതലായവയും സംഭവിക്കും.

ദായേശാൽകേന്ദ്രഗേചൈവത്രികോണേലാഭഗേപിവാ
ശുഭേഷ്ട്വാചസംപ്രാപ്തേദേഹസൌഖ്യംധനാഗമം. ൫൨

പുത്രലാഭംയശോവൃദ്ധിംഭ്രാതൃവൎഗ്ഗേമഹാപ്രിയം

സാ—ദശാനാഥനായ ബുധന്റെ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ പതിനൊന്നിലോ അപഹാരനാഥനായ ചൊവ്വാനിന്നാൽ ശുഭാനുഭവം ശരീരസുഖം ധനലാഭം പുത്രലാഭം യശസ്സു് സഹോദരങ്ങളോടു സന്തോഷം ഇവസംഭവിക്കും.

ദായേശാൽ രിപുരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ. ൫൩

തൽഭുക്ത്യാദൌമഹാക്ലേശം ഭ്രാതൃവൎഗ്ഗേമഹൽഭയം
നൃപാഗ്നിചോരഭീതിശ്ച പുത്രമിത്രവിരോധനം. ൫൪

സ്ഥാനഭ്രംശംമഹൽദൈന്യം മദ്ധ്യേസൌഖ്യംധനാഗമം
അന്തേതുരാജഭീതിഃസ്യാൽ സ്ഥാനഭ്രംശോഥവാപിവാ. ൫൫

ദ്വിതീയദ്യൂനനാഥേതു ഹ്യപമൃത്യുഭയം ഭവേൽ
അനഡ്വാഹപ്രകുൎവ്വീത മൃത്യുഞ്ജയജപംചരേൽ. ൫൬

സാ—ദശാനാഥനായ ബുധന്റെ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി അപഹാരനാഥനായ ചൊവ്വാ നിന്നാൽ അപഹാരത്തിന്റെ ആദ്യകാലത്തു വളരെ ക്ലേശവും സഹോദരങ്ങൾക്കു വലിയ ആപത്തുകളും രാജാക്കന്മാരിൽനിന്നും അ

ഗ്നനിമിത്തവും കള്ളന്മാരെക്കൊണ്ടും ഉപദ്രവവും പുത്രമിത്രാദി ഇഷ്ട ജനങ്ങളുടെ വിരോധവും സ്ഥാനഭ്രംശവും വളരെ ധൈര്യവും സംഭ വിക്കും. മദ്ധ്യകാലത്തു സുഖവും ധനലാഭവും അവസാനകാലത്തു രാജ ഭീതിയും സ്ഥാനഭ്രംശവും ഫലമാകുന്നു. ഏഴോ രണ്ടോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ അപമരണം സംഭവിക്കാം. തൽപരിഹാരമാ യി അന്നംദാനവും മൃത്യുഞ്ജയജപവും നടത്തണം.

ഇങ്ങനെ ബുധദശയിൽ കുജാപഹാരഫലം.

---:o:---

ബുധദശയിൽ രണ്ടുകൊല്ലം ആറുമാസം പതിനെട്ടുദിവസം
രാഹുവിന്റെ അപഹാരകാലമാകുന്നു

## തൽഫലം.

ബുധസ്യാന്തർഗ്ഗതേരാഹൌ കേന്ദ്രലാഭത്രികോണഗേ
കുളീരകർമ്മഗേവാപി കന്യായാം വൃഷഭേപിവാ ൫൨

രാജസമ്മാനകീർത്തിച സമയോചിതവൈഭവം
പുണ്യതീർത്ഥസ്ഥാനലാഭം ദേവതാദർശനംതഥാ. ൫൩

ഇഷ്ടപൂർത്തിശ്ച മഹതോ മാനാശ്ചാംബരലാഭകൃൽ
ഭുക്ത്യാദൌദേഹപീഡാച അന്തേസൌഖ്യംവിനിർദ്ദിശേൽ.

സാ—ബുധദശയിൽ രാഹു ലഗ്നാൽ കേന്ദ്രലാഭത്രികോണങ്ങളിൽ കർക്കടകം മകരം കന്നി ഇടവം ഈ രാശികളിൽ നിന്നാൽ ആ രാഹു വിന്റെ അപഹാരകാലത്തു രാജസമ്മാനം കീർത്തി കാലത്തിനൊത്ത സാമർത്ഥ്യം പുണ്യതീർത്ഥസ്നാനവും സ്ഥാനലാഭവും ഈശ്വരദർശന വും മഹാന്മാരിൽനിന്നു ഇഷ്ടസാദ്ധ്യം അഭിമാനം വസ്ത്രലാഭം ഇവ യും സംഭവിക്കും.

ഷഷ്ഠാഷ്ടവ്യയരാശിസ്ഥേ തൽഭുക്തൌധനനാശനം
ഭുക്ത്യാദൌരോഗപീഡാച വാതജ്വരമജീർണ്ണകൃത്. ൫൫

സാ—ബുധദശയിൽ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിൽക്കുന്ന രാഹുവിന്റെ അപഹാരകാലത്തു ധനനാശവും ആരംഭ ത്തിൽ വാതജ്വരം അജീർണ്ണം മുതലായ രോഗപീഡകളും സംഭവിക്കും.

ലഗ്നാദ്യുപചയേരാഹൌ ശുഭഗ്രഹസമന്വിതേ
രാജസല്ലാപസന്തോഷം നൂതനപ്രഭുദർശനം. ൫൬

സാ—ബുധദശയിൽ രാഹു ലഗ്നത്തിൽനിന്ന് ഉപചയരാശികളിൽ ശുഭഗ്രഹങ്ങളോടുകൂടി നിന്നാൽ ആ അപഹാരകാലത്തു് രാജസല്ലാപത്തിനും രാജപ്രീതിക്കും പ്രഭുക്കന്മാരോടു സഹവാസത്തിനും ഇടവരും.

ദായേശാൽഷഷ്ഠരിഃഫേവാഷ്ട്യഷ്ടമേപാപസംയുതേ
നിഷ്ഠുരംരാജകാര്യാണി സ്ഥാനഭ്രംശോമഹൽഭയം. ൫൩൨

ബന്ധനംരോഗപീഡാച ആത്മബന്ധുവിനാശനം
ഹൃദ്രോഗോമാനഹാനിശ്ച ധനഹാനിർഭവിഷ്യതി. ൫൩൩

ദ്വിതീയസപ്തമസ്ഥേവാ ഹ്യപമൃത്യുർഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം ദുർഗ്ഗാലക്ഷ്മീജപം ചരേൽ. ൫൩൪

ശ്വേതാംഗാംമഹിഷീംദദ്യാൽ ആയുരാരോഗ്യദായിനീം. ൫൩൫

സാ—ദശാനാഥനായ ബുധൻെറ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി അപഹാരനാഥനായ രാഹു നിന്നാൽ മഹത്തായ രാജകാര്യങ്ങളിൽനിന്നു് സ്ഥാനഭ്രംശവും ഭയവും ബന്ധനവും രോഗപീഡയും ആത്മബന്ധുക്കൾക്കു നാശവും ഹൃദയരോഗവും മാനഹാനിയും ധനനാശവും സംഭവിക്കും.

രാഹു രണ്ടിലോ ഏഴിലോ നിന്നാൽ അപമൃത്യു വരാൻ ഇടയുണ്ടു്. തൽപരിഹാരമായി ദുർഗ്ഗാദേവിയേയും ലക്ഷ്മീദേവിയേയും ഭജിക്കയും വെളുത്തപശുവിനേയും എരുമയേയും ദാനം ചെയ്യുകയും ചെയ്യേണ്ടതാണു്. ഇതു് ആയുസ്സിനേയും ആരോഗ്യത്തേയും ദാനം ചെയ്യും.

ഇങ്ങനെ ബുധദശയിൽ രാഹ്വപഹാരഫലം.

---

ബുധദശയിൽ രണ്ടുവത്സരം മൂന്നുമാസം ആറു ദിവസം വ്യാഴത്തിൻെറ അപഹാരകാലമാകുന്നു.

## തൽഫലം.

ബുധസ്യാന്തർഗ്ഗതേജീവേ ലഗ്നാൽകേന്ദ്രത്രികോണഗേ
സ്വോച്ചേവാസ്വർക്ഷഗേവാപി ലാഭേവാധനരാശിഗേ. ൫൩൬

ദേഹസൌഖ്യംധനാവാപ്തിം രാജപ്രീതിംതഥൈവച
വിവാഹോത്സവകാര്യാണി നിത്യമൃഷ്ടാന്നഭോജനം. ൫൩൭

ഗോമഹിഷ്യാദിലാഭശ്ച പുരാണശ്രവണാദികം
ദേവതാഗുരുഭക്തിശ്ച ദാനധർമ്മമഖാദികം. ൩൬൭
യജ്ഞകർമ്മപ്രവൃദ്ധിശ്ച ശിവപൂജാഫലംതഥാ

സാ—ബുധദശയിൽ ലഗ്നാൽ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ രണ്ടിലോ ഉച്ചം സ്വക്ഷേത്രം ഈ സ്ഥാനങ്ങളിൽ നിൽക്കുന്ന വ്യാഴത്തിന്റെ അപഹാരകാലത്തു് ദേഹസൌഖ്യവും ധനലാഭവും രാജസന്തോഷവും വിവാഹം മുതലായ ഉത്സവകാര്യസിദ്ധിയും മൃഷ്ടാന്നഭോജനവും പശുക്കൾ എരുമ മുതലായവയുടെ ലാഭവും പുരാണപാരായണം മുതലായ ഈശ്വരാനുഗ്രഹകരങ്ങളായ കർമ്മങ്ങളും യാഗാദികർമ്മവൃദ്ധിയും ശിവപൂജയും സംഭവിക്കും.

നീചേവാസ്തംഗതേവാപി ഷഷ്ഠാഷ്ടവ്യയരാശിഗേ. ൩൬൮
ശന്യാരഫണിസംയുക്തേ കലഹോരാജപീഡനം
ചൌരാദിദേഹപീഡാച പിതൃമാതൃവിനാശനം. ൩൭൦
മാനഹാനീരാജദണ്ഡോ ധനഹാനിർഭവിഷ്യതി
വിഷാഹിജ്വരപീഡാച കൃഷിഗോഭൂമിനാശനം. ൩൭൧

സാ—ബുധദശയിൽ വ്യാഴം ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നീചത്തിലോ മൌഢ്യത്തോടുകൂടിയോ നിന്നാൽ ആ അപഹാരത്തിൽ കലഹവും രാജപീഡയും കള്ളന്മാർ മുതലായ ദുർജ്ജനങ്ങളിൽനിന്നുപദ്രവവും മാതാപിതാക്കന്മാൎക്കു് ആപത്തും മാനഹാനിയും ധനനാശവും വിഷപീഡ സർപ്പപീഡ ജ്വരരോഗം ഇവയും കൃഷിനാശവും ഭൂമിനാശവും സംഭവിക്കും.

ദായേശാൽകേന്ദ്രകോണേവാ ലാഭേവാ ബലസംയുതേ
ബന്ധുപുത്രസുഖോത്സാഹം ശുഭംശോഭനസംയുതം. ൩൭൨
പശുവൃദ്ധിർയശോലാഭം അന്നദാനാദികംഫലം

സാ—ദശാനാഥനായ ബുധന്റെ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ ബലവാനായി നിൽക്കുന്ന വ്യാഴത്തിന്റെ അപഹാരകാലത്തു് ബന്ധുപുത്രാദികൾക്കു സുഖവും ഉത്സാഹവും മറ്റുശുഭപ്രാപ്തി പശുക്കൾ യശസ്സു് അന്നദാനഫലം ഇവയുടെ സിദ്ധിയും ഉണ്ടാകും.

ദായേശാൽഷഷ്ഠരന്ധ്രേവാ വ്യയേവാബലവർജ്ജിതേ. ൩൭൩
അംഗതാപശ്ചവൈകല്യം ദേഹബാധാഭവിഷ്യതി
കളത്രബന്ധുവൈഷമ്യം രാജകോപോധനക്ഷയഃ. ൩൭൪

അകസ്മാൽകലഹാൽഭീതിഃ പ്രമാദോരാജദൂഷണം.
ദ്വിതിയസപ്തമസ്ഥേവാ ദേഹബാധാഭവിഷ്യതി. ൩൯

തദ്ദോഷപരിഹാരാൎത്ഥം ശിവസാഹസ്രകംജപേൽ
ഗോഭൂഹിരണ്യദാനേന സൎവ്വാരിഷ്ടംവ്യപോഹതി. ൪൦

സാ—ദശാനാഥനായ ബുധൻെറ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ ബലഹീനനായി നില്ക്കുന്ന വ്യാഴത്തിൻെറ അപഹാരകാലത്ത് അവയവങ്ങൾക്ക ചൂട്ടം അംഗവൈകല്യവും ഭാൎയ്യ ബന്ധു ഇവൎക്ക വിഷമവും രാജകോപവും ധനനാശവും കാരണംകൂടാതെയുള്ള കലഹംനിമിത്തം ഭീതിയും രാജദൂഷണവും സംഭവിക്കും.

രണ്ടിലോ ഏഴിലോനിന്നാൽ വിശേഷേണ രോഗദുഃഖമുണ്ടാകും. തൽപരിഹാരമായി ശിവസഹസ്രനാമം ജപിക്കകയും പശുക്കൾ ഭൂമി സ്വൎണ്ണം ഇവകൾ ദാനംചെയ്കയും വേണം. ഇത് എല്ലാ അരിഷ്ടങ്ങളേയും ഇല്ലായ്മചെയ്യും.

ഇങ്ങനെ ബുധദശയിൽ വ്യാഴത്തിൻെറ അപഹാരഫലം.

---

ബുധദശയിൽ രണ്ടുവത്സരം എട്ടുമാസം ഒൻപതുദിവസം
ശനിയുടെ അപഹാരകാലമാകുന്നു.

## സൽഫലം.

ഗസൗമ്യസ്യാന്തൎഗ്ഗതേമന്ദേ സ്വോച്ചേസ്വക്ഷേത്രകേന്ദ്രഗേ
ത്രികോണലാഭഗേവാപി ഗൃഹേകല്യാണവൎദ്ധനം. ൪൧

രാജ്യലാഭംമഹോത്സാഹം ഗൃഹംഗോധനസംകുലം
ശത്രുസ്ഥാനാൽഫലാവാപ്തിം ഭക്തിതീൎത്ഥവിനാശനം. ൪൨

സാ—ബുധദശയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ പതിനൊന്നിലോ നില്ക്കുന്ന ശനിയുടെ അപഹാരകാലത്തു വീട്ടിൽ സമ്പൽസമൃദ്ധിയും രാജ്യലാഭം ഉത്സാഹശക്തി പശുക്കൾ മുതലായവയുടെ സമൃദ്ധി ശത്രുക്കളിൽനിന്നു ധനലാഭം ഭക്തിതീൎത്ഥാദികളുടെ അഭാവം മുതലായവ സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേമന്ദേ ദായേശാദ്വാതദൈവച
അരാതിദുഃഖബാഹുല്യം ദാരപുത്രാദിപീഡനം. ൪൩

ബുദ്ധിഭ്രംശംബന്ധുനാശം കർമ്മനാശംമനോരുജം
വിദേശഗമനംചൈവ സ്വപ്നംദുർജ്ജനസംഗമം. ൬൬൦

ദ്വിതീയദ്യൂനനാഥേതു ഹ്യപമൃത്യുർഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം മൃത്യുഞ്ജയജപംചരേൽ. ൬൬൧

കൃഷ്ണാംഗാംമഹിഷീംദദ്യാൽ ആയുരാരോഗ്യവൃദ്ധിദം. ൬൬൨

സാ—ദശാനാഥനായ ബുധന്റെ ആറു എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ നിൽക്കുന്ന ശനിയുടെ അപഹാരകാലത്തു ശത്രുപീഡ ഭാര്യാപുത്രാദ്യുപദ്രവം ബുദ്ധിഭ്രമം ബന്ധുക്കൾക്കു വിനാശം പ്രവൃത്തിവിഘ്നം മനോദുഃഖം പരദേശസഞ്ചാരം ദുർജ്ജനങ്ങളുമായുള്ള ഇടപാടു ഇവ സംഭവിക്കും.

രണ്ടോ ഏഴോ ഭാവത്തിന്റെ അധിപനായാൽ അപമരണം സംഭവിക്കാം. അതിനു പരിഹാരമായി മൃത്യുഞ്ജയമന്ത്രം ജപിക്കയും കറുത്ത പശുവിനേയും എരുമയേയും ദാനംചെയ്കയും വേണം. ഇതു ആയുസ്സിനും ആരോഗ്യത്തിനും പുഷ്ടികരമാകുന്നു.

ഇങ്ങനെ ബുധദശയിൽ ശനിയുടെ അപഹാരഫലം

---

## കേതുദശ.

നാലുമാസവും ഇരുപത്തേഴുദിവസവും കേതുദശയിൽ
കേതുവിന്റെ അപഹാരകാലമാകുന്നു.

### തൽഫലം.

കേന്ദ്രേത്രികോണലാഭേവാ ലഗ്നാധിപസമന്വിതേ
ഭാഗ്യകർമ്മസുസംബന്ധേ വാഹനേശസമന്വിതേ. ൬൬൩

തൽക്കാലേധനധാന്യാദി ചതുഷ്പാൽജീവലാഭകൃൽ
പുത്രദാരാദിസൌഖ്യഞ്ച രാജപ്രീതിംമനഃസുഖം. ൬൬൪

ഗ്രാമഭൂമ്യാദിലാഭഞ്ച ഗൃഹംഗോധനസംകുലം

സാ—കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ പതിനൊന്നിലോ ഭാഗ്യാധിപനോടോ സുഖാധിപനോടോകൂടി ഒൻപതു പത്തു ഈ ഭാവങ്ങളിൽ നിൽക്കുന്ന കേതുവിന്റെദശയിൽ സ്വാപഹാരകാലത്തു ധനധാന്യാദിപുഷ്ടിയും നാൽക്കാലിമുതലായ ജീവസാധനങ്ങളുടെ ലാഭ

വും ഭാൎയ്യാ പുത്രൻ ഇവരിൽനിന്ന സുഖവും രാജസന്തോഷവും ഗ്രാമദേശാദികളുടെ അനുഭവലാഭവും സംഭവിക്കുമെന്നു പറയണം.

നീചാസ്തഖേടസംയുക്തേ ഹ്യഷ്ടമേവ്യയഗേപിവാ. ൩൭൭

ഹൃദ്രോഗംമാനഹാനിശ്ച ധനധാന്യപശുക്ഷയം
ദാരപുത്രാദിപീഡാംവാ മനശ്ചാഞ്ചല്യമേവച. ൩൭൮

ദ്വിതീയദ്യൂനനാഥേന സംബന്ധേതത്രസംസ്ഥിതേ
അനാരോഗ്യംമഹൽകഷ്ടമാത്മബന്ധുവിയോഗകൃൽ. ൩൭൯

ദുൎഗ്ഗാദേവീജപംകുൎയ്യാൽ മൃത്യുഞ്ജയജപംചരേൽ. ൩൮൦

സാ—കേതു നീചത്തിലോ മൌഢ്യത്തോടുകൂടിയോ നില്ക്കുന്ന ഗ്രഹത്തോടുചേൎന്ന എട്ടിലോ പന്ത്രണ്ടിലോ നിന്നാൽ സ്വാപഹാരത്തിൽ ഹൃദയരോഗം മാനഹാനി ധനധാന്യാദിനാശം നാല്ക്കാലിനഷ്ടം ഭാൎയ്യ പുത്രൻ ഇവൎക്ക ഉപദ്രവം മനസ്സിന്ന് സ്ഥിരമില്ലായ്മ ഇവസംഭവിക്കുമെന്ന പറയണം.

രണ്ട് ഏഴ് ഈഭാവങ്ങളിൽ നില്ക്കുകയോ ഈ ഭാവാധിപന്മാരോടു ചേരുകയോ ചെയ്താൽ രോഗപീഡ കഠിനമായ കഷ്ടാവസ്ഥ മിത്രജനവിയോഗം മുതലായവ സംഭവിക്കുമെന്ന പറയണം പരിഹാരമായി ദുൎഗ്ഗാദേവീഭജനവും മൃത്യുഞ്ജയജപവും ആചരിക്കണം.

ഇങ്ങനെ കേതുദശയിൽ സ്വാപഹാരഫലം.

---

കേതുദശയിൽ ഒരുവത്സരം രണ്ടുമാസം ശുക്രന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

കേതോരന്തൎഗ്ഗതേശുക്രേ സ്വോച്ചേസ്വക്ഷേത്രസംയുതേ
കേന്ദ്രത്രികോണലാഭേവാ രാജ്യനാഥേനസംയുതേ. ൩൮൧

രാജപ്രീതിഞ്ചസൌഭാഗ്യം രാജൽസ്വാംബരസംകുലം
തൽക്കാലേശ്രിയമാപ്നോതി ഭാഗ്യകൎമ്മേചസംസ്ഥിതേ. ൩൮൨

നഷ്ടരാജ്യധനപ്രാപ്തിഃ സുഖവാഹനമുത്തമം
സേതുസ്നാനാദികംചൈവ ദേവതാദൎശനംമഹൽ. ൩൮൩

മഹാരാജപ്രസാദേന ഗ്രാമഭൂമ്യാദിലാഭകൃൽ

സാ—കേതുദശയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ കേന്ദ്രം ത്രികോണം പതിനൊന്ന് ഈഭാവങ്ങളിൽ നാലാംഭാവാധിപനോടുകൂടി നില്ക്കുന്ന ശുക്രന്റെ അപഹാരകാലത്ത് രാജപ്രീതി ഭാഗ്യപുഷ്ടി വിശേഷവസ്ത്രസിദ്ധി ലക്ഷ്മീവിലാസം നശിച്ചുപോയ ധനത്തിന്റെയും രാജ്യത്തിന്റെയും സംപ്രാപ്തി സുഖം വാഹനലാഭം സേതുസ്നാനം മുതലായപുണ്യവൃത്തി മഹത്തായ ദേവദർശനം രാജാനുകൂല്യം നിമിത്തം ഗ്രാമം മുതലായ ഭൂപ്രദേശലാഭം ഇവ സംഭവിക്കുമെന്നു പറയണം.

ദായേശാൽകേന്ദ്രകോണേവാ ദുശ്ചിൽകേലാഭഗേപിവാ. ൬൩൧

ദേഹാരോഗ്യംശുഭംചൈവ ഗൃഹേകല്യാണശോഭനം
ഭോജനാംബരഭൂഷാപ്തിം അശ്വാദോളാദിലാഭകൃൽ. ൬൩൨

സാ—ദശാനാഥനായ കേതുവിന്റെ കേന്ദ്രത്രികോണങ്ങളിലോ മൂന്നിലോ പതിനൊന്നിലോ അപഹാരനാഥനായ ശുക്രൻ നിന്നാൽ ശരീരത്തിനു ആരോഗ്യവും നന്മയും വീട്ടിൽ ഐശ്വര്യസിദ്ധിയും ഭക്ഷണം വസ്ത്രം ആഭരണം ചാമരം മുതലായ അലങ്കാരദ്രവ്യപുഷ്ടിയും സംഭവിക്കുമെന്നു പറയണം.

ദായേശാൽരിപുരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ
അകസ്മാൽകലഹംചൈവ പശുധാന്യാദിപീഡനം ൬൩൩

നീചാസ്തഖേടസംയുക്തേ ലഗ്നാൽഷഷ്ഠാഷ്ടരാശിഗേ
സ്വബന്ധുജനവൈഷമ്യം ശിരോക്ഷിവ്രണപീഡനം. ൬൩൪

ഹൃദ്രോഗംമാനഹാനിശ്ച ധനധാന്യപശുക്ഷയം
കളത്രപുത്രപീഡാച്ച സഞ്ചാരംദേവനിന്ദനം. ൬൩൫

ദ്വിതീയദ്യൂനനാഥേതു ദേഹജാഡ്യംമനോരുജം
തദ്ദോഷപരിഹാരാർത്ഥം ദുർഗ്ഗാദേവീജപംചരേൽ. ൬൩൬

ശ്വേതാംഗാംമഹിഷീംദദ്യാൽ ആയുരാരോഗ്യവൃദ്ധികൃത് ൬൩൭

സാ—കേതുവിന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപനോടുകൂടി നില്ക്കുന്ന ശുക്രന്റെ അപഹാരകാലത്തു കാരണം കൂടാതെ കലഹവും പശു ധാന്യങ്ങൾ ഇവയ്ക്കു നഷ്ടവും നീചമോ മൌഢ്യമോ ഉള്ള ഗ്രഹത്തോടുചേർന്നു ലഗ്നത്തിന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ സ്വജനങ്ങൾക്കു വിഷമവും ശിരസ്സിനും കണ്ണിനും ഹൃദയത്തിനും രോഗവും മാനഹാനിയും ധനധാന്യാദികൾക്കും നാല്ക്കാലികൾക്കും നാശവും ഭാര്യാപുത്രാദികളിൽനി

ന്നു ഉപദ്രവവും സഞ്ചാരവും ദേവനിന്ദയും സംഭവിക്കുമെന്നു പറയ ണം. ഏഴോ രണ്ടോ ഭാവങ്ങളുടെ അധിപത്യമുണ്ടായാൽ ചൈതന്യ ഹാനിയും മനോരോഗവും സംഭവിക്കും. ഇതിനു പരിഹാരമായി ദുർഗ്ഗാ ദേവീഭജനവും വെളുത്തഗോവിന്റെയും എരുമയുടേയും ദാനവും ചെ യ്യപ്പെടണം. ഇതു് ആരോഗ്യത്തിനും ആയുസ്സിനും പുഷ്ടികരമാകുന്നു.

ഇങ്ങനെ കേതുദശയിൽ ശുക്രാപഹാരഫലം.

---

കേതുദശയിൽ നാലുമാസം ആറുദിവസം സൂര്യന്റെ അപഹാരകാലമാകുന്നു.

തൽഫലം.

കേതോരന്തർഗ്ഗതേസൂര്യേ സ്വോച്ചേസ്വക്ഷേത്രഗേപിവാ
കേന്ദ്രത്രികോണലാഭേവാ ശുഭയോഗനിരീക്ഷിതേ. ൫൯

ധനധാന്യാദിലാഭശ്ച രാജാനുഗ്രഹവൈഭവം
അനേകശുഭകാര്യാണി ചേഷ്ടാസിദ്ധിഃസുഖാവഹഃ. ൬൦

സാ—കേതുദശയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ കേന്ദ്രം ത്രികോണം പതിനൊന്നു് ഈ ഭാവങ്ങളിൽ ശുഭയോഗദൃഷ്ടികളോടു കൂടി നിൽക്കുന്ന ആദിത്യന്റെ അപഹാരകാലത്തു് ധനധാന്യാദികളു ടെ ലാഭവും രാജപ്രീതിനിമിത്തം സമ്പത്തും പലേ നല്ല കാര്യങ്ങളിൽ പരിശ്രമവും കർമ്മസിദ്ധിയും സംഭവിക്കുമെന്നു പറയണം.

ഷഷ്ഠാഷ്ടവ്യയരാശിസ്ഥേ പാപഗ്രഹസമന്വിതേ
തൽഭുക്തൌരാജഭീതിശ്ച പിതൃമാതൃവിയോഗകൃൽ. ൬൧

വിദേശഗമനംചൈവ ചൌരാഹിവിഷപീഡനം
രാജമിത്രവിരോധശ്ച രാജദണ്ഡാദ്ധനക്ഷയഃ
ശോകരോഗഭയഞ്ചൈവ ഉഷ്ണാധിക്യംജ്വരോഭവേൽ. ൬൨

സാ—കേതുദശയിൽ ആദിത്യൻ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാ വങ്ങളിൽ പാപന്മാരുടെ യോഗദൃഷ്ടികളോടുകൂടി നിന്നാൽ ആ അ പഹാരത്തിൽ രാജഭീതിയും മാതാപിതാക്കന്മാരോടു വേർപാടും അന്യ ദേശഗമനവും കള്ളന്മാരിൽനിന്നും സർപ്പങ്ങളിൽനിന്നും ഉപദ്രവവും വിഷഭയവും രാജഭൃത്യന്മാരുടെ വിരോധവും രാജകോപത്താൽ ധന നാശവും മനോദുഃഖവും രോഗഭയവും അധികമായ ചൂടും ജ്വരരോഗ വും സംഭവിക്കുമെന്നു പറയണം.

ദായേശാൽകേന്ദ്രകോണേ വാ ലാഭേവാധനസംസ്ഥിതേ
ദേഹസൌഖ്യം ചാൎത്ഥലാഭം പുത്രലാഭംമനോദ്ഭവം. ൭൫

യാത്രഃകാൎയ്യാൎത്ഥസിദ്ധിസ്സ്യാൽ സ്വല്പഗ്രാമാധിപത്യയുക്
ദായേശാൽരന്ധ്രരിഃഫേവാ ഷഷ്ഠേവാപാപസംയുതേ. ൭൬

അന്നവിഘ്നോമനോഭീതിൎധനധാന്യപശുക്ഷയഃ
ആദൌമദ്ധ്യേമഹാക്ലേശാനന്തേ സൌഖ്യംവിനിൎദ്ദിശേൽ. ൭൭

ദ്വിതീയസപ്തമാധീശേഹ്യപമൃത്യുൎഭവിഷ്യതി
ദൎശശാന്തിം പ്രകുൎവ്വീത സ്വൎണ്ണധേന്വപ്രദാപയേൽ. ൭൮

സാ — ദശാനാഥനായ കേതുവിൻെറ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ രണ്ടിലോ അപഹാരനാഥനായ സൂൎയ്യൻ നിന്നാൽ ശരീരസൌഖ്യവും ധനലാഭവും പുത്രസിദ്ധിയും മനസ്സിന്ന് ഉറപ്പും പോകുന്ന കാൎയ്യങ്ങൾക്കെല്ലാം സാദ്ധ്യവും ചെറിയ ഗ്രാമങ്ങളുടെ ആധിപത്യവും സംഭവിക്കുമെന്നു പറയണം.

ദശാനാഥനായ കേതുവിൻെറ എട്ടിലോ ആറിലോ പന്ത്രണ്ടിലോ പാപയോഗദൃഷ്ടികളോടുകൂടി നിൽക്കുന്ന ആദിത്യൻെറഅപഹാരകാലത്തു് ഭക്ഷണവിഘ്നതവും മനോദുഃഖവും ധനം ധാന്യം പശുക്കൾ ഇവകൾക്കു നാശവും സംഭവിക്കുമെന്നു പറയണം.

അപഹാരത്തിൻെറ ആദ്യകാലവും മദ്ധ്യകാലവും വളരെ ക്ലേശകരമായിരിക്കും. അവസാനകാലത്തു് ശുഭഫലം സംഭവിക്കുമെന്നു പറയണം.

ഏഴും രണ്ടും ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ അപമൃത്യു സംഭവിക്കും എന്നു പറയണം. ഇതിൻെറ പരിഹാരമായി സുദൎശനഹവനം സ്വൎണ്ണദാനം പശുദാനം ഇവ ചെയ്യണം.

ഇങ്ങനെ കേതുദശയിൽ ആദിത്യാപഹാരഫലം.

---

കേതുദശയിൽ ഏഴുമാസം ചന്ദ്രൻെറ അപഹാരകാലമാകുന്നു.

തൽഫലം.

കേതോരന്തൎഗ്ഗതേചന്ദ്രേ സ്വോച്ചേസ്വക്ഷേത്രരാശിഗേ
കേന്ദ്രത്രികോണലാഭേ വാ ധനേസുഖസമന്വിതേ. ൭൯

രാജപ്രീതിൎമഹോത്സാഹഃ കല്യാണഞ്ചമഹൽസുഖം
മഹാരാജപ്രസാദേന ഗൃഹഭൂമ്യാദിലാഭകൃൽ. ൮൦

ഭോജനാംബരപശ്വാദിർ വ്യവസായേധികംഫലം
അശ്വവാഹനലാഭശ്ച വസ്ത്രാഭരണഭൂഷണം.     ൫൰൭

ദേവാലയതടാകാദിപുണ്യധമ്മാദിസംഗ്രഹഃ
പുത്രദാരാദിസൌഖ്യഞ്ച പൂണ്ണേചന്ദ്രേതഥൈവച.     ൫൰൮

സാ—കേതുവിൻെറ ദശയിൽ ഉച്ചം സ്വക്ഷേത്രം ഈ സ്ഥാനങ്ങളിൽ കേന്ദ്രം ത്രികോണം പതിനൊന്ന് രണ്ട് നാല് ഈ ഭാവങ്ങളിൽ നില്ക്കുന്ന ചന്ദ്രൻെറ അപഹാരകാലത്ത് രാജപ്രീതിയും ഉത്സാഹശക്തിയും മംഗലാനുഭവങ്ങളും മഹത്തായ സുഖാനുഭവും രാജപ്രീതിനിമിത്തം വീട് ഗ്രാമം മുതലായവയുടെ ലാഭവും ഭക്ഷണം വസ്ത്രം പശുക്കൾ മുതലായവയുടെ അനുഭവും പ്രയത്നംനിമിത്തം ഫലസിദ്ധിയും കുതിരയുടെ ലാഭവും വസ്ത്രാഭരണാദി പുഷ്ടിയും ക്ഷേത്രം തടാകം മുതലായ പുണ്യകമ്മസംഗ്രഹവും ഭായ്യാപുത്രാദി സുഖവും സംഭവിക്കുമെന്നു പറയണം. ചന്ദ്രൻ പൂണ്ണനായാലും ഈ ഫലങ്ങൾ പറയാം.

നീചേവാക്ഷീണഗേചന്ദ്രേഷഷ്ഠാഷ്ടവ്യയരാശിഗേ
അത്മദുഃഖംതനോസ്താപംകായ്യവിഘ്നംമഹൽഭയം.     ൫൰൯

പിതൃമാതൃവിയോഗഞ്ച ദേഹജാഡ്യംമനോവ്യഥാം
വ്യവസായാൽഫലംനഷ്ടംഗോമഹിഷ്യാദിനാശകൃൽ.     ൫൧൦

സാ—കേതുദശയിൽ ചന്ദ്രൻ നീചത്തിൽ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ ആ അപഹാരത്തിൽ മനോദുഃഖവും കായ്യവിഘ്നവും ഭയവും മാതാപിതാക്കന്മാരോട്ട വേർപാടും ശരീരത്തിനു ദുർബലതയും വ്യാപാരത്തിൽനിന്നു നഷ്ടവും പശുക്കൾ എരുമ മുതലായവയ്ക്കു നഷ്ടവും സംഭവിക്കുമെന്നു പറയണം.

ദായേശാൽകേന്ദ്രകോണേവാലാഭേവാബലസംയുതേ
കൃഷിഗോഭൂമിലാഭഞ്ചഇഷ്ടബന്ധുസമാഗമം.     ൫൧൧

താമസാൽകായ്യസിദ്ധിഞ്ചഗൃഹേഗോക്ഷീരമേവച
ഭൃകൃത്യംശുഭമാരോഗ്യംമദ്ധ്യേരാജപ്രിയംശുഭം.     ൫൧൨

അന്തേതുരാജഭീതിഞ്ചവിദേശഗമനംതഥാ
ദൂരയാത്രാദിസഞ്ചാരംബന്ധുംദുജ്ജനപൂജനം.     ൫൧൩

സാ—ദശാനാഥനായ കേതുവിൻെറ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ പതിനൊന്നിലോ അപഹാരനാഥനായ ചന്ദ്രൻ ബലവാനായി നിന്നാൽ കൃഷിഗുണം പശുലാഭം ഭൂമിഗുണം ഇഷ്ടജനങ്ങളുടെ

ച്ചു കാൎയ്യസിദ്ധി ഭൂമിസംബന്ധമായ പ്രവൃത്തി ആരോഗ്യം ഇവ സംഭവിക്കുമെന്നു പറയണം.

അപഹാരത്തിന്റെ അവസാനത്തു് രാജഭയം പരദേശഗമനം ബന്ധനം ദുർജ്ജനങ്ങളിൽനിന്നു് അനുഗ്രഹം ഇവയും സംഭവിക്കും

ദായേശാൽഷഷ്ഠരിഃഫേവാരന്ധ്രേവാബലവൎജ്ജിതേ
ധനധാന്യാദിഹാനിശ്ച മനോവ്യാകുലമേവച. ൩൪൫

സ്വബന്ധുജനദാരിദ്ര്യംഭ്രാതൃപീഡാതഥൈവച
നിധനാധിപദോഷേണദ്വിസപ്താധിപസംയുതേ. ൩൪൬

അപമൃത്യുഭയംതസ്യശാന്തിംകുൎയ്യാൽയഥാവിധി
ചന്ദ്രപ്രീതികരംചൈവ ആയുരാരോഗ്യസംഭവം. ൩൪൭

സാ—ദശാനാഥനായ കേതുവിന്റെ ആറിലോ എട്ടിലോ പന്ത്രണ്ടിലോ ബലഹീനനായി നിൽക്കുന്ന ചന്ദ്രന്റെ അപഹാരകാലത്തു് ധനധാന്യാദികളുടെ നാശവും മനസ്സിനു ചലനവും ബന്ധുജനങ്ങൾക്കായി ദാനവൃത്തിയും സഹോദരപീഡയും സംഭവിക്കുമെന്നു പറയണം. ആ ചന്ദ്രൻ അഷ്ടമാധിപനായുകയോ ഏഴോ രണ്ടോ ഭാവങ്ങളുടെ അധിപനോടുകൂടുകയോ ചെയ്താൽ അപമൃത്യു സംഭവിച്ചു എന്നുവരാം. തൽപരിഹാരമായി വിധിപോലെ ശാന്തികൎമ്മങ്ങളും ചന്ദ്രപ്രീതികരങ്ങളായ മററു അനുഷ്ഠാനങ്ങളും ചെയ്യണം. ഇതു് ആയുസ്സിനെന്നല്ല ആരോഗ്യത്തിനും നല്ലതാകുന്നു.

ഇങ്ങനെ കേതുദശയിൽ ചന്ദ്രാപഹാരഫലം.

---

കേതുദശയിൽ നാലുമാസം ഇരുപത്തേഴുദിവസം
ചൊവ്വയുടെ അപഹാരകാലമാകുന്നു.

## തൽഫലം.

**കേതോരന്തൎഗ്ഗതേഭൌമേ ലഗ്നാൽകേന്ദ്രത്രികോണഗേ**
**സ്വോച്ചേസ്വക്ഷേത്രഗേവാപിശുഭദൃഷ്ടിയുതേപിവാ. ൩൪൮**

**ആദൌശുഭഫലംചൈവ ഗ്രാമഭൂമ്യാദിലാഭകൃൽ**
**ധനധാന്യാദിലാഭശ്ചചതുഷ്പാൽജീവലാഭകൃൽ. ൩൪൯**

**ഗൃഹാരാമക്ഷേത്രലാഭം രാജാനുഗ്രഹവൈഭവം**
**ഭാഗ്യകൎമ്മേചസംബന്ധേ ഭൂലാഭം സൌഖ്യമേവച. ൩൫൦**

സാ—കേതുദശയിൽ ലഗ്നാൽ കേന്ദ്രത്രികോണങ്ങളിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ശുഭയോഗദൃഷ്ടികളോടുകൂടി നില്ക്കുന്ന ചൊവ്വായുടെ അപഹാരകാലത്തു അത്ത്യംഗ്രാമംഭൂമി ഇവയുടെ ലാഭംധനധാന്യാദിസമൃദ്ധി നാല്ക്കാലിമുതലായ ജീവസാധനങ്ങളുടെ സിദ്ധി വീട്ടു പുഷ്പവനം മുതലായവയുടെ സമ്പാദനം രാജാനുകൂലംനിമിത്തം സമ്പത്തു് ഒൻപതും പത്തും ഭാവങ്ങളുടെ ബന്ധമുണ്ടായാൽ ഭൂമിലാഭവും സുഖവും വിശേഷേണ സംഭവിക്കും.

> ദായേശാൽ കേന്ദ്രകോണേവാ ദുശ്ചിൽക്കേലാഭഗേപിവാ
> രാജപ്രീതിയശോലാഭംപുത്രമിത്രാദിസൌഖ്യകൃൽ. ൫൯൭

സാ—ദശാനാഥനായ കേതുവിൻെറ കേന്ദ്രത്രികോണങ്ങളിലോ മൂന്നിലോ പതിനൊന്നിലോ അപഹാരനാഥനായ ചൊവ്വാ നിന്നാൽ രാജബഹുമാനവും കീർത്തിയും പുത്രസൌഖ്യവും ബന്ധുഗുണവും സംഭവിക്കുമെന്നു പറയണം.

> ഷഷ്ഠാഷ്ടമവ്യയേഭൌമേ ദായേശാൽധനഗേപിവാ
> ഭൃതംകരോതിമരണം വിദേശംചാപദംഭ്രമം. ൫൯൮

> പ്രമേഹമൂത്രകൃച്ഛ്റാദിചൌരാദിനൃപപീഡനം
> കലഹാദൈവപ്രായുക്തം കിഞ്ചിൽസുഖവിവദ്ധനം ൫൯൯

> ദ്വിതീയദ്യൂനനാഥേതുതാപജ്വരാദ്വിഷാൽഭയം
> ദാരപീഡാമനഃക്ലേശം അപമൃത്യുഭയംഭവേൽ
> സ്വർണ്ണദാനംപ്രകുർവ്വീത സർവ്വസമ്പൽസുഖാവഹം ൬൦൦

സാ—ദശാനാഥനായ കേതുവിൻെറ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ അപഹാരനാഥനായ ചൊവ്വാനിന്നാൽ പെട്ടെന്നുണ്ടായ കാരണവശാൽ മരിച്ചു എന്നുവരാം. അഥവാ അന്യദേശത്തുവച്ചു ആപത്തും ഭ്രമവും പ്രമേഹരോഗവും മൂത്രകൃച്ഛ്റവും കള്ളന്മാരിൽനിന്നു ഭയവും രാജപീഡയും കലഹംനിമിത്തം ദുഃഖവും ഇടയ്ക്കിടെ അല്പം ചില സുഖവും സംഭവിക്കുമെന്നു പറയണം.

ആ ചൊവ്വായ്ക്കു് രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ കഠിനജ്വരം വിഷഭയം ഭാര്യാദുഃഖം മനഃക്ലേശം അപമൃത്യു ഇവ സംഭവിച്ചു എന്നുവരാം. ഇവിടെ പരിഹാരമായി സ്വർണ്ണദാനം ചെയ്യേണ്ടതാണു്. ഈ പ്രായശ്ചിത്തം സമ്പൽസമൃദ്ധിയേയും സുഖത്തേയും ഉണ്ടാക്കും.

ഇങ്ങനെ കേതുദശയിൽ കുജാപഹാരഫലം.

കേതുദശയിൽ ഒരുവത്സരം പതിനെട്ടു ദിവസം
രാഹുവിൻെറ അപഹാരകാലമാകുന്നു.

## തൽഫലം.

കേതോരന്തർഗ്ഗതേരാഹൌ സ്വോച്ചേമിത്രസ്വരാശിഗേ
കേന്ദ്രത്രികോണലാഭേവാ ദുശ്ചിൽക്യേധനസംജ്ഞകേ. ൭൯൭

തൽക്കാലേധനലാഭഃ സ്യാത് സംസാരോഭവതിധ്രുവം
മ്ലേച്ഛപ്രഭുവശാൽസൌഖ്യം ധനധാന്യഫലാദികം ൭൯൮

ചതുഷ്പാൽജീവലാഭഃസ്യാൽ ഗ്രാമഭൂമ്യാദിലാഭകൽ
ദുകത്യാദൌക്ലേശമാപ്നോതി മദ്ധ്യാന്തേസൌഖ്യമാദിശേൽ. ൭൯൯

സാ—കേതുവിൻെറദശയിൽ ഉച്ചം ബന്ധുരാശി സ്വരാശി ഈ സ്ഥാനങ്ങളിൽ കേന്ദ്രം ത്രികോണം പതിനൊന്ന് മൂന്ന് രണ്ട് ഈ ഭാവങ്ങളിൽ നിൽക്കുന്ന രാഹുവിൻെറ അപഹാരകാലത്തു ധനലാഭവും പ്രാരബ്ധത്തിൻെറ അനുഭവവും പതിതന്മാരായ പ്രഭുക്കന്മാരിൽ നിന്ന് സുഖാനുഭവവും ധനധാന്യാദികളുടെ പ്രാപ്തിയും പശുക്കറം മുതലായ ജീവസാധനങ്ങളുടെ സിദ്ധിയും ഗ്രാമപ്രദേശം മുതലായ ഭൂലാഭവും സിദ്ധിക്കും. അപഹാരത്തിൻെറ ആരംഭകാലത്ത് ക്ലേശവും മദ്ധ്യകാലത്തും ഒടുവിലും പ്രായേണ സുഖാനുഭവവും സംഭവിക്കുമെന്നു പറയണം.

രന്ധ്രേവാവ്യയഗേരാഹൌ പാപസംദൃഷ്ടിസംയുതേ
ബഹുധാദുരിതംദേഹേ ശീതജ്വരവിഷാൽഭയം. ൭൯൮

ചാതുർത്ഥികജ്വരംചൈവ ക്ഷുദ്രോപദ്രവപീഡനാ
അകസ്മാൽകലഹംചൈവ പ്രമേഹംശൂലമേവച. ൭൯൯

ദ്വിതീയസപ്തമസ്ഥേവാ തദാക്ലേശംമഹൽഭയം
തദ്ദോഷപരിഹാരാർത്ഥം ദുർഗ്ഗാദേവീജപംചരേൽ
അയുതംഹോമകർത്തവ്യം സർവ്വസൌഖ്യപ്രദായകം. ൮൦൦

സാ—കേതുദശയിൽ രാഹു എട്ടിലോ പന്ത്രണ്ടിലോ പാപയോഗദൃഷ്ടികളോടുകൂടി നിന്നാൽ ആ അപഹാരകാലത്ത് വളരെ ദുരിതാനുഭവവും ശരീരത്തിന് കൃശതയും ശീതജ്വരവും വിഷഭയവും ക്ഷുദ്രപീഡയും കാരണംകൂടാതെ കലഹവും വസ്തിരോഗം ശൂല ഇവയും സംഭവിക്കുമെന്നു പറയണം. രാഹു രണ്ടിലോ ഏഴിലോ നിന്നാൽ അധികമായ ക്ലേശവും ഭയവും സംഭവിക്കും. അതിൻെറപരിഹാരമായി ദുർഗ്ഗാ

ദേവീഭജനം നടത്തേണ്ടതാകുന്നു. അതു് എല്ലാവിധസുഖത്തിനും നിദാനമാകുന്നു.

ഇങ്ങനെ കേതുദശയിൽ രാഹ്വപഹാരഫലം.

.................

കേതുദശയിൽ പതിനൊന്നുമാസം ആറു ദിവസം വ്യാഴത്തിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

കേതോരന്തർഗ്ഗതേജീവേ കേന്ദ്രലാഭത്രികോണഗേ
സ്വോച്ചേസ്വക്ഷേത്രഗേവാപിലഗ്നാധിപസമന്വിതേ. ൩൦൧

കർമ്മഭാഗ്യാധിപൈര്യുക്തേ ധനധാന്യാർത്ഥസമ്പദം
രാജപ്രീതിംമഹോത്സാഹം അശ്വാന്ദോളാദിലാഭകൃൽ. ൩൦൨

ഗൃഹേകല്യാണസമ്പത്തിഃ പുത്രലാഭംമഹോത്സവം
പുണ്യതീർത്ഥംമഹോത്സാഹം സൽക്കർമ്മചസുഖാവഹം. ൩൦൩

ഇഷ്ടദേവപ്രസാദേന വിജയംകാര്യലാഭകൃൽ
രാജസല്ലാപകാര്യാണിരാജഹന്തപ്രഭുദർശനം. ൩൦൪

സാ—കേതുദശയിൽ കേന്ദ്രം ത്രികോണം പതിനൊന്നു് ഈ ഭാവങ്ങളിൽ ഉച്ചം സ്വക്ഷേത്രം ഈ സ്ഥാനത്തു ലഗ്നാധിപനോട്ടുകൂടി നില്ക്കുന്ന വ്യാഴത്തിന്റെ അപഹാരത്തിൽ ധനധാന്യാദി സമ്പത്തുകളും രാജസന്തോഷവും ഉത്സാഹശക്തിയും രഥതുരഗാദി വാഹനപുഷ്ടിയും വീട്ടിൽ കല്യാണസമ്പത്തും പുത്രലാഭവും സന്തോഷപുഷ്ടിയും പുണ്യതീർത്ഥസ്നാനവും ശുഭകരങ്ങളായ സൽക്കർമ്മാനുഷ്ഠാനങ്ങളും ഇഷ്ടദേവതയുടെ അനുഗ്രഹംകൊണ്ടു കാര്യങ്ങൾക്കു വിജയവും രാജാക്കന്മാരുമായി സല്ലാപങ്ങളും അപരിചിതന്മാരായ പ്രഭുക്കന്മാരുടെ സംഗമവും സംഭവിക്കുമെന്നു പറയണം.

ഷഷ്ഠാഷ്ടമവ്യയേജീവേ ദായേശാൽനീചഗേപിവാ
ചൌരാഹിവ്രണഭീതിശ്ച ധനധാന്യാദിനാശനം. ൩൦൫

പുത്രദാരവിയോഗശ്ച അതീവക്ലേശസംഭവം
ആരംഭേശുഭഫലംചൈവ അന്തേക്ലേശകരംഭവേൽ. ൩൦൬

സാ—ദശാനാഥനായ കേതുവിന്റെ ആറു് എട്ടു് പന്ത്രണ്ടു ഈ ഭാവങ്ങളിൽ നീചരാശിയിൽ അപഹാരനാഥനായ വ്യാഴം നിന്നാൽ

ചോരഭയം സർപ്പഭീതി വ്രണരോഗം ധനധാന്യാദിനാശം ഭാര്യാ പുത്രൻ ഇവരോടു വേർപാടു പലവിധത്തിലും ക്ലേശങ്ങൾ ഇവ സംഭവിക്കുമെന്നു പറയണം. അപഹാരത്തിൻെറ ആദികാലത്തു ശോഭനഫലങ്ങളും അവസാനകാലത്തു കഷ്ടഫലങ്ങളും അനുഭവിക്കുമെന്നും പറയണം.

ദായേശാൽ കേന്ദ്രകോണേവാ ദുശ്ചിക്യേലാഭഗേപിവാ
ശുഭയുക്തേന്ദ്രപാൽഭീതിർ വിചിത്രാംബരഭൂഷണം. ൩൦൧

ദൂരദേശപ്രയാണഞ്ച സ്വബന്ധുജനപോഷണം
ഭോജനാംബരപശ്വാദി ഭുക്ത്യാദൗ ദേഹപീഡനം. ൩൦൨

അന്ത്യേസ്ഥാനചലനം അകസ്മാൽ കലഹോ ഭവേൽ
ദ്വിതീയദ്യൂനനാഥേതു ഹ്യപമൃത്യുർഭവിഷ്യതി. ൩൦൩

തദ്ദോഷപരിഹാരാർത്ഥം ശിവസാഹസ്രകം ജപേൽ
മഹാമൃത്യുഞ്ജയം ജപ്യം സർവോപദ്രവനാശനം. ൩൦൪

സാ—ദശാനാഥനായ കേതുവിൻെറ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ മൂന്നിലോ പതിനൊന്നിലോ അപഹാരനാഥനായ വ്യാഴം ശുഭയോഗത്തോടുകൂടി നിന്നാൽ രാജഭയവും വിശേഷവസ്ത്രങ്ങളുടേയും ആഭരണങ്ങളുടേയും ലാഭവും ദൂരദേശഗമനവും ബന്ധുക്കൾക്കു പുഷ്ടിയും ഭക്ഷണസുഖം നാൽക്കാലിഗുണം മുതലായവയും സംഭവിക്കുമെന്നു പറയണം, അപഹാരത്തിൻെറ ആരംഭകാലത്തു രോഗദുഃഖവും അവസാനത്തു സ്ഥാനഭ്രംശവും കാരണംകൂടാതെ കലഹവും സംഭവിക്കും. രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ അപമൃത്യുവും സംഭവിക്കാം. തൽപരിഹാരമായി ശിവസഹസ്രനാമവും മഹാമൃത്യുഞ്ജയമന്ത്രവും ജപിക്കേണ്ടതാണ്. ഇതു് സർവ്വദുഃഖശാന്തികരമാകുന്നു.

ഇങ്ങനെ കേതുദശയിൽ വ്യാഴത്തിൻെറ അപഹാരഫലം.

---

കേതുദശയിൽ ഒരു വത്സരം ഒരു മാസം ഒൻപതു ദിവസം ശനിയുടെ അപഹാരകാലമാകുന്നു.

## തൽഫലം.

കേതോരന്തർഗ്ഗതേമന്ദേ സ്വദശായാന്തുപീഡനം
ബന്ധോഃക്ലേശോമനസ്താപശ്ചതുഷ്പാൽജീവനാശകൽ. ൩൦൫

രാജകാൎയ്യകലാപേനധനനാശംമഹൽഭയം
സ്ഥാനച്യുതിഃപ്രവാസശ്ച മാൎഗ്ഗേചൌരഭയംഭവേൽ. ൫൧൨

അലസ്യംമനസോ ഹാനിശ്ചാഷ്ടമേവ്യയരാശിഗേ.

സാ—കേതുവിന്റെ ദശയിൽ എട്ടു പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിൽക്കുന്ന ശനിയുടെ അപഹാരകാലത്തു് തനിക്കും ബന്ധുക്കൾക്കും ഉപദ്രവങ്ങളും മനോദുഃഖവും നാൽക്കാലിനഷ്ടവും രാജകാൎയ്യംകൊണ്ടും കലഹംകൊണ്ടും ധനനാശവും ഭയവും സ്ഥാനഭ്രംശവും അന്യദേശഗമനവും വഴിയിൽവച്ചു കള്ളന്മാരുടെ ഉപദ്രവവും മനസ്സിനു അലസ്യവും സംഭവിക്കുമെന്നു പറയണം.

മീനത്രികോണഗേമന്ദേ തുലായാംസ്വൎക്ഷഗേപിവാ ൫൧൩

കേന്ദ്രത്രികോണലാഭേവാ ദുശ്ചിൽക്കേവാശുഭാംശകേ
ശുഭദൃഷ്ടിസമായുക്തേ ച സൎവ്വകാൎയ്യാൎത്ഥസാധനം. ൫൧൪

സ്വപ്രഭോശ്ചമഹൽസൌഖ്യംഭ്രമണംരണലാഭകം
സ്വഗ്രാമേസുഖസമ്പത്തിഃസ്വവൎഗ്ഗേരാജദൎശനം. ൫൧൫

സാ—കേതുദശയിൽ ശനി കൎക്കടകം വൃശ്ചികം മീനം തുലാം മകരം കുംഭം ഈ രാശികളിൽ കേന്ദ്രം ത്രികോണം പതിനൊന്ന് മൂന്ന് ഈ ഭാവങ്ങളിൽ ശുഭരാശ്യംശകത്തോടും ശുഭദൃഷ്ടിയോടും കൂടി നിന്നാൽ ആ അപഹാരത്തിൽ എല്ലാക്കാൎയ്യങ്ങൾക്കും നിവൃത്തിയും തന്റെ പ്രഭുക്കന്മാരിൽനിന്ന് മഹത്തായ സൌഖ്യവും മത്സരത്തിൽനിന്നു ലാഭവും സ്വദേശത്തു സുഖാനുഭൂതികളും കുടുംബസമേതം രാജദൎശനവും സംഭവിക്കുമെന്നു പറയണം.

ദായേശാൽഷഷ്ഠരിഃഫേവാ അഷ്ടമേപാപസംയുതേ
ദേഹതാപോമനസ്താപാകാൎയ്യവിഘ്നോമഹൽഭയം. ൫൧൬

അലസ്യംമാനഹാനിശ്ചപിതൃമാത്രോൎവ്വിനാശനം
ദ്വിതീയദ്യൂനനാഥേതുഹ്യപമൃത്യുഭയംഭവേൽ. ൫൧൭

തദ്ദോഷപരിഹാരാൎത്ഥം തിലഹോമംചകാരയേൽ
കൃഷ്ണാംഗാംമഹിഷീംദദ്യാദായുരാരോഗ്യവൃദ്ധിദം. ൫൧൮

സാ—ദശാനാഥനായ കേതുവിന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നില്ക്കുന്ന ശനിയുടെ അപഹാരകാലത്തു ശരീരത്തിനു ചൂട് മനോദുഃഖം കാൎയ്യവിഘ്നം വലിയ ഭയം അലസത മാനഭംഗം മാതാപിതാക്കന്മാൎക്കു നാശം ഇവയെ ചെ

ഘ്യം. രണ്ടോ ഏഴോ ഭാവങ്ങളുടെ ആധിപത്യമുണ്ടെങ്കിൽ അപമൃത്യുവും സംഭവിക്കും. അതിൻെറ പരിഹാരമായി തിലഹോമവും കറുത്ത പശുവിൻെറയും എരുമയുടേയും ദാനവും ചെയ്യിക്കണം. ഇവ ആരോഗ്യത്തിനും ആയുസ്സിനും പുഷ്ടിയെ ചെയ്യും.

ഇങ്ങനെ കേതുദശയിൽ മന്ദാപഹാരഫലം.

---

## കേതുദശയിൽ പതിനൊന്നുമാസം ഇരുപത്തേഴുദിവസം ബുധൻെറ അപഹാരകാലമാകുന്നു

### തൽഫലം.

കേതോരന്തർഗ്ഗതേസൌമ്യേകേന്ദ്രേലാഭത്രികോണഗേ
സ്വോച്ചേസ്വക്ഷേത്രസംയുക്തേരാജ്യലാഭോമഹൽസുഖം. ൩൧൯

സൽകഥാശ്രവണംദാനംധർമ്മസിദ്ധിഃസുഖാവഹാ
ഭൂലാഭഃപുത്രലാഭശ്ചശുഭത്രുപധനാഗമഃ. ൩൨൦

അയത്നാദ്ധർമ്മലബ്ധിശ്ചവിവാഹശ്ചഭവിഷ്യതി
ഗൃഹശുഭകരംചൈവവസ്ത്രഭാഷണഭൂഷണം. ൩൨൧

ഭാഗ്യകർമ്മാധിപൈര്യുക്തേഭാഗ്യവൃദ്ധിഃസുഖാവഹാ.

സാ—കേതുദശയിൽ കേന്ദ്രം ത്രികോണം പതിനൊന്ന് ഈ ഭാവങ്ങളിൽ ഉച്ചം സ്വക്ഷേത്രം മുതലായ സ്ഥാനങ്ങളിൽ നിൽക്കുന്ന ബുധൻെറ അപഹാരകാലത്തു സ്ഥിതി അനുസരിച്ചു മഹത്തായ ലാഭവും സൽകഥകളുടെ ശ്രവണവും ദാനസ്വഭാവവും ധർമ്മനിഷ്ഠയും ഭൂലാഭം പുത്രസിദ്ധി വിശേഷേണ ധനലാഭം പ്രയത്നംകൂടാതെ ധർമ്മലബ്ധി വിവാഹം വീട്ടിൽ ശുഭകരങ്ങളായ അനുഭവങ്ങൾ വസ്ത്രാഭരണാദിലാഭം ഇവ സംഭവിക്കുമെന്നു പറയണം. ഭാഗ്യാധിപനോടോ കർമ്മാധിപനോടോ ചേർന്നുനിന്നാൽ ഭാഗ്യം സമൃദ്ധിയായി സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേസൌമ്യേമന്ദരാഹുയുതേക്ഷിതേ. ൩൨൨

വിരോധരാജകാര്യാണിപരഗേഹനിവാസനം
വാഹനാംബരപശ്വാദിധനധാന്യാദിനാശകൃൽ. ൩൨൩

ഭുക്ത്യാദൌശോഭനംപ്രോക്തംമദ്ധ്യേസൌഖ്യംധനാഗമം
അന്തേശോകകരംചൈവദാരപുത്രാദിപീഡനം. ൩൨൪

സാ—കേതുദശയിൽ ബുധൻ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ ശനിരാഹുക്കളുടെ യോഗദൃഷ്ടികളോടുകൂടി നിന്നാൽ ആ അപഹാരത്തിൽ രാജകാൎയ്യങ്ങളിൽവച്ചു വിരോധവും അന്യന്മാരുടെ വീട്ടിൽ താമസവും വാഹനം വസ്ത്രം നാല്ക്കാലി ധനം മുതലായവയ്ക്കു നാശവും സംഭവിക്കുമെന്നു പറയണം. അപഹാരത്തിന്റെ ആരംഭം ശോഭനമാകുന്നു. മദ്ധ്യകാലത്തു് സുഖം ധനലാഭം മുതലായ ശോഭനഫലങ്ങളെ പറയാം. അവസാനകാലത്തു ഭാൎയ്യ പുത്രൻ മുതലായവൎക്കു ഉപദ്രവവും തന്മൂലം ദുഃഖവും സംഭവിക്കും.

> ദായേശാൽകേന്ദ്രഗേസൌമ്യേത്രികോണേലാഭഗേപി വാ
> ദേഹാരോഗ്യംമഹാലാഭഃപുത്രകല്യാണവൈഭവം. ൩൨൨
>
> ഭോജനാംബരപശ്വാദിവ്യവസായാധികംഫലം
> ദായേശാൽഷഷ്ഠരന്ധ്രേവാവ്യയേവാബലവൎജ്ജിതേ ൩൨൩
>
> തൽഭുക്ത്യാദൌമഹാക്ലേശോദാരപുത്രാദിപീഡനം
> രാജഭീതികരംചൈവ മദ്ധ്യേതീൎത്ഥകരംഭവേൽ. ൩൨൪
>
> ദ്വിതീയദ്യൂനനാഥേതുഹ്യപമൃത്യുർഭവിഷ്യതി
> തദ്ദോഷപരിഹാരാൎത്ഥം വിഷ്ണുസാഹസ്രകംജപേൽ. ൩൨൫

സാ—ദശാനാഥന്റെ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ പതിനൊന്നിലോ ബുധൻ നിന്നാൽ ശരീരത്തിനു ആരോഗ്യവും വലുതായ ലാഭവും പുത്രന്മാൎക്കു ഐശ്വൎയ്യവും ഭക്ഷണം വസ്ത്രം നാല്ക്കാലികൾ ഇവയിൽനിന്നും പ്രവൃത്തികൊണ്ടും വലുതായ ഫലപ്രാപ്തിയും സംഭവിക്കും. ദശാനാഥന്റെ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ ബലഹീനനായി നിന്നാൽ അപഹാരത്തിന്റെ ആരംഭത്തിൽ ഭാൎയ്യാദുഃഖം പുത്രദുഃഖം മുതലായ അനൎത്ഥങ്ങളും രാജകോപവും സംഭവിക്കും. മദ്ധ്യകാലത്തു തീൎത്ഥാടനവും ഏഴോ രണ്ടോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ അപമൃത്യുവും സംഭവിക്കുമെന്നു പറയണം. ഏതൽപരിഹാരമായി വിഷ്ണുസഹസ്രനാമം ജപിക്കേണ്ടതാണു്.

ഇങ്ങിനെ കേതുദശയിൽ ബുധന്റെ അപഹാരഫലം.

## ശുക്രദശ.

**ശുക്രദശയിൽ മൂന്നുവത്സരം നാലുമാസം ശുക്രന്റെ അപഹാരകാലമാകുന്നു.**

## തൽഫലം.

ഭൃഗോരന്തർഗ്ഗതേശുക്രേ ലഗ്നാൽകേന്ദ്രത്രികോണഗേ
ലാഭേവാബലസംയുക്തേ യോഗപ്രാബല്യമാദിശേൽ. ൩൨൯

വിപ്രമൂലാദ്ധനപ്രാപ്തിർഗ്ഗോമഹിഷ്യാദിലാഭകൃൽ
പുത്രോത്സവാദിസന്തോഷം ഗൃഹേകല്യാണസംഭവം. ൩൩൦

സന്മാനംരാജസന്മാനം രാജ്യലാഭോമഹൽസുഖം

സാ—ലഗ്നാൽ കേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ ബലവാനായി നില്ക്കുന്ന ശുക്രന്റെ ദശയിൽ തന്റെ അപഹാരത്തിൽ ഉൽകൃഷ്ടമായ യോഗം അനുഭവിക്കുമെന്നു പറയണം. വിശേഷിച്ച് ബ്രാഹ്മണരിൽനിന്നും പശുക്കൾ എരുമ മുതലായവയിൽനിന്നും ധനലാഭവും പുത്രസന്തോഷവും വീട്ടിൽ ഐശ്വര്യവൃദ്ധിയും സജ്ജനങ്ങളിൽനിന്നും രാജാക്കന്മാരിൽനിന്നും ബഹുമതിയും ഭൂമിലാഭവും സംഭവിക്കുമെന്നു പറയണം.

സ്വോച്ചേവാസ്വർക്ഷഗേവാപി തുംഗാംശേസ്വാംശഗേപിവാ.

നൂതനാലയനിർമ്മാണം നിത്യമൃഷ്ടാന്നഭോജനം
കളത്രപുത്രവിഭവം മിത്രസംയുക്തഭോജനം. ൩൩൧

അന്നദാനംപ്രിയംനിത്യം ദാനധർമ്മാദിസംഗ്രഹഃ
മഹാരാജപ്രസാദേന വാഹനാംബരഭൂഷണം. ൩൩൨

വ്യവസായാൽഫലാധിക്യം ചതുഷ്പാൽജീവലാഭകൃൽ
പ്രയാണംപശ്ചിമേഭാഗേ വാഹനാംബരലാഭകൃൽ. ൩൩൩

സാ—ശുക്രൻ ഉച്ചത്തിലോ ഉച്ചാംശത്തിലോ സ്വക്ഷേത്രത്തിലോ സ്വക്ഷേത്രാംശകത്തിലോ ആയാൽ സ്വാപഹാരത്തിൽ പുത്തൻ വീടുപണി നിത്യവും മൃഷ്ടാന്നഭോജനം ഭാര്യാപുത്രാദിസമ്പത്ത് മിത്രജനങ്ങളോടൊരുമിച്ചു ഭക്ഷണം അന്നദാനാദിപുണ്യകർമ്മനിഷ്ഠ മഹാരാജാനുകൂലംനിമിത്തം വാഹനങ്ങൾ വസ്ത്രങ്ങൾ ആഭരണങ്ങൾ ഇവയുടെ അനുഭവം വ്യാപാരത്തിൽനിന്നു മഹത്തായ ധനലാഭം നാല്ക്കാലി

ലാഭം പടിഞ്ഞാറെദിക്കിൽ സഞ്ചാരവും അതുവഴി വാഹനവസ്ത്രാദികളുടെ സിദ്ധിയും സംഭവിക്കുമെന്നു പറയണം.

ലഗ്നാദ്ദുപചയേശുക്രേ ശുഭദൃഷ്ടിയുതേക്ഷിതേ
മിത്രാംശേതുംഗലാഭാംശേ യോഗകാരകസംയുതേ. ൩൩൭

രാജ്യലാഭോമഹോത്സാഹോ രാജപ്രീതിഃശുഭാവഹാ
ഗൃഹേകല്യാണസമ്പത്തിർദാരപുത്രാദിവർദ്ധനം. ൩൩൮

സാ—ശുക്രൻ ലഗ്നാൽ ഉപചയങ്ങളിൽ ശുഭദൃഷ്ടിയോടുകൂടി ബന്ധുരാശി ഉച്ചരാശി ഈ അംശകത്തിൽ യോഗകർത്താവായി നിന്നാൽ സ്വാപഹാരത്തിൽ രാജ്യലാഭവും വളരെ ഉത്സാഹവും രാജപ്രീതിയും വീട്ടിൽ മംഗളാനുഭവവും ഭാര്യാപുത്രാദിസമ്പത്തും സംഭവിക്കുമെന്നു പറയണം.

ഷഷ്ഠാഷ്ടമവ്യയേശുക്രേ പാപയുക്തേഥവീക്ഷിതേ
ചോരാദിവ്രണഭീതിശ്ച സർവ്വത്രജനപീഡനം. ൩൩൯

രാജദ്വാരേജനദ്വേഷ ഇഷ്ടബന്ധുവിനാശനം
ദാരപുത്രാദിപീഡാച ഗോമഹിഷ്യാദിനാശനം. ൩൪൦

ദ്വിതീയദ്യൂനനാഥേത്തു സ്ഥിതേചേന്മരണംഭവേൽ
ശുക്രേദുർഗ്ഗാജപംകുര്യാൽ ധേനുദാനാദികാരയേൽ. ൩൪൧

സാ—ശുക്രൻ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗദൃഷ്ടികളോടുകൂടി നിന്നാൽ സ്വാപഹാരത്തിൽ കള്ളന്മാരിൽനിന്നും വ്രണരോഗംനിമിത്തവും ദുഃഖവും എല്ലാജനങ്ങളിൽനിന്നും ഉപദ്രവവും രാജദ്വാരത്തിൽവച്ചു് രാജഭൃത്യന്മാരുടെ ദ്വേഷവും ഇഷ്ടജനങ്ങളുടെ നഷ്ടവും ഭാര്യാപുത്രന്മാർ ഇവക്കു ഉപദ്രവവും സംഭവിക്കുമെന്നു പറയണം. ഏഴോ രണ്ടോ ഭാവങ്ങളുടെ അധിപതി ആയാലും അവിടെ നിന്നാലും മരണം സംഭവിക്കുമെന്നു പറയണം. ശുക്രന്റെ അപഹാരദോഷപരിഹാരമായി ദുർഗ്ഗാജപവും പശുദാനവും ചെയ്യേണ്ടതാണു്.

ഇങ്ങനെ ശുക്രദശയിൽ സ്വാപഹാരഫലം.

ശുക്രദശയിൽ ഒരു വത്സരം ആദിത്യന്റെ
അപഹാരകാലമാകുന്നു.

## തൽഫലം.

ശുക്രസ്യാന്തൎഗ്ഗതേ സൂൎയ്യേ സന്താപംരാജവിഡ്ഭയം
ദായാദകലഹംചൈവവ്യവഹാരമഥാപിവാ. ൩൪൦

സ്വോച്ചേസ്വക്ഷേത്രഗേസൂൎയ്യേ മിത്രൎക്ഷേകേന്ദ്രകോണഗേ
ദായേശാൽകേന്ദ്രകോണേവാ ലാഭേവാധനഗേപിവാ ൩൪൧

തൽഭുക്തൌധനലാഭഃസ്യാൽ രാജ്യശ്രീധനസമ്പദഃ
സ്വപ്രഭോശ്ചമഹൽസൌഖ്യം ഇഷ്ടബന്ധുസമാഗമഃ. ൩൪൨

പിതൃമാത്രോഃസുഖപ്രാപ്തിം ഭ്രാതൃലാഭംസുഖാവഹം
സൽകീൎത്തിംസുഖസൌഭാഗ്യം പുത്രലാഭഞ്ചവിന്ദതി. ൩൪൩

സാ—ശുക്രദശയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ബന്ധുരാശിയിലോ കേന്ദ്രം ത്രികോണം പതിനൊന്ന് രണ്ട് ഈ ഭാവങ്ങളിൽ നില്ക്കുന്ന ആദിത്യന്റെ അപഹാരകാലത്തു ധനലാഭം ഭൂമിലാഭം രാജ്യസമ്പത്തു ധനം തന്റെ സ്വാമിയിൽനിന്നു വലുതായ സൌഖ്യം ഇഷ്ടജനങ്ങളുമായി ചേൎച്ച അച്ഛനമ്മമാൎക്കു സുഖം സഹോദരങ്ങളിൽനിന്നു സുഖപ്രാപ്തി സൽകീൎത്തി പുത്രലാഭം മുതലായവ ഭവിക്കും. ഈ ഫലം ലഗ്നത്തിൽനിന്നും ദശാനാഥനിൽനിന്നും തുല്യമാകുന്നു.

ഷഷ്ഠാഷ്ടമവ്യയേസൂൎയ്യേദായേശാദ്വാരഗൈവച
നീചവാപാപവൎഗ്ഗസ്ഥേ ദേഹതാപംമനോരുജം. ൩൪൪

സ്വജനാൽപരിസംക്ലേശോ നിത്യംനിഷ്ഠുരഭാഷണം
പിതൃപീഡാബന്ധുഹാനീ രാജദ്വാരേവിരോധകൃൽ. ൩൪൫

വ്രണപീഡാദിബാധാച സ്വൎക്ഷഗേചഭയംതഥാ
നാനാരോഗഭയഞ്ചൈവ ഗൃഹക്ഷേത്രാദിനാശനം. ൩൪൬

സപ്തമാധിപദോഷേണ ഗൃഹബാധാഭവിഷ്യതി
തദ്ദോഷപരിഹാരാൎത്ഥം സൂൎയ്യപ്രീതിംചകാരയേൽ. ൩൪൭

സാ—ശുക്രദശയിൽ സൂൎയ്യൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നീചത്തിലോ പാപവൎഗ്ഗത്തിലോ നിന്നാൽ ആ അപഹാരത്തിൽ ദേഹതാപവും സ്വജനങ്ങളിൽനിന്നു ദുഃഖവും കഠിനമായ സംഭാഷണവും പിതൃദുഃഖവും ബന്ധുക്കൾക്കു ഹാനിയും രാജദ്വാരത്തിൽ

വച്ചു ഉപദ്രവവും വ്രണരോഗവും എന്നുമാത്രമല്ല പലവിധരോഗങ്ങളും വീട്ട് കൃഷി ഭൂമി മുതലായവയ്ക്കു നാശവും സംഭവിക്കുമെന്നുപറയണം. സപ്തമാധിപത്യമുണ്ടെങ്കിൽ ബാധോപദ്രവം സംഭവിക്കും. അതിനു പരിഹാരമായി സൂര്യപ്രീതികരങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കണം.

ഇങ്ങനെ ശുക്രദശയിൽ ആദിത്യാപഹാരഫലം.

—*—

ശുക്രദശയിൽ ഒരുവർഷം എട്ടുമാസം ചന്ദ്രന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ശുക്രസ്യാന്തർഗ്ഗതേചന്ദ്രേ കേന്ദ്രലാഭത്രികോണഗേ
സ്വോച്ചേസ്വക്ഷേത്രഗേചൈവഭാഗ്യകർമ്മേശസംയുതേ. ൬൦

ശുഭയുക്തേപൂർണ്ണചന്ദ്രേ രാജ്യനാഥേനസംയുതേ
തൽഭുക്തൌവാഹനാധിക്യംനാപത്യേനമഹൽസുഖം. ൬൧

മഹാരാജപ്രസാദേന ഗജാനൈശ്വര്യമാദിശേൽ
മഹാനദീസ്നാനപുണ്യം ദേവബ്രാഹ്മണപൂജനം. ൬൨

ഗീതവാദ്യപ്രസംഗാദി വിദ്വജ്ജനവിഭൂഷണം
ഗോമഹിഷ്യാദിവൃദ്ധിശ്ച വ്യവസായേധികംഫലം. ൬൩

ഭോജനാംബരസൌഖ്യഞ്ച ബന്ധുസംയുക്തഭോജനം

സാ—ശുക്രദശയിൽ കേന്ദ്രം ത്രികോണം പതിനൊന്ന് ഈ ഭാവങ്ങളിൽ ഉച്ചം സ്വക്ഷേത്രം ഈ സ്ഥാനത്ത് ഒമ്പതും പത്തും ഭാവങ്ങളുടെ അധിപന്മാരോടും ശുഭന്മാരോടുംകൂടി നിൽക്കുന്ന ചന്ദ്രന്റെ അപഹാരത്തിൽ വിശേഷവാഹനസിദ്ധിയും പുത്രന്മാരിൽനിന്നു സുഖവും മഹാരാജാവിന്റെ സന്തോഷാധിക്യവും ആനവരെയുള്ള വാഹനാദികളുടെ അനുഭവവും ഗംഗമുതലായ നദികളിൽ സ്നാനവും ദേവന്മാരിലും ബ്രാഹ്മണരിലും ബഹുമാനവും സംഗീതവാദ്യങ്ങളിൽ ആസക്തിയും വിദ്വാന്മാരുടെ അനുമതിയും പശുക്കൾ എരുമകൾ മുതലായവകൾക്ക് അഭിവൃദ്ധിയും പ്രയത്നത്തിനു ഫലപുഷ്ടിയും ഭോജനം വസ്ത്രധാരണം ഇവയിൽ സുഖവുംബന്ധുജനങ്ങളോടുചേർന്നു ഭക്ഷണവും സംഭവിക്കുമെന്നുപറയണം.

നീചേവാസ്തംഗതേവാപിഷഷ്ഠാഷ്ടവ്യയരാശിഗേ. ൩൫൨

ദായേശാൽഷഷ്ഠഗേവാപിരന്ധ്രേവാവ്യയരാശിഗേ
തൽക്കാലേധനനാശഃസ്യാൽസഞ്ചരേതമഹൽഭയം. ൩൫൩

ദേഹായാസോമനസ്താപോരാജദ്വാരേവിരോധകൃൽ
വിദേശഗമനംചൈവതീൎത്ഥയാത്രാദികംഫലം. ൩൫൪

ദാരപുത്രാദിപീഡാചആത്മബന്ധുവിയോഗകൃൽ

സാ—ശുക്രദശയിൽ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നീചത്തിലൊ മൌഢ്യത്തോടുകൂടിയൊ ചന്ദ്രൻ നിന്നാൽ ആ അപഹാരത്തിൽ ധനനാശവും ഭീതി ഹേതുവായിട്ട് അന്യദേശഗമനവും ദേഹദുഃഖം മനഃപീഡ രാജദ്വാരത്തിൽവച്ചു വിരോധം തീൎത്ഥയാത്രാദ്യനുഭവം ഭാൎയ്യ പുത്രൻ ഇവൎക്കു ഉപദ്രവം സ്വന്തബന്ധുജനങ്ങളോടു വേർപാട് ഇവ സംഭവിക്കുമെന്നു പറയണം. ഈ ചിന്ത ലഗ്നത്തിൽ നിന്നും ദശാനാഥനിൽനിന്നും ഒന്നുപോലെ ആകുന്നു.

ദായേശാൽകേന്ദ്രലാഭസ്ഥേ ത്രികോണേവ്യയഗേപിവാ. ൩൫൫

രാജപ്രീതികരഞ്ചൈവ ദേശഗ്രാമാധിപത്യതഃ
ധൈൎയ്യംയശസ്സുഖംകീൎത്തിവാഹനാംബരഭൂഷണം. ൩൫൬

കൂപാരാമതടാകാദിനിൎമ്മാണംധനസംഗ്രഹഃ
ഭുക്ത്യാദൌദേഹസൌഖ്യം സ്യാദന്തേക്ലേശകരംഭവേൽ. ൩൫൭

സാ—ദശാനാഥനായ ശുക്രന്റെ കേന്ദ്രം പതിനൊന്നു ത്രികോണം ഈ രാശികളിൽ അപഹാരനാഥനായ ചന്ദ്രൻനിന്നാൽ രാജപ്രീതി ദേശം ഗ്രാമം ഇവകളുടെ ആധിപത്യം ധൈൎയ്യം കീൎത്തി വാഹനം വസ്ത്രം ആഭരണം ഇവയുടെ അനുഭവം കിണറു കുളം പുഷ്പവാടി ഇവയുടെ സമ്പാദനം ധനസംഗ്രഹം ഇവ സംഭവിക്കുമെന്നുപറയണം.

ഇങ്ങനെ ശുക്രദശയിൽ ചന്ദ്രാപഹാരഫലം.

—:*:—

**ശുക്രദശയിൽ ഒരുവത്സരം രണ്ടുമാസം കുജന്റെ അപഹാരകാലമാകുന്നു.**

## തൽഫലം.

**ശുക്രസ്യാന്തൎഗ്ഗതേഭൌമേ ലഗ്നാൽകേന്ദ്രത്രികോണഗേ
സ്വോച്ചേവാസ്വൎക്ഷഗേവാപി ലാഭേവാബലസംയുതേ ൩൫൮**

ലഗ്നാധിപേന സംയുക്തേ കർമ്മഭാഗ്യേന സംയുതേ
തൽഭുക്തൌ രാജയോഗാദി സമ്പദഃ ശുഭശോഭനം. ൩൪൯

വസ്ത്രാഭരണഭൂമ്യാദിരിഷ്ടസിദ്ധിസ്സുഖാവഹാ

സാ—ശുക്രദശയിൽ ലഗ്നാൽകേന്ദ്രത്രികോണങ്ങളിലോ പതിനൊന്നിലോ ഉച്ചം സ്വക്ഷേത്രം മുതലായ സ്ഥാനങ്ങളിൽ ബലവാനായി നിൽക്കുന്ന ചൊവ്വയുടെ അപഹാരകാലത്ത് രാജയോഗപ്രദങ്ങളായ ശോഭനഫലങ്ങൾ സിദ്ധിക്കും. പക്ഷേ ലഗ്നാധിപനോടോ കർമ്മാധിപനോടോ ഭാഗ്യാധിപനോടോ യോഗമുണ്ടായിരിക്കണം. വസ്ത്രം ആഭരണം ഭൂമി മുതലായവയിൽനിന്ന് ഇഷ്ടസിദ്ധിയും സുഖാനുഭവങ്ങളും കൂടി സംഭവിക്കും.

ഷഷ്ഠാഷ്ടമവ്യയേ വാപി ദായേശാദ്വാ തഥൈവ ച. ൩൫൦

ശീതജ്വരാദിപീഡാ ച പിതൃമാതൃഭയാവഹാ
ജ്വരാദ്യധികരോഗാശ്ച സ്ഥാനഭ്രംശോ മനോരുജാ. ൩൫൧

സ്വബന്ധുജനഹാനിശ്ച കലഹോ രാജപീഡനം
രാജദ്വാരജനദ്വേഷോ ധനധാന്യവ്യയാധികം. ൩൫൨

വ്യവസായാൽഫലം നേഷ്ടം ഗ്രാമഭൂമ്യാദിലാഭകൃൽ
ദ്വിതീയദ്യൂനനാഥേ തു ദേഹബാധാ ഭവിഷ്യതി. ൩൫൩

സാ—ദശാനാഥനായ ശുക്രന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ അപഹാരനാഥനായ കുജൻ നിന്നാൽ ശീതജ്വരം മുതലായ രോഗപീഡയും മാതാപിതാക്കന്മാർക്ക് ഭയവും സ്ഥാനഭ്രംശവും മനോദുഃഖവും ബന്ധുജനങ്ങൾക്ക് നാശവും കലഹവും രാജകോപവും രാജഭൃത്യന്മാരുടെ വിരോധവും ധനധാന്യാദികളുടെ അതിവ്യയവും തൊഴിലിൽനിന്ന് അനിഷ്ടഫലവും ഭൂമിലാഭവും സംഭവിക്കുമെന്നു പറയണം. ലഗ്നത്തിൽനിന്നു മേൽപറഞ്ഞ ഭാവങ്ങളിൽനിന്നാലും ഇപ്രകാരം പറയാം. ഏഴോ രണ്ടോ ഭാവങ്ങളുടെ ആധിപത്യമുണ്ടായാൽ രോഗപീഡ സംഭവിക്കും.

ഇങ്ങനെ ശുക്രദശയിൽ കുജാപഹാരഫലം.



ശുക്രദശയിൽ മൂന്നുവത്സരം രാഹുവിന്റെ അപഹാരകാലം.

## തൽഫലം.

ശുക്രസ്യാന്തർഗ്ഗതേരാഹൌ കേന്ദ്രലാഭത്രികോണഗേ
സ്വോച്ചേവാശുഭസംദൃഷ്ടേ യോഗകാരകസംയുതേ. ൩൩൧

തൽഭുക്തൌബഹുസൌഖ്യഞ്ച ധനധാന്യാദിലാഭകൃൽ
ഇഷ്ടബന്ധുസമാകീർണ്ണ ഭോജനാംബരലാഭദം. ൩൩൨

യാത്രഃകാര്യാർത്ഥസിദ്ധിഃസ്യാൽ പശുക്ഷേത്രാദിസംഭവഃ
ലഗ്നാദുപചയേരാഹൌ തൽഭുക്തിസ്സുഖദാഭവേൽ. ൩൩൩

ശത്രുനാശോമഹോത്സാഹോ രാജപ്രീതികരീശുഭാ
ഭുക്ത്യാദൌസ്വർണ്ണലാഭശ്ച അന്തേജ്വരമജീർണ്ണകൃൽ. ൩൩൪

കാര്യേവിഘ്നമവാപ്നോതി സഞ്ചാരഞ്ചമനോവ്യഥാം
പരംസുഖംചസൌഭാഗ്യം മഹാനിധിസമശ്നുതേ. ൩൩൫

നൈഋതീംദിശമാശ്രിത്യ പ്രയാണംപ്രഭുദർശനം
യാത്രഃകാര്യാർത്ഥസിദ്ധിഃസ്യാൽ സ്വദേശംപുനരേഷ്യതി. ൩൩൬

ഉപകാരോബ്രാഹ്മണാനാം തീർത്ഥയാത്രാഫലംഭവേൽ

സാ—ശുക്രദശയിൽ കേന്ദ്രം പതിനൊന്ന ത്രികോണം ഈ ഭാവങ്ങളിൽ ഉച്ചരാശിയിൽ ശുഭഗ്രഹദൃഷ്ടിയോടോ യോഗകർത്താവായ ഗ്രഹത്തോടോകൂടി നിൽക്കുന്ന രാഹുവിന്റെ അപഹാരകാലത്തു പലവിധേന സൌഖ്യവും ധനധാന്യാദിസമൃദ്ധിയും ഇഷ്ടബന്ധുക്കളോടുകൂടി ഭക്ഷണവും വസ്ത്രലാഭവും പുറപ്പെടുന്ന കാര്യങ്ങളിൽ വിജയവും പശുക്കൾ കൃഷിഭൂമി മുതലായവയുടെ ലാഭവും സംഭവിക്കുമെന്ന പറയണം.

ശുക്രദശയിൽ രാഹു ലഗ്നത്തിൽനിന്ന ഉപചയത്തിലായാൽ ആ അപഹാരത്തിൽ സുഖവും ശത്രുനാശവും വലിയ ഉത്സാഹവും രാജപ്രീതിനിമിത്തം ഉൽകൃഷ്ടമായ അനുഭവവും സുവർണ്ണലാഭവും ഇങ്ങിനെ ശോഭനങ്ങളായ ഫലങ്ങൾ അപഹാരത്തിന്റെ ആരംഭകാലത്തു സംഭവിക്കും. അവസാനകാലത്തു ജ്വരം അജീർണ്ണം, കാര്യവിഘ്നം, സഞ്ചാരം, മനഃപീഡ ഇവ സംഭവിക്കും. മദ്ധ്യകാലത്തു സുഖവും മഹാൻ എന്നുള്ള കീർത്തിയും നിഋതിദിക്കിൽവച്ചു പ്രഭുക്കന്മാരുടെ സമാഗമവും പോകുന്ന കാര്യത്തിനു സാദ്ധ്യവും ബ്രാഹ്മണരിൽനിന്നു ഉപകാരവും തീർത്ഥസ്നാനഫലവും സംഭവിക്കുമെന്ന പറയണം.

ദായേശാൽരിപുരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ. ൩൭൪

അശ്ശുഭംഫലതേകർമ്മ പിതൃമാതൃജനാവധി
സർവ്വത്രജനവിദ്വേഷം നാനാരൂപാധിസംഭവം. ൩൭൫

ദ്വിതീയേസപ്തമേവാപി ദേഹാലസ്യംവിനിർദ്ദിശേൽ
തദ്ദോഷപരിഹാരാർത്ഥം മൃത്യുഞ്ജയജപംചരേൽ. ൩൭൬

സാ—ദശാനാഥനായ ശുക്രന്റെ ആറു എട്ടു പന്ത്രണ്ടു ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിൽക്കുന്ന രാഹുവിന്റെ അപഹാരകാലത്തു അനിഷ്ടഫലംതന്നെ അനുഭവിക്കും. വിശേഷിച്ച് അച്ഛനമ്മ മുതലായ സ്വജനങ്ങൾക്കും അനിഷ്ടം സംഭവിക്കും. എല്ലാവക്കും വിരോധവും പലവിധത്തിലും ആധിയും ഉണ്ടാകും.

രണ്ടിലോ ഏഴിലോ നിന്നാൽ അനാരോഗ്യം സംഭവിക്കുമെന്നു പറയണം. തൽപരിഹാരമായി മൃത്യുഞ്ജയഹവനം നടത്തേണ്ടതാണ്.
ഇങ്ങനെ ശുക്രദശയിൽ രാഹ്വപഹാരഫലം

—*—

ശുക്രദശയിൽ രണ്ടുവത്സരം എട്ടു മാസം വ്യാഴത്തിന്റെ അപഹാരകാലമാകുന്നു.

## തൽഫലം.

ശുക്രസ്യാന്തർഗ്ഗതേജീവേ സ്വോച്ചേസ്വക്ഷേത്രകേന്ദ്രഗേ
ദായേശാൽശുഭരാശിസ്ഥേ ഭാഗ്യേവാകർമ്മരാശിഗേ. ൩൭൭

നഷ്ടരാജ്യാധനപ്രാപ്തി മിഷ്ടാർത്ഥാംബരസമ്പദം
മിത്രപ്രഭോശ്ചസമ്മാനം ധനധാന്യപരാംഗതിം. ൩൭൮

രാജസമ്മാനകീർത്തിഞ്ച അശ്വാന്ദോളാദിലാഭകൃൽ
വിദ്വൽപ്രഭുസമാകീർണ്ണം ശാസ്ത്രാപാരപരിശ്രമം. ൩൭൯

പുത്രോത്സവാദിസന്തോഷമിഷ്ടബന്ധുസമാഗമം
പിതൃമാതൃസുഖാവാപ്തിം ഭ്രാതൃപുത്രാദിസൌഖ്യകൃൽ. ൩൮൦

സാ—ശുക്രദശയിൽ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോകേന്ദ്രത്തിലോ ലഗ്നത്തിൽനിന്നുംദശാനാഥനിൽനിന്നുംഇഷ്ടഭാവങ്ങളിൽവിശേഷിച്ച്ഒൻപതു് പത്തു് ഈ ഭാവങ്ങളിൽനിൽക്കുന്ന വ്യാഴത്തിന്റെഅപഹാരകാലത്തു നശിച്ചുപോയ ധനത്തിന്റെ ലാഭവും ആശിക്കുന്ന

വസ്തുക്കളുടെ സമാഗമവും ബന്ധുക്കളിൽനിന്നും പ്രഭുക്കന്മാരിൽനിന്നും സമ്മാനവും ധനധാന്യസമൃദ്ധിയും രാജബഹുമതിയും കീൎത്തിയും ഛത്രചാമരാദി രാജചിഹ്നങ്ങളും വിദ്വാന്മാരുടെ സദസ്സിൽവച്ചു ശാസ്ത്രീയമായ പരിശ്രമവും പുത്രസമ്പത്തുനിമിത്തം സന്തോഷവും ഇഷ്ടജനങ്ങളോടു ചേൎച്ചയും അച്ഛനമ്മമാരിൽനിന്നു സുഖവും സഹോദരന്മാർ പുത്രന്മാർ മുതലായവൎക്കു സൌഖ്യവും സംഭവിക്കുമെന്നുപറയണം.

ദായേശാൽഷഷ്ഠരാശിസ്ഥേ വ്യയേവാപാപസംയുതേ
രാജചൌരാദിപീഡാച ദേഹപീഡാഭവിഷ്യതി. നൈ

അത്മജബന്ധുകഷ്ടംസ്യാൽ കലഹേനമനോവ്യഥാ
സ്ഥാനച്യുതിംപ്രവാസഞ്ച നാനാരോഗംസമാപ്നുയാൽ നവൈ

ദ്വിതീയസപ്തമാധീശേ ദേഹബാധാഭവിഷ്യതി
തദ്ദോഷപരിഹാരാൎത്ഥം മഹാമൃത്യുഞ്ജയംചരേൽ. നൻ

ദശാനാഥനായ ശുക്രന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി അപഹാരനാഥനായ വ്യാഴം നിന്നാൽ രാജാക്കന്മാരിൽനിന്നും കള്ളന്മാരിൽനിന്നും ഭയവും രോഗദുഃഖവും പുത്രന്മാൎക്ക് അനിഷ്ടവും കലഹംനിമിത്തം മനോദുഃഖവും സ്ഥാനംവിട്ടു പരദേശവാസവും പലവിധ രോഗദുഃഖങ്ങളും സംഭവിക്കുമെന്നു പറയണം. ഏഴോ രണ്ടോ ഭാവങ്ങളുടെ അധിപനായാൽ വിശേഷേണരോഗദുഃഖമനുഭവിക്കേണ്ടിവരും. തൽപരിഹാരമായി മഹാമൃത്യുഞ്ജയം ചെയ്യേണ്ടതാണ്.

ഇങ്ങനെ ശുക്രദശയിൽ വ്യാഴത്തിന്റെ
അപഹാരഫലം.

---

ശുക്രദശയിൽ മൂന്നുവത്സരം ശനിയുടെ
അപഹാരകാലമാകുന്നു.

## തൽഫലം.

ശുക്രസ്യാന്തൎഗ്ഗതേമന്ദേ സ്വോച്ചേത്തുപരമോച്ചഗേ
സ്വൎക്ഷേകേന്ദ്രത്രികോണസ്ഥേ തുംഗാംശേസ്വാംശഗേപിവാ.

തൽഭുക്തൌബഹുസൌഖ്യംസ്യാൽഇഷ്ടബന്ധുസമാഗമം
സന്മാനംബഹുസമ്മാനം പുത്രികാഗമനംസുഖം. നപ്പ

പുണ്യതീർത്ഥഫലാവാപ്തിർദ്ദാനധർമ്മാദിപുണ്യകൃൽ
സ്വപ്രഭോശ്ചവിശേഷഃസ്യാ ദതീവക്ലേശഭാഗ്ഭവേൽ.
ദേഹാലസ്യമവാപ്നോതി സ്വല്പലാഭാധികംവ്യയം.    ൬൨൨

സാ—ശുക്രദശയിൽ ഉച്ചം അത്യുച്ചം സ്വക്ഷേത്രം ഈ രാശികളിലോ ഈ അംശകങ്ങളിലോ കേന്ദ്രം ത്രികോണം ഈ ഭാവങ്ങളിൽ നിൽക്കുന്ന ശനിയുടെ അപഹാരകാലത്തു് എല്ലാവിധത്തിലും സുഖവും ഇഷ്ടജനങ്ങളോടു ചേർച്ചയും പലവിധസമ്മാനങ്ങളും പുണ്യതീർത്ഥഫലവും ദാനധർമ്മം മുതലായ സൽകർമ്മാനുഷ്ഠാനവും ശരീരക്ലേശവും അല്പമായ ലാഭവും അധികമായവ്യയവും തന്റെ പ്രഭുവിൽനിന്നു് അതിയായ ദുഃഖവും സംഭവിക്കുമെന്നു പറയണം.

ഷഷ്ഠാഷ്ടമവ്യയേമന്ദേദായേശാദ്വാ തഥൈവച
ദ്രുകത്യാദൌദേഹആരോഗ്യം പിതൃമാതൃജനാവധി.    ൬൨൩

ദാരപുത്രാദിപീഡാച സംഹാരദേഹവിഭ്രമം
വ്യവസായാൽഫലംനേഷ്ടംഗോമഹിഷ്യാദിഹാനികൃൽ.    ൬൨൪

ദ്വിതീയസപ്തമാധീശേ ദേഹബാധാഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം തിലഹോമംചകാരയേൽ    ൬൨൫

സാ—ശുക്രദശയിൽ ലഗ്നത്തിൽനിന്നോ ദശാനാഥനിൽനിന്നോ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നില്ക്കുന്ന ശനിയുടെ അപഹാരത്തിന്റെ ആരംഭത്തിൽ അച്ഛനമ്മ മുതലായ എല്ലാപേൎക്കും ആരോഗ്യമുണ്ടാകുമെങ്കിലും റിയമേനാ ഭാൎയ്യാപുത്രന്മാർ ഇവൎക്ക് ആപത്തും ശരീരദുഃഖവും പ്രവൃത്തിയിൽനിന്നു് അനിഷ്ടഫലവും പശുക്കൾക്കും എരുമകൾക്കും ഹാനിയും സംഭവിക്കുമെന്നുപറയണം. രണ്ടോ ഏഴോ ഭാവങ്ങളുടെ അധിപത്യമുണ്ടായാൽ ദേഹോപദ്രവം സംഭവിക്കും. തൽപരിഹാരമായി തിലഹോമം ചെയ്യണം.

ഇങ്ങനെ ശുക്രദശയിൽ ശനിയുടെ അപഹാരഫലം.

ശുക്രദശയിൽ രണ്ടുവത്സരം പത്തുമാസം ബുധന്റെ അപഹാരകാലമാകുന്നു.

**തൽഫലം.**

ശുക്രസ്യാന്തർഗ്ഗതേസൌമ്യേ കേന്ദ്രേലാഭത്രികോണഗേ
സ്വോച്ചേവാസ്വർക്ഷഗേവാപിരാജപ്രീതികരംശുഭം. ൩൭൩

സൌഭാഗ്യംപുത്രലാഭഞ്ച സന്മാർഗ്ഗേധനലാഭകൃൽ
പുരാണധർമ്മശ്രവണം ശൃംഗാരിജനസംഗമം. ൩൭൪

ഇഷ്ടബന്ധുജനാകീർണ്ണം വിപ്രപ്രഭുസമാഗമം
സ്വപ്രഭോശ്ചഗൃഹേസൌഖ്യംനിത്യമിഷ്ടാന്നഭോജനം. ൩൭൫

സാ—ശുക്രദശയിൽ ഉച്ചം സ്വക്ഷേത്രം മുതലായ സ്ഥാനങ്ങളിൽ കേന്ദ്രം ത്രികോണം പതിനൊന്ന് ഈ ഭാവങ്ങളിൽ നില്ക്കുന്ന ബുധന്റെ അപഹാരകാലത്തു രാജസന്തോഷകരങ്ങളായ അനുഭവങ്ങളും സൌഭാഗ്യവും പുത്രാനുഭൂതിയും നല്ലവഴിയിൽ ധനലാഭവും പുരാണശ്രവണവും ഇഷ്ടജനങ്ങളുടെ സമാഗമവും ബ്രാഹ്മണപ്രഭുക്കന്മാരോടുചേർച്ചയും തന്റെ പ്രഭുവിൽനിന്നു സുഖവും നിത്യവും മൃഷ്ടാന്നഭോജനവും സംഭവിക്കുമെന്നു പറയണം.

ദായേശാൽഷഷ്ഠരന്ധ്രേവാ വ്യയേവാബലവർജ്ജിതേ
പാപദൃഷ്ടേപാപയുക്തേച ദുഷ്ടാൽജീവഹാനികൃൽ. ൩൭൬

അന്യാലയനിവാസശ്ചമനോവൈകല്യസംഭവഃ
കാലാതിക്രമഭുക്ത്യാച ഹൃദ്രോഗമപികല്പയേൽ. ൩൭൭

ഭുക്ത്യാദൌശോഭനംപ്രോക്തം മദ്ധ്യേസൌഖ്യംവിനിർദ്ദിശേൽ
അന്തേക്ലേശകരംചൈവ ശീതവാതജ്വരാദികം. ൩൭൮

സപ്തമാധിപദോഷേണദേഹപീഡാഭവിഷ്യതി
തദ്ദോഷപരിഹാരാർത്ഥം വിഷ്ണുസാഹസ്രകംജപേൽ. ൩൭൯

സാ—ദശാനാഥനായ ശുക്രന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ ബലഹീനനായി പാപയോഗദൃഷ്ടികളോടുകൂടി നില്ക്കുന്ന ബുധന്റെ അപഹാരകാലത്ത്, നാല്ക്കാലിദ്രവ്യനാശവും പരഭവനവാസവും മനസ്സിന്ന് വൈകല്യവും സമയംതെറ്റി ഭക്ഷണവും തന്മൂലം രോഗപീഡയും സംഭവിക്കും. അപഹാരത്തിന്റെ ആരംഭകാലവും മദ്ധ്യകാലവും ശോഭനകരങ്ങളായ ഫലങ്ങളും അവസാന

ത്തിൽ ശീതജ്വരം വാതജ്വരം മുതലായ അനിഷ്ടഫലങ്ങളും സംഭവിക്കുമെന്നു പറയണം. ഏഴാംഭാവാധിപത്യമുണ്ടായാൽ രോഗാരിഷ്ടത്തിനിടയുണ്ട്. അതിന്നു പരിഹാരമായി വിഷ്ണുസഹസ്രനാമം ജപിക്കേണ്ടതാണ്.

ഇങ്ങനെ ശുക്രദശയിൽ ബുധാപഹാരഫലം.

—:*:—

ശുക്രദശയിൽ ഒരുവത്സരം രണ്ടുമാസം
കേതുവിന്റെ അപഹാരകാലമാകുന്നു.

തൽഫലം.

ശുക്രസ്യാന്തർഗ്ഗതേകേതൌ സ്വോച്ചേവാസ്വർക്ഷഗേപിവാ
യോഗകാരകസംബന്ധേ സ്ഥാനവീര്യസമന്വിതേ. ൩൬൨

ഭുക്ത്യാദൌശുഭമാധിക്യം നിത്യമിഷ്ടാന്നഭോജനം
വ്യവസായാൽ ഫലാധിക്യം ഗോമഹിഷ്യാദിവൃദ്ധികൃൽ ൩൬൩

ധനധാന്യസമൃദ്ധിശ്ച സംഗ്രാമേവിജയോഭവേൽ
ഭുക്ത്യന്തേഹിസുഖംചൈവ അന്തേസുഖകരംഭവേൽ ൩൬൪

മദ്ധ്യേമദ്ധ്യേമഹൽകഷ്ടം പശ്ചാദാരോഗ്യമാദിശേൽ

സാ—ശുക്രദശയിൽ യോഗകാരകഗ്രഹത്തോടും സ്ഥാനബലത്തോടുംകൂടി നിൽക്കുന്ന കേതുവിന്റെ അപഹാരത്തിന്റെ ആരംഭകാലത്തു് ശുഭാനുഭവങ്ങളും ഇഷ്ടഭക്ഷണവും തൊഴിലിൽനിന്നു നല്ലഫലപ്രാപ്തിയും പശുക്കൾ എരുമ മുതലായവയുടെ ലാഭവും ധനധാന്യസമൃദ്ധിയും മത്സരത്തിൽ വിജയവും സംഭവിക്കും. അവസാനകാലത്തും ശുഭാനുഭവംതന്നെ എങ്കിലും ഇടയ്ക്കിടെ കഷ്ടതരങ്ങളായ ഫലങ്ങൾകൂടി സംഭവിക്കുമെന്നു പറയണം.

ദായേശാദ്രിപുരന്ധ്രസ്ഥേ വ്യയേവാപാപസംയുതേ ൩൬൫

ചൌരാഹിവ്രണപീഡാച ധനനാശോമഹൽഭയം
ശിരോരുജംമനസ്താപമകസ്മാൽകലഹംതഥാ. ൩൬൬

പ്രമേഹകർമ്മരോഗശ്ച നാനാമാർഗ്ഗേധനവ്യയം
ഭാര്യാപുത്രവിരോധശ്ച ഗമനംകാര്യനാശനം. ൩൬൭

ദ്വിതീയദ്യൂനനാഥേതു ദേഹബാധാഭവിഷ്യതി

തദ്ദോഷപരിഹാരാൎത്ഥം മൃത്യുഞ്ജയജപം ചരേൽ
ഛാഗദാനംപ്രകുൎവ്വീത സൎവ്വസമ്പൽപ്രദായകം.	൩൮൪

സാ—ദശാനാഥനായ ശുക്രൻെറ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ പാപയോഗത്തോടുകൂടി നിൽക്കുന്ന കേതുവിൻെറ അപഹാരകാലത്തു് കള്ളന്മാരിൽനിന്നും സൎപ്പങ്ങളിൽനിന്നും വ്രണരോഗത്താലും ഉപദ്രവവും ബുദ്ധിനാശവും ശിരോരോഗവും മനോദുഃഖവും കാരണംവിനാ കലഹവും പ്രമേഹരോഗവും പലവഴി ധനനാശവും സംഭവിക്കുമെന്നു പറയണം.

ഏഴോ രണ്ടോ ഭാവങ്ങളുടെ അധിപനായി നിന്നാൽ ശരീരത്തിനു അനാരോഗ്യം സംഭവിക്കും. തൽപരിഹാരമായി മൃത്യുഞ്ജയജപം നടത്തണം കൂടെ ആടിനെയും ദാനംചെയ്യണം. ഇതു് എല്ലാവിധ സമ്പത്തിനേയും ദാനംചെയ്യും.

ഇങ്ങനെ സൂൎയ്യാദിദശകളും തദപഹാരഫലങ്ങളും കഴിഞ്ഞു.

—:*:—

# പതിന്നാലാം അദ്ധ്യായം.

—:*:—

## ഛിദ്രാഫലം.

### സൂൎയ്യൻെറ അപഹാരത്തിലേ ഛിദ്രാഫലം.

ഉദ്വേഗോധബലംവിത്തദാരാൎത്തിഃശിരസിവ്യഥാ
ബ്രാഹ്മണേനവിവാദശ്ച സൂൎയ്യഃസ്വവിദശാംഗതഃ.	൧

സാ—സൂൎയ്യദശയിൽ സൂൎയ്യാപഹാരത്തിലെ സൂൎയ്യൻെറ ഛിദ്രാകാലത്തു ഉദ്വേഗവും അനാരോഗ്യവും ധനഹാനിയും ഭാൎയ്യാദുഃഖവും ശിരോരോഗവും ബ്രാഹ്മണരോടു മത്സരവും ഉണ്ടാകും.

ഉദ്വേഗംകലഹംചിത്തപീഡാംസ്വദ്യുതിമത്ഭുതാം
മണിമുക്താദിനാശശ്ച വിദശാസുരവേഃശശീ.	൨

സാ—സൂൎയ്യൻെറ അപഹാരത്തിൽ ചന്ദ്രൻെറ ഛിദ്രാകാലത്തു മനോരോഗവും കലഹവും വളരെ അത്ഭുതമായ ധൈൎയ്യവും മുത്തു മുതലായ രത്നങ്ങളുടെ നാശവും സംഭവിക്കും.

രാജഭീതിംശസ്ത്രഭീതിംബന്ധനംബഹുസങ്കടം
ശത്രുവഹ്നികൃതാപീഡാവിദശാസൂര്യസ്യ കുജഃ. ൩

സാ—സൂര്യന്റെ അപഹാരത്തിൽ ചൊവ്വയുടെ ഛിദ്രാകാലത്തു രാജാക്കന്മാരിൽനിന്നും ആയുധങ്ങൾ ഹേതുവായിട്ടും ഭയവും ബന്ധനപ്രാപ്തി മുതലായി പല സങ്കടങ്ങളും ശത്രുഭയവും അഗ്നിപീഡയും അനുഭവിക്കും.

ശ്ലേഷ്മവ്യാധിംശസ്ത്രഭീതിംധനഹാനിംമഹൽഭയം
രാജഭംഗസ്തഥാത്രാസോവിദശാസൂര്യസ്യതമഃ ൪

സാ—സൂര്യന്റെ അപഹാരത്തിൽ രാഹുവിന്റെ ഛിദ്രവരുന്ന കാലത്തു കഫരോഗങ്ങളും ആയുധങ്ങളിൽനിന്നു ഭയവും ധനഹാനിയും ഭയങ്കരങ്ങളായ മററു അനുഭവങ്ങളും രാജദ്രോഹവും തന്നിമിത്തം രാജാവിങ്കൽനിന്നു ഭയവും അനുഭവിക്കും.

ശത്രുനാശംജയംവൃദ്ധിം വസ്ത്രഹേമാദിഭൂഷണം
അശ്വയാനാദിദത്തേഗോധനഞ്ചാരവേർഗ്ഗുരുഃ. ൫

സാ—സൂര്യാപഹാരത്തിൽ വ്യാഴത്തിന്റെ ഛിദ്ര വരുന്നകാലത്തു ശത്രുനാശവും ജയവും അഭിവൃദ്ധിയും വസ്ത്രങ്ങൾ സ്വർണ്ണാദിവസ്തുക്കളെക്കൊണ്ടുള്ള ആഭരണങ്ങൾ കുതിര മുതലായ യാനവസ്തുക്കളുടെയും പശുക്കളുടെയും ലാഭം മുതലായ ഗുണങ്ങളും സംഭവിക്കും.

ധനഹാനിഃപശോഃപീഡാ മഹോദ്വേഗോമഹാരുജാ
അശുഭംസർവ്വമാപ്നോതി വിദശാസൂര്യസ്യശനിഃ.

സാ—സൂര്യാപഹാരത്തിൽ ശനിയുടെ ഛിദ്ര വരുന്നകാലത്തു ധനനാശവും പശുക്കൾക്കു ആപത്തും മാനസികങ്ങളായ മററുരോഗങ്ങളും പലവിധത്തിലും അശുഭപ്രാപ്തിയും സംഭവിക്കും.

വിദ്യാലാഭോബന്ധുസംഗോഭോജ്യപ്രാപ്തിർധനാഗമഃ
ധർമ്മലാഭോനൃപാൽപൂജാവിദശാസൂര്യസ്യബുധഃ. ൭

സാ—സൂര്യന്റെ അപഹാരത്തിൽ ബുധന്റെ ഛിദ്ര വരുന്ന കാലത്തു വിദ്യാഗുണവും ബന്ധുജനപ്രാപ്തിയും മൃഷ്ടാന്നഭോജ്യവുംധനലാഭവും ധർമ്മപ്രാപ്തിയും രാജാവിൽനിന്നു ബഹുമതിയും സംഭവിക്കും.

പ്രാണഭീതിർമ്മഹാഹാനീ രാജഭീതിശ്ചവിഗ്രഹഃ
ശത്രുണാചമഹാവാദോവിദശാസൂര്യസ്യശിഖീ. ൮

സാ—സൂര്യന്റെ അപഹാരത്തിൽ കേതുവിന്റെ ഛിദ്ര വരുന്ന

കാലത്തു മരണഭയവും പലവിധേന നാശങ്ങളും രാജഭീതിയും കലഹവും ശത്രുക്കളോടുകൂടി വലിയ മത്സരങ്ങളും സംഭവിക്കും.

ദിനാനിസമത്വപാണിലാഭോപ്യല്പോഭവേദിഹ
സ്വല്പാഛസുഖസമ്പത്തിശ്ചിദശാസുരവേർട്ടഗ്നഃ. ൯

സാ—സൂൎയ്യന്റെ അപഹാരത്തിൽ ശുക്രന്റെ ഛിദ്ര വരുന്ന കാലത്തു മിക്കവാറും സമത്വപങ്ങളായ ഫലങ്ങളും സംഭവിക്കും. ഇവിടെ അല്പമായ ലാഭവും അല്പമായ സുഖവും അനുഭവിക്കപ്പെടും.

---

## ചന്ദ്രാപഹാരത്തിലെ ഛിദ്രാഫലം.

ഭൂഭോജ്യധനസംപ്രാപ്തീരാജപൂജാമഹൽസുഖം
മഹാലാഭഃസ്ത്രീയോഭോഗോവിദശാസുസ്വയംശശി. ൧൦

സാ—ചന്ദ്രന്റെ അപഹാരത്തിൽ ചന്ദ്രന്റെ ഛിദ്ര വരുന്ന കാലത്തു ഭൂമിലാഭം, വിശേഷഭക്ഷണം, ധനലാഭം, രാജാക്കന്മാരിൽ നിന്നു ബഹുമാനം, വലുതായ സുഖം വലുതായലാഭം, സ്ത്രീസംഗം ഇവ സംഭവിക്കും.

മതിവൃദ്ധിർമ്മഹാപൂജ്യഃസുഖംബന്ധുജനൈസ്സഹ
ധനാഗമംശത്രുഭയംചന്ദ്രസ്യാന്തർഗ്ഗതഃകുജഃ ൧൧

സാ—ചന്ദ്രാപഹാരത്തിൽ ചൊവ്വയുടെ ഛിദ്ര വരുന്ന കാലത്തു ബുദ്ധിശക്തിയും മഹാന്മാരുടെ ബഹുമതിയും ബന്ധുജനങ്ങളോടുകൂടെ സുഖാനുഭൂതിയും ധനലാഭവും ശത്രുക്കളിൽനിന്നു ഭീതിയും സംഭവിക്കും.

ഭവേൽകല്യാണസമ്പത്തിരാജവിത്തസമാഗമഃ
അശുഭൈരല്പമൃത്യുശ്ചരാഹൌചന്ദ്രാന്തരേതമഃ. ൧൨

സാ—ചന്ദ്രന്റെ അപഹാരത്തിൽ രാഹുവിന്റെ ഛിദ്ര വരുന്ന കാലത്തു മംഗലകരങ്ങളായ പല അനുഭവങ്ങളും രാജാവിങ്കൽ നിന്നു ധനലാഭവും പൂൎണ്ണമായനുഭവിക്കും. അശുഭങ്ങളും മരണദുഃഖവും വളരെ ചുരുങ്ങിയിരിക്കും.

വസ്ത്രലാഭോമഹൽതേജോ ബ്രഹ്മജ്ഞാനംചസൽഗുരോഃ
രാജ്യാലംകരണാവാപ്തി ശ്ചന്ദ്രചന്ദ്രാന്തരേഗുരുഃ. ൧൩

സാ—ചന്ദ്രന്റെ അപഹാരത്തിൽ വ്യാഴത്തിന്റെ ഛിദ്രാകാല

ത്തു വസ്ത്രലാഭവും തേജസ്സും നല്ല ഗുരുവിൽനിന്നു ജ്ഞാനോപദേശവും രാജ്യത്തു വളരെ ബഹുമാന്യമായ നിലയും സിദ്ധിക്കും.

ദുഷ്ടിനേലഭതേപീഡാം വാതപിത്താദിശേഷതഃ
ധനധാന്യയശോഹാനിശ്ചന്ദ്രചന്ദ്രാന്തരശനിഃ. ൧൫

സാ—ചന്ദ്രന്റെ അപഹാരത്തിൽ ശനിയുടെ ഛിദ്രാകാലത്തു വളരെ ഉപദ്രവങ്ങളും വാതപിത്തരോഗവും ധനധാന്യാദികളുടെ നാശവും സംഭവിക്കും.

പുത്രജന്മഹയപ്രാപ്തിർ വിദ്യാലാഭോമഹോന്നതിഃ
ശുക്ലവസ്ത്രാന്നലാഭശ്ച ചന്ദ്രചന്ദ്രാന്തരേബുധഃ. ൧൬

സാ ചന്ദ്രന്റെ അപഹാരത്തിൽ ബുധന്റെ ഛിദ്ര വരുന്ന കാലത്തു പുത്രലാഭവും അശ്വലാഭവും വിദ്യാലാഭവും വളരെ ഉൽകൃഷ്ടതയും ശുഭ്രവസ്ത്രലാഭവും ഭക്ഷണലാഭവും സംഭവിക്കും.

ബ്രാഹ്മണേനസമംയുദ്ധമപമൃത്യുഃസുഖക്ഷയഃ
സവ്വത്രജായതേക്ലേശശ്ചന്ദ്രചന്ദ്രാന്തരേശിഖീ. ൧൭

സാ—ചന്ദ്രന്റെ അപഹാരത്തിൽ കേതുവിന്റെ ഛിദ്രാകാലത്തു ബ്രാഹ്മണരോടുകൂടി കലഹവും അപമൃത്യുവും സുഖമില്ലായ്മയും എല്ലാകാൎയ്യങ്ങളിലും ക്ലേശവും സംഭവിക്കും.

ധനലാഭോമഹൽസൌഖ്യം കന്യാജന്മസുഭോജനം
പ്രീതിശ്ചസവ്വലോകേഭ്യശ്ചന്ദ്രചന്ദ്രാന്തരേഭൃഗുഃ. ൧൮

സാ—ചന്ദ്രന്റെ അപഹാരത്തിൽ ശുക്രന്റെ ഛിദ്രാകാലത്തു ധനലാഭവും വളരെ സൌഖ്യവും പുത്രീലാഭവും ഭക്ഷണസുഖവും എല്ലാജനങ്ങളിൽനിന്നു സന്തോഷവും സംഭവിക്കും.

അന്നാഗമോവസ്ത്രലാഭഃ ശത്രുഹാനിഃസുഖാഗമഃ
സവ്വത്രവിജയപ്രാപ്തിഃ ചന്ദ്രചന്ദ്രാന്തരേരവിഃ. ൧൯

സാ—ചന്ദ്രന്റെ അപഹാരത്തിൽ സൂൎയ്യന്റെ ഛിദ്രാകാലത്തു വിശേഷഭക്ഷണം, വസ്ത്രം, സുഖം, എല്ലായിടത്തും വിജയം ഇവയുടെ ലാഭവും ശത്രുക്കളുടെ നാശവും സംഭവിക്കും.

ചൊവ്വയുടെ അപഹാരത്തിലെ

## ഛിദ്രാഫലം.

**ശത്രുഭീതിംകലിംഘോര മകസ്മാൽജായതേഭയം**
**രക്തസ്രാവോപമൃത്യുശ്ച വിദശാസുസ്വയംകുജഃ.** ൯൯

സാ—ചൊവ്വയുടെ അപഹാരത്തിൽ ചൊവ്വയുടെ ഛിദ്ര വരുന്നകാലത്തു ശത്രുക്കളിൽനിന്നു ഭയവും കഠിനമായ ദുഃഖവും കാരണമില്ലാതെ ഭയവും രക്തസ്രാവരോഗവും അപമൃത്യുവും സംഭവിക്കും.

ബന്ധനംരാജഭംഗഞ്ച ധനഹാനിഃകുഭോജനം
കലഹംശത്രുഭീർന്നിത്യം ഭൌമഭൌമാന്തരേതമഃ. ൧൦

സാ—ചൊവ്വയുടെ അപഹാരത്തിൽ രാഹുവിന്റെ ഛിദ്രാകാലത്തു രാജദൂഷണവും ബന്ധനപ്രാപ്തിയും ധനനാശവും അനിഷ്ടഭക്ഷണവും ശത്രുക്കളോടുകൂടി എല്ലാകാലത്തും കലഹവും സംഭവിക്കും.

മതിനാശംതഥാദുഃഖം സന്താപഃകലഹോഭവേൽ
വിഫലംചിന്തിതംസർവ്വം ഭൌമഭൌമാന്തരേഗുരുഃ ൧൧

സാ—ചൊവ്വയുടെ അപഹാരത്തിൽ വ്യാഴത്തിന്റെ ഛിദ്രാകാലത്തു ബുദ്ധിനാശവും ദുഃഖവും മനസ്താപവും കലഹവും വിചാരിക്കുന്ന സകലകാര്യങ്ങൾക്കും ഫലമില്ലായ്മയും സംഭവിക്കും.

സ്വാമിനാശസ്തഥാപീഡാ ധനഹാനിർമ്മഹാഭയം
വൈകല്യംകലഹസ്സ്യാത് സാഭൌമഭൌമാന്തരേശനിഃ. ൧൨

സാ—ചൊവ്വയുടെ അപഹാരത്തിൽ ശനിയുടെ ഛിദ്രാകാലത്തു രക്ഷിതാവിന്നു നാശമൊ, അഥവാ ഉപദ്രവമൊ, ധനനാശം, വളരെ ഭയം, അംഗവൈകല്യം, കലഹംനിമിത്തം മനഃക്ലേശം ഇവയോ സംഭവിക്കും.

സർവ്വഥാബുദ്ധിനാശശ്ച ധനഹാനിർജ്ജ്വരസ്തനൌ
വസ്ത്രാന്നസുഹൃദാംനാശോ ഭൌമഭൌമാന്തരേബുധഃ. ൧൩

സാ—ചൊവ്വയുടെ അപഹാരത്തിൽ ബുധന്റെ ഛിദ്രാകാലത്തു പലതരത്തിലും ബുദ്ധിനാശവും ധനഹാനിയും ശരീരത്തിന്നു ചൂടും വസ്ത്രം, അന്നം, സുഹൃത്തുക്കൾ ഇവയ്ക്കു നാശവും സംഭവിക്കും.

അലസ്യംചശിരഃപീഡാപാപരോഗാപമൃത്യുകൾ
രാജഭീതിശ്ശസ്ത്രഘാതോ ഭൌമഭൌമാന്തരേശിഖീ. ൧൪

സാ—ചൊവ്വയുടെ അപഹാരത്തിൽ കേതുവിൻെറ ഛിദ്രാകാലത്തു ആലസ്യവും തലയ്ക്കുപദ്രവവും മഹാരോഗങ്ങളെക്കൊണ്ടു അപമൃത്യുവും രാജഭയവും ആയുധംകൊണ്ടു മുറിവും സംഭവിക്കും.

ചണ്ഡാലാൽസങ്കടസ്ത്രാസോ രാജശസ്ത്രഭയംഭവേൽ
അതിസാരോഥവമനംഭൌമഭൌമാന്തരേഭൃഗൗ. ൫൫

സാ—ചൊവ്വയുടെ അപഹാരത്തിൽ ശുക്രൻെറ ഛിദ്രാകാലത്തു ചണ്ഡാലന്മാരിൽനിന്നു ദുഃഖവും ഭയവും രാജാവിൽനിന്നു ആയുധഭയവും, അതിസാരമൊ, അല്ലെങ്കിൽ ഛർദ്ദിയൊ ഈ വക രോഗങ്ങളും സംഭവിക്കും.

ഭൂമിലാഭോർത്ഥസമ്പത്തിസ്സന്തോഷോമിത്രസംഗതിഃ
സർവ്വത്രസുഖമാപ്നോതി ഭൌമഭൌമാന്തരേരവിഃ. ൫൩

സാ—ചൊവ്വയുടെ അപഹാരത്തിൽ ആദിത്യൻെറ ഛിദ്രാകാലത്തു ഭൂമി, മററുധനങ്ങൾ, മനഃസുഖം, ബന്ധുജനങ്ങൾ ഇവരുടെ ലാഭവും എല്ലാ കാര്യങ്ങളിലും സുഖപ്രാപ്തിയും സംഭവിക്കും.

യാമ്യാംദിശിഭവേൽലാഭഃ സിതവസ്ത്രവിഭൂഷണം
സംസിദ്ധിഃസർവ്വകാര്യാണാം ഭൌമഭൌമാന്തരേശശീ. ൫൭

സാ—ചൊവ്വയുടെ അപഹാരത്തിൽ ചന്ദ്രൻെറ ഛിദ്രാകാലത്തു പടിഞ്ഞാറേ ദിക്കിൽനിന്നു കാര്യലാഭവും ശുഭ്രവസ്ത്രം, ആഭരണങ്ങൾ, മററു സകലകാര്യങ്ങളുടേയും സൌലഭ്യം ഇവയും സംഭവിക്കും.

---

## രാഹുവിൻെറ അപഹാരത്തിലെ

## ഛിദ്രാഫലം.

ബന്ധനംബഹുധാരോഗാ ധനനാശംസുഹൃൽഭയം
അകസ്മാദാപദോയാന്തി രാഹോരഗ്നിജലാൽഭയം. ൫൮

സാ—രാഹുവിൻെറ അപഹാരത്തിൽ രാഹുവിൻെറ ഛിദ്രാകാലത്തു ബന്ധനവും പലവിധേന രോഗപീഡയും ധനനാശവും സുഹൃത്തുക്കൾക്കാപത്തും കാരണംകൂടാതെ മററാപൽഫലങ്ങളും സർപ്പങ്ങൾ, വെള്ളം, അഗ്നി ഇതുകളിൽനിന്നു ഭയവും സംഭവിക്കും.

സർവ്വത്രലഭതേലാഭം ഗജാശ്വാമ്പധനാഗമം
രാജസമ്മാനദംരാജ്യം ഭവേദ്രാഹ്വന്തരേഗുരൗ. ൫൯

സാ—രാഹുവിൻെറ അപഹാരത്തിൽ വ്യാഴത്തിൻെറ ഛിദ്രവരുന്നകാലത്തു എല്ലാ കാരണവശാലും ലാഭവും ആന, കുതിരമുതലായ വാഹനലാഭവും രാജസമ്മാനവും തന്മൂലം രാജ്യലാഭവും സംഭവിക്കും.

ബന്ധനംഝായതേഘോരം സുഖഹാനിർമ്മഹൽഭയം
പ്രത്യഹംവാതപീഡാചരാഹോ രാഹ്വന്തരേശനിഃ. ൩൦

സാ—രാഹുവിൻെറ അപഹാരത്തിൽ ശനിയുടെ ഛിദ്രാകാലത്തു വലുതായ ബന്ധനപ്രാപ്തിയും ദുഃഖവും ഭയവും വാതരോഗത്താൽ നിത്യവും ദുഃഖവും സംഭവിക്കും.

സർവ്വത്ര ബഹുധാലാഭസ്ത്രീസംഗശ്ചവിശേഷതഃ
പരദേശഗതാസിദ്ധീ രാഹോരാഹ്വന്തരേബുധഃ ൩൧

സാ—രാഹുവിൻെറ അപഹാരത്തിൽ ബുധൻെറ ഛിദ്രാകാലത്തു എല്ലാ വിധത്തിലും എല്ലാകാൎയ്യങ്ങളുടേയും ലാഭവും ഇഷ്ടസ്ത്രീകളോടു ചേൎച്ചയും അന്യനാട്ടിൽനിന്നു കാൎയ്യലാഭവും സംഭവിക്കും

ബുദ്ധിനാശോഭയംവിഘ്നം ധനഹാനിർമ്മഹൽഭയം
സർവ്വത്രകലഹോദ്വേഗോ രാഹോരാഹ്വന്തരംശിഖി. ൩൨

സാ—രാഹുവിൻെറ അപഹാരത്തിൽ ശിഖിയുടെ ഛിദ്രാകാലത്തു ബുദ്ധിനാശവും ഭയങ്ങളും കാൎയ്യവിഘ്നങ്ങളും ധനഹാനിയും എല്ലാവരോടും കലഹവും സംഭവിക്കും.

ബഹുകാൎയ്യാൽഭയംഭ്രൂപാദശ്വഹാനിഃകുഭോജനം
സ്ത്രീനാശഃകുജലംശോകം രാഹോരാഹ്വന്തരേസിതഃ. ൩൩

സാ—രാഹുവിൻെറ അപഹാരത്തിൽ ശുക്രൻെറ ഛിദ്രാകാലത്തു പലവിധത്തിലും ദുരിതകരങ്ങളായ അനുഭവങ്ങളും അനിഷ്ടാന്നഭോജനവും ഭാൎയ്യാനാശവും നിന്ദ്യജലംകൊണ്ടുള്ള സ്നാനപാനവും ദുഃഖവും സംഭവിക്കും.

ജ്വരരോഗോമഹാഭീതിഃ പുത്രപൌത്രാദിപീഡനം
അല്പമൃത്യുഃപ്രമാദശ്ച രാഹോരാഹ്വന്തരേരവിഃ. ൩൪

സാ—രാഹുവിൻെറ അപഹാരത്തിൽ ആദിത്യൻെറ ഛിദ്ര വരുന്നകാലത്തു ജ്വരം, മഹാഭയം, പുത്രൻ പുത്രൻെറപുത്രൻ ഇവൎക്കു രോഗാദിപീഡ, അൽപമായ ചില മരണദുഃഖം, ഇളക്കം ഈവക ദുരിതങ്ങളും സംഭവിക്കും.

ഉദ്വേഗകലഹൌചിന്താ മാനഹാനിർമ്മഹൽഭയം
പിതുർവികലതാദേഹേ രാഹോരാഹ്വന്തരേശശീ. ൩൫

സാ—രാഹുവിൻെറ അപഹാരത്തിൽ ചന്ദ്രൻെറ ഛിദ്ര വരു

ന്നകാലത്തു ഉദ്വേഗവും കലഹവും വിചാരങ്ങളും മാനഹാനിയും വ ളരെ ഭയവും പിതൃവൈകല്യവും സംഭവിക്കും.

ഭഗന്ദരകൃതാപീഡാ രക്തപിത്തപ്രപീഡനം
അർത്ഥഹാനിർമ്മഹോദ്വേഗോ രാഹോരാഹ്വന്തരേകുജഃ. ൩൭

സാ—രാഹുവിന്റെ അപഹാരത്തിൽ ചൊവ്വയുടെ ഛിദ്ര വ രുന്ന കാലത്തു ഭഗന്ദരം രക്തപിത്തം ഈ രോഗങ്ങളും ധനനാശവും മഹത്തായ ഹൃദയോദ്വേഗവും സംഭവിക്കു

---

വ്യാഴത്തിന്റെ അപഹാരത്തിലെ

ഛിദ്രാഫലം.

ഹേമലാഭോധാന്യവൃദ്ധിഃ കല്യാണഞ്ചഫലോദയഃ
ബഹുഭാവംഗ്രഹേബുദ്ധിർ ജീവജീവാന്തരേഗ്ഗുരുഃ. ൩൮
സാ—വ്യാഴദശയിൽ വ്യാഴത്തിന്റെ അപഹാരത്തിൽ വ്യാഴ ത്തിന്റെ ഛിദ്ര വരുന്ന കാലത്തു സ്വർണ്ണലാഭവും ധാന്യസമൃദ്ധിയും മംഗളാനുഭവങ്ങളും വീട്ടിൽ പലേ ശോഭനഫലങ്ങളും ബുദ്ധിഗുണ വും സംഭവിക്കും.

ഗോഭൂമിഹയലാഭസ്സ്യാൽ സർവ്വത്രസുഖസാധനം
വിഗ്രഹോഹ്യന്നപാനാദിർ ഗുരോർഗ്ഗുർവ്വന്തരേശനിഃ. ൩൯

സാ—വ്യാഴത്തിന്റെ അപഹാരത്തിൽ ശനിയുടെ ഛിദ്ര വ രുന്ന കാലത്തു പശുക്കൾ, ഭൂമി, കുതിര ഈ വസ്തുക്കളുടെ ലാഭവും എല്ലാകാര്യങ്ങളിലും സുഖാനുഭൂതിയും കലഹവും അന്നപാനാദി കളിൽ നീരസവും സംഭവിക്കും.

വിദ്യാലാഭോവസ്ത്രലാഭോ ജ്ഞാനലാഭസ്സമൌക്തികഃ
സുഹൃദാംസംഗമഃസ്നേഹോ ജീവജീവാന്തരേബുധഃ. ൪൦

സാ—വ്യാഴത്തിന്റെ അപഹാരത്തിൽ ബുധന്റെ ഛിദ്രാകാല ത്തു വിദ്യാലാഭം, വിശേഷവസ്ത്രലാഭം, അറിവു് രത്നലാഭം, മിത്രസം ഗമം, സ്നേഹഗുണം ഈവക സമ്പത്തുകൾ സംഭവിക്കും.

ജലഭീതിസ്തഥാചൌര്യം ബന്ധനംകലഹസ്തഥാഭവേൽ
അല്പമൃത്യുഭയംചൈവ ജീവജീവാന്തരേശിഖീ. ൪൧

സാ—വ്യാഴത്തിൻെറ അപഹാരത്തിൽ കേതുവിൻെറ ഛിദ്രാകാലത്തു വെള്ളത്തിൽവച്ചു ഭയവും മോഷണം നിമിത്തവും ബന്ധനപ്രാപ്തികൊണ്ടും അനിഷ്ടവും കലഹവും അല്പമായ മൃത്യുഭയവും സംഭവിക്കും.

നാനാവിദ്യാത്മസംപ്രാപ്തിർ ഹേമവസ്ത്രവിഭൂഷണം
ലഭതേക്ഷേമസന്തോഷം ജീവജ്ജീവാന്തരേകവിഃ. ൮൦

സാ—വ്യാഴത്തിൻെറ അപഹാരത്തിൽ ശുക്രൻെറ ഛിദ്രാകാലത്തു് പലവിദ്യകളിൽനിന്നും ധനലാഭവും സ്വർണ്ണാഭരണം, വിശേഷവസ്ത്രം, ഇവയും ഐശ്വര്യം ഹേതുവായിട്ടു സന്തോഷവും സംഭവിക്കും.

നൃപാൽലാഭസ്തഥാമിത്രാൽ പിതൃതോമാതൃതോപിവാ
സർവ്വത്രലഭതേപൂജാം ജീവജ്ജീവാന്തരേരവിഃ. ൮൧

സാ—വ്യാഴത്തിൻെറ അപഹാരത്തിൽ ആദിത്യൻെറ ഛിദ്രാകാലത്തു രാജാക്കന്മാരിൽനിന്നും ബന്ധുജനങ്ങളിൽനിന്നും അച്ഛനമ്മമാരിൽനിന്നും എല്ലാവിധത്തിലും ബഹുമതി സിദ്ധിക്കും.

സർവ്വദുഃഖവിമോക്ഷശ്ച മുക്താലാഭോഹയസ്യച
സിദ്ധ്യന്തിസർവ്വകാര്യാണി ജീവജ്ജീവാന്തരേശശീ. ൮൨

സാ—വ്യാഴത്തിൻെറ അപഹാരത്തിൽ ചന്ദ്രൻെറ ഛിദ്ര വരുന്നകാലത്തു സകല ദുഃഖങ്ങൾക്കും സമാധാനവും മുത്തു്, കുതിര ഇതുകളുടെ ലാഭവും സകലകാര്യസിദ്ധിയും സംഭവിക്കും.

ശസ്ത്രഭീതിർഗ്ഗുദേപീഡാവഹ്നിമാന്ദ്യമജീർണ്ണതാ
പീഡാശത്രുകൃതാഭൂരിർ ജീവജ്ജീവാന്തരേകുജഃ ൮൩

സാ—വ്യാഴത്തിൻെറ അപഹാരത്തിൽ ചൊവ്വയുടെ ഛിദ്രാകാലത്തു ശസ്ത്രംകൊണ്ടും മൂലാധാരത്തു രോഗംകൊണ്ടും ഉപദ്രവവും അഗ്നിമാന്ദ്യം അജീർണ്ണത ഇവയും ശത്രുക്കളിൽനിന്നു ക്ലേശങ്ങളും സംഭവിക്കും.

ചണ്ഡാലേനവിരോധഃസ്യാൽ ഭയംതേഭ്യഃപ്രവിഗ്രഹഃ
കഷ്ടംസ്യാദാദിശത്രുഭ്യോ ജീവജ്ജീവാന്തരേതമഃ. ൮൪

സാ—വ്യാഴത്തിൻെറ അപഹാരത്തിൽ രാഹുവിൻെറ ഛിദ്രാകാലത്തു ചണ്ഡാലന്മാരോടു വിരോധം, അവരിൽനിന്നു ഭയം ഈവക അനിഷ്ടങ്ങളും പൂർവ്വശത്രുക്കളുടെ വിരോധവും സംഭവിക്കും.

ശനിയുടെ അപഹാരത്തിലെ

## ഛിദ്രാഫലം.

ദേഹപീഡാകലേർഭീതിർഭയമന്ത്യജലോകതഃ
വിദേശഗമനംദുഃഖംശനേഃശന്യന്തരേശനിഃ. ൫൫

സാ—ശനിദശയിൽ ശനിയുടെ അപഹാരത്തിൽ ശനിയുടെ ഛിദ്രാകാലത്തു ശരീരപീഡയും കലഹഭയവും ചണ്ഡാലന്മാരിൽനിന്നു ഭയവും അന്യദേശഗമനവും, സംഭവിക്കും.

ബുദ്ധിനാശഃ കലേർഭീതിരന്നപാനാദിഹാനികൃൽ
ധനഹാനിർഭയംശത്രോഃ ശനേഃശന്യന്തരേബുധഃ. ൫൬

സാ—ശനിയുടെ അപഹാരത്തിൽ ശനിയുടെ ഛിദ്രാകാലത്തു് ബുദ്ധിനാശവും കലഹഭയവും അന്നപാനാദിവിഘ്നവും ധനനാശവും ശത്രുപീഡയും സംഭവിക്കും.

ബന്ധുവൈരംഗൃഹേജാതം സ്വർണ്ണഹാനിർബഹുക്ഷുധാ
ചിത്തേ ചിന്താഭയംത്രാസഃ ശനേഃസൗരാന്തരേശിഖീ. ൫൭

സാ—ബന്ധുക്കളോടു വിരോധവും സ്വർണ്ണനാശവും ക്ഷുത്തും ചിന്താദുഃഖവും ഭയവും ശനിയുടെ അപഹാരത്തിൽ ശിഖിയുടെ ഛിദ്രാകാലത്തുള്ള ഫലമാകുന്നു.

ചിന്തിതേഫലിതംവസ്തു കല്യാണംസ്വജനേബഹു
മഹതാംസംഗമപ്രാപ്തിശ്ശനേഃശന്യന്തരേഭൃഗുഃ. ൫൮

സാ—ശനിയുടെ അപഹാരത്തിൽ ശുക്രന്റെ ഛിദ്രാകാലത്തു വിചാരിക്കുന്ന കാൎയ്യങ്ങളുടെ സാദ്ധ്യവും സ്വജനങ്ങൾക്കു മംഗലപ്രാപ്തിയും മഹത്തുക്കളോടു സമാഗമവും സംഭവിക്കും.

രാജതേജോധികാരത്വം സ്വഗൃഹേജായതേകലിഃ
ജ്വരാദിവ്യാധിപീഡാചകോണേകോണാന്തരേരവിഃ. ൫൯

സാ—ശനിയുടെ അപഹാരത്തിൽ ആദിത്യന്റെ ഛിദ്രാകാലത്തു് രാജതേജസ്സും രാജാധികാരവും ഉണ്ടാകുമെങ്കിലും സ്വഭവനത്തിൽ കലഹവും ജ്വരം മുതലായ രോഗപീഡയും ഉണ്ടാകും.

ശുദ്ധബുദ്ധിൎമ്മഹാരംഭോമന്ദതേജാബഹുവ്യയഃ
ബഹുസ്ത്രീഭിഃസമംഭോഗം കോണേകോണാന്തരേശശീ ൬൦

സാ—ശനിയുടെ അപഹാരത്തിൽ ചന്ദ്രൻെറ ഛിദ്രാകാലത്തു് ബുദ്ധിക്കു നിർമ്മലതയും തേജസ്സിനു കുറവും അരിവ്യയവും പരസ്ത്രീകളോടു ചേർച്ചയും സംഭവിക്കും

തേജോഹാനിഃപുത്രഘാതോ
വഹ്നേർഭീതീരിപോർഭയം
വാതപിത്തകൃതാപീഡാ
കോണേകോണാന്തരേകുജഃ. ൯൭

സാ—ശനിദശയിൽ ശനിയുടെ അപഹാരത്തിൽ ചൊവ്വയുടെ ഛിദ്രാകാലത്തു തേജസ്സിനു കുറവും പുത്രഹതിയും അഗ്നിഭയവും ശത്രുപീഡയും വാതപിത്തകോപത്താൽ രോഗോപദ്രവവും സംഭവിക്കും.

ധനനാശോവസ്ത്രഹാനിർ ഭൂമിനാശോഭയംഭവേൽ
വിദേശഗമനംമൃത്യുഃ കോണേകോണാന്തരേകുജഃ. ൯൮

ശനിദശയിൽതന്നെ ശനിയുടെ അപഹാരത്തിൽ ചൊവ്വയുടെ ഛിദ്രാകാലത്തു ധനം, വസ്ത്രം, ഭൂമി ഇവയ്ക്കു നാശവും ഭയവും പരദേശഗമനവും മൃത്യുദുഃഖവും സംഭവിക്കും.

ഗൃഹേഷുസ്ത്രീകൃതംഛിദ്രമസമർത്ഥോനിരീക്ഷണേ
അഥവാകലിമുദ്വേഗം ശനേഃസൌരാന്തരേഗുരുഃ. ൯൯

സാ—ശനിദശയിൽ ശനിയുടെ അപഹാരത്തിൽ വ്യാഴത്തിൻെറ ഛിദ്രാകാലത്തു വീടുകളിൽ സ്ത്രീകാരണനിമിത്തം ഭിന്നിപ്പും, ഗുണദോഷചിന്തകളിൽ സാമർത്ഥ്യക്കുറവും, ക്രൌര്യം ഉദ്വേഗം ഇവയും സംഭവിക്കും.

ഇങ്ങനെ മന്ദാപഹാരത്തിലെ ഛിദ്രാഫലം.

—*—

അനന്തരം ബുധാപഹാരത്തിലെ

## ഛിദ്രാഫലം.

ബുദ്ധിവിദ്യാർത്ഥലാഭോവാവസ്ത്രലാഭോമഹൽസുഖം
സ്വർണ്ണാദിധനലാഭസ്സ്യാൽ സൌമ്യേസൌമ്യാന്തരേബുധഃ. ൧൦൦

സാ—ബുദ്ധിഗുണം, വിദ്യാലാഭം, ധനലാഭം, വസ്ത്രലാഭം, സ്വർണ്ണം തുടങ്ങിയ പദാർത്ഥങ്ങളുടെ ലാഭം ഇവ ബുധദശയിൽ ബുധൻെറ അപഹാരത്തിൽ ബുധൻെറ ഛിദ്രാകാലത്തു് അനുഭവിക്കുന്ന ഫലങ്ങളാകുന്നു.

കഠിനാന്നസ്യസംപ്രാപ്തി രുദരേരോഗസംഭവഃ
കാമിലാരക്തപിത്തഞ്ച സൌമ്യേസൌമ്യാന്തരേശിഖീ. ൧൭

സാ—ബുധദശയിൽ ബുധന്റെ അപഹാരത്തിൽ ബുധന്റെ ഛിദ്രാകാലത്തു പരുഷമായ ഭക്ഷണവും ഉദരരോഗവും കാമിലയും രക്തപിത്തവും സംഭവിക്കും.

ഉത്തമാനാംഭവേല്ലാഭോ ഹാനിസ്സ്യാത്തുചതുഷ്പദാം
അധികാരാന്മഹാപ്രീതിഃ സൌമ്യേസൌമ്യാന്തരേഭൃഗുഃ. ൧൮

സാ—ബുധന്റെ അപഹാരത്തിൽ ശുക്രന്റെ ഛിദ്രാകാലത്തു ഉത്തമന്മാരുടെ സമാഗമവും നാല്ക്കാലിനാശവും അധികാരലാഭത്താൽ സന്തോഷവും സംഭവിക്കും.

തേജോഹാനിർഭവേദ്രോഗം തനുപീഡാതുമന്ദധീഃ
ജായതേചിത്തവൈകല്യം സൌമ്യേസൌമ്യാന്തരേരവിഃ. ൧൯

സാ—ബുധന്റെ അപഹാരത്തിൽ ആദിത്യന്റെ ഛിദ്രാകാലത്തു് തേജസ്സിന്ന ഹാനിയും രോഗപീഡയും അലസ്യവും മനസ്സിന്നു വൈകല്യവും സംഭവിക്കും.

സ്ത്രീലാഭശ്ചാത്ഥസമ്പത്തിഃ കന്യാലാഭോമഹദ്ധനം
ലഭതേസവ്വതഃസൌഖ്യം സൌമ്യേസൌമ്യാന്തരേശശീ. ൨൦

സാ—ബുധന്റെ അപഹാരത്തിൽ ചന്ദ്രന്റെ ഛിദ്രാകാലത്തു സ്ത്രീലാഭം, വിശേഷിച്ചു കന്യകാലാഭം, വലുതായ ധനപുഷ്ടി, സവ്വകാൎയ്യങ്ങളിലും സൌഖ്യം ഇവ സംഭവിക്കും.

ധമ്മധീധനസംപ്രാപ്തി ശ്ചൌൎയ്യാഗ്ന്യാദിപ്രപീഡനം
രക്തവസ്ത്രംശസ്ത്രഘാതം സൌമ്യേസൌമ്യാന്തരേകുജഃ. ൨൧

സാ—ബുധന്റെ അപഹാരത്തിൽ ചൊവ്വയുടെ ഛിദ്രാകാലത്തു ധമ്മവൃത്തി, ബുദ്ധിഗുണം, ധനലാഭം ഇവയും ചോരഭയം, അഗ്നിഭീതി മുതലായ ഉപദ്രവങ്ങളും, ആയുധപാതവും സംഭവിക്കും.

കലഹോജായതേസ്ത്രീഭിരകസ്മാൽഭയസംഭവഃ
രാജശസ്ത്രകൃതാഭീതിഃസൌമ്യേസൌമ്യാന്തരേതമഃ. ൨൨

സാ—ബുധാപഹാരത്തിൽ രാഹുവിന്റെ ഛിദ്രാകാലത്തു സ്ത്രീകളോടു കലഹവും കാരണം കൂടാതെ ഭയവും രാജാക്കന്മാരിൽ നിന്നു ശസ്ത്രംകൊണ്ടാപത്തും സംഭവിക്കും.

രാജ്യംരാജ്യാധികാരീവാ പൂജാരാജസമുത്ഭവാ
വിദ്യാവിനോദസന്തുഷ്ടിസ്സൌമ്യേസൌമ്യാന്തരേഗുരുഃ, ൨൩

സാ—ബുധന്റെ അപഹാരത്തിൽ വ്യാഴത്തിന്റെ ഛിദ്രാകാലത്തു രാജ്യലാഭമോ, രാജ്യാധികാരി എന്ന സ്ഥാനലാഭമോ, അഥവാ രാജാക്കന്മാരിൽ നിന്നുള്ള ബഹുമതിയോ സിദ്ധിക്കും. വിദ്യാവിഷയമായ സുഖവും ഉണ്ടായിരിക്കും.

വാതപിത്തമഹാപീഡാ ദേഹാഘാതസമുൽഭവഃ
ധനനാശമവാപ്നോതി സൌമ്യേസൌമ്യാന്തരേശനിഃ. ൩൨

സാ—ബുധന്റെ അപഹാരത്തിൽ ശനിയുടെ ഛിദ്രാകാലത്തു് വാതപിത്തരോഗവും ആയുധഘാതവും ധനനാശവും സംഭവിക്കും.

ഇങ്ങനെ ബുധാപഹാരത്തിലെ
ഛിദ്രാഫലം.

---

അനന്തരം കേതുവിന്റെ അപഹാരത്തിലെ

## ഛിദ്രാഫലം.

അപാംസമുത്ഭവോകസ്മാ ദ്ദേശാന്തരസമാഗമഃ
ധനനാശോല്പബുദ്ധിശ്ച കേതോഃകേതപന്തരേശിഖീ. ൩൩

സാ—കേതുവിന്റെ ദശയിൽ കേതുവിന്റെ അപഹാരത്തിൽ കേതുവിന്റെ ഛിദ്രയിൽ കാരണം കൂടാതെ സമുദ്രം കടന്നു സഞ്ചരിക്കുകയും ധനനാശവും ബുദ്ധിഹാനിയും സംഭവിക്കും.

മ്ലേച്ഛഭീർത്ഥനാശോവാ നേത്രരോഗഃശിരോവ്യഥാ
ഹാനിശ്ചതുഷ്പദാനാഞ്ച കേതോഃ കേതപന്തരേഭൃഗുഃ ൩൪

സാ—കേതുവിന്റെ അപഹാരത്തിൽ ശുക്രന്റെ ഛിദ്രാകാലത്തു് നിന്ദ്യന്മാരിൽ നിന്നുഭയവും ധനനാശവും നേത്രരോഗവും ശിരോരോഗങ്ങളും ഉണ്ടാകും. നാല്ക്കാലി നാശവും സംഭവിക്കും.

മിത്രൈഃസഹവിരോധശ്ച സ്വല്പബുദ്ധിഃപരാജയഃ
മതിഭ്രംശോവിവാദശ്ച കേതോഃ കേതപന്തരേരവിഃ, ൩൫

സാ—കേതുവിന്റെ അപഹാരത്തിൽ ആദിത്യന്റെ ഛിദ്രാകാലത്തു മിത്രജനങ്ങളോടു വിരോധവും ബുദ്ധിശൂന്യതയും മത്സരവും തോൽവിയും ബുദ്ധിഭ്രമവും സംഭവിക്കും.

അന്നനാശോയശോഹാനിർദ്ദേഹപീഡാമതിഭ്രമഃ
ആമവാതാഭിവൃദ്ധിശ്ച കേതോഃകേതപന്തരേശശീ. ൩൬

സാ — കേതുവിൻെറ അപഹാരത്തിൽ ചന്ദ്രൻെറ ഛിദ്രാകാലത്തു് ഭക്ഷണനാശവും യശസ്സിന്നു ഹാനിയും ആമവാതം മുതലായ രോഗപീഡയും ചിത്തഭ്രമവും സംഭവിക്കും.

ശസ്ത്രാഘാതേനപാതേന പീഡിതോവാഗ്നിപീഡയാ
നീചാൽഭീതിരിപോഃശങ്കാ കേതോഃ കേത്വന്തരേകുജഃ. ൫൭

സാ — കേതുവിൻെറ അപഹാരത്തിൽ കുജൻെറ ഛിദ്രാകാലത്തു് ആയുധംകൊണ്ടും പതനംകൊണ്ടും രോഗപീഡയും അഗ്നിഭയവും നീചജനങ്ങളിൽനിന്നും ശത്രുക്കളിൽനിന്നും ശങ്കയും സംഭവിക്കും.

കാമിനീഭ്യോഭയം ഭൂയാത്തഥാവൈരിസമുത്ഭവഃ
ക്ഷുദ്രാദപിഭവേൽ ഭീതിഃ കേതോഃ കേത്വന്തരേതമഃ. ൫൮

സാ — കേതുവിൻെറ അപഹാരത്തിൽ രാഹുവിൻെറ ഛിദ്രാകാലത്തു സ്ത്രീകളിൽനിന്നു ഭയവും ശത്രുക്കളുടെ ഉത്ഭവവും നിന്ദ്യന്മാരിൽ നിന്നുപോലും ഉപദ്രവവും സംഭവിക്കും. ക്ഷുദ്രം നിമിത്തം ഭയമെന്നും പറയാം.

ധനഹാനിർമ്മഹോത്സാഹോ വസ്ത്രമിത്രവിനാശനം
സർവ്വത്രലഭതേക്ലേശം കേതോഃ കേത്വന്തരേഗുരുഃ ൫൯

സാ — കേതുവിൻെറ അപഹാരത്തിൽ വ്യാഴത്തിൻെറ ഛിദ്രാകാലത്തു് ധനനാശവും വളരെ പരിശ്രമവും വസ്ത്രനാശം, ബന്ധുനാശം, എല്ലാ കാൎയ്യങ്ങളിലും ക്ലേശം ഇവയും ഫലമാകുന്നു.

ഗോമഹിഷ്യാദിമരണംദേഹപീഡാസുഹൃന്മൃതിഃ
സ്വല്പാല്പലാഭകരണം കേതോഃകേത്വന്തരേശനിഃ. ൬൦

സാ — കേതുവിൻെറ അപഹാരത്തിൽ ശനിയുടെ ഛിദ്രാകാലത്തു് പശുക്കൾ എരുമ മുതലായവയുടെ നാശവും രോഗദുഃഖവും ബന്ധുനാശവും ഏററവും അല്പങ്ങളായ ലാഭങ്ങളും സംഭവിക്കും.

ബുദ്ധിനാശോ മഹോദ്വേഗോ വിദ്യാഹാനിർമ്മഹാഭയം
കാൎയ്യസിദ്ധിന്നജായേതകേതോഃ കേത്വന്തരേബുധഃ. ൬൧

സാ — കേതുവിൻെറ അപഹാരത്തിൽ ബുധൻെറ ഛിദ്രാകാലത്തു് ബുദ്ധിനാശവും ഇളക്കവും വിവേകശൂന്യതയും വലുതായ ഭയവും കാൎയ്യങ്ങൾക്കു വിഘ്നവും സംഭവിക്കും.

ഇങ്ങനെ കേതുവിൻെറ അപഹാരത്തിലെ
ഛിദ്രാഫലം.



പ്രഭുത്വംധനസമ്പത്തിഃ കീർത്തിർധർമ്മശിവാർച്ചനം
പുത്രദാരാദികംസൌഖ്യംബുധപ്രാണഗതേഭൃഗൌ. ൨൭

സാ—ബുധനിൽ ശുക്രന്റെ പ്രാണദശയിൽ പ്രഭുത്വം, ധനപുഷ്ടി, കീർത്തി, ധർമ്മബുദ്ധി, ശിവപൂജ, ഭാര്യാപുത്രാദിസുഖം ഇവ സംഭവിക്കും.

അന്തർദ്ദാഹോജ്വരോന്മാദൌ ബാന്ധവാനാംരതിസ്ത്രീയാ
പാപാദിസ്തേയസമ്പത്തിർ ബുധപ്രാണഗതേരവൌ. ൨൮

സാ—ബുധനിൽ ആദിത്യന്റെ പ്രാണദശയിൽ ഉൾച്ചൂട്, ജ്വരം, ഉന്മാദം, സ്ത്രീകളിൽ താല്പര്യം, മോഷണം മുതലായ പാപകർമ്മങ്ങൾനിമിത്തം ധനസമ്പാദ്യം, ഈവക ഫലങ്ങൾ സംഭവിക്കും.

സ്ത്രീലാഭശ്ചാർത്ഥസമ്പത്തിഃ കന്യാലാഭോധനാഗമഃ
ലഭതേസർവ്വതസ്സൌഖ്യം ബുധപ്രാണഗതേവിധൌ. ൨൯

സാ—ബുധനിൽ ചന്ദ്രന്റെ പ്രാണദശയിൽ സ്ത്രീലാഭം ധനലാഭം, വിശേഷേണ കന്യാലാഭം, എല്ലാവിധത്തിലും സൌഖ്യം ഇവ സംഭവിക്കും.

പതിതഃകുക്ഷിരോഗീച ദന്തനേത്രാദിജാവ്യഥാ
അർശാംസിപ്രാണസന്ദേഹോബുധപ്രാണഗതേകുജേ. ൩൦.

സാ—ബുധനിൽ ചൊവ്വയുടെ പ്രാണദശയിൽ നിന്ദ്യത, ഉദരം, പല്ല്, കണ്ണ് മുതലായ അവയവങ്ങൾക്കു രോഗം, അർശോരോഗം മരണഭയം ഇവ സംഭവിക്കും.

വസ്ത്രാഭരണസമ്പത്തിർവ്വിയോഗോവിപ്രവൈരിതാ
സന്നിപാതോൽഭവംദുഃഖം ബുധപ്രാണഗതേഹ്യഹൌ. ൩൧

സാ—ബുധനിൽ രാഹുവിന്റെ പ്രാണദശയിൽ വസ്ത്രം, ആഭരണം, ഇവയുടെ പുഷ്ടി, ഇഷ്ടജനങ്ങളുടെ വേർപാട്, ബ്രാഹ്മണരോടുവിരോധം, ത്രിദോഷകോപത്താൽ രോഗദുഃഖം ഇവ സംഭവിക്കും.

ഗുരുത്വംധനസമ്പത്തിർ വിദ്യാസൽഗുണസംഭവഃ
വ്യവസായേനസല്ലാഭോ ബുധപ്രാണഗതേഗുരൌ. ൩൨

സാ—ബുധനിൽ വ്യാഴത്തിന്റെ പ്രാണദശയിൽ ഗുരുത്വം, ധനപുഷ്ടി, വിദ്യാ, സൽഗുണങ്ങൾ, വ്യവസായത്തിൽനിന്നു നല്ല ധനലാഭം ഇവ സംഭവിക്കും.

ചൌര്യ്യേണനിധനപ്രാപ്തിർവിധനത്വംദരിദ്രതാ
യാചകത്വംവിശേഷേണ ബുധപ്രാണഗതേശനൌ. ൩൩

സാ—ബുധനിൽ ശനിയുടെ പ്രാണദശയിൽ മോഷണംനിമിത്തം മരണഭയം, ധനഹാനി, ദാരിദ്ര്യം, യാചകവൃത്തി ഇവ സംഭവിക്കും.

ഇങ്ങനെ ബുധന്റെ പ്രാണദശാഫലം

—:*:—

## കേതുവിന്റെ പ്രാണദശാഫലം.

അശ്വപാദേനംഘാതശ്ച പാദസ്വബലമേവച
നിർവ്വിചാരവധോല്പത്തിഃ കേതോഃ പ്രാണദശാഫലം. ൧൧൪

സാ—കേതുവിൽ കേതുവിന്റെ പ്രാണദശയിൽ കുതിരപ്പുറത്തുനിന്നും പതിക്കുകയാൽ ശരീരക്ലേശവും ബലഹീനതയും അവിചാരിതമായ ഹിംസാഫലവും സംഭവിക്കും.

ക്ഷേത്രലാഭോവൈരിനാശോഹയലാഭോമനസ്സുഖം
പശുക്ഷേത്രധനാപ്തിശ്ച കേതോഃ പ്രാണഗതേഭൃഗൌ. ൧൧൫

സാ—കേതുവിൽ ശുക്രന്റെ പ്രാണദശയിൽ കൃഷി, ഭൂമിലാഭം, ശത്രുനാശം, കുതിരയുടെ ലാഭം, മനസ്സിനു സുഖം, പശുക്കളുടെയും ധനാദികളുടെയും അനുഭവം ഇവ സംഭവിക്കും.

സ്തേയാഗ്നിരിപുഭീത്യാദി ഘാതശ്ചൈവാവരോധയുക
പ്രാണാന്തഃകരണംകൃഛ്റംകേതോഃ പ്രാണഗതേരവൌ. ൧൧൬

സാ കേതുവിൽ സൂര്യന്റെ പ്രാണദശയിൽ മോഷണം, അഗ്നി, ശത്രുക്കൾ ഇവരിൽനിന്ന് ആപത്തുകളും, ധർമ്മഭാര്യമാരുടെഅനുരോഗവും മരണതുല്യമായ ആപത്തും, സംഭവിക്കും.

ദേവദ്വിജഗുരോഃപൂജാ ദീർഘയാത്രാധനംസുഖം
കണ്ണാശ്രിതേനേത്രരോഗീ കേതോഃ പ്രാണഗതേവിധൌ. ൧൧൭

സാ—കേതുവിൽ ബുധന്റെ പ്രാണദശയിൽ ദേവന്മാർ, ബ്രാഹ്മണർ, ഗുരുക്കന്മാർ ഇവരിൽ പൂജയും, ദീർഘയാത്രയും, ധനം, സുഖം ഇവയുടെ അനുഭോഗവും, കണ്ണത്തിനും, കണ്ണിനും, രോഗപീഡയുംസംഭവിക്കും.

മുഖരോഗീവൃദ്ധിവൃദ്ധിർഭ്രമഃ സന്നിപാതജഃ
സ്വബന്ധുജനവിദ്വേഷഃ കേതോഃപ്രാണഗതേകുജേ. ൧൧൮

സാ—കേതുവിൽ കുജന്റെ പ്രാണദശയിൽ, മുഖരോഗങ്ങൾ,

വൃദ്ധിതുടങ്ങിയ മഹാവ്യാധികൾ, ചിത്തഭ്രമം, സന്നിപാതം, ബന്ധുജനങ്ങളോടു വിരോധം, ഇവ സംഭവിക്കും.

വിരോധഃസ്ത്രീസുതാദ്യൈശ്ച ഗൃഹാന്നിഷ്ക്രമണംഭവേൽ
സ്വസാഹസാൽകാൎയ്യഹാനിഃകേതോഃപ്രാണഗതേഽപ്യഹൌ.

സാ—കേതുവിൽ രാഹുവിൻെറ പ്രാണദശയിൽ ഭാൎയ്യാപുത്രാദികളോടു വിരോധവും, വീട്ടിൽനിന്നു പുറപ്പാടും, കഠിനപ്രവൃത്തിനിമിത്തം കാൎയ്യവിഘ്നവും സംഭവിക്കും.

ശസ്ത്രവ്രണൈർമ്മഹാരോഗൈഃ
ഹൃൽപീഡാദിസമുൽഭവഃ
സുതദാരവിയോഗശ്ച
കേതോഃപ്രാണഗതേഗുരൌ. ൨൯൦

സാ—കേതുവിൽ വ്യാഴത്തിൻെറ പ്രാണദശയിൽ ആയുധപാതത്താൽ വലുതായ രോഗവും മനഃപീഡയും ഭാൎയ്യാപുത്രാദികളോടു വേർപാടും സംഭവിക്കും.

മതിവിഭ്രമതീക്ഷ്ണശ്ച ക്രൂരകർമ്മരതസ്സദാ
വ്യസനംബന്ധനംദുഃഖം കേതോഃപ്രാണഗതേശനൌ. ൨൯൧

സാ—കേതുവിൽ ശനിയുടെ പ്രാണദശയിൽ ബുദ്ധിക്കു തീക്ഷ്ണതയും ഭ്രമവും എപ്പോഴും ക്രൂരകൎമ്മങ്ങളിൽ താല്പൎയ്യവും വ്യസനവും ബന്ധനവും ദുഃഖവും സംഭവിക്കും.

കുസുമം ശയനം ഭൂഷാ ലേപനം ഭോജനാദികം
സൌഖ്യം സൎവ്വാംഗഭോഗ്യം ച കേതോഃ പ്രാണഗതേ ബുധേ.

സാ—കേതുവിൽ ബുധൻെറ പ്രാണദശയിൽ പുഷ്പങ്ങൾ, ആഭരണങ്ങൾ, കുറിക്കൂട്ടുകൾ, ഭോജനം ശയനം ഇവയിൽനിന്നു സൌഖ്യവും എല്ലാവിധത്തിലും ഇഷ്ടപ്രാപ്തിയും സംഭവിക്കും.

ഇങ്ങനെ കേതുവിൻെറ പ്രാണദശാഫലം.

—:*:—

## ശുക്രൻെറ പ്രാണദശാഫലം.

ജ്ഞാനമീശ്വരഭക്തിശ്ച തേഷാം കൎമ്മരസായനം
പുത്രപൌത്രസമൃദ്ധിശ്ച ശുക്രപ്രാണഗതേഫലം. ൨൯൨

സാ—ശുക്രനിൽ ശുക്രൻെറ പ്രാണദശയിൽ ജ്ഞാനം, ഈശ്വ

രഭക്തി, തത്സംബന്ധങ്ങളായ കർമ്മങ്ങൾ, പുത്രന്മാരുടേയും പൌത്രന്മാരുടേയും സമൃദ്ധി ഇവ സംഭവിക്കും.

ലോകപ്രകാശകീർത്തിശ്ച സുതസൌഖ്യവിവർജ്ജിതഃ
ഉഷ്ണാദിരോഗജം ദുഃഖം ശുക്രപ്രാണഗതേ രവൌ. ൧൩൪

സാ—ശുക്രനിൽ ആദിത്യന്റെ പ്രാണദശയിൽ ലോകമാസകലം കീർത്തിയും പുത്രഹാനിയും ഉഷ്ണം തുടങ്ങിയ രോഗങ്ങളും സംഭവിക്കും.

ദേവാർച്ചനേ കർമ്മരതിർമ്മന്ത്രപോഷണതല്പരഃ
ധനസൌഭാഗ്യസമ്പത്തിഃ ശുക്രപ്രാണഗതേവിധൌ. ൧൩൫

സാ—ശുക്രനിൽ ചന്ദ്രന്റെ പ്രാണദശയിൽ ദേവപൂജയിൽ താല്പര്യവും മന്ത്രപോഷണം ധനധാന്യാദി സൌഭാഗ്യം ഇവയും സംഭവിക്കും.

ജ്വരോ മസൂരികാസ്ഫോടകണ്ഡൂഃഖിപിടകാദികാഃ
ദേവബ്രാഹ്മണപൂജാ ച ശുക്രപ്രാണഗതേ കുജേ. ൧൩൬

സാ—ശുക്രനിൽ ചൊവ്വയുടെ പ്രാണദശയിൽ ജ്വരം മസൂരിക പിടക മുതലായ വ്രണാദിരോഗങ്ങൾ ദേവപൂജ ബ്രാഹ്മണപൂജ ഇവ സംഭവിക്കും.

നിത്യം ശത്രുകൃതാപീഡാ നേത്രകുക്ഷിരുജാദയഃ
വിരോധസ്സുഹൃദാംപീഡാ ശുക്രപ്രാണഗതേഽഹൌ. ൧൩൭

സാ—ശുക്രനിൽ രാഹുവിന്റെ പ്രാണദശയിൽ എപ്പോഴും ശത്രുപീഡയും കണ്ണിനും വയററിനും സുഖക്കേടും സുഹൃത്തുക്കളിൽനിന്നു വിരോധവും ഉപദ്രവവും സംഭവിക്കും.

ആയുരാരോഗ്യമൈശ്വര്യം പുത്രസ്ത്രീധനവൈഭവം
ഛത്ര വാഹന സംപ്രാപ്തിഃ ശുക്രപ്രാണഗതേഗുരൌ ൧൩൮

സാ—ശുക്രനിൽ വ്യാഴത്തിന്റെ പ്രാണദശയിൽ ആയുസ്സ്, ആരോഗ്യം, ഐശ്വര്യം, പുത്രൻ, സ്ത്രീ, ധനം, കുട, വാഹനം ഇതുകളുടെ ലാഭം ഇവ സംഭവിക്കും.

രാജോപദ്രവജാഭീതി സ്സുഖഹാനിർമ്മഹാരുജഃ
നീചൈസ്സഹവിഷാദം ച ശുക്രപ്രാണഗതേശനൌ. ൧൩൯

സാ—ശുക്രനിൽ ശനിയുടെ പ്രാണദശയിൽ രാജോപദ്രവത്താൽ ദുഃഖവും സുഖമില്ലായ്മയും മഹാരോഗവും നീചന്മാരോടുകൂടെ സഹവാസവും വിഷാദവും സംഭവിക്കും.

സന്തോഷം രാജസമ്മാനം നാനാദിഗ്ഭൂമിസംപദഃ.
നിത്യമുത്സാഹവൃദ്ധിഃസ്യാൽ ശുക്രപ്രാണഗതേബുധേ. ൫൬

സാ—ശുക്രനിൽ ബുധൻെറ പ്രാണദശയിൽ സന്തോഷം, രാജാവിൽനിന്നു സമ്മാനം, പലദിക്കുകളിലും ഭൂമിലാഭം, നിയതമായി ഉത്സാഹം ഈ വക ഫലങ്ങൾ സംഭവിക്കും.

ജീവിതാത്മയശോഹാനിർ ധനധാന്യപരിഗ്രഹഃ
ത്യാഗഭോഗധനാനിസ്യുഃ ശുക്രപ്രാണഗതേധ്വജേ. ൫൭

സാ—ശുക്രനിൽ കേതുവിൻെറ പ്രാണദശയിൽ ദീർഘായുസ്സും യശസ്സിന്നു ഹാനിയും ധനധാന്യാദിവിഭവങ്ങളും ത്യാഗശീലവും ഭോഗശീലവും സംഭവിക്കും.

ഇങ്ങനെ പ്രാണദശാഫലം.

—:*:—

## നിർയ്യാണചിന്ത.

പര്യയത്രിതയേഷ്വാക്കേ രല്പാല്പമധ്യചിരായുഷാം
നിർയ്യാണം നിർദ്ദിശേന്നൄണാം ചരുത്ഥേഽപ്യമിതായുഷാം. ൧

സാരം—ശനി ഒരു രാശിയിൽ മിക്കവാറും രണ്ടരവത്സരം ആറു മാസം നിൽക്കും അപ്പോൾ മുപ്പതുസംവത്സരംകൊണ്ടു പന്ത്രണ്ടു രാശികളിലും സഞ്ചരിക്കാൻ കഴിയും. ഇതിനെ ഒരു പരിവത്തനമെന്നും ഒരു പര്യയമെന്നും പറഞ്ഞുവരുന്നു. ജാതകൻ അല്പായുസ്സാണോ മദ്ധ്യായുസ്സാണോ ദീർഘായുസ്സാണോ എന്നു യോഗാദികളെക്കൊണ്ടു ആദ്യമേ ചിന്തിച്ചറിയണം. അല്പായുസ്സാണെങ്കിൽ ശനിയുടെ ഒന്നാമത്തെ പരിവത്തനകാലമായ മുപ്പതുവയസ്സിനുള്ളിലും മദ്ധ്യായുസ്സാണെങ്കിൽ രണ്ടാമത്തെ പരിവത്തനകാലമായ അറുപതുവയസ്സിനുള്ളിലും ദീർഘായുസ്സാണെങ്കിൽ മൂന്നാമത്തെ പരിവത്തനകാലമായ തൊണ്ണൂറുവയസ്സിനുള്ളിലും മരണം സംഭവിക്കുമെന്നറിയണം.

ഇവിടെ മരണകാലത്തിനു മുപ്പതുസംവത്സരങ്ങളുടെ അന്തരമാണുള്ളതു്. ഇതിനുള്ളിൽ എവിടെയാണെന്നു ചിന്തിക്കുന്നതിനു പല വഴികളുമുണ്ടു്. അവയിൽ അധികം ന്യായങ്ങളുടെ ചിന്തയിൽ ഐകരൂപ്യബാഹുല്യം കൊണ്ടു വേണം മരണത്തെ ഖണ്ഡിച്ചു നിശ്ചയിക്കേണ്ടതു്.

ലഗ്നചന്ദ്രാഷ്ടമാധീശദശാ മൃത്യുപ്രദായിനീ
ഗുളികാധിപതേസ്തദ്വൽ യാ ദശാ സപ്തമന്ദയോഃ. ൧

രാഷ്ടമസ്ഥസ്യഖേടസ്യ തദ്വത്തദ്വീക്ഷകസ്യ ച
ക്രൂരദ്രേക്കാണപോ വാപി ദശായാ മൃതിദായകാ. ൨

ഏതേഷു ബലഹീനേഷു ദുസ്ഥഖേടോ മൃതിപ്രദഃ
ഏഭിര്യുക്തർക്ഷരാശ്യംശനാഥഃ തദ്വൻമൃതിപ്രദഃ
തേഷാം ദശായാം ദുസ്ഥാനാമപഹാരേ മൃതിർദ്ധ്രുവം. ൩

സാ—ജന്മലഗ്നരാശിയുടേയും ചന്ദ്രൻ നിൽക്കുന്ന രാശിയുടേയും അഷ്ടമാധിപന്മാർ ലഗ്നത്തിൻെറയും ചന്ദ്രലഗ്നത്തിൻെറയും അഷ്ടമത്തിൽ നിൽക്കുന്ന ഗ്രഹങ്ങൾ അഷ്ടമത്തിലേക്കു നോക്കുന്ന ഗ്രഹങ്ങൾ ശനി ഗുളികരാശിനാഥൻ ഇരുപത്തിരണ്ടാം ദ്രേക്കാണനാഥൻ ഈ ഗ്രഹങ്ങൾ നിൽക്കുന്ന രാശിയുടേയും അംശകിച്ചിരിക്കുന്ന രാശിയുടേയും അധിപന്മാർ ഇവർ മാരകഗ്രഹങ്ങളാകുന്നു. ഇവരിൽ വെച്ച് ഏററവും ബലഹീനനായി അനിഷ്ടഭാവങ്ങളിൽ നിൽക്കുന്ന ഗ്രഹത്തിൻെറ ദശയിലൊ, അപഹാരത്തിലൊ ആയിരിക്കും മൃതി സംഭവിക്കുന്നത്. മുൻപറഞ്ഞ പരിവൎത്തനകാലത്തിനുള്ളിൽ ഇങ്ങിനെയുള്ള ദശാപഹാരങ്ങൾ ഏതൊരുകാലത്തു വരുന്നുവോ, അതു പ്രായേണ മരണകാലമാണെന്നു നിശ്ചയിക്കണം.

നീചാരിമൂഢഗാനാം വൈ ദശാദോഷപ്രദാ മതാ
ദോഷദാനാം ദശാകാലേഽപ്യപഹാരേ മൃതിം വദേൽ. ൪

സാ—നീചം, മൌഢ്യം, ശത്രുക്ഷേത്രസ്ഥിതി, ഇവയും ദോഷങ്ങളാകുന്നു. ഈ വക ദോഷങ്ങളുള്ള ഗ്രഹങ്ങളും മൃത്യുകാരകന്മാരാകുന്നു. ഇങ്ങനെയുള്ള മൃത്യുകാരകഗ്രഹങ്ങളിൽവെച്ച് ഏററവും ബലഹീനനും അനിഷ്ടഭാവസ്ഥിതനും ആയ ഗ്രഹത്തിൻെറ ദശയിൽ മിക്കവാറും (അതുപോലെ അനിഷ്ടപ്രദനായ ഗ്രഹത്തിൻെറ അപഹാരകാലത്താണ്) മരണം സംഭവിക്കാൻ ഇടയുള്ളത്. അങ്ങനെയുള്ള കാലത്തെ നിൎണ്ണയിക്കുന്നതിനു ശനിയുടേയും വ്യാഴത്തിൻെറയും ചാരവശാലുള്ള സ്ഥിതികൊണ്ട് ആനുകൂല്യം ചിന്തിച്ചു മരണവത്സരത്തെ ഖണ്ഡിച്ചുറപ്പിക്കണം. ചാരവശാൽ ആദിത്യൻെറ സ്ഥിതികൊണ്ടു മാസവും ചന്ദ്രൻെറ സ്ഥിതികൊണ്ടു മരണനക്ഷത്രവും തീൎച്ചപ്പെടുത്താവുന്നതാണല്ലൊ.

മാന്ദി ത്രികോണഗേ മന്ദേ മരണം രാത്രിജന്മനാം
ദിനഭേഹർഭുവാമസ്ത ത്രികോണേ സ്ഥസ്യഭാംശയോഃ. ൫

സാ—ജാതകൻെറ ജനനം രാത്രിയിലോ, രാത്രിരാശിയിലോ ആണെങ്കിൽ ജാതകത്തിൽ ഗുളികൻ നിൽക്കുന്ന രാശിയുടേയോ, അംശകിച്ചിരിക്കുന്ന രാശിയുടേയോ ത്രികോണങ്ങളിൽ എവിടെയെങ്കിലും ശനി വരുന്ന കാലത്തു മരണം സംഭവിക്കുമെന്നു നിശ്ചയിക്കണം. ജാതകൻ ജനിച്ചതു പകലോ, പകൽരാശിയിലോ ആയാൽ ഗുളികൻ നിൽക്കുന്ന രാശി അതിൻെറ അംശകരാശി ഈ രണ്ടുകളുടേയും ഏഴാംരാശിയുടെ ത്രികോണരാശികളിൽ എവിടെയെങ്കിലും ചാരവശാൽ ശനി വരുന്നകാലത്തും മരണം പറയാം.

> ശനൈശ്ചരസ്ഥമന്ദാംശരാശ്യോർവാർക്കേ ത്രികോണഗേ
> അഷ്ടമാധിപദൃഗ്രാശ്യോർവ്വാ ത്രികോണഗേ. ൭

സാ—ജാതകത്തിൽ ശനി നില്ക്കുന്നരാശി, ശനി അംശകിച്ചിരിക്കുന്ന രാശി, ലഗ്നാൽ അഷ്ടമാധിപതി നിൽക്കുന്ന രാശി, അംശകിച്ചിരിക്കുന്ന രാശി ജാതകത്തിൽ ആദിത്യൻ നില്ക്കുന്ന രാശിയുടെ രണ്ടാമത്തെ രാശി പന്ത്രണ്ടാമത്തെ രാശി ഈ രാശികളിലും ഇതുകളുടെ ൫, ൯ ഈ രാശികളിലും ശനി ഏതൊരുകാലത്തു സഞ്ചരിക്കുന്നുവോ അതു കാലത്തു മരണം സംഭവിക്കുമെന്നു പറയണം.

> ദ്വാവിംശത്ര്യംശപോ യസ്മിൻ ഭവനേ ജന്മനി സ്ഥിതഃ
> തത്ത്രികോണഗതേ വാർക്കൌ നിർദ്ദിഷ്ടം മരണം നൃണാം.

സാ—ജനനലഗ്നത്തിൻെറ ൨൨-ാം ദ്രേക്കാണനാഥൻ എവിടെയാണോ അംശകിച്ചിരിക്കുന്നതു് അവിടെയോ, അതിൻെറ ൫, ൯ ഈ രാശികളിലോ ചാരവശാൽ ശനി സഞ്ചരിക്കുന്ന കാലത്തും മരണം സംഭവിക്കാനിടയുണ്ടു്.

എന്നാൽ ശനി ഒരു രാശിയിൽ രണ്ടരവത്സരം നില്ക്കും. ഈ രണ്ടരവത്സരത്തിനുള്ളിൽ എപ്പോഴെങ്കിലും മരണം സംഭവിക്കുമെന്ന മാത്രമേ മേൽപറഞ്ഞഭാഗംകൊണ്ടു ധരിക്കാൻ തരമുള്ളൂ. വ്യാഴം ഒരു രാശിയിൽ ഒരു കൊല്ലമേ നില്ക്കൂ. വ്യാഴം ഇന്നരാശികളിൽ നിൽക്കുമ്പോൾ മരണം സംഭവിക്കുമെന്നു പറഞ്ഞാൽ ഏതു വത്സരത്തിലാണു് മൃതിയെന്നു കണ്ടുപിടിക്കാൻ എളുപ്പമുണ്ടു്. അതുകൊണ്ടു് ഇനി വ്യാഴത്തിൻെറ സ്ഥിതിയാണു പറയാൻപോകുന്നതു്.

> ലഗ്നത്ര്യംശേശപരാക്രാന്തരാശേർജ്ജീവേ ത്രികോണഗേ
> കാലഹോരേശപരാക്രാന്തരാശേർവ്വാ മരണം നൃണാം. ൯

> യോ രാശിഃ സൂക്ഷ്മജാക്രാന്തസ്തദ്ധനസ്യ വ്യയസ്യ വാ
> ബൃഹസ്പതി ത്രികോണസ്ഥാ മരണായ ഭവേന്നൃണാം. ൧൦

സാ—ജാതകത്തിൽ ലഗ്നത്തിന്റെ ദ്രേക്കാണനാഥൻ നിൽക്കുന്ന രാശിയിലോ അതിന്റെ ൫, ൯ ഈ രാശികളിലോ വ്യാഴം സഞ്ചരിക്കുന്നകാലം മരണം സംഭവിക്കാവുന്നതാണ്. ജാതകലഗ്നത്തിന്റെ ഹോരാനാഥൻ നിൽക്കുന്ന രാശിയിലൊ, അതിന്റെ ൫, ൯ ഈ രാശികളിലൊ വ്യാഴം വരുന്നകാലവും മരണകാലമാകുന്നു. ജാതകത്തിൽ ശനി നിൽക്കുന്ന രാശിയുടെ ൨, ൧൨ ഇതുകളുടെ ൫, ൯ ഈ രാശികളിൽ വ്യാഴം സഞ്ചരിക്കുന്ന കാലവും മരണം സംഭവിക്കുമെന്നു പറയണം.

ദേഹജീവേശയോസ്ത്ര്യംശരാശിഗോപിബൃഹസ്പതിഃ
പാപഗ്രഹാശ്ചതത്രസ്ഥാനാം മരണദായിനഃ. ൧൦

രാശേമ്മന്ദാധിരൂഢസ്യതൃതീയായാത്മജാരിഷു.
യത്രസ്വദർശനംനൂനം തത്രസ്ഥോമൃതിദേ ഗുരുഃ ൧൧

സാ—ജാതകാൽ ലഗ്നാധിപസ്ഫുടവും അഷ്ടമാധിപസ്ഫുടവും ഒരുമിച്ചുകൂട്ടിയാൽ ആ യോഗസ്ഫുടം ഏതൊരു രാശിയിൽ വരുന്നുവോ, ആ രാശിയിൽ വ്യാഴം, സൂര്യൻ, ചൊവ്വ, ശനി, രാഹു, കേതു ഇവർ ചാരവശാൽ വരുന്നകാലം മരണം സംഭവിക്കുമെന്നു പറയണം. ജാതകത്തിൽ ശനി നിൽക്കുന്ന രാശിയുടെ ൩, ൧൧, ൫, ൬ ഈ രാശികളിൽ ഏതൊരു രാശിയിലേക്കാണോ ജാതകത്തിൽ വ്യാഴത്തിന്റെ ദൃഷ്ടിയില്ലാതെ വരുന്നതു് ആ രാശിയിൽ വ്യാഴം വരുന്നകാലം മരണം സംഭവിക്കുമെന്നു പറയണം. വ്യാഴം ഒരു രാശിയിൽ ഒരു വത്സരം നിൽക്കുമല്ലൊ. അതുകൊണ്ടു വ്യാഴത്തിന്റെ സ്ഥിതി അനുസരിച്ചു ൧൨ മാസത്തിനുള്ളിൽ മരണം സംഭവിക്കുമെന്നു പറയാൻ കഴിയും. എന്നാൽ ഈ ൧൨ മാസങ്ങളിൽവച്ചു് ഏതൊരു മാസത്തിലായിരിക്കും മരണമെന്നു പറയണമെങ്കിൽ ആദിത്യന്റെ ചാരവശാലുള്ള സ്ഥിതിയാണു് പിന്നീടറിയേണ്ടതു്. അതുതന്നെ ഇവിടെ പറയാൻ പോകുന്നു.

നിധനേശാശ്രിതംരാശിമാവസത്യഥിമത്ത്വിഷി
ജന്മർക്ഷം വാ വിലഗ്നസ്ഥതാരകാവാമൃതിർഭവേൽ. ൧൨

സാ—ജാതകാൽ അഷ്ടമാധിപതി ഏതൊരു രാശിയിലാണോ നിൽക്കുന്നതു് ആ രാശിയിൽ ആദിത്യൻ വരുന്നകാലത്തു മരണം സംഭവിക്കാം. അല്ലെങ്കിൽ ജന്മനക്ഷത്രത്തിലോ, ലഗ്നസ്ഫുടം നിൽക്കുന്ന നക്ഷത്രത്തിലോ മരണം സംഭവിക്കാവുന്നതാകുന്നു.

ഗോമാസതാരകാം ര്ന്ധ്രപതിതാരാംവിഭാവസൌ
തയോരീശാശ്രിതം രാശിമാവസത്യാശ്രുമാരകഃ. ൧൩

സാ—ജന്മനക്ഷത്രത്തിന്റെ ൩, ൫, ൭, ഈ നാളുകളിലും അഷ്ടമാധിപതി നിൽക്കുന്ന നക്ഷത്രത്തിലും ജന്മനക്ഷത്രത്തിന്റെയും അഷ്ടമേശനക്ഷത്രത്തിന്റെയും അധിപന്മാർ ഏതൊരു നാളിലാണോ നിൽക്കുന്നത് ആ നാളിൽ ആദിത്യൻ ചെല്ലുന്നകാലത്തു മരണം സംഭവിക്കുമെന്നു പറയണം.

ചരരാശിഗതേസൂര്യേ ദ്വാദശാംശർക്ഷഗേരവൌ
തസ്യത്രികോണഭേവാപി മരണംനിർദ്ദിശേന്നൃണാം. ൧൫

സാ—ജാതകാൽ സൂര്യൻ ചരരാശിയിലാണെങ്കിൽ സൂര്യന്റെ ദ്വാദശാംശകരാശി ഏതാണോ അതിലൊ, അതിന്റെ ൫, ൯ ഈ രാശികളിലൊ ചാരവശാൽ ആദിത്യൻ വരുന്നകാലത്തു മരണം സംഭവിക്കുമെന്നു പറയണം.

സ്ഥിരരാശിഗതേഭാനൌ അഷ്ടമേശാംശകേഥവാ
തസ്യത്രികോണയോരേവ രവൌമരണമാദിശേൽ. ൧൬

സാ—ജനനകാലത്ത് ആദിത്യൻ സ്ഥിരരാശിയിലാണെങ്കിൽ ആദിത്യന്റെ നവാംശകരാശിയിലൊ, അതിന്റെ ൫, ൯ ഈ രാശികളിലൊ, ആദിത്യൻ സഞ്ചരിക്കുന്ന കാലത്ത് മരണം സംഭവിക്കുമെന്നു പറയണം.

ദ്വിസ്വഭാവഗതേഭാനൌ ലഗ്നനാഥനവാംശഗേ
തസ്യത്രികോണഭേവാപി നിധനംദിനനായകേ. ൧൭

സാ—ജനനസമയത്ത് ആദിത്യൻ ഉഭയരാശിയിലാണെങ്കിൽ ലഗ്നാധിപന്റെ നവാംശകരാശി ഏതാണൊ, ആ രാശിയിലൊ, അതിന്റെ ൫, ൯ ഈ രാശികളിലൊ ആദിത്യൻ വരുന്നകാലത്ത് മരണം സംഭവിക്കുമെന്നു പറയണം. മേൽപറഞ്ഞ ആദിത്യന്റെ സ്ഥിതി കൊണ്ടു് മരണത്തിനുള്ള മാസം കണ്ടുപിടിക്കാൻ കഴിയുമല്ലൊ. ഇനി നക്ഷത്രം അറിയുന്നതിനുള്ള വഴിയാണ് പറയാൻപോകുന്നത്.

ദിനേശരാശിഗേചന്ദ്രേ നിധനേശാശ്രിതേഥവാ
തയോഃത്രികോണയോർവ്വാപി നിർദ്ദിഷ്ടം മരണം നൃണാം. ൧൮

സാ—ജാതകത്തിൽ ആദിത്യൻ നില്ക്കുന്ന രാശിയിൽ ചന്ദ്രൻ വരുന്നകാലത്തും അഷ്ടമാധിപതി നില്ക്കുന്ന രാശിയിൽ ചന്ദ്രൻ വരുന്നകാലത്തും സൂര്യന്റെയും അഷ്ടമാധിപതിയുടേയും ൫, ൯ ഈ രാശികളിലും ചന്ദ്രൻ വരുന്നകാലത്തു മരണം സംഭവിക്കുമെന്നു പറയണം.

ധനാശാശ്രിതരാശേർവ്വാ തസ്യസപ്തമഭസ്യവാ
ത്രികോണസ്ഥധനേശാംശ രാശിഗേവാവിധൌമൃതിഃ. ൧൯

സാ—ജാതകാൻ രണ്ടാംഭാവാധിപൻ നില്ക്കുന്ന രാശിയിലൊ അതിന്റെ ൫, ൯ ഈ രാശികളിലൊ രണ്ടാംഭാവാധിപന്റെ ഏഴാം രാശിയിലൊ, ഇതിന്റെ ൫, ൯ ഈ രാശികളിലൊ, ചന്ദ്രൻ വരുമ്പോഠം മരണം സംഭവിക്കും.

വിലഗ്നാദഷ്ടമോരാശി രഷ്ടമേശാശ്രിതശ്ചയഃ
ലഗ്നേശാംശകരാശ്യോശ്ചേ രന്ധ്രം ശീഇരീഹയേ. ൨൦

ചതുരസ്രത്രികോണേഷു ലഗ്നഗേന്ദ്വതമേമൃതിഃ
യദ്വാലഗ്നാംശകർക്ഷസ്യ ലഗ്നേശഭവനസ്യവാ
മരണംനിർദ്ദിശേന്നൃണാം ചതുർത്ഥഭവനോദയേ. ൨൧

സാ—ജനനലഗ്നത്തിന്റെ അഷ്ടമരാശി, അഷ്ടമാധിപതി നില്ക്കുന്നരാശി, ലഗ്നാധിപതിയുടെ അഷ്ടമരാശി ലഗ്നാധിപൻ ഏതൊരുരാശിയിൽ അംശകിച്ചിരിക്കുന്നുവോ ആ രാശിയുടെ അഷ്ടമരാശി ഈ രാശികളുടെ ൫, ൯ ഈ രാശികഠം ലഗ്നനവാംശകരാശിയുടെ നാലാമത്തെ രാശി, ലഗ്നാധിപതിയുടെ നാലമത്തെരാശി ഇപ്പറഞ്ഞ രാശികളായിരിക്കും മരണലഗ്നമായി വരുന്നതു്. ഇങ്ങനെയാണു് മരണലഗ്നം കണ്ടുപിടിക്കേണ്ടതു്. എന്നാൽ അല്പായുസ്സാണോ, മദ്ധ്യായുസ്സാണോ, ദീർഘായുസ്സാണോ എന്നു ചിന്തിക്കുന്നതു് മിക്കവാറും യോഗംപ്രകാരംകൊണ്ടുതന്നെ ആകുന്നു. മദ്ധ്യായുർയ്യോഗമാണെന്നു കണ്ടാൽ ൩൦ വയസ്സിനുമേൽ ൬൦ വയസ്സിനുള്ളിൽ മേൽപറഞ്ഞ ക്രമത്തിലുള്ള ദശാപഹാരങ്ങളും ചാരവശാൽ ശനി, വ്യാഴം, ആദിത്യൻ, ചന്ദ്രൻ ഇവരുടെ സ്ഥിതികളും ശാസ്ത്രോക്തപ്രകാരം ഐകരൂപ്യമായി വരുന്നകാലത്തു മരണം സംഭവിക്കുമെന്നു തീർത്തുപറയാവുന്നതാണു്. സൌകര്യത്തിനുവേണ്ടി ആയുർവ്വിഷയങ്ങളായ ചില യോഗങ്ങളെ ഇവിടെ കാണിക്കുന്നു.

ഹോരേശചന്ദ്രരണയുക്തേ ജന്മേശേ വാപിസൌമ്യദൃഗ്ഘീനേ
കേന്ദ്രഗതൈഃ പാപൈസ്സ്യാൽ ജാതസ്യാവിംശതേർമൃത്യുഃ. ൨൨

സാ—ലഗ്നാധിപതിയും ചന്ദ്രലഗ്നാധിപതിയും ഒരുമിച്ചുനിൽക്കണം. ശുഭഗ്രഹങ്ങളുടെ ദൃഷ്ടി വരരുതു്. കേന്ദ്രരാശികളിൽ പാപഗ്രഹങ്ങഠം വേണം. ശുഭഗ്രഹങ്ങഠം നില്ക്കരുതു്. ഈ യോഗമുണ്ടെങ്കിൽ ജാതകൻ ൨൦ വയസ്സിനു മുൻപു് മരിച്ചുപോകും.

൨൩

കുജരവിയുക്തേലഗ്നേ
ചരരാശൌമധ്യസംസ്ഥിതേജീവേ
സുതധർമ്മഗതേചന്ദ്രേ
ജാതസ്യാവിംശതേർമ്മൃതിർഭവതി. ൨൩

സാ—ലഗ്നത്തിൽ ആദിത്യനും ചൊവ്വയും നിൽക്കണം. വ്യാഴം ചരരാശിയിൽ പത്താംഭാവത്തിലും അഞ്ചിലോ, ഒൻപതിലോ ചന്ദ്രനും വരണം. എന്നാൽ ജാതകന് ൨൦-വയസ്സിനുമുൻപ് മരണം സംഭവിക്കുമെന്നുപറയണം.

ചന്ദ്രാഷ്ടമഗൈഃ പാപൈഃ
സൌമ്യൈരാപോക്ലിമസ്ഥിതൈ സ്സർവ്വൈഃ
ചന്ദ്രേനിധനാരിഗതേ
തസ്യായുർവ്വിംശതിഃപരമം. ൨൪

സാ—ലഗ്നത്തിന്റെ ആറിലോ എട്ടിലോ ചന്ദ്രൻ നിൽക്കണം. ൩, ൬, ൯, ൧൨ ഈ ഭാവങ്ങളിൽതന്നെ ശുഭഗ്രഹങ്ങളെല്ലാം നിൽക്കണം. ചന്ദ്രന്റെ അഷ്ടമത്തിൽ പാപഗ്രഹങ്ങളും വരണം. ഇങ്ങനെ വന്നാൽ ജാതകൻ ൨൦-വയസ്സിനുമേൽ ജീവിച്ചിരിക്കുന്നതല്ല.

പാപോദയേ സുരഗുരൌ
ശനിദൃഷ്ടേരാഹുണാസമേതേ വാ
യഃ കശ്ചിന്നിധനഗതോ
മരണം ജനയേൽദ്വിരുദ്രസംഖ്യാബ്ദേ. ൨൫

സാ—ലഗ്നത്തിൽ പാപഗ്രഹം ഉണ്ടായിരിക്കണം. വ്യാഴത്തിനു ശനിയുടെ ദൃഷ്ടിയോ രാഹുവിന്റെ യോഗമോ വേണം. ശുഭനായാലും പാപനായാലും ഒരു ഗ്രഹം അഷ്ടമത്തിൽ നിൽക്കണം. ഇങ്ങനെ വന്നാൽ ജാതകൻ ൨൨-ാമത്തെ വയസ്സിൽ മരിക്കുമെന്നുപറയണം.

ഗുരുണായുക്തശ്ശുക്രോ
ലഗ്നഗതഃപഞ്ചമേ കുജാർക്കസുതൌ
ബലരഹിതശ്ച ചന്ദ്രോ
യോഗേ ജാതോൽപജീവിതഃപുരുഷഃ. ൨൬

സാ—വ്യാഴവും ശുക്രനും ഒരുമിച്ചു ലഗ്നത്തിലും ചൊവ്വയും ശനിയുംകൂടി അഞ്ചിലും നിൽക്കണം. ചന്ദ്രൻ ബലഹീനനായിരിക്കയും വേണം. ഇങ്ങനെ വന്നാലും ജാതകൻ അല്പായുസ്സായിരിക്കുമെന്നറിയണം.

നീചാംശഗതശ്ചന്ദ്രോ
വൃഷ്ടമസംസ്ഥഃ ക്ഷയീ ചമരണാകരഃ
മന്ദകുജാഭ്യാം ദൃഷ്ട
സ്തസ്യായുഃ പഞ്ചവിംശതിഃ പരമം. ൨൭

സാ— ചന്ദ്രന്റെ അംശകം വൃശ്ചികംരാശിയിലായിരിക്കണം. ലഗ്നാൽ അഷ്ടമത്തിൽ സ്ഥിതിയുംവേണം. ചന്ദ്രൻ ക്ഷീണനായിരിക്കണം. കറുത്ത പക്ഷത്തിലായിരിക്കണമെന്നസാരം. ചന്ദ്രനു ചൊവ്വയുടെയും ശനിയുടെയും ദൃഷ്ടിയും ഉണ്ടായിരിക്കണം. ഇങ്ങനെവന്നാൽ ജാതകൻ ൨൫-വയസ്സിനുമേൽ ജീവിച്ചിരിക്കയില്ല.

രന്ധ്രേശ്വരേ ലഗ്നകൃഭാത്മസംസ്ഥേ
ലഗ്നാധിപേ ക്രൂരയുതേഷ്ടമസ്ഥേ
ജാതസ്യഷഡ്വിംശതിവർഷമായുഃ
ശ്ശുഭേക്ഷിതൈസ്തൈരപമൃത്യുരേവം. ൨൮

സാ —അഷ്ടമാധിപതി ലഗ്നത്തിലോ അഞ്ചിലോ ഒൻപതിലോ നിൽക്കണം. ലഗ്നാധിപതി പാപഗ്രഹത്തോടുകൂടി അഷ്ടമത്തിൽ വരണം. ഈ യോഗമുണ്ടായാൽ ൨൬-വയസ്സിനുള്ളിൽ മരണംസംഭവിക്കും. ലഗ്നത്തിനു ശുഭദൃഷ്ടിവന്നാലും ഇതുപോലെ മൃതിസംഭവിക്കാൻ ന്യായമുണ്ട്.

ഹോരാജന്മാധിപയോഃ
സ്ഫുടയോഗഃ കേന്ദ്രമൃത്യുരാശിസ്ഥഃ
തത്രസമേതഃപാപോ
നിധനം സ്യാത്സപ്തവിംശകേവർഷേ. ൨൯

സാ—ലഗ്നാധിപന്റെയും ചന്ദ്രലഗ്നാധിപന്റെയും സ്ഫുടങ്ങൾ ഒരുമിച്ചുകൂട്ടിയാൽ വരുന്ന ആ യോഗസ്ഫുടം ലഗ്നാൽ കേന്ദ്രങ്ങളിലോ അഷ്ടമത്തിലോ വരണം. അവിടെ പാപഗ്രഹയോഗവും ഉണ്ടായിരിക്കണം. ഇങ്ങനെവന്നാൽ ജാതകൻ ൨൭-ാമത്തെ വയസ്സിൽ മരിക്കുമെന്നുപറയണം.

അഷ്ടാവിംശതിവർഷേ
മരണംചന്ദ്രാർക്കരാഹവോയുക്താഃ
കർവ്വത്തിലഗ്നസംസ്ഥാ
ജീവേവ്യയഭേ തഥാനിയതം. ൩൦

സാ—ചന്ദ്രനും ആദിത്യനും രാഹുവുംകൂടി ലഗ്നത്തിൽ നിൽക്കണം. ഇങ്ങനെവന്നാൽ ജാതകൻ ൨൮-ാമത്തെവയസ്സിൽ മരിക്കുമെന്നു

പറയണം. വ്യാഴംകൂടി ൧൨-ാമെടത്തുനിന്നാൽ ഇങ്ങനെ നിശ്ചയമാ
യി സംഭവിക്കുമെന്നു പറയണം. പക്ഷെ വ്യാഴം പന്ത്രണ്ടിലില്ലെ
ങ്കിൽ പ്രായശ്ചിത്താദികൾകൊണ്ടു മരണപരിഹാരം സിദ്ധിച്ചു എന്നു
വരാം.

അർത്ഥവ്യയർക്ഷ സംസ്ഥൌ
ക്രൂരൌ ജീവോരിനാഥസംയുക്തഃ
സപ്താഷ്ടമഗശ്ചതദാ
ജാതസ്യായുഃ പരംത്രിംശൽ. ൩൧

സാ—പാപഗ്രഹങ്ങൾ രണ്ടിലും പന്ത്രണ്ടിലും നിൽക്കണം.
വ്യാഴം ശത്രുഭവനാധിപനോടുകൂടി ഏഴിലോ എട്ടിലോ വരണം. ഇ
ങ്ങനെവന്നാൽ ജാതകൻ ൩൦-വയസ്സിനുമേൽ ജീവിക്കുന്നതല്ല.

ചന്ദ്രേ ക്ഷീണേ സ്വർക്ഷേ
നിധനേശേ കേന്ദ്രഗേഷ്ടമേ പാപേ
ലഗ്നേശേ ബലഹീനേ
ജാതസ്യായുഃ പരംത്രിംശൽ ൩൨

സാ—ചന്ദ്രൻ ക്ഷീണനായി കർക്കടകംരാശിയിലും അഷ്ടമാധി
പതി കേന്ദ്രത്തിലും പാപഗ്രഹം അഷ്ടമത്തിലും വരണം. ലഗ്നാധി
പതിക്കു ബലഹാനിയും ഉണ്ടായിരിക്കണം. ഇങ്ങനെവന്നാൽ ജാത
കൻ ൩൦-വയസ്സിനുമേൽ ജീവിച്ചിരിക്കയില്ല.

ഹോരേശേ ലഗ്നഗതേ
സക്രൂരേചന്ദ്രഭാസ്കരൌ സുതഗൌ
നിധനേശേ കേന്ദ്രഗതേ
ജാതസ്യായുഃ പരംത്രിംശൽ. ൩൩

സാ—ലഗ്നാധിപതി പാപനോടുകൂടി ലഗ്നത്തിൽ വരിക. ആ
ദിത്യനും ചന്ദ്രനുംകൂടി അഞ്ചാംഭാവത്തിൽ നിൽക്കുക. അഷ്ടമാധി
പതിക്കു കേന്ദ്രസ്ഥിതിയും വേണം. ഇങ്ങനെവന്നാൽ ജാതകൻ ൩൦
വയസ്സിനുള്ളിൽ മരിച്ചുപോകുമെന്നു പറയണം.

ആപോക്ലിമസ്ഥിതേ ചന്ദ്രേ
ലഗ്നേശേചതഥൈവച
പാപേക്ഷിതേ ബലൈർഹീനേ
ജീവത്യഷ്ടചതുർഗ്ഗുണം. ൩൪

സാ—ചന്ദ്രൻ ൩, ൬, ൯, ൧൨ ഈ ഭാവങ്ങളിൽ വരണം. ല
ഗ്നാധിപതിയോടു ചേരുകയും വേണം. ചന്ദ്രനു പാപദൃഷ്ടിയും ബ

ബലഹാനിയും വരണം. ഇങ്ങനെവന്നാൽ ൩൨-ാമത്തെ വയസ്സിൽ മ രിക്കുമെന്നുപറയണം.

അഷ്ടമാധിപതൌ കേന്ദ്രേ
ലഗ്നേശേ ബലവൎജ്ജിതേ
അഷ്ടമേ പാപസംയുക്തേ
ജീവത്യഷ്ട ചതുസ്ത്രിംശം. ൩൭

സാ — അഷ്ടമാധിപതിക്കു കേന്ദ്രസ്ഥിതിയും ലഗ്നാധിപതിക്കു ബലഹാനിയും അഷ്ടമത്തിൽ പാപയോഗവും ഉണ്ടായാലും ൩൨-ാമ ത്തെ വയസ്സിൽ മരിക്കുമെന്നു പറയണം. ഈ യോഗത്തിനു കേന്ദ്രങ്ങ ളിൽ ശുഭഗ്രഹങ്ങൾ വരാൻ പാടില്ല.

ഗുരുശുക്രൌ ച കേന്ദ്രസ്ഥൌ
ലഗ്നേശേ പാപസംയുതേ
ആപോക്ലിമസ്ഥേ സന്ധ്യായാം
ജാതസ്യായു രവിത്രയം. ൩൮

സാ — വ്യാഴവും ശുക്രനും കൂടി ലഗ്നാൽ കേന്ദ്രങ്ങളിൽ നിൽക്ക ണം. ലഗ്നാധിപതി പാപനോടുകൂടി മൂന്ന്, ആറ്, ഒൻപതു്, പന്ത്ര ണ്ടു് ഈ ഭാവങ്ങളിൽ വരണം. ഇങ്ങനെ വന്നാൽ ജാതകൻ ൩൩ വ യസ്സിനു മേൽ ജീവിച്ചിരിക്കയില്ലെന്നു പറയണം.

ആരേന്ദു ലഗ്നഗൌയസ്യ കേന്ദ്രാഷ്ടമവിവൎജ്ജിതൈഃ
സൌമ്യൈൎഗ്ഗുളിക വേളായാം ജാതസ്യായുരവിത്രയം. ൩൯

സാ — ചൊവ്വയും ചന്ദ്രനുംകൂടി ലഗ്നത്തിൽ നിൽക്കണം. കേന്ദ്ര ങ്ങളിലൊ, അഷ്ടമത്തിലൊ ശുഭഗ്രഹങ്ങൾ നിൽക്കരുതു്. ജനനം ഗുളികകാലത്തായിരിക്കയും വേണം. ഇങ്ങനെ വന്നാലും ൩൩ വയ സ്സിനു മേൽ ജീവിക്കയില്ലെന്നു പറയണം.

രന്ധ്രാധിപതൌ കേന്ദ്രേ
സ്ഥിരരാശൌജായതേ നരോയസ്യ
ചത്വാരിംശദബ്ദേ
മരണം രന്ധ്രേശുഭനേ സംദൃഷ്ടേ. ൩൧

സാ — അഷ്ടമാധിപതി സ്ഥിരരാശിയിൽ കേന്ദ്രത്തിൽ വരണം. അഷ്ടമത്തിലേക്കു ശുഭഗ്രഹങ്ങളുടെ ദൃഷ്ടി ഉണ്ടായിരിക്കയും അരുതു്. ഇങ്ങനെവന്നാൽ ജാതകൻ ൪൦ വയസ്സിനുമേൽ ജീവിച്ചിരിക്കയില്ലെ ന്നു പറയണം.

അഷ്ടമാധിപതൌ കേന്ദ്രേ ലഗ്നേശേ ബലവർജ്ജിതേ
അർക്കാർക്കജൌ ത്രിഷഷ്ഠസ്ഥൌ ജീവേദ്ദശ ചതുർഗ്ഗുണം. ൩൯

സാ—അഷ്ടമാധിപതിയ്ക്കു കേന്ദ്രസ്ഥിതിയും ലഗ്നാധിപന്നു ബലഹീനതയും മൂന്നിൽ ആദിത്യനും ആറിൽ ശനിയും വന്നാൽ ൪൦ വയസ്സു വരെ ജീവിക്കുമെന്നു പറയണം.

വർഗ്ഗോത്തമാംശകേ ചന്ദ്രേ ലഗ്നസ്ഥേ പാപവീക്ഷിതേ
സൌമ്യൈർബ്ബലവിഹീനൈശ്ച ദ്വാദശാബ്ദചതുർഗ്ഗുണം. ൪൦

സാ—ചന്ദ്രൻ ലഗ്നത്തിൽ പാപദൃഷ്ടിയോടും വർഗ്ഗോത്തമാംശകത്തോടും കൂടി നിൽക്കണം. ശുഭഗ്രഹങ്ങളെല്ലാം ബലഹീനന്മാരായിരിക്കയുംവേണം. ഇങ്ങിനെ വന്നാൽ ൪൮ വയസ്സുവരെ ജീവിക്കുമെന്നു പറയണം.

ലഗ്നേശേ നിധനാംശസ്ഥേ ലഗ്നാംശേ നിധനേശ്വരേ
പാപയുക്തേ തഥാ ലഗ്നേ പഞ്ചാശദ്വർഷജീവിതഃ. ൪൧

സാ—ലഗ്നാധിപതി അഷ്ടമത്തിലും അഷ്ടമാധിപതി ലഗ്നത്തിലും അംശകിക്കണം. ലഗ്നത്തിന്നു പാപയോഗവും വേണം. ഇങ്ങിനെ വന്നാൽ ൫൦ വയസ്സുവരെ ജീവിക്കുമെന്നു പറയണം.

ദ്വിശരീരോദയയുതേ
മന്ദേ ചന്ദ്രേ വ്യയാഷ്ടമേ വാപി
ജാതസ്തു മനുഷ്യോ
ജീവേദ്ഷട്ത്രിംശൽ. ൪൨

സാ—ശനി ഉഭയരാശിയിൽ ലഗ്നത്തിൽ നിൽക്കണം. ചന്ദ്രൻ പന്ത്രണ്ടിലൊ, അഷ്ടമത്തിലൊ വരികയും വേണം. ഇങ്ങനെ വന്നാൽ ജാതകൻ ൩൬ വയസ്സുവരെ ജീവിക്കുമെന്നു പറയണം.

മന്ദാംശേ ലഗ്നേശേ
നിധനേശ്വരസംയുതേ നിശാനാഥേ
ഷഷ്ഠാഷ്ടമവ്യയേ വാ
ജാതസ്തത്രൈവ ചാഷ്ടപഞ്ചാശൽ. ൪൩

സാ—ലഗ്നാധിപതി ശനിയോടുകൂടി അംശകിക്കയും ചന്ദ്രൻ അഷ്ടമാധിപതിയോടുകൂടി ആറു്, എട്ടു്, പന്ത്രണ്ടു് ഈ ഭാവങ്ങളിൽ വരികയും ചെയ്താൽ ജാതകൻ ൫൮ വയസ്സുവരെ ജീവിക്കുമെന്നു പറയണം.

ലഗ്നാധീശാംമൃത്യുഷഷ്ഠവ്യയസ്ഥാ
പാപാസ്സന്തോനൈധനാദന്യസംസ്ഥാഃ
അസ്മിൻയോഗേ ജായതേ യോ മനുഷ്യ-
സ്തസ്യായുഷ്യം ഷഷ്ടിവർഷംപ്രസിദ്ധം. ൭൩

സാ—ലഗ്നാധിപതിയുടെ അറ്, എട്ട്, പന്ത്രണ്ട് ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങളും ശുഭഗ്രഹങ്ങൾ അഷ്ടമമൊഴികെ മററു ഭാഗങ്ങളിലും നിന്നാൽ ജാതകൻ ൬൦ വയസ്സുവരെ ജീവിക്കണമെന്നു പറയണം.

ഹോരാജന്മാധിപതീ
കേന്ദ്രഗതൌ മൃത്യുനാഥസംയുക്തൌ
ലഗ്നചതുഷ്ടയഹീനേ
ദേവഗുരൌ പഞ്ചഷഷ്ടിവർഷാന്തം. ൭൪

സാ—ലഗ്നാധിപതിയും ചന്ദ്രലഗ്നാധിപതിയും കേന്ദ്രരാശിയിൽ അഷ്ടമാധിപനോടു കൂടിവരണം. വ്യാഴം ലഗ്നകേന്ദ്രങ്ങളിൽ വരരുത്. ഇങ്ങനെ വന്നാൽ ജാതകൻ ൬൫ വയസ്സുവരെ ജീവിക്കുമെന്നു പറയണം.

അർക്കകുജമന്ദയുക്തേ ലഗ്നേ കേന്ദ്രസ്ഥിതേസുരാചാര്യേ
ചന്ദ്രേവ്യയാത്മജസ്ഥേ സപ്തതിവർഷം സജീവതിപ്രായഃ. ൭൫

സാ—ആദിത്യനും ചൊവ്വയും ശനിയും കൂടി ലഗ്നത്തിൽ വരണം. വ്യാഴം കേന്ദ്രരാശിയിലും നിൽക്കണം. ചന്ദ്രൻെറ സ്ഥിതി അഞ്ചിലൊ, പന്ത്രണ്ടിലൊ ആയിരിക്കണം. ഇങ്ങനെ വന്നാൽ ജാതകൻ എഴുപതു വയസ്സുവരെ ജീവിക്കുമെന്നു പറയണം.

ഗുരുചന്ദ്രൌ വൃശ്ചികസ്ഥൌ
ലഗ്നേശേലാഭഗേബലാഢ്യസ്സ്യാൽ
സൌമ്യേദശമം യാതേ
ത്വശീതിവർഷാഞ്ചപരമായുഃ. ൭൬

സാ— ചന്ദ്രനും വ്യാഴവും കൂടി നാലാംഭാവത്തിലും ലഗ്നാധിപതി ബലവാനായി പതിനൊന്നാം ഭാവത്തിലും ഒരു ശുഭഗ്രഹം പത്താം ഭാവത്തിലും വന്നാൽ ജാതകൻ ൮൦ വയസ്സുവരെ ജീവിക്കുമെന്നു പറയണം.

ചരാംശകസ്ഥാ രവിഭൌമമന്ദാ
സ്ഥിരാംശകസ്ഥൌ ഗുരുദേവപൂജ്യൌ
ശേഷൌ തു യുഗ്മാംശകസംപ്രയുക്തൌ
ജാതോനരോ വർഷശതായുരത്ര. ൭൭

സാ—ആദിത്യനും ചൊവ്വയും ശനിയും ചരരാശിയിലും വ്യാഴവും ശുക്രനും സ്ഥിരരാശിയിലും ചന്ദ്രനും ബുധനും ഉഭയരാശിയിലും അംശകിച്ചാൽ ജാതകൻ ആറുവയസ്സുവരെ ജീവിച്ചിരിക്കും.

കേന്ദ്രത്രികോണാഷ്ടമഗാ നപാപാഃ
ശുക്രേ ഗുരൌ കേന്ദ്രഗതേ ശതായുഃ
നകോപിമൃത്യും ഉദയേനപാപാഃ
കേന്ദ്രേ ഗുരൌവാഷ്ടശതായുരത്ര. ൨൯

സാ—കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും പാപന്മാർ നിൽക്കരുത്. ശുക്രനും വ്യാഴവും കേന്ദ്രങ്ങളിൽ ഠരിക്കയും വേണം. ഇങ്ങനെവന്നാൽ ൧൦൦-വയസ്സുവരെ ജീവിക്കുമെന്നു പറയണം. അഷ്ടമത്തിൽ ശുഭനാകട്ടെ, പാപനാകട്ടെ നിൽക്കരുത്. ലഗ്നത്തിൽ പാപഗ്രഹങ്ങൾ വന്നുകൂടാ. ശുഭഗ്രഹങ്ങൾ വരാമെന്നു താല്പര്യം. വ്യാഴം കേന്ദ്രത്തിൽ വരണം. ഇങ്ങനെ വന്നാൽ ൧൦൮-വയസ്സുവരെ ജീവിക്കുമെന്നു പറയണം.

ലഗ്നേ ഭൃഗുഃ കേന്ദ്രഗതശ്ച ജീവഃ
ഛിദ്രേ ന പാപാ ഹ്യമിതായുരത്ര
ശുഭേഷ്ടമേ കർക്കടലഗ്നസംസ്ഥഃ
ശശാങ്കജീവൌ ഗുരുഭാർഗ്ഗവൌ വാ. ൩൦

സാ—ലഗ്നത്തിൽ ശുക്രനും കേന്ദ്രത്തിൽ വ്യാഴവും വരണം. അഷ്ടമത്തിൽ പാപഗ്രഹങ്ങൾ വന്നുകൂടാ. ശുഭഗ്രഹങ്ങൾ വന്നാൽ യോഗഭംഗം സംഭവിക്കയില്ലെന്നു താല്പര്യം. ഇങ്ങനെവന്നാൽ ൧൨൦-വയസ്സുവരെ ജീവിക്കുമെന്നു പറയണം. കർക്കടകരാശി ലഗ്നമായി വരണം. ലഗ്നത്തിൽ വ്യാഴവും ചന്ദ്രനും കൂടിയോ, അല്ലെങ്കിൽ വ്യാഴവും ശുക്രനും കൂടിയോ നിൽക്കണം. അഷ്ടമം ശുഭമായിരിക്കയും വേണം. ഇങ്ങനെവന്നാലും ജാതകൻ ൧൨൦-വയസ്സുവരെ ജീവിക്കുമെന്നു പറയണം.

പാപാ ന കേന്ദ്രേ ന പുനസ്ത്രികോണേ
ജാതോ നരസ്സ്യാദമിതായുരത്ര
അംഗസ്ഥിതൌ ശുക്രബുധൌ ച ശേഷാ
ലാഭത്രിഷഡ്ഷുഷ്ഷമിതം തദായുഃ. ൩൧

സാ—കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും പാപഗ്രഹങ്ങൾ വന്നുകൂടാ. ഈ യോഗമുണ്ടായാൽ ൧൨൦-വയസ്സുവരെ ജീവിക്കും. ശുക്രനും ബുധനും കൂടി ലഗ്നത്തിലും മററുള്ള ഗ്രഹങ്ങൾ മൂന്ന്, ആറ്,

പതിനൊന്ന് ഈ ഭാവങ്ങളിലും വന്നാൽ ജാതകൻ നൂററിരുപതു വയസ്സുവരെ ജീവിക്കുമെന്നു പറയണം.

കേന്ദ്രത്രികോണനിധനേഷു ന യസ്യ പാപാ
ലഗ്നാധിപഃ സുരഗുരുശ്ച ചതുഷ്ടയസ്ഥൌ
ഭുക്ത്വാ സുഖാനി വിവിധാനി സുപുണ്യകർമ്മ
ജീവേച്ച വത്സരശതം സ വിമുക്തരോഗഃ. ൭൧

സാ—കേന്ദ്രം, ത്രികോണം, അഷ്ടമം ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങൾ നിൽക്കരുത്. ലഗ്നാധിപനും വ്യാഴവും കേന്ദ്രങ്ങളിൽ നില്ക്കണം. ഈ യോഗമുണ്ടായാൽ പലവിധ സുഖാനുഭവത്തോടും പുണ്യകർമ്മനിഷ്ഠയോടും ആരോഗ്യത്തോടും കൂടി ൧൦൦-വയസ്സുവരെ ജീവിക്കുമെന്നു പറയണം.

ദശാപഹാരാദികളെക്കൊണ്ടു മരണകാലനിശ്ചയം ചെയ്യുമ്പോൾ ഈവക യോഗങ്ങളെക്കൂടി ഗാഢമായി ചിന്തിയ്ക്കേണ്ടതാണ്. രണ്ടിന്റെയും പരസ്പരസംവാദമുണ്ടെങ്കിൽ മരണകാലനിർണ്ണയം ചെയ്യുന്നതിന്നു വളരെ എളുപ്പവും സഫലവും ആകുന്നു.

ഇങ്ങനെ മരണകാലചിന്ത.

---

## നിര്യാണനിമിത്ത ലക്ഷണം.

യോഷ്ടമം വീക്ഷതേ പൂർണ്ണം തസ്യോക്തവ്യാധിനാമൃതിം
തൽഖേടയുക്തരാശ്യംശേ രോഗസംഭവമാദിശേൽ. ൧

ധാതുദോഷാദികം സർവ്വമപിതദ്വൽ സമീരിതം
ബഹുഭിർ ബലിനാ ചിന്ത്യം ദുർബലം ബലവാൻഹരേൽ. ൨

വീക്ഷകഃ ഫലസംദാതാ അഭാവേ തൽഗതേനവാ
ദ്വയാഭാവേ തദീശേന ഫലം ചിന്ത്യം വിചക്ഷണൈഃ. ൩

സാ—ഇന്നകാലത്തു മരിക്കുമെന്നുള്ള ചിന്തയാണല്ലൊ മേൽ ചെയ്തുകഴിഞ്ഞത്. ഇനി എങ്ങിനെയാണ് മരണം സംഭവിക്കുന്നത് എന്നുള്ളതാണ് ഇവിടെ ചിന്തിക്കാൻ പോകുന്നത്. സൂത്യാദികളിൽ വച്ച് ഏതൊരു ഗ്രഹമാണോ അഷ്ടമത്തിലേക്കു നോക്കുന്നത് ആ ഗ്രഹമാണല്ലൊ' മരിപ്പിക്കുന്നതിന്നുള്ള അധികാരി. ആ ഗ്രഹത്തിന്നു പറഞ്ഞിട്ടുള്ള രോഗങ്ങളായിരിക്കും മരണകാലത്തു സംഭവിക്കു

ന്നതു്. അഷ്ടമത്തിൽ നിൽക്കുന്ന ഗ്രഹം മേൽ പറയപ്പെട്ട അവയ വവിഭാഗക്രമമനുസരിച്ചു് ഏതൊരു രാശ്യവയവത്തിലാണോ നിൽക്കുന്നതു് ആ ശരീരാവയവത്തിൽ രോഗം സംഭവിക്കുമെന്നു് അറിയണം. അസ്ഥി, രക്തം, മജ്ജ മുതലായ ഏതൊരു ധാതുവിൽ നിന്നാണു് രോഗോത്ഭവമെന്നും, വാതം, പിത്തം, കഫം ഈ ത്രിദോഷങ്ങളിൽവച്ചു് ഏതാണു് കോപിച്ചിരിക്കുന്നതെന്നും മേൽപ്രകാരം മരണാധികാരിയായ ഗ്രഹത്തെക്കൊണ്ടുതന്നെ ചിന്തിച്ചുകൊള്ളണം. അഷ്ടമത്തിലേക്കു പൂർണ്ണദൃഷ്ടിയുള്ള ഗ്രഹത്തെക്കൊണ്ടുവേണം മേൽപ്രകാരം ചിന്തിക്കേണ്ടതു്. ദൃഷ്ടി പൂർണ്ണമായിരിക്കണമെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു് അഷ്ടമഭാവസ്ഥിതത്തിനുതന്നെ ദൃഷ്ടി വേണമെന്നും ഗ്രഹങ്ങൾക്കു പൂർണ്ണദൃഷ്ടിതന്നെ ഉണ്ടായിരിക്കണമെന്നും സ്പഷ്ടമാകുന്നു. പക്ഷേ അഷ്ടമത്തിൽ ആരുടേയും ദൃഷ്ടി ഇല്ലെന്നു വരാവുന്നതാണല്ലോ. അങ്ങിനെവന്നാൽ അഷ്ടമഫലദാതാവു് അവിടെ നിൽക്കുന്ന ഗ്രഹമാണു്. അവിടെ ആരും നിൽക്കുന്നുമില്ലെന്നു വരാമല്ലോ. എന്നാൽ അഷ്ടമരാശിനാഥനായ ഗ്രഹത്തിനാണു് ആഫലത്തെ കൊടുക്കുന്നതിനുള്ള അധികാരം. ഇവിടെ രണ്ടിലധികം ഗ്രഹങ്ങളുടെ ദൃഷ്ടിയോ, അതുപോലെതന്നെ യോഗമോ ഉണ്ടെങ്കിൽ അവരിൽവെച്ചു ബലമേറിയ ഗ്രഹത്തെക്കൊണ്ടാണു് ഫലം ചിന്തിക്കേണ്ടതു്.

അഷ്ടമേ രവിസംയുക്തേ ജ്വരത്തിരസ്ഥിസമുത്ഭവാ
ചന്ദ്രേരക്തോത്ഭവം ഭൗമേജ്വരം ശസ്ത്രാദിഭിരപി
സന്നിപാതഭയം സൌമ്യേ ഗുരാവവ്യക്തകം ഗദം
ശുക്രേതൃഷ്ണാ ക്ഷുധാ മന്ദേ പാതേകുഷ്ഠാദിസംഭവഃ.          ൫

സാ—മേൽപറയപ്പെട്ടവണ്ണം മരണാധികാരിയായ ഗ്രഹം ആദിത്യനാണെങ്കിൽ ജ്വരം മുതലായ ഉഷ്ണരോഗങ്ങളെക്കൊണ്ടും ചന്ദ്രനാണെങ്കിൽ രക്തസംബന്ധങ്ങളായ രോഗങ്ങളാലും ചൊവ്വ ആണെങ്കിൽ ആയുധം ഉഷ്ണവികാരം ഇവയെക്കൊണ്ടും ബുധനാണെങ്കിൽ മൂന്നുദോഷങ്ങളും കോപിച്ചിട്ടുള്ള മഹാരോഗങ്ങളെക്കൊണ്ടും വ്യാഴമാണെങ്കിൽ ലക്ഷണങ്ങളെക്കൊണ്ടും ഇന്ന രോഗമെന്നു നിർണ്ണയിക്കാൻ പാടില്ലാത്ത വ്യാധിയെക്കൊണ്ടും ശുക്രനാണെങ്കിൽ ദാഹംകൊണ്ടും ശനിയാണെങ്കിൽ വിശപ്പുകൊണ്ടും രാഹു ആണെങ്കിൽ കുഷ്ഠം മുതലായ ദുർവ്യാധികളെക്കൊണ്ടും മരണം സംഭവിക്കുമെന്നു പറയണം.

ആദിത്യഭൗമൌ സംയുക്തൌ കർമ്മസ്ഥാനഗതാവപി
സുഖഭാവഗതൌതദ്വൽപാപദൃഗ്യോഗസമ്മിതൌ.          ൬

അഭിഘാതേനശൈലസ്യശിഖരേണാഥവേശ്മനഃ
കുഡ്യസ്യപ്രാന്തഭാഗേന വൃക്ഷസ്യ വിടപേനവാ. ൬

പാകസ്ഥാനോപരിസ്ഥാഭ്യാ പാകകാഷ്ഠേനകൂത്രചിൽ
സ്ഥാപിതേനഘടാദ്യൈഃ പാത്രൈർവാമ്രണ്മയൈർമൃതിഃ. ൭

സാ—ആദിത്യനും ചൊവ്വയുംകൂടി പത്താംഭാവത്തിലോ നാലാംഭാവത്തിലോ നിന്നാൽ മലകളുടെ ശിഖരം ഇടിഞ്ഞു വീണിട്ടൊ അല്ലെങ്കിൽ പുരയുടെ ചുവരിടിഞ്ഞു വീണിട്ടോ അഥവാ വൃക്ഷങ്ങളുടെ കൊമ്പുകൾ വീണിട്ടോ പക്ഷേ പാചകപ്പുരയുടെ മുകളിൽനിന്നു വീണിട്ടോ അല്ലെങ്കിൽ വിറകു നിമിത്തമായിട്ടോ അഥവാ പാകത്തിനും മററും ഉപയോഗിക്കുന്ന മററു വസ്തുക്കളെക്കൊണ്ടോ കുഴിച്ചുവച്ചിരിക്കുന്ന മൺപാത്രങ്ങൾ നിമിത്തമായിട്ടോ മരണം സംഭവിക്കുമെന്നു പറയണം. ആദിത്യകുജന്മാക്കു പാപയോഗമോ പാപദൃഷ്ടിയോ വേണമെന്നും പാപയോഗമോ പാപദൃഷ്ടിയോ പാടില്ലെന്നുംകൂടി അഭിപ്രായമുണ്ട്.

സുഖസ്ഥാനഗതേമന്ദേ സപ്തമസ്ഥാനഗേ വിധൌ
കുജേ കർമ്മസമായാതേ ശുഭദൃഷ്ടിവിഹീനഗേ. ൮

കൂപാദൌ പതനം വാച്യം നോചേൽകർമ്മേധരാത്മജഃ
മരണംനാത്രവക്തവ്യം ശുഭദൃഗ്യോഗസമ്മിതേ. ൯

സാ—നാലാമിടത്തു ശനിയും ഏഴാമിടത്തു ചന്ദ്രനും ശുഭയോഗദൃഷ്ടികളോടുകൂടാതെ നിന്നാൽ ജാതകൻ കിണററിൽ വീണു മരിക്കുമെന്നു പറയണം. പത്താംഭാവത്തിൽ ചൊവ്വ നിൽക്കാതിരുന്നാൽ കിണററിൽ വീഴുമെങ്കിലും മരിക്കയില്ലെന്നു പറയണം. പക്ഷെ ശുഭയോഗമോ ശുഭദൃഷ്ടിയോ ഉണ്ടായിരിക്കണം.

പാഥോനരാശിഗൌ സൂര്യചന്ദ്രൌ പാപൈസ്സമീക്ഷിതൌ
അഷ്ടമസ്ഥാനഗൌ മൃത്യുഃ സ്വജനൈരേവ നിശ്ചിതം. ൧൦

സാ—ആദിത്യനും ചന്ദ്രനുംകൂടി അഷ്ടമത്തിൽ കന്നിരാശിയിൽ നിൽക്കണം. പാപഗ്രഹങ്ങളുടെ ദൃഷ്ടിയും വേണം. ഇങ്ങനെ വന്നാൽ ജാതകൻ സ്വജനങ്ങളിൽ നിന്നുതന്നെ മൃതനാകും. കൂട്ടത്തിലുള്ളവരിൽ ആരെങ്കിലും ജാതകനെ വധിക്കുമെന്നു താല്പര്യം.

രവിചന്ദ്രൌ മീനഗതൌ
രന്ധ്രേ പാപഗ്രഹേണ സംദൃഷ്ടൌ
തോയനിപാതാന്മരണം
അഥവാതോയോത്ഭവൈർഗ്ഗദൈർവ്വാപി. ൧൧

സാ—ആദിത്യനും ചന്ദ്രനുംകൂടി മീനം രാശിയിൽ അഷ്ടമത്തിൽ നിൽക്കുമ്പോൾ ജനിച്ചവൻ വെള്ളത്തിൽവീണു മരിക്കുമെന്നോ വെള്ളത്തിൽ വീഴുക നിമിത്തമുണ്ടായ രോഗംകൊണ്ടു മരിക്കുമെന്നോ പറയണം.

കർക്കിണിമന്ദേമകരേ
ചന്ദ്രേമൃത്യുർജലോദരകൃതസ്സ്യാൽ
പാപാംശസ്ഥേചന്ദ്രേ
കുജഭവനേശസ്സ്യവഹ്നിഭവഃ. ൧൨

സാ—കർക്കടകത്തിൽ ശനിയും മകരം രാശിയിൽ ചന്ദ്രനും ഒരുമിച്ചു നിൽക്കയാണെങ്കിൽ ജാതകൻ ജലോദരമെന്നു പറയുന്ന രോഗം പിടിപെട്ടു മരിക്കുമെന്നു പറയണം. ചന്ദ്രൻ കുജക്ഷേത്രത്തിൽ നിൽക്കണം. പാപന്മാരുടെ രാശിയിൽ അംശകിക്കയും വേണം. പാപന്മാരുടെ മദ്ധ്യേ നിന്നാലും മരി. ഇങ്ങനെ വന്നാൽ ജാതകൻ ആയുധമേററിട്ടോ അഗ്നിനിമിത്തമായിട്ടോ മരിക്കുമെന്നു പറയണം.

കന്യായാം സംസ്ഥിതഃ ചന്ദ്രഃ പാപമദ്ധ്യഗതസ്തഥാ
രക്തോസ്ഥശോഷജം മൃത്യുംകരോതിനാഹിസംശയഃ. ൧൩

സാ—ചന്ദ്രൻപാപമദ്ധ്യസ്ഥിതിയോടുകൂടി കന്നിരാശിയിൽ നില്പൂയാണെങ്കിൽ രക്തം ക്ഷയിച്ചു വളരെ കൃശഗാത്രനായിട്ടു മരിക്കാനിടവരും.

മന്ദർക്ഷഗതേ ചന്ദ്രേ
പാപദ്വയമദ്ധ്യസംസ്ഥിതേചാപി
രജ്ജ്വഗ്നിപാതനാശഃ
നിർദ്ദിഷ്ടംമൃത്യുരേവ............ ൧൪

സാ—മകരത്തിലോ, കുംഭത്തിലോ, പാപമദ്ധ്യസ്ഥിതിയോടുകൂടി ചന്ദ്രൻനിന്നാൽ ജാതകൻ പാശത്തിൽതൂങ്ങിയോ, തീയിൽചാടിയോ, വൃക്ഷാദികളിൽനിന്നു പതിച്ചിട്ടോ, മരിക്കുമെന്നുപറയണം.

നവമസുതയോരശുഭയോഃ
പാപഗ്രഹദൃഷ്ടയോർഭവേന്മൃത്യുഃ
ദ്രേക്കാണൈഃ പാശഭുജഗ
നിഗളൈശ്ചരിദ്ദ്രേഥവാ ഗുപ്ത്യാം. ൧൫

സാ—അഞ്ചിലും ഒൻപതിലും പാപന്മാർ പാപദൃഷ്ടിയോടുകൂടി നിന്നാൽ ജയിലിൽക്കിടന്നു മരിക്കുമെന്നുപറയണം. ലഗ്നദ്രേക്കാണം പാശദ്രേക്കാണമോ, സർപ്പദ്രേക്കാണമോ നിഗളദ്രേക്കാണമോ ആ

യി വരണം. മുഴമിദിലല്ലെങ്കിൽ അതിനോട്ടു സമമായ സ്ഥലത്തുവച്ചു മൃത്യുസംഭവിക്കുമെന്നും പറയാം.

മീനോദയേ ദിവാനാഥേ ചന്ദ്രേപാപാന്വിതേസ്തഥ
മേഷഗതേസതിമരണം സ്ത്രീഹേതുകമിതിവദന്തിദൈവജ്ഞാഃ

സാ—മീനം ലഗ്നമായിരിക്കണം അവിടെ ആദിത്യനും പാപനോട്ടുകൂടി ചന്ദ്രൻ ഏഴിലും മേടത്തിൽ ശുക്രനുംവന്നാൽ സ്ത്രീകാരണമായി മരിക്കുന്നതിനിടവരുമെന്നു പറയണം.

സൂര്യേ കുജേ വാ മിഹിരേ
റിയതി യദേ മൃത്യുശ്ശൂലസംഘാതാൽ
ക്ഷീണേ ചന്ദ്രേ ലഗ്നേ
ത്രികോണയോഃ സൂര്യഭൗമയോസ്തദ്വൽ. ൧൯

സാ—ആദിത്യനോ ചൊവ്വയോ നാലാംഭാവത്തിലും ശനി പത്താംഭാവത്തിലും നിന്നാൽ ശൂലംകൊണ്ടു മരിക്കാനിടവരുമെന്നുപറയണം. ക്ഷീണചന്ദ്രൻ ലഗ്നത്തിലും ആദിത്യകുജന്മാർ ത്രികോണങ്ങളിലും നിന്നാൽ മേൽപ്രകാരം ശൂലമേററുതന്നെ മരിക്കാനിടവരുമെന്നു പറയണം.

ഹിബുകേർക്കേ വിയതികുജേ
ക്ഷീണേന്ദു യുതേക്ഷ്വേനസംദൃഷ്ടേ
കാഷ്ഠനാഭിഹതഃസ
മ്രിയതജാതോവ്യസന്ദേഹഃ. ൨൦

സാ—നാലിൽ ആദിത്യനും പത്തിൽ ശനിദൃഷ്ടിയോടും ക്ഷീണചന്ദ്രനോടുംകൂടിയ ചൊവ്വയും വന്നാൽ മരത്തിന്റെ സംഘട്ടനനിമിത്തം മരിക്കാനിടവരുമെന്നു പറയണം അതായതു മരംകൊണ്ടുള്ള വടികൊണ്ടോ മറേറാ അടിയേററുമരിക്കുമെന്നു താല്പര്യം.

അഷ്ടമസ്ഥാനഗേ ചന്ദ്രേ ദശമസ്ഥാനഗേകുജേ
ലഗ്നസ്ഥാനഗതേമന്ദേ സുഖസ്ഥാനഗതേരവൌ
ലകുഡാഹതഗാത്രസ്സൻ മ്രിയതേനാത്രസംശയഃ. ൨൧

സാ—അഷ്ടമത്തിൽ ചന്ദ്രനും പത്താംഭാവത്തിൽ ചൊവ്വയും ലഗ്നത്തിൽ ശനിയുംകൂടി നിന്നാൽ വടികൊണ്ടുള്ള അടിയേററു മരിക്കാനിടവരുമെന്നു പറയണം.

കർമ്മസ്ഥാനേ ക്ഷീണചന്ദ്രേ കുജേ നവമസംസ്ഥിതേ
സൂര്യേരവൌകുജേ ലഗ്നേ അഗ്നിബന്ധനതാഡനൈഃ. ൨൨

സാ—പത്തിൽ ക്ഷീണചന്ദ്രനും ഒൻപതിൽ ചൊവ്വയും ലഗ്നത്തിൽ ശനിയും അഞ്ചിൽ ആദിത്യനും കൂടിനിന്നാൽ അഗ്നിഹേതുവായിട്ടോ, ബന്ധനംനിമിത്തമോ, അടികൊണ്ടോ മരിക്കാനിടവരുമെന്നു പറയണം.

സുഖസ്ഥാനഗതെഭൗമേരവൗദൃഷ്ടേതറിഹായസി
മന്ദേസതിമൃതിർവ്വാച്യംസ്യാച്ഛസ്ത്രാഗ്നിരോഹേതുതഃ. ൨൧

സാ—നാലാമിടത്തു ചൊവ്വയും ഏഴാമിടത്തു ആദിത്യനും പത്താമിടത്തു ശനിയുംകൂടിനിന്നാൽ ജാതകൻ തീയിൽ വീണിട്ടോ, ആയുധമേറ്റിട്ടോ, രാജകോപംകൊണ്ടോ മരിക്കമെന്നുപറയണം.

ധനേശനൗ സുഖേ ചന്ദ്രേ കുജേകർമ്മസമാശ്രിതേ
ജാതസ്യ മരണം വിദ്യാൽ കീടമഗ്നപ്രണാദികൈഃ. ൨൨

സാ—രണ്ടിൽ ശനിയും നാലിൽ ചന്ദ്രനും പത്തിൽ ചൊവ്വയും നിന്നാൽ ജാതകൻ വ്രണപ്പെട്ടു പുഴുത്തുമരിക്കുമെന്നു പറയണം

ഭാസ്കരേദശമംപ്രാപ്തേ കുജേ സുഖസമാശ്രിതേ
ജാതസ്യമരണം വിദ്യാൽ പതനം വാഹനാദിതഃ. ൨൩

സാ—പത്താംഭാവത്തിലാദിത്യനും നാലാംഭാവത്തിൽ ചൊവ്വയും കൂടി നിന്നാൽ അപ്പോൾ ജനിച്ചവൻ ആന, കുതിര വണ്ടി മുതലായ വാഹനങ്ങളിൽനിന്നു വീണുമരിക്കമെന്നു പറയണം.

ദ്യൂനേകുജേ ശനൗലഗ്നേ ക്ഷീണചന്ദ്രാർക്കസംയുതഃ
ജാതസ്യനിശ്ചിതം മൃത്യുര്യന്ത്രാൽഭ്രതാദിഘട്ടനാൽ. ൨൪

സാ—ഏഴാമിടത്തു ചൊവ്വയും ലഗ്നത്തിൽ ശനി, ക്ഷീണചന്ദ്രൻ, സൂര്യൻ ഇവരും നിന്നാൽ ജാതകൻ ആവി മുതലായ മറ്റന്ത്യേതരശക്തികളാൽ നയിക്കപ്പെടുന്ന യന്ത്രാദികളിൽ പതിച്ചു മരിക്കുന്നതിനിടവരുമെന്നു പറയണം.

ജൂകേകുജേ ശനൗ മേഷേ ചന്ദ്രേമൃഗഘടേപിവാ
ദശമേബാലചന്ദ്രശ്ച സപ്തമേച ദിവാപതിഃ
സുഖഭാവേകുജേചൈവ ജാതോവിൺമദ്ധ്യഗോമൃതഃ. ൨൫

സാ—തുലാത്തിൽ ചൊവ്വയും മേടത്തിൽ ശനിയും മകരം കുംഭം ഈ രാശികളിൽ ഏതിലെങ്കിലും ചന്ദ്രനും നിന്നാൽ ജാതകൻ മലമദ്ധ്യത്തിൽക്കിടന്നു മരിക്കാനിടവരുമെന്നു പറയണം.

ചന്ദ്രൻ പത്തിലും ആദിത്യൻ ഏഴിലും ചൊവ്വ നാലിലും നിന്നാലും അപ്രകാരം പറയാവുന്നതാണ്.

സൂൎയ്യപുത്രേഷ്ടമം പ്രാപ്തേ ചന്ദ്രേ ബലവിവൎജ്ജിതേ
കുജയുക്തേക്ഷിതേവാപി ഗുഹ്യരോഗാന്മൃതിംവദേൽ. ൨൩

സാ—അഷ്ടമത്തിൽ ശനി നിൽക്കണം. ചന്ദ്രനു ക്ഷീണതയും ബലവാനായ ചൊവ്വയുടെ ദൃഷ്ടിയും ഉണ്ടായിരിക്കണം. ഇങ്ങനെ വന്നാൽ ഗുഹ്യരോഗംവന്നു മരിക്കുമെന്നു പറയണം.

ധരാസുതേനസഹിതേ സൂൎയ്യേ സപ്തമരാശിഗേ
രന്ധ്രസ്ഥേ മന്ദചന്ദ്രൌ ജാതോമൃത്യുംഖഗാദിഭിഃ. ൨൪

സാ—ചൊവ്വയും സൂൎയ്യനും ഏഴിലും ശനി അഷ്ടമത്തിലും ചന്ദ്രൻ നാലിലും നിന്നാൽ അപ്പോൾ ജനിച്ചവൻ പക്ഷിവൎഗ്ഗങ്ങൾ നിമിത്തം മരണത്തെ പ്രാപിക്കും.

ലഗ്നേരവൌകുജേപുത്രേ അഷ്ടമേഭാനുനന്ദനേ
ശീതാംശൌനവമേമൃത്യുഃ ശൂലാ ശനിപാതനാൽ. ൨൫

സാ—ആദിത്യൻ ലഗ്നത്തിലും ചൊവ്വ അഞ്ചിലും ശനി അഷ്ടമത്തിലും ചന്ദ്രൻ ഒമ്പതിലും കൂടി നിന്നാൽ അപ്പോൾ ജാതനായവൻ പൎവ്വതത്തിന്റെ കൊടുമുടിയിൽ നിന്നുവീണിട്ടോ, ഇടിത്തീ വീണിട്ടോ മരിക്കുമെന്നു പറയണം.

ഉദയാദ്ദ്വാവിംശതിമ-
ദ്രേക്കാണോ ഭവതി കാരണംമൃത്യോഃ
തസ്യാധിപതിഭവൌവാ
നിൎയ്യാണംസ്വഗുണൈഃ. ൨൬

സാ—ഉദയലഗ്നത്തിന്റെ ഇരുപത്തിരണ്ടാം ദ്രേക്കാണമാണ മരണത്തിനു ഹേതുവായിട്ടുള്ളത്. ഇരുപത്തിരണ്ടാം ദ്രേക്കാണനാഥനും മരണകൎത്താവുതന്നെയാണ്. അതുകൊണ്ട് അതാതു ദ്രേക്കാണരൂപങ്ങളായ ലക്ഷണങ്ങളായിരിക്കും മരണത്തിനു കാരണമായി തീരുന്നത്.

മേഷാദ്യേദ്രേക്കാണേ
ക്രൂരഗ്രഹവീക്ഷിതേ ചസംയുക്തേ
അംബുപാഹിവിഷപിത്തകൃതം
മരണംസ്യന്നാം സമാദേശ്യം. ൩൦

സാ—ഇരുപത്തിരണ്ടാം ദ്രേക്കാണം മേടത്തിന്റെ ആദിദ്രേക്കാണമായി വരികയും പാപഗ്രഹങ്ങളുടെ ദൃഷ്ടിയോഗങ്ങളുണ്ടായിരിക്കയും ചെയ്താൽ വെള്ളം നിമിത്തമായിട്ടോ സൎപ്പവിഷം നിമിത്തമോ

പിത്തകോപം നിമിത്തമുള്ള രോഗംകൊണ്ടോ മരണം സംഭവിക്കുമെന്നു പറയണം.

വിദ്ധ്യാദ്വിതീയഭാഗേ മരണംജലകൃമിഹിമാരണ്യൈഃ
ഏവംതൃതീയഭാഗേ തടാകകൂപപ്രപാതാദ്വാ. ൩൫

സാ— മേടത്തിന്റെ രണ്ടാമത്തെ ദ്രേക്കാണം ഇരുപത്തിരണ്ടാം ദ്രേക്കാണമായി വന്നാൽ ജലം നിമിത്തമോ കൃമികളിൽ നിന്നോ, മഞ്ഞേററിട്ടോ, കാട്ടിൽ കിടന്നോ മൃതിഭവിക്കുമെന്നു പറയണം. ഇതുപോലെ മേടത്തിന്റെ മൂന്നാമത്തെ ഭാഗം ഇരുപത്തിരണ്ടാം ദ്രേക്കാണമായി വന്നാൽ കുളങ്ങളിലോ കിണറുകളിലോ വീണു മരിക്കാനിടവരുമെന്നു പറയണം.

ഖരാശശ്വഖരോഷ്ട്രാദ്യാ
മൃത്യുർജ്ജേയോ വൃഷസ്യാദ്യേ
പിത്താഗ്നിവാതചോരാൽ
ദ്വിതീയഭാഗേ വൃഷസ്യൈവ. ൩൬

സാ—ഇടവത്തിന്റെ ആദിദ്രേക്കാണം അഷ്ടമദ്രേക്കാണമായാൽ കഴുതം, കുതിര, കഴുത, കാള ഇത്യാദി മൃഗങ്ങളിൽ നിന്നു മരണം സംഭവിക്കും. ഇടവത്തിന്റെ രണ്ടാമത്തെ ഭാഗം അഷ്ടമദ്രേക്കാണമായി വന്നാൽ പിത്തകോപം, തീയ്യ്, വാതവികാരം, കള്ളന്മാർ ഇതുകളിൽ നിന്നു മരണത്തിനിടവരുമെന്നു പറയണം.

വിദ്ധ്യാത്തൃതീയഭാഗേ
യാനാസനവാജിപാതകൃതം
പുംസാഞ്ചഭവതിമരണം
രണശിരസിമഹാസ്ത്രകൃതമേവ. ൩൭

സാ—ഇടവത്തിന്റെ മൂന്നാമത്തെ ഭാഗം അഷ്ടമദ്രേക്കാണമായിവന്നാൽ യാനവസ്തുക്കളിൽ നിന്നോ, ആസനവസ്തുക്കളിൽ നിന്നോ കുതിരപ്പുറത്തു നിന്നോ വീണു മരിക്കാനിടവരും. പക്ഷെ ഇങ്ങനെ വീഴുന്നതു പോർക്കളത്തിൽവച്ച് ആയുധമേററായിരിക്കും.

ആദ്യേമിഥുനത്രിംശേ
കാസശ്വാസോത്ഭവോഭവതി
മൃത്യുർമ്മഹിഷവിഷാണാ
ദ്വിതീയഭാഗേ ച സന്നിപാതാദ്വാ. ൩൮

സാ—മിഥുനത്തിന്റെ ആദിദ്രേക്കാണം ജാതകന്റെ അഷ്ടമദ്രേക്കാണമായാൽ ചുമ, ശ്വാസം, ഇത്യാദി രോഗങ്ങൾ ഉണ്ടായി മരിക്കും.

അഷ്ടമദ്രേക്കാണം മിഥുനത്തിന്റെ രണ്ടാമത്തേതായാൽ പോത്തുമുതലായ ക്രൂരമൃഗങ്ങളുടെ കൊമ്പുകൊണ്ടോ ചവിട്ടുകൊണ്ടോ മരിക്കാനിടവരുമെന്നു പറയണം.

വനവാസിചതുഷ്പാദനാൽപർവതനാഗാൽഗണാന്തദാരണ്യാൽ
ഭവതിചമൃത്യുഃപുംസാമന്തേഭാഗേതൃതീയമസ്യ. ൩൭

സാ—മിഥുനത്തിന്റെ ഒടുവിലത്തെ ദ്രേക്കാണം അഷ്ടമദ്രേക്കാണമായാൽ ജാതകൻ കാട്ടിൽ ജീവിക്കുന്ന നാൽക്കാലിജന്തുക്കളിൽ നിന്നോ സർപ്പങ്ങളിൽനിന്നോ കാട്ടിൽവച്ചോ മരണംസംഭവിക്കുമെന്നു പറയണം.

ഗ്രാഹേണമദ്യപാനാൽ കണ്ടകദോഷേണവാതഥാസർപ്പാൽ
ഭവതികർക്കടകാദ്യേ മൂർത്ത്യന്താംതൃതീയഭാഗേതു. ൩൮

സാ—കർക്കടകത്തിന്റെ അടിയിലേയും ഒടുവിലേയും ദ്രേക്കാണം അഷ്ടമദ്രേക്കാണമായാൽ മദ്യപാനംകൊണ്ടോ മോഷ്ടിക്കനിമിത്തമോ ഉറക്കത്തിൽവച്ചോ മരണം സംഭവിക്കുമെന്നു പറയണം.

അഭിഘാതാദ്വിഷപാനാൽ
മദ്ധ്യേത്ര്യംശേഭയംസമാദ്ദഷ്ടം
വിഹഗപ്രമേഹഗുന്മാ
സൃഗ്ദോഷാദ്വൈസ്തഥാമൃത്യുഃ. ൩൯

സാ—കർക്കടകത്തിന്റെ മദ്ധ്യദ്രേക്കാണമായാൽ അടിമുതലായ സംഘട്ടനങ്ങളെക്കൊണ്ടോ വിഷം ഭക്ഷിച്ചിട്ടോ അഥവാ പക്ഷികളിൽ നിന്നോ പ്രമേഹം, ഗുന്മം, രക്തം മുതലായ രോഗങ്ങളെക്കൊണ്ടോ മരണം സംഭവിക്കുമെന്നു പറയണം.

സലിലവിഷപാതരോഗാത്സിംഹാദ്യേത്ര്യംശകേ ഭവേത് പുംസാം
മദ്ധ്യേ തൃതീയഭാഗേജലമയകൃതോമഹാരോഗഃ. ൩൧൦

സാ—ചിങ്ങത്തിന്റെ അടിദ്രേക്കാണം വന്നാൽ വെള്ളം നിമിത്തമോ വിഷം ഹേതുവായിട്ടോ പാദരോഗം കൊണ്ടോ മൃതി സംഭവിക്കുമെന്നു പറയണം. രണ്ടും, മൂന്നും ദ്രേക്കാണങ്ങളായാൽ ജലമയങ്ങളായ മഹാരോഗങ്ങൾ പിടിപെട്ടു മരിക്കുമെന്നു പറയണം.

വിഷശസ്ത്രയോഗദോഷൈരഭിഘാതാദ്വാതഥാചപാതാദ്വാ
അന്ത്യേസിംഹത്ര്യംശേ ഭവതിചമൃത്യുന്നസന്ദേഹഃ. ൩൧൧

സാ—ചിങ്ങത്തിന്റെ ഒടുവിലത്തേതു അഷ്ടമദ്രേക്കാണമായാൽ

വിഷാനുഭവംകൊണ്ടോ, ശസ്ത്രമേററിട്ടോ, അടികൊണ്ടോ, വീഴ്ചനിമി ത്തമായിട്ടോ മരണം സംഭവിക്കും.

അദ്ധ്യേകന്യാത്ര്യംശേ മസ്തകരോഗാത്തഥാനിലാന്മൃത്യുഃ
വ്യാളഗിരിദുർഗ്ഗവനജോ മദ്ധ്യേഭൂപാത്തജാദഥവാ. ൪൦

സാ — കന്നിയുടെ ആദിദ്രേക്കാണമായാൽ ശിരോരോഗംകൊ ണ്ടോ പാദരോഗംകൊണ്ടോ മൃത്യു സംഭവിക്കും. മദ്ധ്യദ്രേക്കാണമായാൽ ദുഷ്ടമൃഗങ്ങളിൽ നിന്നോ പർവ്വതദുർഗ്ഗങ്ങളിൽവച്ചോ കാട്ടിൽവച്ചോ അപകടപ്പെട്ടോ അല്ലെങ്കിൽ രാജകുമാരന്മാരിൽനിന്നോ മരണം സംഭ വിക്കുമെന്നും അറിയണം.

ഖരഭൈരശസ്ത്രതോയാ-
ദഭിഘാതാത് സ്ത്രീകൃതാന്നപാനാദ്വാ
അന്ത്യേ കന്യാ ത്ര്യംശേ
നൃണാം മൃത്യുഃ സദാദൃഷ്ടഃ. ൪൧

സാ — കന്നിയിലെ ഒടുവിലത്തെ ദ്രേക്കാണമായാൽ ഒട്ടകം കഴു ത മുതലായ മൃഗങ്ങളിൽനിന്നോ, ആയുധമേററോ സ്ത്രീകൾ നിമിത്തം അടികൊണ്ടോ, സ്ത്രീകളിൽനിന്നോ മരണത്തിനിടയാവും.

അദ്ധ്യേവണിക ത്രിഭാഗേ
യുവതിചതുഷ്പാന്നിപാതദോഷേണ
മദ്ധ്യേതുജഠരരോഗൈ-
രന്ത്യേ വ്യാളാംബുജന്തുഭ്യഃ. ൪൨

സാ — തുലാത്തിൻെറ ആദ്യഭാഗം അഷ്ടമദ്രേക്കാണമായാൽ സ്ത്രീ കൾ, നാല്ക്കാലിമൃഗങ്ങൾ, വീഴ്ച മുതലായ ശരീരാഘട്ടനങ്ങൾ ഈ വ ക ദോഷങ്ങളെക്കൊണ്ടു മരണം സംഭവിക്കും. തുലാത്തിൻെറ മദ്ധ്യ ദ്രേക്കാണമായാൽ ഉദരരോഗംകൊണ്ടോ, വെള്ളത്തിൽ സഞ്ചരിക്കുന്ന ചില ക്രൂരജന്തുക്കളിൽ നിന്നോ മരണം സംഭവിക്കുമെന്നു പറയണം.

അദ്ധ്യേളിനിത്രിഭാഗേ
വിഷശസ്ത്രസ്ത്രീകൃതാന്നപാനഭവഃ
മദ്ധ്യേത്വു വസ്ത്രഭാര
സ്രംസന രോഗൈർഭവതി മൃത്യുഃ. ൪൩

സാ — വൃശ്ചികത്തിൻെറ ആദിദ്രേക്കാണം വന്നാൽ വിഷം ആ യുധം ഇവകൾ ഏററിട്ടോ സ്ത്രീകളിൽ നിന്ന് അന്നപാനാദികൾ വിഷബന്ധത്തോടുകൂടി അനുഭവിച്ചിട്ടോ, മരണത്തിനിടയാവുമെന്നു

പറയണം. മദ്ധ്യദ്രേക്കാണമായാൽ മൂത്രക്കെട്ടിനു രോഗമുണ്ടായി മരിക്കുമെന്നു പറയണം.

അന്ത്യേ തൃതീയഭാഗേ
ലോഷ്ടക പാഷാണ ജനിത വേദനയാ
ഭവതിച മരണം ഹ്യഥവാ
നൄണാം ജംഘാസ്ഥി ഭഗ്നകൃതം. ൪൭

സാ — വൃശ്ചികത്തിന്റെ ഒടുവിലത്തെ ദ്രേക്കാണംവന്നാൽ ഓട്ട്, കല്ല് മുതലായ സാധനങ്ങളിൽ നിന്നുണ്ടായ വേദനനിമിത്തം മരിക്കുമെന്നു പറയണം. അല്ലെങ്കിൽ കണങ്കാലിന്റെ അസ്ഥി ഒടിഞ്ഞു് ആ രോഗംനിമിത്തം മരിക്കുമെന്നും പറയാം.

ചാപസ്യാദ്യേത്ര്യംശേ
ഗുദാനിലസമുത്ഭവൈർവിവിധരോഗൈഃ
മദ്ധ്യേ വിഷ ഗുരുദോഷൈ-
രനിലകൃതൈർവാ ഭവേൽമൃത്യുഃ. ൪൮

സാ—ധനുസ്സിന്റെ ആദിഭാഗം അഷ്ടമദ്രേക്കാണമായിവന്നാൽ മലദ്വാരത്തുണ്ടായ രോഗംകൊണ്ടോ വാതകോപത്താൽ പലമാതിരി രോഗം പിടിപെട്ടോ മരിക്കാനിടവരുമെന്നു പറയണം. മദ്ധ്യദ്രേക്കാണം വന്നാൽ വിഷമേററിട്ടോ, ഗുരുശാപംകൊണ്ടോ വാതകോപത്താലോ മരിക്കാനിടവരുമെന്നു പറയണം.

അന്ത്യേ തൃതീയഭാഗേ
ജലമദ്ധ്യേ തൽസമുസ്ഥിതൈർവ്വാപി
മൃത്യുർനൃണാം ദൃഷ്ടോ
ജഠരാമയദോഷസംഭൃതഃ. ൪൯

സാ—ധനുവിന്റെ അന്ത്യഭാഗം അഷ്ടമദ്രേക്കാണമായാൽ വെള്ളത്തിൽ വീണിട്ടോ വെള്ളത്തിലുള്ള ജന്തുക്കളിൽനിന്നോ ഉദരസംബന്ധങ്ങളായ വ്യാധികളെക്കൊണ്ടോ മരണം സംഭവിക്കുമെന്നു പറയണം.

മകരാദ്യേ ദ്രേക്കാണേ
നൃപഹിംസാവ്യാഘ്രകാരണാൽ മൃത്യുഃ
ഊരുവിനാശാദഥവാ
ജലചരസത്വാദപിഷൈകശാപാദ്വാ. ൫൦

സാ—മകരത്തിന്റെ ആദിദ്രേക്കാണം അഷ്ടമദ്രേക്കാണമായാൽ രാജാക്കന്മാരിൽനിന്നോ കടുവാ മുതലായ ഘോരജന്തുക്കളിൽനിന്നോ,

വെള്ളത്തിൽ സഞ്ചരിക്കുന്ന മുതല മുതലായവയെക്കൊണ്ടോ, വിഷം ഹേതുവായിട്ടോ, കാലൊടിഞ്ഞിട്ടോ മരണം സംഭവിക്കുമെന്നു പറയണം.

ദഹനാസ്ത്രതസ്കരേഭ്യോ
ജ്വരാദമാനഷ വിവേദനാന്മദ്ധ്യേ
അന്ത്യേ മകരത്ര്യംശേ
സ്ത്രീണാം മൃത്യുസ്സദാദഷ്ടഃ. ൩൭

സാ—മകരത്തിന്റെ മദ്ധ്യദ്രേക്കാണം വന്നാൽ അഗ്നി, ആയുധങ്ങൾ, കള്ളന്മാർ, ജ്വരരോഗം, ദേവപീഡ ഈ വക കാരണങ്ങളെക്കൊണ്ടും ഒടുവിലത്തെദ്രേക്കാണം അഷ്ടമദ്രേക്കാണമായാൽ സ്ത്രീകളിൽ നിന്നും മരണം സംഭവിക്കുമെന്നു പറയണം.

കുംഭേ പ്രഥമത്ര്യംശേ
സ്ത്രീഭ്യസ്തോയൈസ്തഥാ ജഠരരോഗൈഃ
ജ്ഞേയോ വാ മൃത്യുർന്നൃണാം
പശ്ചുതഗഹനാ ദപിപാദേഷ്വാ. ൩൮

സാ—കുംഭത്തിന്റെ ആദിഭാഗം അഷ്ടമദ്രേക്കാണമായിവന്നാൽ സ്ത്രീകളിൽനിന്നോ വെള്ളം നിമിത്തമായിട്ടോ ജഠരരോഗം കൊണ്ടോ മരണത്തിന്നിടവരുമെന്നു പറയണം. അല്ലെങ്കിൽ വനത്തിൽ ഭയങ്കരസ്ഥലത്തുവച്ചു കാട്ടാനയാൽ കൊല്ലപ്പെട്ടുമെന്നും പറയാം.

മദ്ധ്യേ സ്ത്രീകൃതദുഃഖൈ
ഗ്ഗുഹ്യകരോഗൈർഭവതി മൃത്യുഃ
അന്ത്യേ മിഥുന ചതുഷ്പദ
മുഖരോഗകൃതൈർഭവേൽ പുംസാം. ൩൦

സാ—കുംഭത്തിന്റെ മദ്ധ്യദ്രേക്കാണം ആയാൽ സ്ത്രീകളിൽനിന്നുണ്ടായ അപകടത്താലോ ഗുഹ്യരോഗംകൊണ്ടോ മരണം സംഭവിക്കുമെന്നു പറയണം. ഒടുവിലത്തെ ദ്രേക്കാണം വന്നാൽ നാല്ക്കാലിജന്തുക്കളിൽ നിന്നോ, മുഖരോഗങ്ങളെക്കൊണ്ടോ മരണം സംഭവിക്കുമെന്നു പറയാം.

അംശേമീനയുഗാദ്യേ
ഗുന്മഗ്രഹണീ പ്രമഥയുവതീഭ്യഃ
ജംഘാജലജൈരോഗൈ-
ർജ്ജഗ്രഹകൃതൈഃ സമാദിശേൽമൃത്യുഃ. ൩൧

സാ—മീനത്തിന്റെ ആദിദ്രേക്കാണം അഷ്ടമദ്രേക്കാണമായാൽ

ഗുന്മം , ഗ്രഹണി, പ്രമേഹം, സ്ത്രീകം, ഇതുകളിൽ നിന്നുണ്ടായ ദോഷങ്ങളാൽ മരണം സംഭവിക്കും. അല്ലെങ്കിൽ കണംകാലിന്ന ചില രോഗം പിടിപെട്ടിട്ടോ ഉദരരോഗങ്ങളേക്കൊണ്ടോ ബാധോപദ്രവത്താലോ മരണം സംഭവിക്കുമെന്നു പറയണം.

നൌഭേംജ്ജലമദ്ധ്യേ
ഝഷേദ്രഗാണാദ്വിതീയ ജാതാനാം
അന്ത്യേഭവതിചമരണം
കുത്സിതരോഗൈൎന്നസന്ദേഹഃ. ൫൫

സാ —മീനത്തിന്റെ മദ്ധ്യദ്രേക്കാണം അഷ്ടമദ്രേക്കാണമായാൽ സമുദ്രത്തിന്റെ മദ്ധ്യേവച്ചു തോണിപിളൎന്ന മരിക്കാനിടവരുമെന്നു പറയണം. മീനത്തിന്റെ ഒടുവിലെ ദ്രേക്കാണം വന്നാൽ എന്തെങ്കിലും ദുൎവ്യാധിവന്നു മരിക്കുമെന്നു പറയണം.

ശരീരനാഥോ മരണാധിപേന
യുക്തോമൃഗേന്ദ്രേണമൃഗാധിപാംശേ
തയോൎവ്വിപാകേഭയമാഖുതോമൃതിഃ
സൎപ്പാത്തദാപ്രാഗ്രുദാരചിത്താഃ. ൫൬

സാ —ലഗ്നാധിപൻ അഷ്ടമാധിപനോടു കൂടി ചിങ്ങം രാശിയിലോ ചിങ്ങം രാശ്യംശകത്തിലോ നിന്നാൽ അവരവരുടെ അപഹാരങ്ങളിൽ എലിയിൽ നിന്നു ഭയവും സൎപ്പത്തിൽ നിന്നു മരണവും സംഭവിക്കും.

സിംഹകന്യാംശകൌതൌചേൽ
കഫകമ്പാദിതോമൃതിഃ
മൃഗരാജേ തുലാസംസ്ഥൌ
തയോൎഭുക്തൌമൃതിംവദേൽ. ൫൭

സാ—ലഗ്നാധിപനും അഷ്ടമാധിപനും കൂടി ചിങ്ങം രാശിയിലോ, കന്നിയിലോ അംശകിച്ചാൽ കഫകോപംകൊണ്ടു വിറയൽ മുതലായ രോഗങ്ങളാൽ മൃതിഭവിക്കും. ചിങ്ങത്തിലോ തുലാത്തിലോ നിന്നാൽ മരണം അവരുടെ അപഹാരത്തിൽ തന്നെയായിരിക്കും.

അള്യംശകൌമൃഗേന്ദ്രേവാ
തയോൎദ്ദായേ സരീസൃപാൽ
ചാപാംശകൌമൃഗേന്ദ്രേതു
തദ്ഭുൎഗ്ഗാച്ചമൃതിംവദേൽ. ൫൮

സാ—ലഗ്നാഷ്ടമാധിപന്മാർ ചിങ്ങത്തിലും വൃശ്ചികത്തിലും

അംശകിച്ചാൽ അവരുടെ അപഹാരാദികളിൽ ഇഴജന്തുക്കളിൽ നി ന്നും അപ്രകാരം ധനുസ്സിലും ചിങ്ങത്തിലും അംശകിച്ചാൽ ഈ രാശി കൾക്കുചിതങ്ങളായ ജന്തുക്കളിൽ നിന്നും മൃതിയെ പറയണം.

> മൃഗാംശകൌ തൌ സിംഹേ ച
> തയോർദ്ദായേ ചരാൻമൃതിഃ
> കുംഭാംശകൌ യഥാതൌ ച
> മൃഗരാജേന്ദു പാൽഭയം. ൫൩

സാ—ലഗ്നാഷ്ടമാധിപന്മാർ ചിങ്ങത്തിൽ നിന്നു മകരത്തിലം ശകിച്ചാൽ അവരുടെ ദശാദികളിൽ കഴുത നിമിത്തം മൃതി ഭവിക്കും. അതുപോലെ കുംഭരാശിയിൽ അംശകിച്ചാൽ രാജാവിൽ നിന്നു മൃതി ഭവിക്കും.

> മീനാംശകൌ തൌ സിംഹേ ച
> സാരംഗാൽഭയമാദിശേൽ
> സിംഹേ മേഷാംശകൌ തൌ ചേൽ
> ഗോമായോർഭയമാദിശേൽ. ൫൪

സാ—ലഗ്നാഷ്ടമാധിപന്മാർ ചിങ്ങത്തിൽ മീനരാശ്യംശക ത്തിൽ നിന്നാൽ ആനയിൽ നിന്നു ഭയത്തെ പറയണം. മേടം രാശി യിൽ അംശകിച്ചാൽ ഒട്ടകത്തിൽ നിന്നു ഭയം സംഭവിക്കും.

> വൃഷാംശകൌ തൌ സൂര്യർക്ഷേ
> തയോർദ്ദായേശ്ശുനോർമൃതിഃ
> യുഗ്മാംശകൌ തൌ സൂര്യർക്ഷേ
> ഗോമൃഗാദ്ഭൈര്യം ഭവേൽ. ൫൫

സാ—ലഗ്നാഷ്ടമാധിപന്മാർ ചിങ്ങത്തിൽ ഇടവം രാശ്യാംശക ത്തിൽ നിന്നാൽ അവരുടെ ദശകളിൽ ശ്വാവിൽനിന്നു മരണത്തെ പറയണം. അവർ മേൽപ്രകാരം മിഥുനം രാശിയിൽ അംശകിച്ചാൽ പശുക്കൾ മുതലായ മൃഗങ്ങളിൽനിന്നു ഭയം സംഭവിക്കും.

> കർക്ക്യംശകൌ തു സിംഹേ തു
> റവ്യഗ്നിദഗ്ദ്ധാൽ ഗൃഹാന്മൃതിഃ
> ഏവം ഭ്രാത്രാദിഭാവാനാം
> തത്തൽഭുക്തൌ ഫലം ഭവേൽ. ൫൬

സാ—ലഗ്നാഷ്ടമാധിപന്മാർ ചിങ്ങത്തിൽ നിന്ന് കർക്കടകംരാ ശിയിൽ അംശകിച്ചാൽ വീട്ടിനു അഗ്നി പിടിപെട്ട് തന്മൂലം മൃതിഭ

വിക്കമെന്നു പറയണം. ഇതുപോലെതന്നെ മൂന്നാംഭാവത്തിന്റെയും അതിന്റെ അഷ്ടമത്തിന്റെയും അധിപന്മാരെക്കൊണ്ടു സഹോദരന്മാരുടെയും നാലാംഭാവത്തിന്റെയും അഷ്ടമത്തിന്റെയും അധിപന്മാരെക്കൊണ്ടു മാതാവിന്റെയും ഇതുപോലെ തന്നെ മററു ഭാവങ്ങളെക്കൊണ്ടും ഫലം പറയാവുന്നതാണ്.

ദേഹാധിപോമൃത്യുപതിശ്ചയുക്തഃ
ചാപാംശകെയകാർമ്മുകരാശിഗൌചേൽ
ദായേതയോർവാജികൃതംചമൃത്യൂർ
വദന്തി തൽക്കാലവിദോമഹാന്തഃ. ൩൦

സാ—ലഗ്നാധിപനും അഷ്ടമാധിപനും ധനുരാശിയിൽ നിന്നു അവിടെ തന്നെ അംശകിച്ചാൽ അവരുടെ ദശാദികളിൽ കുതിരനിമിത്തം മൃതി സംഭവിക്കുമെന്നു പറയണം.

ചാപേമൃഗാംശകെ തൌചേൽ
സാരംഗാൽ ഭയമാദിശേൽ
ഹയേകുംഭാംശകെതൌചേൽ
വരാഹാൽ ഭയമാദിശേൽ. ൩൧

സാ—ലഗ്നാഷ്ടമാധിപന്മാർ ധനുരാശിയിൽ നിന്നു മകരം രാശിയിൽ അംശകിച്ചാൽ മാനിൽനിന്നു ഭയത്തെ പറയേണ്ടതാണ്. മേൽപ്രകാരം കുംഭംരാശിയിൽ അംശകിച്ചാൽ പന്നിയിൽനിന്നു ഭയം സംഭവിക്കും.

ഹയേ മീനാംശകെതൌചേൽ
പാഠകേനക്രാൽഭയംതയോഃ
മേഷാംശകെതൌചാദപേതു
തയോർദ്ദായേചതുഷ്പദാൽ. ൩൨

സാ—ധനുരാശിയിൽ മീനം രാശ്യംശകത്തിൽ നിന്നാൽ മുതലനിമിത്തം ഭയവും മേടം രാശിയിൽ അംശകിച്ചാൽ നാല്ക്കാലിജന്തുക്കളിൽ നിന്നു ഭയവും സംഭവിക്കും.

ഹയേവൃഷാംശകെതൌചേൽ
ശാരഭം ഭയമാദിശേൽ
യുഗ്മാംശകെഹയാംശേഷു
വാനരാൽ ഭയമാദിശേൽ. ൩൩

സാ—ധനുരാശിയിൽ ഇടവം രാശ്യംശകത്തോടുകൂടി നി

നാൽ ഒട്ടകത്തിൽനിന്നും മിഥുനം രാശ്യംശകത്തോടുകൂടി നിന്നാൽ വാനരത്തിൽനിന്നും ഭയത്തെ പറയണം.

കർക്കാംശകൌഹയാംശേ ചാ-
പ്യാഖുനാഭയമാദിശേൽ
സിംഹാംശകൌഹയാംശേഷു
ജംബുകാൽ ഭയമേതയോഃ. ൬൧

സാ—മേൽപ്രകാരം ധനുരാശിയിൽ കർക്കടകരാശ്യംശകത്തോടു കൂടിനിന്നാൽ എലിയിൽനിന്നും ചിങ്ങം രാശ്യംശകത്തിൽ നിന്നാൽ കുറുക്കനിൽ നിന്നും ഭയം സംഭവിക്കും.

കന്യാംശകൌഹയാംശേതു
ജലജന്തുഭിരാദിശേൽ
തുലാംശകൌഹയാംശേതു
ലോഷ്ടപാഷാണാദിഭിർമൃതിഃ ൬൭

സാ—ധനുരാശിയിൽ കന്നിരാശ്യംശകത്തിൽ നിന്നാൽ ജലജന്തുക്കളിൽനിന്നും തുലാം രാശ്യംശകത്തിൽനിന്നാൽ ഓട്ട്, കല്ല് മുതലായ പദാർത്ഥങ്ങളിൽ നിന്നും മരണത്തെ പറയേണ്ടതാണ്.

അള്യംശകൌഹയാംശേഷു
തയോഃപാകേസരീസൃപാൽ
ഏവംഭ്രാത്രാദിഭാവാനാം
ഫലമാഹുർമ്മനീഷിണഃ. ൬൮

സാ—മേൽപ്രകാരം ധനുവിൽ വൃശ്ചികംരാശിയിൽ അംശകിച്ചാൽ അവരുടെ ദശാദികളിൽ ഇഴജന്തുക്കളിൽ നിന്നു മൃതിയെ പറയണം. ഇതുപോലെ സഹോദരാദിഭാവങ്ങളെക്കൊണ്ട് സഹോദരാദികളുടെ ഫലങ്ങളെയും പറഞ്ഞുകൊള്ളണം.

വിലഗ്നപോരന്ധനായകശ്ച
മൃഗേമൃഗാംശേചഗതേഽയുക്തേ
ഭുക്തൌതുപ്രീതിശ്ചഭവേന്നരാണാം
വിവാഹഹേതും പ്രവദന്തിസന്തഃ. ൬൯

സാ—ലഗ്നാധിപനും അഷ്ടമാധിപനും മകരത്തിൽ അവിടെ അംശകിച്ചു ഒരുമിച്ചു നിന്നാൽ അവരുടെ ഭുക്തിയിൽ പ്രീതിയുംവിവാഹാദ്യുത്സവവും പറയേണ്ടതാണ്.

കുംഭാംശകൌമൃഗാംശേച
ഭല്ലൂകാൽഭയമേതയോഃ
ഖഗാംശേഗൌമൃഗാംശേച
സാരംഗാൽ ഭയമേതയോഃ. ൩൭

സാ — മകരംരാശിയിൽ കുംഭംരാശ്യംശകത്തോടുകൂടി നിന്നാൽ വാനരത്തിൽനിന്നും അതുപോലെ മീനംരാശിയിൽ അംശകിച്ചാൽ മാനിൽനിന്നും ഭയത്തെ പറയണം.

യുഗ്മാംശകൌമൃഗാംശേതൌ
ഹരിണാന്മൃതിരേതയോഃ
കർക്കാംശകൌ മൃഗാസ്യേതൌ
തയോർദ്വാഭ്യേ മൃതിഗ്ഗജാൽ. ൩൮

സാ — മേൽപ്രകാരം മിഥുനംരാശിയിൽ അംശകിച്ചാൽ മാനിൽനിന്നും കർക്കടകംരാശിയിൽ അംശകിച്ചാൽ ആനയിൽനിന്നും മൃതി സംഭവിക്കും.

കൌർപ്പ്യംശകൌ മൃഗാംശേതൌ
നകുലാൽമൃതിരേതയോഃ
ചാപാംശഗൌമൃഗാംശേതൌ
മാർജ്ജാരാൽമൃതിരേതയോഃ
ഏവംനിശ്ചിത്യമരിമാൻ
ഭ്രാത്രാദീനാംഫലംവദേൽ. ൪൦

സാ — വൃശ്ചികംരാശിയിൽ മേൽപ്രകാരം അംശകിച്ചാൽ കീരിയിൽനിന്നും ധനുരാശിയിൽ അംശകിച്ചാൽ പൂച്ചയിൽനിന്നും മൃതി പറയണം. ഇതുപോലെ സഹോദരാദികളുടെ ഫലത്തെയും പറയണം. ഇവിടെ ദ്വാദശാംശകത്തെയാണ ഗ്രഹിക്കേണ്ടതു്.

ഇങ്ങനെ നിര്യാണചിന്ത.

---

## അനന്തരം ദ്രേക്കാണരൂപം.

കട്യാംസിതവസ്ത്രവേഷ്ടിതഃ
കൃഷ്ണശ്ശക്ത ഇവാഭിരക്ഷിതും
രൌദ്രഃപരശും സമുദ്യതം
ധത്തേരക്തവിലോചനഃപുമാൻ. ൧

സാ—മേടത്തിൻെറ ആദിദ്രേക്കാണം പുരുഷദ്രേക്കാണമാണ്. അരയിൽ വെളുത്തവസ്ത്രവും ഉയർത്തി പിടിച്ചിരിക്കുന്ന വെണ്മഴുവും ധരിച്ചിട്ടുണ്ട്. നിറം കറുപ്പാണ്. രക്ഷിക്കുവാൻ സാമർത്ഥ്യമുള്ളവനെന്നു തോന്നും. ഭയങ്കരസ്വരൂപവും കണ്ണുകൾക്കു രക്തവർണ്ണവുമായിരിക്കും.

രക്താംബരാഭൂഷണസക്തചിത്താ
കുംഭാകൃതീ വാജിമുഖീ തൃഷാർത്താ
ഏകേന പാദേന ച മേഷമദ്ധ്യേ
ദ്രേക്കാണരൂപം യവനോപദിഷ്ടം. ൨

സാ—മേടത്തിൻെറ മദ്ധ്യദ്രേക്കാണം സ്ത്രീദ്രേക്കാണമാണ്. വസ്ത്രം ചുവന്നതും അലംകരണങ്ങളിൽ താല്പര്യത്തോടും വലിയ വയറോടും കുതിരയുടെ മുഖംപോലെയുള്ള മുഖത്തോടും ദാഹംകൊണ്ടു വലഞ്ഞ ലക്ഷണത്തോടുംകൂടിയിരിക്കും.

ക്രൂരഃ കലാജ്ഞഃ കപിലഃ ക്രിയാർത്ഥീ
ഭഗ്നവ്രതോ ഭൃത്യതദണ്ഡഹസ്തഃ
രക്താനി വസ്ത്രാണി ബിഭർത്തി ചണ്ഡോ
മേഷേ തൃതീയഃ കഥിതസ്ത്രിഭാഗഃ. ൩

സാ—മേടത്തിൻെറ അന്ത്യദ്രേക്കാണവും പുരുഷദ്രേക്കാണമാണ്. ഹിംസാശീലവും സംഗീതാദികലകളിൽ അറിവും കപിലനിറവും ഹോമാദികളിൽ ശ്രദ്ധയും വ്രതകർമ്മങ്ങളിൽ മുടക്കവും ഉണ്ടായിരിക്കും. രക്തവസ്ത്രമാണു ധരിക്കുന്നതു്. കയ്യിൽ ഒരു വടിയും ഉയർത്തിപ്പിടിച്ചുകൊണ്ടിരിക്കും.

കുഞ്ചിതലൂനകചാ ഘടദേഹാ ദഗ്ധപടാ തൃഷിതാശനചിത്താ
ആഭരണാന്യഭിവാഞ്ഛതി നാരീരൂപമിദം പ്രഥമം വൃഷഭസ്യ. ൪

സാ—ഇടവത്തിൻെറ ആദിദ്രേക്കാണം സ്ത്രീദ്രേക്കാണമാണ്. വളഞ്ഞു മുറിച്ചിട്ടുള്ള തലമുടിയോടും വലിയ വയറോടും ദഹിക്കപ്പെട്ട വസ്ത്രത്തോടും വിശപ്പു് ദാഹം ആഭരണത്തിലുള്ള അത്യാശ ഇവയോടുകൂടിയിരിക്കും.

ക്ഷേത്രധാന്യഗൃഹധേനുകലാജ്ഞോ
ലാംഗലേ സശകടേ കുശലശ്ച
സ്കന്ധമുദ്വഹതി ഗോപതിതുല്യഃ
ക്ഷുൽപരോ ജവദനോ മലവാസാഃ. ൫

സാ—ഇടവത്തിൻെറ രണ്ടാമത്തേതു പുരുഷദ്രേക്കാണമാണ്.

വിളവുഭൂമി, ധാന്യങ്ങൾ, വീട്ട്, പശുക്കൾ ഇവയും കലാവിദ്യക ളിൽ സാമത്ഥ്യവും കരി, വണ്ടി ഈവക വ്യാപാരങ്ങളിൽ സാമർത്ഥ്യ വും കാളയുടെ കഴുത്തുപോലെയുള്ള കഴുത്തും വളരെ വിശപ്പും ആട്ടി ന്റെ മുഖത്തോട്ട സമമായ മുഖവും ആയിരിക്കും.

ദ്വിപസമകായഃ പാണ്ഡുരദംഷ്ട്രഃ
ശരഭസമാനഃ പിംഗലമൂത്തിഃ
അവിമൃഗലോമാ വ്യാകുലചിത്തോ
വൃഷഭവനസ്യപ്രാണഗതോയം. ൩

സാ —ഇടവത്തിന്റെ ഒടുവിലത്തേത്ത് പുരുഷദ്രേക്കാണമാണ്. ആനയെപ്പോലെ വലിയ ശരീരവും വെളുത്ത പല്ലുകളും ഒട്ടകത്തി ന്റെ കാലുപോലെയുള്ള കാലുകളും പിംഗലനിറവും ആട്ടിന്റെയും മാനിന്റെയും രോമംപോലെയുള്ള രോമങ്ങളും മനസ്സിന്ന സ്ഥിരമില്ലാ യ്മയും ഉണ്ടായിരിക്കും.

സൂച്യാശ്രയംസമഭിവാഞ്ഛതികമ്മനാരീ
രൂപാന്വിതാഭരണകാൎയ്യകൃതാദരാച
ഹീനപ്രജോച്ഛ്റിതഭുജൎത്തുമതീത്രിഭാഗ
മാദ്യംതൃതീയഭവനസ്യവദന്തിതൽജ്ഞാഃ ൧

സാ—മിഥുനത്തിന്റെ ആദ്യത്തേതു സ്ത്രീദ്രേക്കാണമാണ്. തയ്യൽ പ്പണിയിൽ അഗ്രഹമുള്ളതുകൊണ്ട കൈകൾ ഉയത്തിപ്പിടിച്ചിരി ക്കും. രജസ്വലയും സന്താനമില്ലാത്തവളും ആഭരണങ്ങളിൽ അഗ്രഹ മുള്ളവളുമാണ്.

ഉദ്യാനസംസ്ഥഃ കവചീധനുഷ്മാൻ
ശൂരോസ്ത്രധാരീഗരുഡാനനശ്ച
ക്രീഡാർത്ഥജാലം കരണാർത്ഥചിന്താം
കരോതി മദ്ധ്യോമിഥുനസ്യചായം. ൨

സാ—മിഥുനത്തിന്റെ മദ്ധ്യദ്രേക്കാണം പുരുഷാകൃതിയാണ്. പൂങ്കാവിൽ നിൽക്കുന്നവനാണ്. കയ്യിൽ വില്ലും ശരവും ഉണ്ട്. നില ശൌയ്യത്തോടുകൂടിയാണ്. ഗരുഡമുഖവും വിനോദങ്ങളിലുംപുത്രന്മാർ ആഭരണങ്ങൾ ധനങ്ങൾ ഇവയിലും ചിന്തയോടുകൂടിയിരിക്കും.

ഭൂഷിതോ വരുണവദ്ബഹുരത്നൈർ
ബ്ബദ്ധതൂണികവചഃസധനുഷ്കഃ
നൃത്തവാദിത കലാസുചവിദ്വാൻ
കാവ്യകൃന്മിഥുനരാശ്യവസാനേ. ൩

സാ—മിഥുനത്തിന്റെ അന്ത്യദ്രേക്കാണം പുരുഷാകൃതിയാണ്. വളരെ രത്നങ്ങളെക്കൊണ്ടു അലങ്കരിച്ചിരിക്കും. ശരപാത്രവും കവചവും വില്ലും ധരിച്ചിരിക്കും. നൃത്തഗീതാദികളിലും കാവ്യനിർമ്മിതിയിലും സാമർത്ഥ്യമുണ്ടായിരിക്കും.

പത്രമൂലഫലഭൃദ്ദ്വിപകായഃ
കാനനേ മലയഗഃ ശരഭാംഘ്രിഃ
ക്രോഡതുല്യവദനോ ഹയകണ്ഠഃ
കർക്കടേ പ്രഥമരൂപമുശന്തി. ൧൦

സാ—കർക്കടകത്തിന്റെ ആദിദ്രേക്കാണം ഇല, മൂലങ്ങൾ, ഫലങ്ങൾ ഇവ ധരിച്ചിരിക്കുന്ന പുരുഷന്റെ ആകൃതിയാണ്. വനത്തിൽ ചന്ദനമരത്തെ ആശ്രയിച്ചുകൊണ്ടിരിക്കും. ആനയെപ്പോലെ വളരെ തടിച്ച ശരീരത്തോടുകൂടിയിരിക്കും. ഒട്ടകത്തിന്റെ കാലുപോലെ ആയിരിക്കും കാല്. മുഖം പന്നിയുടെ മുഖംപോലെയിരിക്കും. കഴുത്തു കുതിരയുടെ കഴുത്തുപോലെയുമാണ്.

പദ്മാർച്ചിതാമൂർദ്ധനി ഭോഗിയുക്താ
സ്ത്രീ കർക്കശാരണ്യഗതാ വിരൗതി
ശാഖാം പലാശസ്യ സമാശ്രിതാ ച
മദ്ധ്യേ സ്ഥിതാ കർക്കടകസ്യ രാശേഃ. ൧൧

സാ—കർക്കടകത്തിന്റെ രണ്ടാമത്തെ ദ്രേക്കാണം സ്ത്രീരൂപമാണ്. തലയിൽ അലങ്കാരമായി താമരപ്പൂവും ശരീരത്തിൽ സർപ്പങ്ങളെയും ധരിച്ചിട്ടുണ്ട്. തികഞ്ഞ യൌവനപ്രായമാണ്. വനത്തിൽ പ്ലാശ്വൃക്ഷത്തിന്റെ കൊമ്പിനെ ആശ്രയിച്ചുകൊണ്ടു നിലവിളിക്കുന്നു. ഇതു സർപ്പദ്രേക്കാണമെന്നും പറയാം.

ഭാര്യാഭരണാർത്ഥമർണ്ണവേ
നൌസ്ഥോ ഗച്ഛതി സർപ്പവേഷ്ടിതഃ
ഹൈമൈശ്ച യുതോ വിഭൂഷണൈ
ശ്ചിപിടാസ്യോന്ത്യഗതശ്ച കർക്കടേ. ൧൨

സാ—കർക്കടകത്തിന്റെ ഒടുവിലത്തെ ദ്രേക്കാണം പുരുഷാകൃതിയാണ്. കപ്പൽകയറി ഭാര്യയ്ക്കു ആഭരണത്തിനായി സമുദ്രയാത്ര ചെയ്കയാണ്. സ്വർണ്ണാഭരണങ്ങൾ ധരിച്ചിട്ടും സർപ്പങ്ങളെപ്പിടിച്ചു ശരീരത്തിൽ ചുററിയിട്ടും ഉണ്ടു്. മൂക്കും മുഖവും താണിരിക്കയാണ്.

ശല്മലേരുപരി ഗൃദ്ധ്രജംബുകൌ
ശ്വാനപുംശ്ചമലിനാംബരാന്വിതം

രൌതിമാതൃപിതൃവിപ്രയോജിത-
സ്സിംഹരൂപമിദമാദ്യമുച്യതേ.                    ൧൩

സാ—ചിങ്ങംരാശിയുടെ ഒടുവിലത്തെ ദ്രേക്കാണം പൂളവൃക്ഷത്തിൻെറ മുകളിലിരിക്കുന്ന കഴുവിൻെറയും, കുറുക്കൻെറയും, ശ്വാവിൻെറയും ആകൃതിയാണ്. വസ്ത്രം മുറിഞ്ഞതാണ്  മാതാപിതാക്കന്മാരില്ല. ശബ്ദിച്ചുകൊണ്ടിരിക്കും. ഇതു മനുഷ്യദ്രേക്കാണമെന്നും മൃഗദ്രേക്കാണമെന്നും പറയുന്നു.

ഹയാകൃതിഃ പാണ്ഡുരമാല്യശേഖരോ
ബിഭർത്തി കൃഷ്ണാജിനകംബളം നരഃ
ദുരാസദസ്സിംഹഇവാത്തകാർമ്മുകോ
നതാഗ്രനാസോ മൃഗരാജമദ്ധ്യമം.                    ൧൪

സാ—ചിങ്ങത്തിൻെറ മദ്ധ്യദ്രേക്കാണം അശ്വത്തിൻെറ ആകൃതിപോലെയാണ്. വെളുത്തമാല ശിരസ്സിൽ അലങ്കരിച്ചിട്ടുണ്ട്. കൃഷ്ണമൃഗത്തിൻെറ തോൽ, കരിമ്പടം ഇവയും ധരിച്ചിട്ടുണ്ട്. സിംഹത്തെപ്പോലെ പരാക്രമമുള്ളവനാണ്. കയ്യിൽ വില്ലുണ്ട്. മൂക്കിൻെറ അഗ്രം താണിരിക്കുന്നു. ഇതു് മനുഷ്യദ്രേക്കാണമെന്നും മൃഗദ്രേക്കാണമെന്നും പറയുന്നു.

ഋക്ഷാനനോ വാനരതുല്യചേഷ്ടോ
ബിഭർത്തിദണ്ഡം ഫലമാമിഷഞ്ച
കൂർച്ചീമനുഷ്യഃ കുടിലൈശ്ചകേശൈ-
ർമ്മൃഗേശ്വരസ്യാന്തഗതസ്ത്രിഭാഗഃ.                    ൧൫

സാ—ചിങ്ങത്തിൻെറ ഒടുവിലത്തെദ്രേക്കാണം—ഇതു മനുഷ്യരൂപമാണ്. കരടിയിൻെറ മുഖത്തോടുസമമായ മുഖവും സ്വഭാവവും ഉള്ളതുകൊണ്ടു മൃഗദ്രേക്കാണമെന്നും പറയും. വടിയും ഫലങ്ങളും മാംസങ്ങളും ധരിച്ചിട്ടുണ്ട്. നീണ്ട മുഖരോമങ്ങളോടും വളഞ്ഞ തലമുടിയോടും കൂടിയിരിക്കും.

പുഷ്പപ്രപൂർണ്ണേന ഘടേനകന്യാ
മലപ്രദിഗ്ദ്ധാംബര സംവൃതാംഗീ
വസ്ത്രാർത്ഥ സംയോഗമഭീപ്സമാനാ
ഗുരോഃ കുലംവാഞ്ഛതി കന്യകാദ്യഃ.                    ൧൬

സാ—കന്നിയുടെ ആദിദ്രേക്കാണം സ്ത്രീരൂപമാണ്. കന്യകയും, പൂക്കൾനിറഞ്ഞ കുടവും മുഷിഞ്ഞവസ്ത്രംകൊണ്ടു മൂടിയദേഹവും വസ്ത്രലാഭത്തിലുള്ള അഭിലാഷയും ഉള്ളവളുമാണ്.

ഈ രാശികളുടെ അധിപന്മാർ ഗർഭശിഷ്ടദശാക്രമേണ നാഥന്മാരും ആകുന്നു.

മേഷചാപൌഭോഹജീവാ വിന്ദുഭസ്യ ചതുത്ഥകേ
വ്യസ്തംചാപാദിമേഷാന്തം രാശിപാശ്ചദശാധിപാഃ ൩൭

സാ.—മകയിരം മുതലായ അപസവ്യമദ്ധ്യാപര നക്ഷത്രങ്ങളുടെ നാലാംപാദത്തിൽ ജനിച്ചാൽ മേടം ദേഹവും ധനു ജീവനും ധനു വൃശ്ചികം തുലാം കന്നി ചിങ്ങം കക്കടകം മിഥുനം ഇടവം മേടം ഈ രാശികളുടെ അധിപന്മാർ ഗർഭശിഷ്ടദശാക്രമേണ നാഥന്മാരുമാകുന്നു.

## കാലചക്രഫലം.

മേഷാംശേ ചോരകോവിദ്യാൽ ശ്രീമാൻശുക്രാംശകേഭവേൽ
ബുധാംശേജ്ഞാനസമ്പന്ന ശ്ചന്ദ്രേചനൃപരിർഭവേൽ. ൩൮

സിംഹാംശേരാജസംപ്രോക്തഃ സൌമ്യാംശേപണ്ഡിതോഭവേൽ
തുലാംശേരാജമന്ത്രീ ച ഭൌമാംശേനിദ്ധനോഭവേൽ. ൩൯

ചാപാംശേജ്ഞാനസംയുക്തോ മകരാംശേചപാപകൃൽ.
കുംഭാംശേചവണിക്കമ്മാ മീനാംശേധനധാന്യവാൻ. ൪൦

സാ—കുജാംശകമായ മേടത്തിൽ ജനിച്ചാൽ ചോരനായും ശുക്രാംശകമായ ഇടവത്തിൽ ജനിച്ചാൽ ശ്രീമാനായും ബുധാംശകമായ മിഥുനത്തിൽ ജനിച്ചാൽ ജ്ഞാനസമ്പന്നനായും ചന്ദ്രാംശകമായ കക്കടകത്തിൽ ജനിച്ചാൽ രാജാവായും സൂര്യാംശകമായ ചിങ്ങത്തിൽ ജനിച്ചാൽ രാജസപ്രകൃതിയായും ബുധാംശകമായ കന്നിയിൽ ജനിച്ചാൽ പണ്ഡിതനായും ശുക്രാംശകമായ തുലാത്തിൽ ജനിച്ചാൽ രാജമന്ത്രിയായും കുജാംശകമായ വൃശ്ചികത്തിൽ ജനിച്ചാൽ നിദ്ധനനായും വ്യാഴത്തിന്റെ അംശകമായ ധനുവിൽ ജനിച്ചാൽ ജ്ഞാനിയായും ശന്യംശകമായ മകരത്തിൽ ജനിച്ചാൽ പാപിയായും കുംഭത്തിൽ ജനിച്ചാൽ കച്ചവടക്കാരനായും വ്യാഴത്തിന്റെ അംശകമായ മീനത്തിൽ ജനിച്ചാൽ ധനധാന്യസമ്പന്നനായും തീരും.

## ഉദയഫലം.

ആദിത്യസ്യോദയേരാജ്യം കൃഷിശ്ചന്ദ്രോദയേഭവേൽ
അംഗാരകസ്യശൂരഃസ്യാൽ പാപകമ്മണിസംഗതഃ. ൪൧

ബുധസ്യാവിമലാബുദ്ധി രത്യന്തംപണ്ഡിതോഭവേൽ
ഗുരുശുക്രോദയേരാജ്യം ചൌരകോമന്ദകോദയേ. ൪൨

സാ—ജനനം അശ്വിന്യുദയത്തിലായാൽ രാജ്യലാഭവും ചന്ദ്രോദയത്തിലായാൽ കൃഷിയും ഫലമാകുന്നു. കുജോദയത്തിലായാൽ ശൂരനായും പാപകർമ്മതൽപരനായും ബുധോദയത്തിലായാൽ നിർമ്മലബുദ്ധിയുള്ളവനായും വിദ്വാനായും ഗുരുശുക്രന്മാരുടെ ഉദയത്തിലായാൽ രാജ്യലാഭം ഉള്ളവനായും മന്ദോദയത്തിലായാൽ ചോരനായും ഭവിക്കും.

## ദേഹജീവഫലം.

ദേഹജീവസമായോഗേ ഭൌമാർക്കരവിജാദിഭിഃ
ഏകൈകയോഗേമരണം ബഹുയോഗേഷുകാകഥാ. ൪൬

സാ—ദേഹവും ജീവനും പാപന്മാരായ കുജൻ സൂര്യൻ ശനി ഇവരിൽ ആരോടെങ്കിലും ഒരു ഗ്രഹത്തോടു ചേർന്നാൽതന്നെ മരണം ഫലമാകുന്നു. അങ്ങിനെയിരിക്കെ ബഹുഗ്രഹങ്ങളോടു ചേർന്നാലത്തെ കഥ എന്താകുന്നു. (നിശ്ചയമായും മരണം ഫലമാകുന്നു എന്നു ഭാവം.)

യത്രസ്ഥാനേഷുസംജീവോ ദേഹയോഗസമന്വിതഃ
തത്രപാപഗ്രഹൈര്യോഗേ തദ്ദശാമരണംവദേൽ. ൪൪

സാ—ഏതു സ്ഥാനങ്ങളിലാണോ ജീവനും ദേഹവും നിൽക്കുന്നത് അവിടെ പാപഗ്രഹയോഗമുണ്ടെങ്കിൽ ആ ദശ മരണതുല്യഫലപ്രദയാണ്.

ദേഹയോഗേമഹാബാധാ ജീവയോഗേതുമൃത്യുദഃ
ദ്വാഭ്യാംസംയോഗമാത്രേണ ഹന്ത്യതേനാത്രസംശയഃ. ൪൭

സാ—പാപന്മാർ ദേഹത്തോടു ചേർന്നാൽ മഹാബാധയും ജീവനോടു ചേർന്നാൽ മരണവും ഫലമാണ്. ദേഹജീവങ്ങളിലും പാപയോഗമുണ്ടായാൽ നിശ്ചയമായും മരണം ഫലമാകുന്നു.

ജീവേചജീവോയദാരാഹുഃ സൌരിർവ്വക്രീരവിഃസ്ഥിതഃ
മൃത്യുകാലഗതിംജ്ഞാത്വാ ശാന്തിംകുര്യാദ്യഥാവിധി. ൪൮

സാ—ജീവരാശികളിൽ പാപന്മാരായ രാഹു ശനി കുജൻ സൂര്യൻ ഇവർ നിന്നാൽ മരണം ഫലമാകുന്നു. തൽഗതിയെ അറിഞ്ഞു അതിന്നു പ്രതിവിധി ചെയ്യണം.

ജീവേജീവോയദാസോമോ സൌമ്യോജീവസ്സിതഃസ്ഥിതഃ
തദാസൌഖ്യംപ്രകുർവ്വന്തി രോഗമൃത്യുവിനാശനം. ൫൦

സാ—ജീവരാശികളിൽ ശുഭന്മാരായ ചന്ദ്രൻ ബുധൻ വ്യാഴം

ശുക്രൻ ഇവർ നിന്നാൽ സൌഖ്യവും രോഗമൃത്യുവിനാശവും സംഭവിക്കും.

പാപക്ഷേത്രദശായോഗേ ദേഹജീവൌതുദുഃഖിതൌ-
ശുഭക്ഷേത്രദശായോഗേ ശുഭയോഗേ ശുഭംഭവേൽ. ൪൮

സാ—പാപരാശികളിലുള്ള ദശയിൽ ദേഹജീവങ്ങൾക്ക് ദുഃഖവും ശുഭരാശികളിലുള്ള ദശയിൽ ശുഭയോഗമുണ്ടെങ്കിൽ ശുഭവും ഭവിക്കും.

ദേഹേശുഭഗ്രഹൈര്യുക്തേ ഭൂഷണാദിധ്രുവംഭവേൽ
ജീവേശുഭഗ്രഹൈര്യുക്തേ പുത്രദാരാദികാൻ ലഭേൽ. ൪൯

സാ—ദേഹരാശികളിൽ ശുഭന്മാർ നിന്നാൽ ഭൂഷണാദി ശുഭഫലങ്ങളും ജീവരാശികളിൽ ശുഭഗ്രഹങ്ങൾ നിന്നാൽ പുത്രഭാര്യാദിഗുണങ്ങളും സംഭവിക്കും.

### മണ്ഡൂകാദിഗതികളും തൽഫലങ്ങളും.

പ്രഥമേഗതിർമണ്ഡൂകീ ദ്വിതീയേമർക്കടീതഥാ
ഝാണായനവപര്യന്തം ഗതിഃസിംഹാവലോകനം. ൫൦

സാ—മണ്ഡൂകീ മർക്കടീ സിംഹാവലോകം, ഇങ്ങനെയും കാലചക്രദശയ്ക്കു മൂന്നു വിഭാഗമുണ്ട്. ഒരു രാശിയിൽ നിന്ന് മറ്റൊരു രാശിയിലേക്ക് ദശ മാറുന്നതാണ് ഇതിന്റെ സ്വരൂപം. ൫, ൬, ൻ. ഈ രാശികൾവരെയാണ് ആ അകൽച്ചവരുന്നത്. ഇതിനെ അടുത്തുതന്നെ വിശദമായി പറയും.

മണ്ഡൂകേതുമഹാവ്യാധിർ മർക്കട്യാംതുമഹൽഭയം
സിംഹാവലോകേമരണം ഗർഗ്ഗസ്യവചനംയഥാ. ൫൧

സാ—മണ്ഡൂകഗമനത്തിൽ മഹാവ്യാധിയും, മർക്കടീഗതിയിൽ മഹാഭയവും, സിംഹാവലോകത്തിൽ മരണവും ഫലമാകുന്നു എന്നാണ് ഗർഗ്ഗമഹർഷിയുടെ അഭിപ്രായം.

കന്യായാം കർക്കടേചാപി സിംഹേമിഥുനേപിച
മണ്ഡൂകഗതിസംജ്ഞോവൈ താദൃശംരോഗകാരണം. ൫൨

സാ—കന്നിയും കർക്കടകവുംതമ്മിലും ചിങ്ങവും മിഥുനവും തമ്മിലും ഉള്ള കാലചക്രദശാപ്രവേശം ആണ് മണ്ഡൂകഗമനം എന്നു പറയുന്നത്. ഈ സന്ധി താദൃശമായ രോഗത്തിന് കാരണവുംകൂടി ആണ്.

മീനേതു വൃശ്ചികേവാപി ചാപോമേഷസ്തഥൈവച
സിംഹാവലോകനം ചൈവ താദൃശം ച ഫലംലഭേൽ. ൫൩

സാ—മീനവും വൃശ്ചികവും തമ്മിലും ധനുവും മേടവും തമ്മിലും ഉള്ള കാലചക്രദശാപ്രവേശം സിംഹാവലോകനമാകുന്നു. ഇതിനു അംശിനനുസരിച്ചുള്ള ഫലം സിദ്ധിക്കും.

സിംഹാവഗതിമാർഗ്ഗേ ച മണ്ഡൂകീഗതിസംഭവേഃ
അപമൃത്യുകരസ്തസ്മിൻ പ്രായശ്ചിത്തേഽതിശോചതി. ൩൪

സാ—സിംഹാവലോകനത്തിൽ മണ്ഡൂകഗമനം സംഭവിച്ചാൽ അപമൃത്യുവിനെ പ്രദാനംചെയ്യും. അതിന് പ്രായശ്ചിത്തം ചെയ്യുന്നതിനുകൂടിയും വളരെ പ്രയാസമാണ്.

മീനേത്തു വൃശ്ചികേയാതേ ജ്വരോ ഭവതി നിശ്ചിതം
കന്യായാം കർക്കടേയാതേ മാതൃബന്ധുവിനാശനം. ൩൫

സാ—മീനവും വൃശ്ചികവും തമ്മിലുള്ള സിംഹാവലോകനസന്ധിയിൽ നിശ്ചയമായും ജ്വരം ഉണ്ടാകും. കന്നിയും കർക്കടവും തമ്മിലുള്ള മണ്ഡൂകഗമനസന്ധിയിൽ മാതാവിനും ബന്ധുക്കൾക്കും നാശം സംഭവിക്കും.

സിംഹേതു മിഥുനേയാതേ സ്ത്രീയാം വ്യാധിർഭവേൽധ്രുവം
കർക്കടേതുരവൌയാതേ വധോ ഭവതി ദേഹിനാം. ൩൬

സാ—ചിങ്ങവും മിഥുനവും തമ്മിലുള്ള മണ്ഡൂകഗമനത്തിൽ വ്യാധിയും, കർക്കടകവും ചിങ്ങവും തമ്മിലുള്ള മണ്ഡൂകഗമനസന്ധിയിൽ മരണവും സംഭവിക്കും.

പിതൃബന്ധുമൃതിംവിദ്യാച്ചാപാന്മേഷം ഗതേ പുനഃ
കന്യായാം കർക്കടേയാതേ പൂർവ്വഭാഗേ മഹൽഫലം. ൩൭

ഉത്തരം ദേശമാശ്രിത്യ സുഖയാത്രാഭവിഷ്യതി
സിംഹേതുമിഥുനേയാതേ പൂർവ്വഭാഗോവിസൃജ്യതേ
കാര്യാന്തേപിച നൈരൃത്യാം സുഖയാത്രാഭവിഷ്യതി. ൩൮

സാ—ധനുവും മേടവും തമ്മിലുള്ള സിംഹാവലോകനസമയത്ത് പിതൃബന്ധുമരണം സംഭവിക്കും. കന്നിയും കർക്കടകവും തമ്മിലുള്ള മണ്ഡൂകഗമനസന്ധിയിൽ പൂർവ്വഭാഗത്ത് മഹാഫലവും വടക്കുദിക്കിനെ ഉദ്ദേശിച്ച് ഉള്ള യാത്ര സുഖമായും ഭവിക്കും. ചിങ്ങവും മിഥുനവും തമ്മിലുള്ള മണ്ഡൂകഗമനസന്ധിയിൽ പൂർവ്വഭാഗം നിഷ്ഫലമാണ്. കാര്യാവസാനത്തിങ്കൽ നിരൃതികോണിലേക്കുള്ള യാത്ര സുഖമായി ഭവിക്കും.

കക്കടേമേഷസിംഹേച കാൎയ്യഹാനിശ്ച യോഗയുക്
ദക്ഷിണാംദിശമാശ്രിത്യ പ്രത്യബ്ദം ഗമനംഭവേൽ. ൫൯

സാ — കക്കടകം മേടം ചിങ്ങം ഈ രാശികളിലുള്ള കാലചക്ര ദശാപ്രവേശത്തിൽ കാൎയ്യഹാനി ഫലമാകുന്നു. വൎഷംതോറും ദക്ഷിണദിക്കിലേക്കു യാത്ര സംഭവിക്കയും ചെയ്യും.

കുംഭേവ്യാധിൎമ്മനോദുഃഖം മിഥുനേ നിൎദ്ധനോ ഭവേൽ
മീനേതുവൃശ്ചികേയാതേ ഉദഗ്ഗച്ഛതി സങ്കടം. ൬൦

സാ — കുംഭത്തിലുള്ള ദശ മനോദുഃഖത്തേയും മിഥുനത്തിലുള്ള ദശ നിൎദ്ധനതയേയും ചെയ്യും. മീനത്തിലും വൃശ്ചികത്തിലും ഉള്ള ദശാസന്ധിയിൽ വടക്കുദിക്കിൽ സങ്കടമനുഭവിക്കും.

മകരേസങ്കടംദുഃഖം ചാപാൽസങ്കടമുച്യതേ
ചാപേമേഷേഭയംയാത്രാ വധബന്ധൌമൃതിൎഭവേൽ. ൬൧

സാ—മകരത്തിലേക്കുള്ള ദശയിൽ സങ്കടവും ദുഃഖവും, ധനുവിലേക്കുള്ള ദശയിൽ സങ്കടവും, ധനുവും മേടവും തമ്മിലുള്ള സന്ധിയിൽ ഭയം അന്യദേശഗമനം വധം ബന്ധനം ഇവയും ഉണ്ടാകും.

തുലാസമ്പദ്വിവാഹശ്ച സ്ത്രീപ്രാപ്തിൎവൃശ്ചികേഗതിഃ
മേഷേശുഭഫലംചൈവ ദക്ഷിണേഗമനം സുഖം. ൬൨

സാ—തുലാത്തിലേക്കുള്ള ദശയിൽ ധനലാഭവും വിവാഹവും വൃശ്ചികത്തിലേക്കുള്ള ദശയിൽ സ്ത്രീപ്രാപ്തിയും മേടത്തിലേക്കുള്ള ദശയിൽ ധനലാഭാദിയും ദക്ഷിണദിക്കിലേക്കുള്ള യാത്രയും സുഖവും സംഭവിക്കും.

ദേഹജീവസമായോഗേ മന്ദഃസ്ഥിതാപമൃത്യുദഃ
പ്രാദക്ഷിണ്യേന മാൎഗ്ഗേണ വൃശ്ചികാദിൎവ്വിവക്ഷ്യതേ. ൬൩

സാ—ദേഹജീവരാശികളിൽ ശനി നിന്നാൽ അപമൃത്യു സംഭവിക്കും. വൃശ്ചികം മുതലായവയിലുള്ള ദശാപ്രവേശഫലം പ്രാദക്ഷിണ്യക്രമത്തിൽ പറയപ്പെട്ടിരിക്കുന്നു.

## മഹാദശാഫലം.

രക്തപിത്താധികവ്യാധി ൎന്നാമകൎമ്മഫലം ഭവേൽ
ധനകീൎത്തിപ്രജാവൃദ്ധി വസ്ത്രാഭരണദഃശശീ. ൬൪

സാ—സൂൎയ്യൻ രക്തപിത്തപ്രധാനങ്ങളായ വ്യാധികളേയും ചന്ദ്രൻ ധനം കീൎത്തി പ്രജാവൃദ്ധി വസ്ത്രം ആഭരണം ഇവകളേയും പ്രദാനം ചെയ്യും.

ജ്വരമാശ്രുദിശേൽപൈത്യം ഗ്രന്ഥിഃസ്ഫോടഃ കുജസ്യതു
പ്രജാവൃദ്ധിർധനേവൃദ്ധിർ ബുധേഭോഗഫലംഭവേൽ. ൩൭

സാ—കുജൻ ജ്വരം പിത്തം മുഴ സ്ഫോടം ഇവയേയും ബുധൻ സന്താനാഭിവൃദ്ധി ധനവൃദ്ധി സുഖം ഇവയേയും പ്രദാനംചെയ്യും.

ധനംകീർത്തിം പ്രജാവൃദ്ധിം നാനാഭോഗം ബൃഹസ്പതിഃ
വിദ്യാവിവാഹംസുക്ഷേത്രം ഗൃഹംധാന്യം ഭൃഗോഃഫലം. ൩൮

സാ—വ്യാഴം ധനം കീർത്തി സന്താനാഭിവൃദ്ധി പലപ്രകാരത്തിലുള്ള സുഖം ഇവയേയും ശുക്രൻ വിദ്യ വിവാഹം ശോഭനയായ ഭാര്യ ഗൃഹം ധാന്യവൃദ്ധി ഇവയേയും ചെയ്യും.

താപാധിക്യം മഹാദുഃഖം ബന്ധുനാശഃശനേഃഫലം
ശുഭമൈക്കാദിയോഗേന രാശിയോഗേനസംയുതേ. ൩൯

ശുഭയോഗേ ശുഭംബ്രൂയാ ദശുഭേചാശുഭംഫലം
മിശ്രേമിശ്രഫലംബ്രൂയാൽ ഗ്രഹരാശിസമുൽഭവം. ൪൦

ദ്വാദശാഷ്ടമജന്മർക്ഷ ദശാഭോഗേനനിന്ദ്യഃ
മൃത്യുകാലഇതിജ്ഞാത്വാ ശാന്തിം കുര്യാദ്വിചക്ഷണഃ. ൪൧

സാ—ശനി സന്താപാധിക്യം മഹാദുഃഖം ബന്ധുനാശം ഇവയേ ചെയ്യും. ഇതു് സൂര്യൻ മുതലായ ഗ്രഹങ്ങൾ ഓരോ രാശിയിൽ നിന്നാലുള്ള ഫലമാണ്. ഇവർക്ക് ശുഭയോഗത്തിൽ ശുഭവും അശുഭയോഗത്തിൽ അശുഭവും ശുഭാശുഭസംമിശ്രയോഗത്തിൽ ശുഭാശുഭസംമിശ്രഫലവും പറയണം. ലഗ്നാൽ ൧൨-൮ ജന്മർക്ഷം ഈ ഭാവങ്ങളുടെ ദശാകാലം മരണതുല്യകാലമെന്ന് അറിഞ്ഞ് യഥാവിധി ശാന്തിചെയ്തുകൊള്ളണം.

## അപഹാരഫലം.

ലഗ്നർക്ഷവീക്ഷിതോയശ്ച യേനകേനസമായുതഃ
യസ്യരാശിസ്ഥിതോജാത സ്താദൃശം ഫലമാപ്നുയാൽ. ൧൦

സാ—ലഗ്നർക്ഷദൃഷ്ടിയോഗങ്ങളോടുകൂടി ഏതൊരു ഗ്രഹം ഏതൊരു രാശിയിലാണോ നിൽക്കുന്നതു് അപ്പോൾ ജനിച്ചവന്നു് താദൃശഫലം അനുഭവിക്കും.

അഥാതോ ദേവദേവേശി! വ്യംശകാന്തർദശാഫലം
യഥാവിധി പ്രവക്ഷ്യാമി ശ്രൂയതാം കമലാനനേ! ൧

സാ—അല്ലയോ പാൎവ്വതി! ഇനിയും അംശകാപഹാരഫലത്തെ യഥാവിധി പറയാൻ പോകുന്നു. കേട്ടാലും!

പ്രഥമാംശേ ധ്രുവോ ഭൗമേ ജ്വരശ്ച വ്രണസംഭവഃ
ബുധശുക്രേന്ദുജീവേഷു വസ്ത്രാഭരണമാദിശേൽ. ൧

ലഭതേ സ്വാംശകേ ദേവി! നിശ്ചയം സുരവന്ദിതേ!
രാജ്ഞാതികലഹം സൌരേഃ ശത്രുക്ഷോഭം മഹൽഭയം. ൨

സാ—കുജൻ മേടത്തിൽ സ്വാംശത്തിൽ നിന്നാൽ ജ്വരവും വ്രണവും ബുധൻ ശുക്രൻ ചന്ദ്രൻ വ്യാഴം ഇവർ മേടത്തിൽ സ്വാംശകത്തിൽ നിന്നാൽ വസ്ത്രാഭരണലാഭവും ശനി മേടത്തിൽ സ്വാംശകത്തിൽ നിന്നാൽ രാജകലഹവും ഫലം.

മേഷാംശസ്ഥേ തഥാദിത്യേ ന ക്രമാൽ ഫലനിശ്ചയഃ
രാജപ്രസാദമാപ്നോതി മേഷസ്വാംശഗതേ ഗുരൌ. ൩

സാ—സൂൎയ്യൻ മേടത്തിൽ സ്വാംശകത്തിൽ നിന്നാൽ ശത്രുക്ഷോഭവും മഹാഭയവും, വ്യാഴം മേടത്തിൽ സ്വാംശകത്തിൽ നിന്നാൽ രാജപ്രസാദവും ഫലം.

വിദ്യാലാഭോ മഹൽപ്രീതിഃ ശരീരസുഖമേവ ച
വൃഷഭസ്വാംശകേ ദേവി! ഗുരൌ തത്രഗതേ ഫലം. ൪

സാ വ്യാഴം ഇടവത്തിൽ സ്വാംശകത്തിൽ നിന്നാൽ വിദ്യാലാഭം മഹാജനപ്രീതി ശരീരസുഖം ഇവ ഫലം.

ദേശത്യാഗശ്ച മരണം ജ്വരഃ ശസ്ത്രക്ഷതം തഥാ
വൃഷഭസ്വാംശകേ ദേവി! കുജേ തത്രഗതേ ഫലം ൫

സാ—കുജൻ ഇടവത്തിൽ സ്വാംശകത്തിൽ നിന്നാൽ അന്യദേശഗമനം മരണം ജ്വരം ശസ്ത്രക്ഷതം ഇവ ഫലം.

വസ്ത്രാഭരണലാഭം തു സ്ത്രീയായോഗം മഹൽഫലം
ശുക്രേന്ദുസുതചന്ദ്രാണാം സ്വാംശകേ വൃഷഭേ ഫലം. ൬

സാ—ശുക്രൻ ബുധൻ ചന്ദ്രൻ ഇവർ ഇടവത്തിൽ സ്വാംശകത്തിൽ നിന്നാൽ വസ്ത്രാഭരണലാഭം സ്ത്രീസംയോഗം ഫലപ്രാപ്തി ഇവ ഫലം.

നൃപാൽഭയം പിതൃമൃതിർ മൃഗാദ്യൈശ്ച മഹൽഭയം
ക്ഷുദ്രരോഗം ച ലഭതേ വൃഷഭസ്വാംശകേ രവിഃ ൭

സാ—സൂൎയ്യൻ ഇടവത്തിൽ സ്വാംശകത്തിൽ നിന്നാൽ രാജഭ

യം പിതൃമരണം മൃഗാദികളിൽനിന്നു മഹാഭയം ക്ഷുദ്രരോഗം ഇവ ഫലം.

മൌക്തികാഭരണാദീനി ദാരവസ്ത്രഫലാദി ച
ലഭതേ സ്വാംശകേ ദേവി! മിഥുനസ്വാംശകേ ഭൃഗൌ. ൮൯

സാ—ശുക്രൻ മിഥുനത്തിൽ സ്വാംശകത്തിൽ നിന്നാൽ മുക്താഭരണാദിലാഭം ഭാൎയ്യാലാഭം വസ്ത്രലാഭം ഇവ ഫലം.

പിതൃമാതൃഭയം ചൈവ ജ്വരശ്ച വ്രണസംഭവഃ
പ്രയാണം കുരുതേ ദേവി! മിഥുനസ്വാംശകേ കുജഃ. ൯൦

സാ—കുജൻ മിഥുനത്തിൽ സ്വാംശകത്തിൽ നിന്നാൽ പിതൃഭയം മാതൃഭയം ജ്വരം വ്രണം ദേശസഞ്ചാരം ഇവ ഫലം.

വിദ്യാലാഭം ദ്രവ്യലാഭം മഹാവിഭവസംഭവഃ
സമസ്തപ്രീതിമാപ്നോതി മിഥുനസ്വാംശകേ ഗുരൌ. ൯൧

സാ—വ്യാഴം മിഥുനത്തിൽ സ്വാംശകത്തിൽ നിന്നാൽ വിദ്യാലാഭം ദ്രവ്യലാഭം ഐശ്വൎയ്യലാഭം സൎവ്വജനപ്രീതി ഇവ ഫലം.

പ്രയാണം ച മഹാവ്യാധിർമ്മരണം ചാൎത്ഥനാശനം
ബന്ധുനാശോ ഭവേദ്ദേവി! മിഥുനസ്വാംശകേ ശനൌ. ൯൨

സാ—ശനി മിഥുനത്തിൽ സ്വാംശകത്തിൽ നിന്നാൽ ദേശസഞ്ചാരം മഹാവ്യാധി മരണം ധനനാശം ബന്ധുനാശം ഇവ ഫലം.

വസ്ത്രലാഭം പുത്രലാഭം വിദ്യാലാഭം തഥൈവ ച
സമസ്തപ്രീതിമാപ്നോതി മിഥുനസ്വാംശകേ ബുധേ. ൯൩

സാ—ബുധൻ മിഥുനത്തിൽ സ്വാംശകത്തിൽ നിന്നാൽ വസ്ത്രലാഭം പുത്രലാഭം വിദ്യാലാഭം സൎവ്വജനപ്രീതി ഇവ ഫലം.

ഐശ്വൎയ്യം ധനലാഭം ച പുത്രപത്നീസമാഗമം
മനഃപ്രീതിമവാപ്നോതി കുളീരസ്വാംശകേ ശശീ. ൯൪

സാ—ചന്ദ്രൻ കൎക്കടകത്തിൽ സ്വാംശകത്തിൽ നിന്നാൽ ഐശ്വൎയ്യം ധനലാഭം പുത്രപത്നീസംഗമം മനസ്സന്തോഷം ഇവ ഫലം.

നൃപാൽഭയം ശത്രുഭയം മൃഗേഭ്യശ്ച മഹൽഭയം
ജ്വരവ്യാധിശ്ച ദാഹശ്ച കുളീരസ്വാംശകേ രവൌ. ൯൫

സാ—സൂൎയ്യൻ കൎക്കടകത്തിൽ സ്വാംശകത്തിൽ നിന്നാൽ രാജഭയം ശത്രുഭയം മൃഗഭയം ജ്വരം സൎവ്വാംഗസന്താപം ഇവ ഫലം.

പുത്രലാഭം ബന്ധുലാഭം രത്നവിദ്യാൎത്ഥമേവ ച
കുളീരസ്വാംശകേ ദേവി! ബുധശുക്രസമാഗമേ. ൪൬

സാ — ബുധശുക്രന്മാർ കൎക്കടകത്തിൽ സ്വാംശകത്തിൽ നിന്നാൽ പുത്രലാഭം ബന്ധുലാഭം, രത്നം വിദ്യ ധനം ഇവയുടെ ലാഭം ഇവ ഫലം.

വിഷശസ്ത്രമൃതിം പീഡാം ജ്വരാദാഹസമുൽഭവാം
സൎവ്വദുഃഖമവാപ്നോതി കുളീരസ്വാംശകേ കുജേ. ൪൭

സാ — കുജൻ കൎക്കടകത്തിൽ സ്വാംശകത്തിൽ നിന്നാൽ വിഷഭയം ശസ്ത്രഭയം മരണഭയം, ജ്വരം സൎവ്വാംഗതാപം ഇവയിൽനിന്നുള്ള പീഡ സൎവ്വവിധദുഃഖം ഇവ ഫലം.

വിഭവസ്യാതിലാഭം ച ധനലാഭം തഥൈവ ച
നൃപപ്രസാദമാപ്നോതി കുളീരസ്വാംശകേ ഗുരൌ. ൪൮

സാ — വ്യാഴം കൎക്കടകത്തിൽ സ്വാംശകത്തിൽ നിന്നാൽ പ്രഭുത്വം ധനലാഭം രാജസന്തോഷം ഇവ ഫലം.

വാതവ്യാധിശ്ച നിൎഘാത മസൂരീവിഷദംഷ്ട്രകം
സൎവ്വക്ലേശമവാപ്നോതി കുളീരസ്വാംശകേ കുജേ. ൪൯

സാ — കുജൻ കൎക്കടകത്തിൽ സ്വാംശകത്തിൽ നിന്നാൽ വാതം നിൎഘാത (ഇടി)ഭയം മസൂരി വിഷപ്പല്ലുകൊണ്ടുള്ള ഭീതി സൎവ്വക്ലേശം ഇവ ഫലം.

ജ്വരപിത്തവിനാശം ച ശസ്ത്രക്ഷതവിഷൂചികാഃ
മുഖരോഗമവാപ്നോതി മൃഗേന്ദ്രസ്വാംശകേ കുജേ. ൫൦

സാ — കുജൻ ചിങ്ങത്തിൽ സ്വാംശകത്തിൽ നിന്നാൽ ജ്വരം പിത്തം വിനാശം ആയുധക്ഷതം വിഷൂചിക മുഖരോഗം ഇവഫലം.

വസ്ത്രാഭരണവിദ്യാശ്ച സുതസ്ത്രീലാഭമേവ ച
മൃഗേന്ദ്രസ്വാംശകേ ദേവി! ഭാൎഗ്ഗവേ ച ബുധാഗമേ. ൫൧

സാ — ശുക്രനും ബുധനും ചന്ദ്രനും ചിങ്ങത്തിൽ സ്വാംശകങ്ങളിൽ നിന്നാൽ വസ്ത്രം ആഭരണം വിദ്യ ഇവയുടെ ലാഭം പുത്രലാഭം ഭാൎയ്യാലാഭം ഇവ ഫലം.

അത്യുച്ചപതനം ചൈവ ദേശത്യാഗം മഹൽഭയം
മഹാധനവിഘാതശ്ച സിംഹസ്വാംശഗതഃ ശനിഃ, ൫൨

സാ — ശനി ചിങ്ങത്തിൽ സ്വാംശത്തിൽ നിന്നാൽ സ്ഥാനഭ്രംശം അന്യദേശഗമനം മഹാഭയം ധനനാശം ഇവ ഫലം.

മഹാശത്രുഭയംചൈവ ജ്വരശ്ച വ്യാധിരേവ ച
അജ്ഞാനം മരണം ചൈവ മൃഗേന്ദ്രസ്വാംശഗേ രവൌ. ൯൩

സാ—സൂൎയ്യൻ ചിങ്ങത്തിൽ സ്വാംശകത്തിൽ നിന്നാൽ ശത്രുഭയം ജ്വരം അജ്ഞാനം മരണം ഇവ ഫലം.

ധനധാന്യമഹാലാഭം പ്രസാദം ദ്വിജദേവയോഃ
വിദ്യാലാഭമവാപ്നോതി മൃഗേന്ദ്രസ്വാംശഗേ ഗുരൌ. ൯൪

സാ—വ്യാഴം ചിങ്ങത്തിൽ സ്വാംശത്തിൽ നിന്നാൽ ധനധാന്യലാഭം ബ്രാഹ്മണപ്രീതി ദേവപ്രീതി വിദ്യാലാഭം ഇവ ഫലം.

പ്രയാണം ച ജ്വരംചൈവ ക്ഷുൽഭയം വൈക്ലവം തഥാ
വ്യാധിദുഃഖമവാപ്നോതികന്യാസ്വാംശഗതേ ശനൌ. ൯൫

ശനി കന്നിയിൽ സ്വാംശകത്തിൽ നിന്നാൽ ദേശസഞ്ചാരം ജ്വരം വിശപ്പുകൊണ്ടുള്ള പാരവശ്യം രോഗദുഃഖം ഇവ ഫലം.

നൃപപ്രസാദനം ലാഭമൈശ്വൎയ്യം ബന്ധുസംഭവം.
വിദ്യാലാഭമവാപ്നോതി കന്യാസ്വാംശഗതേ ഗുരൌ. ൯൬

സാ—വ്യാഴം കന്നിയിൽ സ്വാംശത്തിൽ നിന്നാൽ രാജസന്തോഷം ധനലാഭം പ്രഭുത്വം ബന്ധുസുഖം വിദ്യാലാഭം ഇവഫലം.

പ്രയാണം ച ജ്വരം ചൈവ മസൂരീ വഹ്നിനാ ഭയം
ശസ്ത്രക്ഷതം ച മരണം കന്യാസ്വാംശഗതേ കുജേ. ൯൭

സാ—കുജൻ കന്നിയിൽ സ്വാംശത്തിൽ നിന്നാൽ ദേശസഞ്ചാരം ജ്വരം മസൂരി അഗ്നിഭയം ശസ്ത്രക്ഷതം മരണം ഇവ ഫലം.

ഭൃത്യപുത്രാൎത്ഥലാഭം ച വസ്ത്രാഭരണമേവ ച
ശുക്രേന്ദുസുതചന്ദ്രാണാം കന്യാസ്വാംശഗതേഫലം. ൯൮

സാ—ശുക്രൻ ചന്ദ്രൻ ബുധൻ ഇവർ കന്നിയിൽ സ്വാംശത്തിൽ നിന്നാൽ ഭൃത്യർ പുത്രന്മാർ ധനം ഇവയുടെ ലാഭം വസ്ത്രാഭരണലാഭം ഇവ ഫലം.

പ്രയാണം ച ജ്വരംചൈവ പുത്രഹാനിസ്തഥൈവ ച
ശസ്ത്രഘാതേന മരണം കന്യാസ്വാംശഗതേ രവൌ. ൧൦൦

സാ—സൂൎയ്യൻ കന്നിയിൽ സ്വാംശത്തിൽ നിന്നാൽ ദേശസഞ്ചാരം ജ്വരം പുത്രനാശം ആയുധമേറ്റു മരണം ഇവ ഫലം.

സ്ത്രീലാഭം രത്നലാഭം ച പുത്രലാഭം തഥൈവ ച
വസ്ത്രാഭരണലാഭം ച തുലാസ്വാംശഗതേ ഭൃഗൌ. ൧൦൧

സാ—ശുക്രൻ തുലാത്തിൽ സ്വാംശത്തിൽ നിന്നാൽ സ്ത്രീലാഭം രത്നലാഭം പുത്രലാഭം വസ്ത്രാഭരണലാഭം ഇവ ഫലം.

പിതാസുഹൃദ്ഭയം ചൈവ ശിരോരോഗം ജ്വരം തഥാ
ശസ്ത്രാഗ്നിക്ഷതഘാതം ച തുലാസ്വാംശഗതേ കുജേ. ൨൦൨

സാ—കുജൻ തുലാത്തിൽ സ്വാംശത്തിൽ നിന്നാൽ അച്ഛങ്കൽ നിന്നും ബന്ധുക്കളിൽ നിന്നും ധനലാഭം ശിരോരോഗം ജ്വരം ആയുധംകൊണ്ടുള്ള മുറിവു് അഗ്നിഭയം ഇവ ഫലം.

ധനം രത്നം മഹാലാഭം ധർമ്മോപാസ്ത്യാ ശുഭാവഹാ
സർവ്വസമ്പൽസമൃദ്ധിശ്ച തുലാസ്വാംശഗതേ ഗുരൌ. ൨൦൩

സാ—വ്യാഴം തുലാത്തിൽ സ്വാംശത്തിൽ നിന്നാൽ ധനലാഭം രത്നലാഭം ധർമ്മവ്യാപാരം മംഗളപ്രാപ്തി സമ്പൽസമൃദ്ധി ഇവ ഫലം.

പ്രയാണം ച മഹാവ്യാധിം തഥാ ക്ഷേത്രഭയം തഥാ
ശത്രുബാധാ മഹാദുഃഖം തുലാസ്വാംശഗതേ ശനൌ. ൨൦൪

സാ—ശനി തുലാത്തിൽ സ്വാംശത്തിൽ നിന്നാൽ ദേശസഞ്ചാരം മഹാവ്യാധി ക്ഷേത്രഭയം ശത്രുബാധ മഹാദുഃഖം ഇവഫലം

പുത്രലാഭം ധനം സ്ത്രീണാം ലാഭം ചൈവ മനഃപ്രിയം
സൌഭാഗ്യം ബന്ധുലാഭം ച തുലാസ്വാംശഗതേ ബുധേ. ൨൦൫

സാ—ബുധൻ തുലാത്തിൽ സ്വാംശത്തിൽ നിന്നാൽ പുത്രലാഭം ധനലാഭം സ്ത്രീലാഭം മനഃപ്രീതി സൌഭാഗ്യം ബന്ധുലാഭം ഇവ ഫലം.

വ്യാധിനാശം മഹൽസൌഖ്യം നാനാസർവ്വാർത്ഥസിദ്ധിദം
ഭൃഗുസൌമ്യശശാങ്കാനാം വൃശ്ചികസ്വാംശഗഫലം. ൨൦൬

സാ—ശുക്രൻ ബുധൻ ചന്ദ്രൻ ഇവർ വൃശ്ചികത്തിൽ സ്വാംശത്തിൽ നിന്നാൽ രോഗനാശം മഹാസൌഖ്യം സർവ്വാർത്ഥസിദ്ധി ഇവ ഫലം.

ശത്രുക്ഷോഭം ഭയം വ്യാധി മർത്ഥനാശം പിതുർഭയം
മൃഗാൽ ഭയമവാപ്നോതി വൃശ്ചികസ്വാംശഗേ രവൌ. ൨൦൭

സാ—സൂര്യൻ വൃശ്ചികത്തിൽ സ്വാംശത്തിൽ നിന്നാൽ ശത്രുക്ഷോഭം ഭയം രോഗം ധനനാശം പിതൃഭയം മൃഗഭയം ഇവ ഫലം.

വാതപിത്തഭയം ചൈവ മസൂരീവ്യാധിമേവ ച
അഗ്നിശസ്ത്രാദിഭീതിഞ്ച വൃശ്ചികസ്വാംശഗേ കുജേ. ൨൦൮

സാ—കുജൻ വൃശ്ചികത്തിൽ സ്വാംശത്തിൽ നിന്നാൽ വാതപിത്തപീഡ മസൂരിരോഗം, അഗ്നി ആയുധം മുതലായവയിൽനിന്നു ഭയം ഇവ ഫലം.

ധനം രത്നം ച ധാന്യം, ച ദേവബ്രാഹ്മണപൂജനം
രാജപ്രസാദമാപ്നോതി വൃശ്ചികസ്വാംശഗേ ഗുരൌ. ൧൦൯

സാ—വ്യാഴം വൃശ്ചികത്തിൽ സ്വാംശത്തിൽ നിന്നാൽ ധനം രത്നം ധാന്യം ഇവയുടെ ലാഭം ദേവപൂജനം ബ്രാഹ്മണപൂജനം രാജപ്രീതി ഇവ ഫലം.

ധനബന്ധുവിനാശം ച മനോഃഖന്ധസ്തഥാ കുലം
ശത്രുബാധാ മഹാവ്യാധിർ വൃശ്ചികസ്വാംശഗേ ശനൌ. ൧൧൦

സാ—ശനി വൃശ്ചികത്തിൽ സ്വാംശത്തിൽ നിന്നാൽ ധനനാശം ബന്ധുനാശം മനോദുഃഖം വംശബന്ധനം ശത്രുബാധ മഹാരോഗം ഇവ ഫലം.

അതിദാഹം ജ്വരം ഛർദ്ദി മ്മുഖരോഗം ച കഷ്ടതാം
ശരീരക്ലേശമാപ്നോതി ചാപസ്വാംശഗതേ കുജേ. ൧൧൧

സാ—കുജൻ ധനുവിൽ സ്വാംശത്തിൽ നിന്നാൽ അതിസന്താപം ജ്വരം ഛർദ്ദി മുഖരോഗം കഷ്ടപ്പാട് ദേഹക്ലേശം ഇവ ഫലം.

ശ്രീവിദ്യാനാം ച സൌഭാഗ്യം ശത്രുനാശം നൃപാൽ ഭയം
ഭാർഗ്ഗവേന്ദുജചന്ദ്രാണാം ചാപസ്വാംശഗതേ ഫലം. ൧൧൨

സാ—ശുക്രൻ ബുധൻ ചന്ദ്രൻ ഇവർ ധനുവിൽ സ്വാംശത്തിൽ നിന്നാൽ ഐശ്വര്യസിദ്ധി വിദ്യാസൌഭാഗ്യം ശത്രുനാശം രാജഭയം ഇവ ഫലം.

സ്ത്രീനാശം വിത്തനാശം ച കലഹം ച നൃപാൽ ഭയം
പ്രയാണം സമവാപ്നോതി ചാപസ്വാംശഗതേ രവൌ. ൧൧൩

സാ—സൂര്യൻ ധനുവിൽ സ്വാംശത്തിൽ നിന്നാൽ സ്ത്രീനാശം ധനനാശം കലഹം രാജഭയം ദേശസഞ്ചാരം ഇവ ഫലം.

ദാനധർമ്മതപോലാഭം രാജപൂജനമേവ ച
സ്ത്രീലാഭം ധനലാഭം ച ചാപസ്വാംശഗതേ ഗുരൌ. ൧൧൪

സാ—വ്യാഴം ധനുവിൽ സ്വാംശത്തിൽ നിന്നാൽ ദാനം ധർമ്മം തപോലാഭം രാജപൂജനം സ്ത്രീലാഭം ധനലാഭം ഇവ ഫലം.

ദ്വിജദേവനൃപാൽ കോപം ബന്ധുഭിശ്ച വിനാശനം
ദേശത്യാഗമവാപ്നോതി ചാപസ്വാംശഗതേ ശനൌ. ൧൧൫

സാ—ശനി ധനുവിൽ സ്വാംശത്തിൽ നിന്നാൽ ബ്രാഹ്മണകോപം ദേവകോപം രാജകോപം ബന്ധുനാശം അന്യദേശവാസം ഇവ ഫലം.

ദേവാൎച്ചനം തപോധ്യാനം ദ്വിജപൂജാദിസംഭവം
ഭാൎഗ്ഗവജ്ഞേന്ദുജീവാനാം മൃഗസ്വാംശഗതേ ഫലം ൧൧൬

സാ ശുക്രൻ ബുധൻ വ്യാഴം ഇവർ മകരത്തിൽ സ്വാംശത്തിൽ നിന്നാൽ ദേവപൂജനം തപസ്സ് ധ്യാനം ദ്വിജാദിപൂജ ഇവ ഫലം.

ശിരോരോഗം ജ്വരം ചൈവ കരപാദഗതക്ഷതം
രക്തപിത്താതിസാരാംശ്ച മൃഗസ്വാംശഗതേ കുജേ. ൧൧൭

സാ—കുജൻ മകരത്തിൽ സ്വാംശത്തിൽ നിന്നാൽ ശിരോരോഗം ജ്വരം കൈ കാൽ ഇവകളിൽ മുറിവു. രക്തപിത്തം അതിസാരം ഇവ ഫലം.

ബന്ധുപുത്രപിതൃനാശം ജ്വരരോഗസമാശ്രയം
നൃപശത്രുഭയം ചൈവ മൃഗസ്വാംശഗതേ ശനൌ. ൧൧൮

സാ—ശനി മകരത്തിൽ സ്വാംശത്തിൽ നിന്നാൽ ബന്ധുക്കളും പുത്രന്മാർ അച്ഛൻ ഇവൎക്ക നാശം ജ്വരം രാജഭയം ശത്രുഭയം ഇവ ഫലം.

നാനാവിദ്യാൎത്ഥലാഭം ച പുത്രസ്ത്രീമിത്രസംഭവം
ഐശ്വൎയ്യം ധനലാഭം ച ഘടസ്വാംശഗതേ ഭൃഗൌ. ൧൧൯

സാ—ശുക്രൻ കുംഭത്തിൽ സ്വാംശത്തിൽ നിന്നാൽ വിദ്യാലാഭം ധനലാഭം പുത്രൻ ഭാൎയ്യ ബന്ധുക്കൾ ഇവരുടെ അഭിവൃദ്ധി ഐശ്വൎയ്യം ഇവ ഫലം.

ജ്വരാഗ്നിചോരാഘാതം ച ശത്രൂണാം ച മഹൽഭയം
മനോദുഃഖമവാപ്നോതി ഘടസ്വാംശഗതേ കുജേ. ൧൨൦

സാ—കുജൻ കുംഭത്തിൻ സ്വാംശത്തിൽ നിന്നാൽ ജ്വരം അഗ്നിഭയം ചോരഭയം ശത്രുഭയം മനോദുഃഖം ഇവ ഫലം.

ദുഃഖവ്യാധിഹരം ചൈവ ദേവബ്രാഹ്മണപൂജനം
മനഃപ്രീതിമവാപ്നോതി ഘടസ്വാംശഗതേ ഗുരൌ. ൧൨൧

സാ—വ്യാഴം കുംഭത്തിൽ സ്വാംശത്തിൽ നിന്നാൽ ദുഃഖനാ

ശം രോഗനാശം ദേവപൂജനം ബ്രാഹ്മണപൂജനം മനഃപ്രീതി ഇവ ഫലം.

ത്രിദോഷകുപിതം ചൈവ കലഹം ദേശവിഭ്രമം
ക്ഷയവ്യാധിമവാപ്നോതി ഘടസ്വാംശഗതേ ശനൌ. ൧൧൮

സാ—ശനി കുംഭത്തിൽ സ്വാംശത്തിൽ നിന്നാൽ ത്രിദോഷ കോപം കലഹം ദേശസഞ്ചാരം ക്ഷയരോഗം ഇവ ഫലം.

പുത്രമിത്രധനസ്ത്രീണാം ലാഭം ചൈവ മനഃപ്രിയം
സൌഭാഗ്യം പുത്രലാഭം ച ഘടസ്വാംശഗതേ ബുധേ. ൧൧൯

സാ—ബുധൻ കുംഭത്തിൽ സ്വാംശത്തിൽ നിന്നാൽ പുത്രന്മാർ ബന്ധുക്കൾ ധനം ഭാര്യ ഇവയുടെ ലാഭം മനഃപ്രീതി സൌഭാഗ്യം ഇവ ഫലം.

സ്ത്രീവിദ്യാലാഭമാപ്നോതി വ്യാശ്രിതവ്യാധിനാശനം
ബഹുക്രീഡാമവാപ്നോതി മീനസ്വാംശഗതഃ ശശീ. ൧൨൦

സാ—ചന്ദ്രൻ മീനത്തിൽ സ്വാംശത്തിൽ നിന്നാൽ ഭാര്യാലാഭം വിദ്യാലാഭം രോഗനാശം ക്രീഡാസുഖം ഇവ ഫലം.

കലഹം ചൌരഭീതിം ച ബന്ധുഭിഃ ക്ഷയകാരണം
സ്ഥാനഭ്രംശമവാപ്നോതി മീനസ്വാംശഗതേ രവൌ. ൧൨൧

സാ—ആദിത്യൻ മീനത്തിൽ സ്വാംശത്തിൽ നിന്നാൽ കലഹം ചോരഭയം ബന്ധുക്ഷയം സ്ഥാനഭ്രംശം ഇവ ഫലം.

ശത്രുനാശം ച വിജയം നൃപഗോഭൂസുതാഗമം
രത്നലാഭം ച മീനേ ച സ്വാംശഗേ ബുധശുക്രയോഃ. ൧൨൨

സാ—ബുധശുക്രന്മാർ മീനത്തിൽ സ്വാംശത്തിൽ നിന്നാൽ ശത്രുനാശം വിജയം രാജപ്രീതി പശുലാഭം ഭൂമിലാഭം പുത്രപ്രാപ്തി രത്നലാഭം ഇവ ഫലം.

വിവാദം പിത്തരോഗം ച ജന്തോർജാരണമാരണം
ശത്രുക്ഷയമവാപ്നോതി മീനസ്വാംശഗതേ കുജേ. ൧൨൩

സാ—കുജൻ മീനത്തിൽ സ്വാംശത്തിൽ നിന്നാൽ വിവാദം പിത്തരോഗം, ജന്തുജാരണം ജന്തുമാരണം ശത്രുക്ഷയം ഇവ ഫലം.

ധനധാന്യകളത്രാണി ലഭതേ രാജപൂജനം
വസ്ത്രാഭരണലാഭം ച മീനസ്വാംശഗതേ ഗുരൌ. ൧൨൪

സാ—വ്യാഴം മീനത്തിൽ സ്വാംശത്തിൽ നിന്നാൽ ധനധാന്യലാഭം ഭാര്യാലാഭം രാജപൂജനം വസ്ത്രാഭരണലാഭം ഇവ ഫലം.

ഐശ്വൎയ്യസ്യ പ്രണാശശ്ച വേശ്യാദീനാമുപദ്രവഃ
ദേശത്യാഗോ ദരിദ്രഞ്ച മീനേ സ്വാംശഗതേ ശനൌ. ൫൨൯

സാ—ശനി മീനത്തിൽ സ്വാംശത്തിൽ നിന്നാൽ ഐശ്വൎയ്യനാശം വേശ്യാദിപീഡ അന്യദേശസഞ്ചാരം ദാരിദ്ര്യം ഇവ ഫലം.

ഏവം യഥാക്രമേണൈവ വിജ്ഞേയം സ്വാംശഗേ ഫലം
വാമൎക്ഷേഷ്വപ്യേവമേവം ച ഫലം തത്രൈവ യോജയേൽ. ൫൩൦

സാ—ഇങ്ങനെ ക്രമത്തിൽ സ്വാംശത്തിൽ സൂൎയ്യാദികൾ നിന്നാൽ ഉള്ള ഫലം വിജ്ഞേയമാണ്. വാമനക്ഷത്രങ്ങളിലും ഇതുപോലെ യോജിപ്പിച്ചു കൊള്ളണം.

ദശാഫലമഥം വക്ഷ്യേ ധൎമ്മകൎമ്മകൃതം പുരാ
തത്സൎവ്വം പ്രാണിഭിൎന്നിത്യം പ്രാപ്യതേ നാത്രസംശയഃ. ൫൩൧

സാ—പൂൎവ്വജന്മങ്ങളിലുള്ള ധൎമ്മാധൎമ്മങ്ങളാൽ ആണ് ഓരോ ഫലങ്ങൾ ഈ ജന്മങ്ങളിൽ ഉണ്ടാകുന്നത്. അവ സൎവ്വവും നിശ്ചയമായും ദേഹികൾ അനുഭവിക്കാതെ തരമില്ല.

സുഹൃദന്തൎദശാ ഭാവ്യാ വിരുധോ ശത്രുസംഭവാ
മദ്ധ്യമം മദ്ധ്യഖേടസ്യ ദശാദീനാമിദം വിദുഃ. ൫൩൨

സാ—എല്ലാ ദശകളിലും ബന്ധുഗ്രഹങ്ങളുടെ ദശ ശുഭവും ശത്രുഗ്രഹങ്ങളുടെ ദശ അശുഭവും സമഗ്രഹങ്ങളുടെ ദശ മദ്ധ്യമഫലവും ആകുന്നു.

നവാംശഫലം.

മേഷേതു രത്നപീഡാ ച വൃഷഭേ ധാന്യവൎദ്ധനം
മിഥുനേ ജ്ഞാനസമ്പന്നശ്ചന്ദ്രേ ധനാപതിൎഭവേൽ. ൫൩൩

സൂൎയ്യൎക്ഷേ ശത്രുബാധാ ച കന്യായാം സ്ത്രീവിനാശനം
തൌലികേ രാജമന്ത്രിത്വം വൃശ്ചികേ മരണം ഭവേൽ. ൫൩൪

അൎത്ഥലാഭോ ഭവേദ്ധന്വേ മേഷസ്യ നവഭാഗകേ,

സാ—മേടത്തിന്റെ നവാംശമായ മേടത്തിനു രത്നപീഡയും ഇടവത്തിന് ധാന്യവൎദ്ധനയും മിഥുനത്തിന് ജ്ഞാനസമ്പന്നതയും കൎക്കടകത്തിന് ധനാധിപത്യവും ചിങ്ങത്തിന് ശത്രുബാധയും കന്നിക്കു ഭാൎയ്യാനാശവും തുലാത്തിന് രാജമന്ത്രിത്വവും, വൃശ്ചികത്തിന് മരണവും ധനുവിന് അൎത്ഥലാഭവും സംഭവിക്കും.

മകരേ പാപകൎമ്മാണി കുംഭേ വാണിജ്യമേവച. ൫൩൫

മീനേ സർവ്വാർത്ഥസിദ്ധിശ്ച വൃശ്ചികേഷ്വഗ്നിതോ ഭയം
തൌലികേ രാജപൂജ്യശ്ച കന്യായാം ശത്രുവർദ്ധനം. ൧൩൩

ശശിഭേ ഭാരസംബാധാ സിംഹേ ച നേത്രരോഗകൃൽ
മിഥുനേ വൃക്ഷബാധാ സ്യാൽ വൃഷഭസ്യ നവാംശകേ. ൧൩൪

സാ—ഇടവത്തിന്റെ നവാംശമായ മകരത്തിന് പാപകർമ്മ സക്തിയും, കുംഭത്തിന കച്ചവടവും, മീനത്തിന് സർവ്വസിദ്ധിയും, വൃശ്ചികത്തിന് അഗ്നിഭയവും, തുലാത്തിന രാജപൂജ്യതയും, കന്നിയ്ക്കു ശത്രുവർദ്ധനയും, കർക്കടകത്തിന ഭാരസംബാധയും, ചിങ്ങത്തിന നേത്രരോഗവും, മിഥുനത്തിന വൃക്ഷബാധയും സംഭവിക്കും.

വൃഷഭേ അർത്ഥലാഭം ച മേഷേ ച ജ്വരരോഗകൃൽ
മിഥുനേ മാതുലപ്രീതിഃ കുംഭേ ശത്രുപ്രവർദ്ധനം. ൧൩൫

മൃഗേ ചൌരസ്യ സംബാധാ ധനുഷി ശാസ്ത്രവർദ്ധനം
മേഷേ തു ശസ്ത്രസംബാധാ വൃഷഭേ കലഹപ്രിയഃ. ൧൩൬

മിഥുനേ സുഖമാപ്നോതി മിഥുനസ്യ നവാംശകേ

സാ—മിഥുനത്തിന്റെ നവാംശകമായ ഇടവത്തിന ധനലാഭവും, മേടത്തിന ജ്വരരോഗവും, മിഥുനത്തിന മാതുലപ്രീതിയും, കുംഭത്തിന ശത്രുവർദ്ധനയും, മകരത്തിന ചോരബാധയും, ധനസ്സിന ശാസ്ത്രവർദ്ധനവും, മേടത്തിന ശാസ്ത്രഹാനിയും, ഇടവത്തിന കലഹപ്രിയവും, മിഥുനത്തിന സുഖവും പ്രാപിക്കും.

കർക്കടേ സങ്കടപ്രാപ്തിഃ സിംഹേ രാജപ്രകോപകൃൽ. ൧൩൭

കന്യായാം ഭ്രാതൃപൂജാ ച തൌലികേ പ്രിയകൃന്നരഃ
വൃശ്ചികേ പിതൃബാധാ സ്യാൽ കർക്കടസ്യ നവാംശകേ. ൧൩൮

സാ—കർക്കടകത്തിന്റെ നവാംശമായ കർക്കടകത്തിന സങ്കടപ്രാപ്തിയും, ചിങ്ങത്തിന രാജകോപവും, കന്നിക്ക ഭ്രാതൃപൂജയും, തുലാത്തിന പ്രിയകാരിത്വവും, വൃശ്ചികത്തിന പിതൃബാധയും ഭവിക്കും.

വൃശ്ചികേ കലഹം പീഡാം തൌലികേപ്യധികം ഫലം
കന്യായാമതിലാഭം ച ശശാങ്കേ മൃഗബാധികാം. ൧൩൯

സിംഹേ ച പുത്രലാഭം ച മിഥുനേ ശത്രുവർദ്ധനം
മീനേതു ദീർഘയാത്രാ സ്യാൽ സിംഹസ്യ നവാംശകേ. ൧൪൦

സാ ചിങ്ങത്തിന്റെ നവാംശമായ വൃശ്ചികത്തിന കലഹവും, തുലാത്തിന പീഡയും, കന്നിയ്ക്കു അതിലാഭവും, കർക്കടകത്തിന മൃഗ

ബാധയും, ചിങ്ങത്തിനു പുത്രലാഭവും, മിഥുനത്തിനു ശത്രുവർദ്ധനയും മീനത്തിനു ദീർഘയാത്രയും സംഭവിക്കും.

കുംഭേ തു ധനലാഭം ച മകരേ ദ്രവ്യലാഭകൃൽ
ധനുഷി ഭ്രാതൃസംസർഗ്ഗോ മേഷേ മാതൃവിവർദ്ധനം. ൧൭൪

വൃഷഭേ പുത്രവൃദ്ധിഃ സ്യാൽ മിഥുനേ ശത്രുവർദ്ധനം
ശശിഭേ തു സ്ത്രീയാംപ്രീതിഃ സിംഹേ വ്യാധിവിവർദ്ധനം. ൧൭൫

കന്യായാം പുത്രവൃദ്ധിഃ സ്യാൽ കന്യായാ നവമാംശകേ

സാ—കന്നിയുടെ നവാംശമായ കുംഭത്തിനു ധനലാഭവും, മകരത്തിനു ദ്രവ്യലാഭവും, ധനുവിനു ഭ്രാതൃസംസർഗ്ഗവും, മേടത്തിനു മാതൃസുഖവർദ്ധനയും, ഇടവത്തിനു പുത്രവൃദ്ധിയും, മിഥുനത്തിനു ശത്രുവർദ്ധനയും, കർക്കടകത്തിനു സന്തോഷവും, ചിങ്ങത്തിനു വ്യാധിവർദ്ധനയും, കന്നിക്കു പുത്രവൃദ്ധിയും ഭവിക്കും.

തുലായാമർത്ഥലാഭം ച വൃശ്ചികേ ഭ്രാതൃവർദ്ധനം. ൧൭൬

ചാപേ ച താതസൌഖ്യം ച മൃഗേ മാതൃവിരോധിതാ
അളൌ ജായാവിരോധം ച തുലേ ച ജലബാധതാം. ൧൭൭

കന്യാ വൃദ്ധികരം വിദ്യാൽ തുലായാ നവഭാഗകേ

സാ—തുലാത്തിന്റെ നവാംശമായ തുലാത്തിനു ധനലാഭവും, വൃശ്ചികത്തിനു ഭ്രാതൃവർദ്ധനയും, ധനുവിനു പിതൃസൌഖ്യവും, മകരത്തിനു മാതൃവിരോധവും, വൃശ്ചികത്തിനു ജായാവിരോധവും, തുലാത്തിനു ജലബാധയും, കന്നിക്കു ശ്രീവർദ്ധനയും ഭവിക്കും.

കർക്കടേ ഹ്യർത്ഥനാശശ്ച സിംഹേ രാജവിരോധിതാ. ൧൭൮

മിഥുനേ ഭൂമിലാഭം ച വൃഷഭേ ചാർത്ഥലാഭകൃൽ
ചാപേ തു ധനലാഭഃ സ്യാൽ വൃശ്ചികസ്യ നവാംശകേ. ൧൭൯

സാ—വൃശ്ചികത്തിന്റെ നവാംശമായ കർക്കടകത്തിനു ധനനാശവും, ചിങ്ങത്തിനു രാജവിരോധവും മിഥുനത്തിനു ഭൂലാഭവും, ഇടവത്തിനും ധനുവിനും ധനലാഭവും ഭവിക്കും.

മേഷേ തു ധനലാഭഃ സ്യാൽ വൃഷേ ഭൂമിവിവർദ്ധനം
മിഥുനേ സർവ്വസിദ്ധിഃ സ്യാൽ കർക്കടേ സർവ്വവൃദ്ധികൃൽ. ൧൮൦

സിംഹേ തു പൂർവ്വവൃദ്ധിഃ സ്യാൽ കന്യായാം കലഹോ ഭവേൽ
തൌലികേ ചാർത്ഥലാഭഃസ്യാൽ വൃശ്ചികേ രോഗമാപ്നുയാൽ

ചാപേതു സുതവൃദ്ധിഃ സ്യാൽ ചാപസ്യ നവമാംശകേ

സാ — ധനുവിൻെറ നവാംശമായ മേടത്തിനു ധനലാഭവും, ഇടവത്തിനു ഭൂമിവദ്ധനയും, മിഥുനത്തിനു സർവ്വസിദ്ധിയും, കർക്കടകത്തിനു സകലാഭിവൃദ്ധിയും, ചിങ്ങത്തിനു മുമ്പുള്ളവയുടെ വദ്ധനയും, കന്നിയ്ക്കു കലഹവും, തുലാത്തിനു ധനലാഭവും, വൃശ്ചികത്തിനു രോഗവും, ധനുവിനു പുത്രവൃദ്ധിയും ഭവിക്കും.

മകരേ പുത്രലാഭഃ സ്യാൽ കുംഭേ ധാന്യവിവദ്ധനം. ൫൧൨

മീനേ കല്യാണമാപ്നോതി വൃശ്ചികേ മൃഗബാധിതാ
തൌലികേ ത്വത്ഥലാഭം ച കന്യായാം ശത്രുവദ്ധനം. ൫൧൩

ശശിഭേ ശ്രിയമാപ്നോതി സിംഹേ തു മൃഗബാധിതാ
മിഥുനേ വൃക്ഷബാധാ ച മൃഗസ്യ നവഭാഗകേ. ൫൧൪

സാ — മകരത്തിൻെറ നവാംശമായ മകരത്തിനു പുത്രലാഭവും, കുംഭത്തിനു ധാന്യവദ്ധനയും, മീനത്തിനു മംഗലപ്രാപ്തിയും, വൃശ്ചികത്തിനു മൃഗബാധയും, തുലാത്തിനു ധനലാഭവും, കന്നിയ്ക്കു ശത്രുവദ്ധനയും, കർക്കടകത്തിനു ലക്ഷ്മീലാഭവും, ചിങ്ങത്തിനു മൃഗബാധയും, മിഥുനത്തിനു വൃക്ഷബാധയും സംഭവിക്കും.

വൃഷഭേത്വത്ഥലാഭം ച മേഷസ്യ ത്വക്ഷിരോഗകൃൽ
മീനേതു ദീർഘയാത്രാ സ്യാൽ കുംഭേത്ഥസ്യ വിവദ്ധനം. ൫൧൫

മകരേ സർവ്വസിദ്ധിഃ സ്യാൽ ചാപേ ശത്രുവിവദ്ധനം
മേഷേ സൌഖ്യവിനാശശ്ച വൃഷഭേ മരണം ഭവേൽ. ൫൧൬

യുഗ്മേ കല്യാണമാപ്നോതി കുംഭസ്യ നവമാംശകേ

സാ — കുംഭത്തിൻെറ നവാംശകമായ ഇടവത്തിന് ധനലാഭവും, മേടത്തിനു നേത്രരോഗവും, മീനത്തിനു ദീർഘയാത്രയും കുംഭത്തിനു ധനവദ്ധനയും, മകരത്തിനു സർവ്വസിദ്ധിയും, ധനുവിനു ശത്രുവദ്ധനയും, മേടത്തിനു സൌഖ്യനാശവും, ഇടവത്തിനു മരണവും, മിഥുനത്തിനു മംഗലലാഭവും ഫലമാകുന്നു.

കർക്കടേ ധനവൃദ്ധിഃ സ്യാൽ സിംഹേ തു രാജപൂജനം. ൫൧൭

കന്യായാമത്ഥലാഭസ്തു തുലായാം ലാഭമാപ്നുയാൽ
വൃശ്ചികേ ജ്വരമാപ്നോതി ചാപേ ശത്രുവിവർദ്ധനം. ൫൧൮

മൃഗേ ജായാവിരോധശ്ച കുംഭേ ജനവിരോധിതാ
മീനേ തു സർവ്വസൌഭാഗ്യം മീനസ്യ നവഭാഗകേ. ൫൧൯

ദശാദ്യംശക്രമേണൈവ ജ്ഞാത്വാ സർവ്വഫലം വദേൽ
ക്രൂരഗ്രഹദശാകാലേ ശാന്തിം കുർയ്യാദ്വിചക്ഷണഃ. ൫൨൦

സാ — മീനത്തിന്റെ നവാംശമായ കക്കടകത്തിനു ധനവൃദ്ധിയും, ചിങ്ങത്തിനു രാജപൂജനവും, കന്നിക്കു ധനലാഭവും, തുലാത്തിനു കാൎയ്യലാഭവും, വൃശ്ചികത്തിനു ജ്വരവും, ധനുവിനു ശത്രുവൎദ്ധനയും, മകരത്തിനു ഭാൎയ്യാവിരോധവും, കുംഭത്തിനു ജനവിരോധവും, മീനത്തിനു സൌഭാഗ്യവും ഫലമാകുന്നു. ദശാദ്യംശക്രമമനുസരിച്ചു വേണം നവാംശകഫലവും പറയേണ്ടതു്. പാപന്മാരുടെ ദശാകാലത്തിൽ പ്രതിവിധി ചെയ്തുകൊള്ളണം.

ചക്രദശാഫലം കഴിഞ്ഞു.

---

## ചരദശാഫലം.

അധുനാ സംപ്രവക്ഷ്യാമി ചരപൎയ്യാദശാഫലം
യസ്യ വിജ്ഞാനമാത്രേണ ദൈവജ്ഞോ ജായതേ ദ്വിജ! ൧

നരാണാംസൎവ്വമായുശ്ച സുഖദുഃഖശുഭാശുഭം
സൎവ്വവേത്താ നിൎവ്വിശങ്കം ഭവതീററനസംശയഃ. ൨

സാ — ഇനിയും ചരദശാഫലത്തെയാണു് പറയുന്നതു്. അതിന്റെ വിജ്ഞാനത്താൽ ജ്യൌതിഷികൻ മനുഷ്യരുടെ ആയുസ്സിനേയും സുഖദുഃഖ ശുഭാശുഭങ്ങളെയും എല്ലാം അറിയുന്നതിന്നു് സമർത്ഥനായിത്തീരും. ലഗ്നാദി ൧൨ ഭാവങ്ങളിലുള്ള ഗ്രഹങ്ങളുടെ സ്ഥിതിസഞ്ചാരഭേദങ്ങളെക്കൊണ്ടാണു് ചരദശാഫലത്തെ അറിയേണ്ടതു് എന്നു അടുത്തുതന്നെ പറയും.

ജന്മലഗ്നാൽ സമാരഭ്യ ഭാനുഭാവേ ദ്വിജോത്തമ!
ആയുൎവ്വൎഷപ്രഭാഗജ്ഞയാ ഫലം തസ്യാ വദാമ്യഹം. ൩

സാ — ജനനലഗ്നം തുടങ്ങിയുള്ള ൧൨ രാശികളിലെ ഗ്രഹങ്ങളുടെ ആയുൎവ്വൎഷത്തെ അറിഞ്ഞു് ദശാഫലത്തെ കല്പിക്കണം. അതിനുള്ള ഉപായം ആണു് ഇനിയും പറയുന്നതു്.

യദാദശാപ്രദോരാശി സ്തസ്യരന്ധ്രത്രികോണഗേ
പാപഖേടയുതേ തത്ര സാദശാ ദുഃഖദായികാ. ൪

സാ — ദശാപ്രദമായിരിക്കുന്ന രാശി ഏതാണോ അതിന്റെ ൮, ൫, ൯ ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങൾ നിന്നാൽ ആ ദശാ ദുഃഖപ്രദയാണു്.

തൃതീയഷഷ്ഠഗേ പാപേ ജയാദിഃ പരികീർത്തിതാ
ശുഭഖേടയുതേ തത്ര ജായതേപി പരാജയഃ. ൭

സാ—ദശാപ്രദരാശിയുടെ ൩, ൬ ഈ ഭാവങ്ങളിൽ പാപഗ്രഹം നിന്നാൽ ജയംമുതലായ ശുഭഫലവും, ശുഭഗ്രഹം നിന്നാൽ പരാജയവും സംഭവിക്കും.

ലാഭസ്ഥേ ശുഭപാപേ ച ലാഭോ ഭവതിനിശ്ചിതം
യദാ ദശാപ്രദോ രാശിഃ ശുഭഖേടയുതോ ദ്വിജ! ൮

സാ—ദശാപ്രദരാശിയുടെ ൧൧-ൽ ശുഭന്മാരോ പാപന്മാരോ നിന്നാലും കാര്യലാഭം ഫലമാകുന്നു. അതുപോലെ ദശാപ്രദരാശിയിൽ ശുഭന്മാർ നിന്നാലും ശുഭം ഫലമാകുന്നു.

ശുഭക്ഷേത്രേറി തദ്രാശിഃ ശുഭകർത്താ ദശാഫലം
പാപയുക്തേ ശുഭക്ഷേമ പൂർവ്വയുക്തം ദ്വിജോത്തമ! ൯

സാ—ദശാപ്രദരാശി ശുഭരാശിയായിരുന്നാൽ ദശാഫലം ശുഭവും അ ശുഭരാശിയിൽതന്നെ പാപന്മാർ നിന്നാൽ ആദ്യം ശുഭവും ക്ഷേമവും പിന്നീട് അശുഭവും ദുഃഖവും ഫലമാകുന്നു.

പാപർക്ഷേ ശുഭസംയുക്തേ പൂർവ്വസൌഖ്യം തതോന്യസേൽ
പാപക്ഷേത്രേ പാപയുക്തേ സാ ദശാ സർവ്വദുഃഖദാ. ൧൦

സാ ദശാപ്രദരാശി, പാപക്ഷേത്രമായിരിക്കയും അവിടെ ശുഭന്മാർ നിൽക്കയും ചെയ്താൽ ആദ്യം സൌഖ്യവും അവസാനകാലത്തു ദുഃഖവും, പാപക്ഷേത്രമാകുകയും പാപന്മാർ തന്നെ അവിടെ നിൽക്കയും ചെയ്താൽ ആ ദശയിൽ സർവ്വപ്രകാരേണയും അനിഷ്ടഫലവും സംഭവിക്കും.

ശുഭക്ഷേത്രദശാരാശൌ യുക്തൌ പാപശുഭൌ ദ്വിജ!
പൂർവ്വംകഷ്ടാസുഖം പശ്ചാൽനിർവ്വിശങ്കം പ്രജായതേ. ൧൧

സാ—ദശാപ്രദരാശി ശുഭക്ഷേത്രമായിരിക്കയും അവിടെ പാപശുഭന്മാർ നിൽക്കയും ചെയ്താൽ ആദ്യം കഷ്ടഫലവും പിന്നെ സുഖവും അനുഭവിക്കും.

പാപർക്ഷേ പാപശുഭയോഃ പൂർവ്വസൌഖ്യം സമേനതൽ
ശുഭക്ഷേത്രേ ശുഭംവാച്യം പാപർക്ഷേതദശുഭംഫലം. ൧൨

സാ—ദശാപ്രദരാശി ശുഭക്ഷേത്രമായിരിക്കയും അവിടെ പാപശുഭന്മാർ നിൽക്കയും ചെയ്താൽ ആദ്യം സുഖവും പിന്നീട് ദുഃഖവും ഫലമാകുന്നു. സാമാന്യേന ശുഭക്ഷേത്രമായാൽ ശുഭവും, പാപക്ഷേത്രമായാൽ അശുഭവും ഫലം പറയണം.

ദ്വിതീയേ പഞ്ചമേ സൌമ്യേ രാജപ്രീതിർജ്ജയോധ്രുവം
പാപേ തൃതീയഗേ ഷഷ്ഠേ ശത്രോർന്നിഗ്രഹണം ജയഃ ൧൧

സാ —ദശാരാശിയുടെ ൨, ൫ ഈ ഭാവങ്ങളിൽ ശുഭൻ നിന്നാൽ രാജപ്രീതിയും വിജയവും, നിശ്ചയമായും സംഭവിക്കും. ൩-ൽ പാപഗ്രഹം നിന്നാലും ശത്രുനിഗ്രഹവും വിജയവും ഫലമാകുന്നു.

ചതുർത്ഥേത്ഥശുഭേ സൌഖ്യ മാരോഗ്യം ത്വഷ്ടമേശുഭേ
ധർമ്മവൃദ്ധിർഗ്ഗുരുജനാൽ സൌഖ്യം ച നവമേ ശുഭേ. ൧൨

സാ—നാലിൽ ശുഭൻനിന്നാൽ സൌഖ്യവും അഷ്ടമത്തിൽ ശുഭൻനിന്നാൽ ആരോഗ്യവും, ഒൻപതിൽ ശുഭൻനിന്നാൽ ധർമ്മവൃദ്ധിയും സൌഖ്യവും ഫലമാകുന്നു.

വിപരീതേ വിപര്യാസോ മ ശ്രേ മിശ്രം പ്രകീർത്തിതം
പാപേഭോഗേ ച പാപാദേർ ദേഹപീഡാ മനോവ്യഥാ. ൩

സാ—നാലിലും അഷ്ടമത്തിലും ഒൻപതിലും പാപന്മാർ നിന്നാൽ മുൻപറഞ്ഞതിനു വിപരീതഫലവും ശുഭപാപന്മാർ നിന്നാൽ ശുഭാശുഭ സമ്മിശ്രഫലവും സംഭവിക്കും. സുഖസ്ഥാനത്ത് പാപന്മാർ നിന്നാൽ ദേഹപീഡയും മനോദുഃഖവും ഉണ്ടാകും.

സപ്തമേ പാപയോഗാഭ്യാം പാപേ ദാരാർത്തിരീരിതാ
ചതുർത്ഥേ സ്ഥാനഹാനിഃ സ്യാൽ പഞ്ചമേ പുത്രപീഡനം.

സാ—ദശാരാശിയുടെ ഏഴാംഭാവം പാപക്ഷേത്രമായിരിക്കയും അവിടെ പാപയോഗമുണ്ടാവുകയും ചെയ്താൽ ഭാര്യാർത്തിയും നാലാംഭാവം അപ്രകാരമിരുന്നാൽ സ്ഥാനനാശവും അഞ്ചാംഭാവത്തിൽ ആയാൽ പുത്രപീഡയും ഫലമാകുന്നു.

ദശമേ കീർത്തിഹാനിഃ സ്യാൽ നവമേ പിതൃപീഡനം
പാപാദ്രുദ്രഗതേ പാപേ പീഡാ സർവ്വാപ്യബാധികാ. ൧൪

സാ—പത്തിൽ പാപയോഗമുണ്ടെങ്കിൽ കീർത്തിഹാനിയും ഒമ്പതിൽ ആയാൽ പിതൃപീഡയും ഫലമാകുന്നു. പാപസ്ഥിതരാശിയുടെ പതിനൊന്നിൽ പാപൻനിന്നാൽ സർവ്വാധികമായ പീഡയുണ്ടാകും.

ഉക്തസ്ഥാനഗതേ സൌമ്യേ തതഃ സൌഖ്യം വിനിർദ്ദിശേൽ
കേന്ദ്രസ്ഥാനഗതേ സൌമ്യേ ലാഭശത്രുജയപ്രദഃ. ൧൫

സാ—മുൻപറഞ്ഞ സ്ഥാനങ്ങളിലൊക്കയും ശുഭൻനിന്നാൽ സൌഖ്യം സംഭവിക്കും. ദശാരാശിയുടെ കേന്ദ്ര (ലഗ്നം ൪, ൭, ൧൦)

സ്ഥാനത്തിൽ ശുഭർനിന്നാൽ സർവ്വകാര്യലാഭവും ശത്രുജയവും ഫലമാകുന്നു.

ജന്മകാലഗ്രഹസ്ഥിത്യാ അഗ്രേചാരഗ്രഹൈരപി
വിചാരിതൈഃ പ്രവക്തവ്യം തത്തദ്രാശി ദശാഫലം. ൮൭

സാ—ജന്മകാലത്തിലുള്ള ഗ്രഹസ്ഥിതിയേയും പിന്നീടുണ്ടാകുന്ന ഗ്രഹചാരങ്ങളേയും വിചാരിച്ചുവേണം അതതു രാശിദശാഫലത്തെ പറയേണ്ടതു്.

യസ്യരാശിഃ ശുഭാക്രാന്തോ യസ്യ പശ്ചാൽ ശുഭഗ്രഹാഃ
തദ്ദശാ ശുഭദാ പ്രോക്താ വിപരീതേ വിപര്യയഃ ൮൮

സാ—ദശാരാശിയിലോ അതിന്റെ പുറകിലത്തെ രാശിയിലോ ശുഭന്മാർ നിന്നാൽ ആ ദശാ ശുഭഫലത്തെ പ്രദാനംചെയ്യും. ഇതിനു വിപരീതമാണെങ്കിൽ ഫലവും വിപരീതമായിരിക്കും.

ത്രികോണരന്ധ്രരിഃഫസ്ഥൈഃ ശുഭപാപൈഃ ശുഭാശുഭം
തദ്ദശാപ്രദരാശീഷു വക്തവ്യം ഫലമന്യഥാ. ൮൯

സാ—ദശാരാശിയുടെ ൫, ൯, ൮, ൧൨ ഈ ഭാവങ്ങളിൽ ശുഭപാപന്മാർ നിന്നാൽ ശുഭാശുഭ സമ്മിശ്രഫലവും അന്യപ്രകാരമാണെങ്കിൽ അതിനനുസരിച്ചും ഫലം പറയണം.

മേഷകർക്കിതുലാനക്ര രാശീനാം തു യഥാക്രമം
ബാധാസ്ഥാനാദിസംപ്രോക്താഃ കുംഭഗോസിംഹവൃശ്ചികാഃ

സാ—മേടത്തിനു് കുംഭവും, കർക്കടകത്തിനു് ഇടവവും, തുലാത്തിനു് ചിങ്ങവും, മകരത്തിനു് വൃശ്ചികവും ബാധാസ്ഥാനമാകുന്നു.

പാകശ്ചാരാന്തരാശൌ വാ ബാധാസ്ഥാനേ ശുഭേതരേ
സ്ഥിതേ സതി മഹാശോകോ ബന്ധനം വ്യയനാശനം. ൯൦

സാ—ചരദശാരാശിയുടെ അവസാനരാശി ബാധാസ്ഥാനമാണെങ്കിൽ അവിടെ ശുഭന്മാർ നിന്നാലും ആ ദശയിൽ ശോകം, ബന്ധനം, നാശം ഇവ ഫലമാകുന്നു.

ഉച്ചസ്വർക്ഷഗ്രഹേ തസ്മിൻ ശുഭം സൌഖ്യം ധനാഗമഃ
തച്ഛൂന്യം ചേദസൌഖ്യംസ്യാൽ തദ്ദശാ നഫലപ്രദാ. ൯൧

സാ—ചരാന്തരാശി, തദധിപന്റെ ഉച്ചരാശിയോ സ്വക്ഷേത്രമോ ആയിവന്നാൽ ശുഭം, സൌഖ്യം ധനാഗമം ഇവയും അപ്രകാരമല്ലെങ്കിൽ ദുഃഖവും സംഭവിക്കും. തദ്ദശാ അശുഭഫലപ്രദയും ആകുന്നു.

ബാധകര്യ്യയഷഡ്രന്ധ്രേ രാഹുയുക്തേ മഹൽഭയം
പ്രസ്ഥാനം ബന്ധനപ്രാപ്തി രാജപീഡാ രിപോർഭയം.

സാ—ബാധകസ്ഥാനത്തിൻെറ ൧൧, ൩, ൧൨ ഈ ഭാവങ്ങളിൽ രാഹു ഉണ്ടായിരുന്നാൽ വീട്ടുവിട്ടുപോകയും, ബന്ധനവും, രാജപീഡയും, ശത്രുഭയവും ഫലമാകുന്നു.

രവ്യാരരാഹുശനയോ ഭുക്തിരാശൌ സ്ഥിതാ യദി
തദ്രാശിയുക്താഃ പതനം രാജകോപാന്മഹൽ ഭയം. ൨൪

സാ സൂര്യൻ, കുജൻ, രാഹു, ശനി ഇവർ ഭുക്തിരാശിയിൽ നിൽക്കയോ ആ രാശിയിൽ ചാരവശാൽ വരികയോ ചെയ്താൽ പതനം, രാജകോപത്താൽ ഉള്ള ഭയം ഇവ ഫലമാകുന്നു.

ഭുക്തിരാശിത്രികോണേ തു നീചഖേടഃ സ്ഥിതോയദി
തദ്രാശൌ വാ യുതേ നീചേ പാപേ മൃത്യുഭയം വദേൽ. ൨൫

സാ—ഭുക്തിരാശിയുടെ ൯, ൫ ഈ ഭാവങ്ങളിൽ നീചഗ്രഹം നിൽക്കയോ ചാരവശാൽ വരികയോ ചെയ്താൽ മരണഭയം ഫലമാകുന്നു.

ഭുക്തിരാശൌസ്വതുംഗസ്ഥേ ത്രികോണേ ചാപിതുംഗഗേ
യദാഭുക്തിദശാപ്രാപ്തി സ്തദാസൌഖ്യംലഭേന്നരഃ ൨൬

സാ—ചരദശാപഹാരരാശി, ഉച്ചരാശിയായും ആ ഉച്ചരാശി തന്നെ ത്രികോണത്തിൽ വരികയും ചെയ്താൽ ആ അപഹാരത്തിൽ സൌഖ്യമനുഭവിക്കും.

നഗരഗ്രാമനാഥത്വം പുത്രലാഭം ധനാഗമം
കല്യാണഭൌമഭാഗ്യം ച സേനാപത്യം മഹോന്നതിം. ൨൭

സാ—അപഹാരരാശി ഉച്ചരാശിയായിരുന്നാൽ മുൻപറഞ്ഞ ഫലംകൂടാതെ നഗരാധിപത്യം, ഗ്രാമനാഥത്വം, പുത്രലാഭം, ധനാഗമം, ശുഭപ്രാപ്തി ഇവ ഫലമാകുന്നു.

പാകേശ്വരോ ജീവദൃഷ്ടഃ ശുഭരാശിസ്ഥിതോയദി
തദ്ദശായാം ധനപ്രാപ്തി ർമ്മംഗലം പുത്രസങ്ഗതം. ൨൮

സാ—ചരദശാധിപൻ വ്യാഴദൃഷ്ടിയോടുകൂടി ശുഭക്ഷേത്രത്തിൽ നിന്നാൽ ആ ദശയിൽ ധനാഗമവും പുത്രസമ്പത്തും ശുഭവും ഫലമാകുന്നു.

സിതാസിതാഗുഭാവാശ്ച സൂര്യസ്യ രിപുരാശയഃ
കൌപ്പിതൌലിഗതാശ്ചേന്ദോർ ഭൌമസ്യ രിപുരാശയഃ. ൨൯

ഘടമീനനൃയുക്ക്തൌലി കന്യാന്യസ്യ തതഃ പരം
കർക്കിമീനാളി കുംഭാശ്ച രാശയോ രിപുവൽസ്മൃതാഃ. ൩൦

മേഷസിംഹധനുഃ കൌപ്പി കർക്കടാഃ ശനിശത്രവഃ
വൃഷതൌലി നൃയുക്ക്കന്യാ രാശയോ രിപവോപരേ. ൩൧

സിംഹാളികർക്കിചാപാശ്ച ശുക്രസ്യ രിപുരാശയഃ
ഏവം ഗ്രഹാന്തരദശാം ചിന്തയേൽ കോവിദോ ദ്വിജ! ൩൨

സാ—മിഥുനം, കുംഭം, കന്നി ഇവ സൂര്യശത്രുരാശികളും; വൃശ്ചികം, തുലാം, കുംഭം ഇവ ചന്ദ്രശത്രുരാശികളും; കുംഭം, മീനം, മിഥുനം, തുലാം, കന്നി ഇവ കുജശത്രുരാശികളും; കർക്കടകം, മീനം, വൃശ്ചികം, കുംഭം ഇവ ബുധശത്രുരാശികളും; മേടം, ചിങ്ങം, ധനു, വൃശ്ചികം, കർക്കടകം ഇവ ശനിശത്രുരാശികളും; ഇടവം, തുലാം, മിഥുനം, കന്നി ഇവ ഗുരു ശത്രുരാശികളും; ചിങ്ങം, വൃശ്ചികം, കർക്കടകം, ധനു ഇവ ശുക്രശത്രുരാശികളും ആകുന്നു. ഇങ്ങനെ ഗ്രഹങ്ങളുടെ ശത്രുരാശികളെ അറിഞ്ഞ് അപഹാരഫലം പറയണം.

യേ രാജയോഗദാ യേ ച ശുഭമദ്ധ്യഗതാ ഗ്രഹാഃ
യസ്മാദ്വാ അതിതുഷ്ടാഃസ്യുഃ ശുഭാപഹാരഫലാ ഗ്രഹാഃ ൩൩

സാ—രാജയോഗപ്രദങ്ങളും, ശുഭന്മാരുടെ മദ്ധ്യത്തിൽ നിൽക്കുന്ന ഗ്രഹങ്ങളും അത്യധികം ശുഭത്തെ പ്രദാനം ചെയ്യുന്നവരാണ്.

തദ്ദശായാം ശുഭം ബ്രൂയാൽ രാജയോഗാദിസംഭവം
ശുഭദ്വയാന്തരഗതഃ പാപോപി ശുഭദഃ ഫലേ. ൩൪

സാ—രാജയോഗപ്രദങ്ങളായ ഗ്രഹങ്ങളുടെ ദശയിൽ ശുഭഫലം അനുഭവിക്കും. പാപന്റെ ഇരുപുറത്തും ശുഭന്മാർ നിന്നാൽ ആ പാപഗ്രഹവും ശുഭഫലപ്രദനാകുന്നു.

ഗതാ ശുഭദശാമദ്ധ്യം ദശാ സൌമ്യസ്യ ശോഭനാ
ശുഭാ യാസ്യത്രികോണസ്യ തദ്ദശാപി ശുഭപ്രദാ. ൩൫

സാ—ശുഭന്മാരുടെ മദ്ധ്യത്തിൽ നിൽക്കുന്ന ശുഭന്റെ ദശയും ഒ, ൻ ഈ രാശികളിൽ നിൽക്കുന്ന ശുഭന്മാരുടെ ദശയും ശുഭപ്രദയാണ്

ആരംഭാന്തൌ മിത്രശുഭരാശ്യോശ്ചേദ്വി ഫലം ശുഭം.
പ്രതിരാശ്യൈകകോഷ്ഠം സ്യാൽ പാലനീയം ശുഭംദ്വിജ! ൩൬

സാ—ദശാരംഭവും ദശാവസാനവും ബന്ധുഗ്രഹങ്ങളുടേയോ ശുഭന്മാരുടേയോ രാശിയായിരുന്നാലും ശുഭഫലംതന്നെ ആകുന്നു. ഓരോ രാശിയ്ക്കും ഓരോ സംവത്സരം ശുഭം കുറഞ്ഞിരിക്കും.

ആരാഭാത്തത്ത്രികോണേ തു സൌമ്യോഹി ശുഭമാവഹേൽ
ശുഭരാശൌ ശുഭാരംഭേ ദശാസ്യാദതിശോഭനാ. ൩൭

സാ—ദശാരംഭരാശിയുടെ ൫, ൯ ഈ രാശികളിൽ ശുഭൻ നിന്നാൽ ശുഭഫലമാകുന്നു. ശുഭക്ഷേത്രത്തിൽ ആരംഭിക്കുന്ന ശുഭന്റെ ദശ അതിശോഭനയാകുന്നു.

ശുഭാദിരാശൌ പാപശ്ചേദ്ദശാരംഭേ ശുഭം ദ്വിജ!
ശുഭാരംഭേ കാ കഥേതി ആരംഭസ്യ ശുഭം ഭവേൽ. ൩൮

സാ—ശുഭരാശിയിൽ പാപൻ നില്ക്കുമ്പോൾ ആരംഭിക്കുന്ന ദശ ആരംഭകാലത്തു ശുഭത്തെ പ്രദാനം ചെയ്യും. ശുഭക്ഷേത്രത്തിൽ ശുഭൻ നില്ക്കുമ്പോൾ ആരംഭിക്കുന്ന ദശ അതിശുഭയായതിനാലാണ് പാപൻ നില്ക്കുമ്പോൾ ഉള്ള ദശയിൽ ആരംഭത്തിൽ ശുഭവും പിന്നീട്ട് അശുഭവും സംഭവിക്കും എന്നു സിദ്ധമായത്.

നീചാദൌതദ്ദശാദ്യന്തേ ഭാഗ്യം ഭാഗ്യവിപര്യയഃ
യത്രസ്ഥിതോ നീചഖേടസ്ത്രികോണേ വാഥരാശിഗഃ. ൩൯

തദാ രാശീശഖേടേ നീചേ സംബന്ധോ നീചഖേടകൈഃ
ഭാഗ്യസ്യ വിപരീതത്വം കരോത്യേവ ദ്വിജോത്തമ! ൪൦

സാ—നീചാദി ഗ്രഹങ്ങൾ നില്ക്കുന്ന രാശിയിലെ ദശയുടെ ആദിയും അവസാനവും നിർഭാഗ്യം ഫലമാകുന്നു. ഏതൊരു രാശിയിലോ ആ രാശിയുടെ ത്രികോണരാശിയിലോ നീചഗ്രഹം നില്ക്കയും ആ രാശീശഖേടൻ നീചനായിരിക്കയോ നീചഗ്രഹങ്ങളോട്ടു ചേന്നിരിക്കയോ ചെയ്താലും ഭാഗ്യവൈപരീത്യം ഫലമാകുന്നു.

രാഹോഃ കേതോശ്ച കുംഭാദി വൃശ്ചികാദി ചതുഷ്ടയം
കുംഭേ തത്ര സമാരംഭേ സ്വദ്ദശായാം ശുഭം ഭവേൽ. ൪൧

സാ—കുംഭം തുടങ്ങി നാലുരാശി രാഹുവിന്റേതും, വൃശ്ചികം തുടങ്ങി നാലു രാശി കേതുവിന്റേതും ആകുന്നു. അതിൽ കുംഭത്തിൽ ആരംഭിക്കുന്ന ദശയിൽ ശുഭം ഭവിക്കും.

യദ്ദശായാം ശുഭം ബ്രൂയാൽ സച്ചന്ദ്രകരസംസ്ഥിതഃ
യസ്മിൻ രാശൌ ദശാന്തഃ സ്യാൽ തസ്മിൻദൃഷ്ടേയുതേപിവാ ൪൨

ശുഭക്രൂണ വിധിനാവാ സ്യാൽ രാജകോപാദ്ധനക്ഷയഃ
ദശാന്തശ്ചോദരിക്ഷേത്രേ രാഹുദൃഷ്ടിയുതേപി വാ ൪൩

സാ —രാഹു മകരത്തിൽ നില്ക്കുമ്പോൾ ആരംഭിക്കുന്ന ദശയും

ശുഭഫലപ്രദയാണ്. ദശാവസാനരാശിയിൽ ശുക്രദൃഷ്ടിയോ ശുക്രയോഗമോ ഉണ്ടായിരുന്നാൽ ശുഭം ഫലമാകുന്നു. ദശാവസാനരാശി ശത്രുക്ഷേത്രമായിരിക്കയും അവിടെ രാഹു യോഗദൃഷ്ടികൾ ഉണ്ടായിരിക്കയും ചെയ്താൽ ദൈവവിധിയാലോ രാജകോപത്താലോ ധനക്ഷയം സംഭവിക്കും.

ഇദംഫലംശനേഃ പാകേ ന വിചിന്ത്യം ദ്വിജോത്തമ!
ദശാപ്രദേ നക്രരാശൌ ന വിചിന്ത്യമിദംഫലം. ൪൫

സാ — ശനിയുടെ ദശ മകരരാശിയിൽ വന്നാൽ മാത്രം ഈ അശുഭഫലം ചിന്തിക്കേണ്ട. മററുഗ്രഹങ്ങൾക്ക് മകരം രാശിയിൽ ദശ തുടങ്ങിയാൽ അശുഭം വിചാരിക്കണം എന്നുഭാവം.

രാഹോർദ്ദശാന്തേസർവ്വസ്യ നാശോമരണബന്ധനേ
ദേശാന്നിർവ്വാസനംവാസ്യാൽ കഷ്ടംവാമഹദശ്നുതേ. ൪൬

സാ — രാഹുവിന്റെ ദശാവസാനത്തിൽ സർവ്വനാശവും, മരണബന്ധനങ്ങളും ദേശത്യാഗവും, മഹാകഷ്ടവും ഫലമാകുന്നു.

ത്രിത്രികോണഗതേപാപേ നിശ്ചയാദ്ദുഃഖമാദിശേൽ
ഏവംശുഭാശുഭംസർവ്വം നിശ്ചയേനവദേൽബുധഃ. ൪൭

സാ — രാഹുദശാരംഭരാശിയുടെ ൫-൯ ഈ ഭാവങ്ങളിൽ പാപൻ നിന്നാൽ പൂർവ്വോക്തഫലം നിശ്ചയമായും അനുഭവിക്കും. ശുഭന്മാർ നിന്നാൽ അനുഭവിക്കയില്ല. ഇങ്ങനെ ശുഭാശുഭസ്ഥിതികളെ നോക്കി ജ്യോതിഷികൻ ഫലം പറഞ്ഞുകൊള്ളണം.

രാഹ്വാദിസ്ഥരാശിഃസ്യാൽ ദശാപ്രദോഭവേന്നരഃ
തത്രകാലേപിപൂർവ്വോക്തം ചിന്തനീയം പ്രയത്നതഃ ൪൮

സാ — ദശാപ്രദരാശിയിൽ രാഹു മുതലായ പാപന്മാർ നിന്നാൽ ആ കാലത്തിലും പൂർവ്വോക്താനിഷ്ടഫലം ചിന്തനീയമാണ്.

ദശാരംഭോ ദശാന്തോവാ മകരേവാത്രശോഭനം
തസ്മിന്നേവ ച രാഹൗശ്ച നിരോധീദ്രവ്യനാശനഃ ൪൯

സാ — ദശാരംഭമോ ദശാവസാനമോ മകരമായാൽ ശോഭനമാണ്. എങ്കിലും ആ രാശിയിൽ രാഹു നിന്നാൽ ബന്ധനവും ദ്രവ്യനാശവും സംഭവിക്കും.

യത്രകാപിചഭോഹൈൗ ദശാരംഭേവിനാശനം.
ഗ്രഹജ്ഞംശഃ സമുദ്ദിഷ്ടോ ധനേരാഹുഃ്ഡനീകൃതഃ ൫൦

സാ—മകരത്തിലെന്നല്ല ഏതു രാശിയിലായാലും ദശാരംഭത്തിൽ രാഹു നിന്നാൽ ഗൃഹഭ്രംശം ഫലമാകുന്നു. രണ്ടിൽ നിന്നാൽ ധനവാനാകും.

ചന്ദ്രശുക്രൌ ദ്വാദശേ ച രാജകോപോ ഭവേദ്ധ്രുവം
ഭൌമകേതൂ തത്ര യദി വഹ്നേർമ്മഹാതീവ്യഥാ. ൧൦

സാ—ദശാരംഭരാശിയുടെ പന്ത്രണ്ടിൽ ചന്ദ്രശുക്രന്മാർ നിന്നാൽ നിശ്ചയമായും രാജകോപം ഭവിക്കും. അവിടെ കുജനും കേതുവും നിന്നാൽ അഗ്നിമാന്ദ്യവും മഹാദുഃഖവും ഫലമാകുന്നു.

ചന്ദ്രശുക്രൌ ധനൈർവിപ്ര! യദി രാജാ പ്രയച്ഛതി
ദശാരംഭാന്ത്യരാശ്യോശ്ച ദ്വിതീയസ്ഥമിദം ഫലം. ൧൧

സാ—ദശാരംഭരാശിയുടേയൊ അവസാനരാശിയുടേയൊ രണ്ടിൽ ചന്ദ്രശുക്രന്മാർ നിന്നാൽ രാജാവിൽനിന്നും ധനലാഭം ഉണ്ടാകും.

ചാരദശാഫലം കഴിഞ്ഞു.

---

ദശാവാഹനങ്ങൾ.

അധുനാ സംപ്രവക്ഷ്യാമി ദശാവാഹനമുത്തമം
പ്രാണിനാം ച ഹിതാർത്ഥായ കഥയാമി തവാഗ്രതഃ. ൧

സാ—ഓരോ ദശകൾക്കും ഓരോ വാഹനങ്ങൾ ഉണ്ട്. ഇനിയും ശരീരികളുടെ ഹിതത്തിനായിട്ടു ആ ദശാവാഹനങ്ങളേയും തൽഫലങ്ങളേയും പറയാൻ ഭാവിക്കുന്നു.

ഗർദ്ദഭോ ഘോടകോ ഹസ്തീ മഹിഷോ ജംബുസിംഹകൌ
കാകോ ഹംസോ മയൂരശ്ച നവൈതേ നരവാഹനാഃ ൨

സാ—കഴുത കുതിര ആന പോത്തു കുറുക്കൻ സിംഹം കാക്ക ഹംസം മയിലു് ഇങ്ങനെ ഒൻപതാണു് ശുഭാശുഭഫലസൂചകങ്ങളായ സൂര്യാദിദശാവാഹനങ്ങൾ.

സ്വകീയജന്മനക്ഷത്രാൽ ഗണയേജ്ജന്മഭാവധി
നവഭിസ്തു ഹരേൽ ഭാഗം ശേഷം തു നരവാഹനം. ൩

സാ—തന്റെ ജന്മനക്ഷത്രം മുതൽ ജനനരാശിവരെ എണ്ണി ഒൻപതിൽ ഭാഗിച്ചു് ശിഷ്ടം എത്ര കിട്ടുന്നോ അവിടം മുതൽ മുൻ

പറഞ്ഞ കണക്കിന് ക്രമത്തിൽ ദശാവാഹനങ്ങളെ നിശ്ചയിച്ചുകൊള്ളണം.

> ദശാപ്രവേശേ ഖരവാഹനശ്ചേ-
> ദുൽപ്പന്നഭോഗീ ജഡതാസമേതഃ
> ലജ്ജാവിഹീനോ ധനധാന്യഹീനഃ
> സ്യാന്മാനവോ വസ്ത്രവിവർജ്ജിതശ്ച. ൪

സാ—ദശാരംഭം ഖര (കഴുത) വാഹനമാണെങ്കിൽ ഭോഗിയും ജഡനും നിർല്ലജ്ജനും ധനധാന്യഹീനനും വസ്ത്രവർജ്ജിതനും ആയിരിക്കും.

> ചപലചഞ്ചലതാ ബാഹുകോപഃ
> പ്രകടബുദ്ധിസമേതഃ ചമൂപതിഃ
> ദൃഢതനുർബഹുകാര്യകരോ നര-
> സ്തുരഗവാഹനസംസ്ഥിതഃ. ൫

സാ—അശ്വവാഹനദശയിൽ അസ്ഥിരനും ബാഹുക്ഷേപകനും സേനാധിപതിയും ശരീരബലമുള്ളവനും വളരെ കാര്യങ്ങളെ ചെയ്യുന്നവനും ആയിരിക്കും.

> നാനാകാര്യകരോഹിമൂർഖജനനോ ദേ
> വാധിപോവാഹനഃ
> സന്തപ്തോ ബഹുധാനതോ ശുഭഗേതി-
> സ്സേനാപതിശ്ശോഭനഃ
> സർവ്വം സൌഖ്യകരഃ സുഭൂഷണധര-
> സ്സ്യാച്ചഞ്ചലോ ദുഷ്ടധീഃ
> പാകോയം യദി വാഹനോ ഗജപതേ-
> ന്നാനാകലാകൌശലഃ. ൬

സാ—ഗജവാഹനമായ ദശയിൽ നാനാകാര്യകൃത്തും മൂർഖനും, ദേവാധിനായകനും സന്തപ്തനും നതനും ശുഭഗേതിയും ദുഷ്ടബുദ്ധിയും സർവ്വസൌഖ്യകരനും ശോഭനമായ ഭൂഷണങ്ങളെ ധരിക്കുന്നവനും നാനാകലകളിൽ കുശലനും ആയിരിക്കും.

> മഹിഷയോർബലബുദ്ധിവിഹീനതാ
> ജയമയംപ്രബലാഗ്നിഭയാതുരഃ
> കങ്കയോഃ പ്രബലേ ബലസംയുതോ
> മഹിഷയോശ്ശുഭി വാഹനതാ ഭവേൽ.

സാ—മഹിഷവാഹനമായ ദശയിൽ ബലബുദ്ധിഹീനനും അഗ്നിഭയത്താൽ പീഡിതനും സൈന്യങ്ങളുള്ളവനും ആയിരിക്കും.

ജംബൂകവാഹനതയാ ചഞ്ചലോ
വ്യാധിദുഃഖപരിപീഡിതാംഗനഃ
ക്ലേശതാരിപുജനാച്ചപീഡനം
ധാന്യനാശമതിസംക്ഷയോ ഭവേൽ. ൯

സാ—ജംബൂകവാഹനമായ ദശയിൽ ജാതൻ ചഞ്ചലനും, വ്യാധിദുഃഖത്താൽ അംഗനകളിൽ പീഡയെ ചെയ്യുന്നവനും, ശത്രുജനങ്ങളിൽനിന്ന് ക്ലേശവും പീഡയും അനുഭവിക്കുന്നവനും, ധാന്യനാശം ബുദ്ധിക്ഷയം ഇവയോടുകൂടിയവനും ആയിരിക്കും.

ദശാപ്രവേശേ യദി വാഹനഞ്ച
സിംഹോ ബലിഷ്ഠോ വിവിധപ്രകാരൈഃ
ഉൽപന്നഭോഗീ രിപുനാശകാരീ
സ്യാദ്വാഹനേ കേസരിണാം വിശേഷഃ. ൧൦

സാ—സിംഹവാഹനദശാപ്രവേശത്തിൽ പലപ്രകാരത്തിലും ബലിഷ്ഠനും ഭോഗിയും ശത്രുനാശകാരിയും ആയിരിക്കും.

കാകവാഹനസംസ്ഥിതേ യദിദശാ
സ്യാച്ചഞ്ചലോനിർഭയോ
വാസാരോമലിനഃ കുവേഷരസികോ
നീചൈർജനൈഃ പൂജിതഃ
സ്ഥാനേരാജഭയം തഥാരിപുഭയം
മാനാപമാനം തഥാ
ദുഷ്ടാർത്തിഃ കലഹംകുചേഷ്ടിതകരഃ
സ്ത്രീദോഷകാരീ ഭവേൽ. ൧൧

സാ—കാകവാഹനമായ ദശയിൽ ചഞ്ചലനായും നിർഭയനായും മലിനവേഷനായും നീചജനപൂജിതനായും രാജഭയം, ശത്രുഭയം, മാനാപമാനം, ദുഷ്ടജനപീഡ, കലഹം ഇവയോടുകൂടിയവനായും, സ്ത്രീദോഷകാരിയായും ഇരിക്കും.

ജനകലാനിധികേളിസമന്വിതോ
ദ്വിജപതേ! ബഹുധാത്മസുഖാന്വിതഃ
സദശനേ മതിനാ പ്രബലായിതാ
സുകഥിതാ ച ചതുഷ്പദവാഹനഃ. ൧൨

സാ—ഹംസവാഹനമായ ദശയിൽ കലാനിധിയും ലീലാതല്പരനും പലവിധ സുഖശാലിയും ഭക്ഷണപ്രിയനും ആയിരിക്കും.

മയൂരവാഹനതോ ബഹുലം സുഖം
ധൃതികലാകുശലോമലകേളികൃൽ
മധുരവാക്യയുതോ മധുരപ്രിയഃ
സദസമേന നരസ്യ സമന്വിതഃ. ൧൨

സാ—മയൂരവാഹനമായ ദശയിൽ സുഖശാലിയും, സന്തോഷം
കലാ ഇവകളിൽ സമൎത്ഥനും ലീലാതല്പരനും മധുരഭാഷിയും മധുര
പ്രിയനും ആയിരിക്കും.

സുദൎശനചക്രം.

വിശ്വചക്രം കാലചക്രം ദിവ്യചക്രം സുദൎശനം
വിഷ്ണോഃ കരാംബുജാവാസ മീഡേ ജ്ഞാനമത്ഭുതം. ൧൩

സാ—ലോകചക്രവും കാലചക്രവും ദിവ്യചക്രവും മഹാവിഷ്ണു
വിന്റെ കരാംബുജത്തിൽ സ്ഥിതവും ആയ സുദൎശനചക്രത്തെ
ഞാൻ സ്തുതിക്കുന്നു. ആ സുദൎശനജ്ഞാനം അത്ഭുതഫലത്തെ പ്രദാ
നം ചെയ്യുന്നതാണു്.

സുദൎശനം ദ്വാദശാരം ജന്മഭേന്ദ്വക്കരാശിതഃ
കേന്ദ്രകോണാഷ്ടഗോ രാഹുഃ പാപാത്യൈ ച ശുഭോമുദേ. ൧൪

സാ—സുദൎശനചക്രം വരച്ചു് അതിലെ രാശിസ്ഥിതികളെ
കൊണ്ടും ജാതകഫലം പറയാം. തദുപായമാണു് ഇനിയും പറയു
ന്നതു്. പന്ത്രണ്ടുദളമുള്ള ഒരു ചക്രം വരച്ചു് അതിൽ ജന്മരാശിമു
തലുള്ള പന്ത്രണ്ടു രാശികളെ കല്പിച്ചു് അതിലുള്ള ഗ്രഹസ്ഥിതികൊ
ണ്ടു ഫലം പറയണം. കേന്ദ്രം ത്രികോണം അഷ്ടമം ഈ രാശികളിൽ
രാഹുനിന്നാൽ പാപപീഡയും ശുഭൻ നിന്നാൽ ശുഭവും ഫലമാ
കുന്നു.

തത്വാദ്യൈർവ്വഷമാസാദ്യൈർ ദൈവ്യകംഫലസ്രാൻ പ്രവൎത്തയേൽ
വിരിഞ്ചാരിശുഭൈഃ പാപൈ സ്ത്രിഷഡായേഷുവൈ ശുഭേ. ൧൫

സാ—സൂൎയ്യാദികൾക്കു പറഞ്ഞിട്ടുള്ള തത്വാദിവൎഷമാസാദി
കളെക്കൊണ്ടു് ദശാപഹാരാദികളെ ചിന്തിക്കണം. ൧൨,൮ ഈ ഭാ
വങ്ങളിലല്ലാതെ ശുഭന്മാരും, ൩, ൬, ൧൧ ഈ ഭാവങ്ങളിൽ പാപ
ന്മാരും നിന്നാൽ ശുഭഫലം വാച്യമാണു്.

തംതംഭാവം പ്രകല്പ്യാംഗം തത്തത്തന്വാദിജം ഫലം
ഗുരുപാദൈരൽ സംവാച്യം ഭോജനം സ്വപ്നപൂൎവ്വകം. . . ൧൬

സാ—അതാതു ലഗ്നാദിഭാവങ്ങളെ മുഖ്യാംഗങ്ങളായി കല്പി

ച്ച് ലഗ്നാദിഭാവങ്ങളുടെ സദസൽഫലങ്ങളെ ഗുരൂപദേശമനുസരിച്ച് പറയണം.

ഭാവേശാദിദ്വാദശാനാം ദശാവർഷേഷു കല്പയേൽ
തദാദ്യന്തർദശാതദ്വന്മാസാദൌ തൽബലൈശ്ശുഭാഃ. ൧൪

സാ—ഭാവാധിപൻ നിൽക്കുന്ന രാശിമുതൽ പന്ത്രണ്ടുരാശികളുടെ ദശാവർഷങ്ങളിലേയും മാസം ദിവസം മുതലായവയിലേയും അപഹാരവും ഭാവാധിപക്രമേണ കല്പനീയമാണ്. അവരുടെ ബലാബലങ്ങളെ അനുസരിച്ച് ശുഭാശുഭഫലങ്ങളേയും വിചിന്തിക്കണം.

സുദർശനം ദ്വാദശാരം വൃത്തത്രയസമന്വിതം
പൂർവ്വവൃത്തേ ജന്മലഗ്നാൽ ഭാവാഃ ഖേടസമന്വിതാഃ ൧൫

സാ—പന്ത്രണ്ട് ദളത്തിൽ (ഖണ്ഡത്തിൽ) മൂന്ന് വൃത്തത്തോടുകൂടിയ ഒരു സുദർശനചക്രം വരയ്ക്കണം. അതിൽ ആദ്യവൃത്തത്തിലെ പന്ത്രണ്ടുഖണ്ഡങ്ങളിൽ ജന്മലഗ്നംമുതൽ ഉള്ള ഗ്രഹങ്ങളെ എഴുതണം.

തദൂർധ്വവൃത്തേ ചന്ദ്രാച്ച ഭാവാഃ ഖേടസമന്വിതാഃ
തദൂർധ്വവൃത്തേ സൂര്യാച്ച ഭാവാലേഖ്യാസ്സഖേചരാഃ. ൧൬

സാ—രണ്ടാമത്തെ വൃത്തത്തിലെ പന്ത്രണ്ടുഖണ്ഡങ്ങളിൽ ചന്ദ്രലഗ്നം മുതലുള്ള ഗ്രഹങ്ങളേയും, മൂന്നാമത്തെ വൃത്തത്തിലെ പന്ത്രണ്ടുഖണ്ഡങ്ങളിൽ സൂര്യലഗ്നം മുതലുള്ള ഗ്രഹങ്ങളേയും എഴുതണം.

വൃത്തത്രയേഽപി യേ ഖേടായത്രരാശൌ വ്യവസ്ഥിതാഃ
തേ തത്ര തത്ര സംലേഖ്യാ സ്തസ്മാൽ ഭാവാൻ നിരീക്ഷയേൽ.

സാ—മൂന്നു വൃത്തത്തിലും ഏതേതുരാശികളിലാണോ ജന്മകാലത്ത് ഗ്രഹങ്ങൾ നിൽക്കുന്നത് അതതുരാശികളിൽതന്നെ ആ ഗ്രഹങ്ങളെ എഴുതണം. അതിനുശേഷം വേണം ഭാവഫലങ്ങളെ വിചാരിക്കേണ്ടത്.

യദ്യദ്വൃത്തേതുയൽഭാവാൽ കേന്ദ്രകോണാഷ്ടഗസ്തമഃ
പാപാ വാ യത്ര ബഹവ സ്തത്തൽഭാവവിനാശനം. ൧൮

സാ—മൂന്നു വൃത്തങ്ങളിൽ ഏതിലെങ്കിലും ലഗ്നം ൪, ൭, ൧൦ ൫, ൯, ൮ അഷ്ടമം. ഈ ഭാവങ്ങളിൽ രാഹുവോ വളരെ പാപന്മാരോ നിന്നാൽ അതതു ഭാവങ്ങൾക്ക് നാശം ഫലമാകുന്നു

യത്രഭാവേ സൈംഹികേയോഽവശ്യം തൽഭാവഹാനിദഃ
യസ്മാൽ ഭാവാൽ കേന്ദ്രകോണാഷ്ടമേ സൌമ്യാശ്ശുഭപ്രദാഃ. ൧൯